# ക്രൈസ്തവ കാഹളം

ഒക്ടോബർ 2017



ശുശ്രൂഷയുടെ
നിയോഗവുമായി
പുതിയ
ഇടയന്മാർ



സഭയുടെ
തലവനും
പിതാവുമായി
10 വർഷങ്ങൾ



പ്രവാസികളുടെ
ഇടയൻ
പ്രേഷിത
ഭൂമിയിലേക്ക്



അമേരിക്കൻ
മണ്ണിലേക്ക്
പുതിയ
നിയോഗവുമായി



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, സത്യസന്ധമായ വാക്കിലും ദൈവത്തിന്റെ ശക്തിയിലും വലത്തുകൈയിലും ഇടത്തുകൈയിലുമുള്ള കൃപാനിറവിന്റെ ആയുധത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം ഒക്ടോബർ 2017

# ഉള്ളടക്കം



വാല്യം 78 ലക്കം 10




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പുവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട് 9387811920**
fingraphtvm@gmail.com

**ഫോട്ടോഗ്രാഫ്സ്**
തോമസ് മാത്യു നെല്ലുവേലിൽ

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4



## എഡിറ്റോറിയൽ



# ഓർമ്മകളുടെ പുനർവായന

മലങ്കര സഭാചരിത്രത്തിൽ നടന്ന എക്കാലത്തേയും വലിയ ആത്മീയ മുന്നേറ്റമായ പുനരൈക്യ പ്രസ്ഥാനത്തിന്റെ 87 വർഷത്തെ ചരിത്രം ഒരു സഭാ സമൂഹമൊന്നാകെ പ്രാർത്ഥനാപൂർവ്വം പുനർവായന നടത്തിയ ധന്യ നിമിഷങ്ങളായിരുന്നു കഴിഞ്ഞ ദിവസങ്ങളിൽ അടൂരിൽ നടന്നത്. പുനർവായനകളെപ്പോഴും കാലോചിതമായ അർത്ഥതലങ്ങൾ തേടുന്നതിനും പുതിയ ഉൾക്കാഴ്ചകളിലേക്കും ബോധ്യങ്ങളിലേക്കും നടക്കുന്നതിനും വേണ്ടിയാണ്. അടൂരിൽ 87-ാം പുനരൈക്യ വാർഷികാഘോഷങ്ങളിൽ സംഭവിച്ചതും അതു തന്നെയാണ്. തടിച്ചുകൂടിയ ജനാവലി കാഴ്ചകൾ കണ്ടു മടങ്ങുകയല്ലായിരുന്നു. ഉൾക്കാഴ്ചകളും നിയോഗങ്ങളും സ്വീകരിക്കുകയായിരുന്നു. അഭിമാനത്തിന്റേയും ആത്മീയോത്ക്കർഷത്തിന്റേയും നിമിഷങ്ങളാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മക്കൾക്ക് 87-ാം പുനരൈക്യ വാർഷികം സമ്മാനിച്ചത്. വിമർശനവും, ആക്ഷേപങ്ങളും, പരിഹാസങ്ങളും ഒരു തുടർക്കഥ പോലെ നടത്തിയിരുന്ന സഹോദരങ്ങളുടെ മുമ്പിൽ ഒരു പുഞ്ചിരി കൊണ്ട് മറുപടി പറയുകയും തങ്ങളുടെ ദൈവനിയോഗം തിരിച്ചറിയാതെ പോയവരോട് സഹതപിക്കുകയും പ്രാർത്ഥിക്കുകയുമാണ് ഈ സഭാ സമൂഹം ചെയ്തത്. ഒരു ജനതതിക്കുവേണ്ടി ദൈവനിയോഗം ഏറ്റുവാങ്ങിയ പ്രതീകമായിരുന്നു മാർ ഈവാനിയോസ് എന്ന ദൈവദാസൻ. പ്രതീകങ്ങൾ ചില ഉറവിടങ്ങളിലേക്കുള്ള സൂചനകളാണ്, അവർ വഴികാട്ടികളുമാണ്. സമാധാനപൂർവ്വം ഈ ലോകത്തിൽ സ്വർഗ്ഗത്തെ അന്വേഷിക്കുവാൻ ഒരു ജനതതിക്കു മുമ്പേ വിശ്വാസത്തിന്റെ കെടാവിളക്കുമായി നടന്ന അഭിനവ മോശയായിരുന്നു മാർ ഈവാനിയോസ്. ദൈവത്തിന്റെ തിരഞ്ഞെടുപ്പ് തിരിച്ചറിയുവാൻ ദൈവീകജ്ഞാനം ആവശ്യമാണ്. അത് തിരിച്ചറിയുന്നവർ അതിനെ സ്വീകരിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്നിലെ ദൈവനിയോഗം തിരിച്ചറിയുകയും ആ നിയോഗഫലപ്രാപ്തിക്കായി ജീവിതം വ്യയം ചെയ്യുകയും ചെയ്തു. ദൈവം ആ സമർപ്പണത്തെ സ്വീകരിച്ചതിന്റേയും വളർത്തിയതിന്റേയും പരിണിത ഫലമാണ് ഇന്ന് നാം കാണുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭ. കാലത്തിന്റെ മുന്നോട്ടുള്ളപോക്കിൽ ഈ സഭയ്ക്കാവശ്യമായതെല്ലാം തന്ന് പരിപാലിച്ച ദൈവം ഈ സഭയുടെ ആത്മീയവും ഭൗതീകവുമായ മുന്നേറ്റത്തിന് വേഗകുതിപ്പേകി. തിരിഞ്ഞുനോക്കുമ്പോൾ ഏതൊരു മലങ്കര കത്തോലിക്കാ വിശ്വാസിക്കും അഭിമാനത്തിന്റെ നീണ്ട പട്ടികകളാണ് മുന്നിൽ തെളിയുന്നത്. തിരുവന്തപുരം അതിരൂപതയും തിരുവല്ല രൂപതയുമായി മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപിതമായിട്ട് 85 വർഷങ്ങൾ പൂർത്തിയായിരിക്കുന്നു. ഈ 85 വർഷങ്ങൾക്കുള്ളിൽ ഈ സഭയക്ക് നമ്മുടെ രാജ്യത്താകമാനം സുവിശേഷം പ്രഘോഷിക്കുവാനുള്ള സാധ്യത കൈവന്നിരിക്കുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് ജോലിക്കും മറ്റാവശ്യങ്ങൾക്കുമായി കുടിയേറിയ മലങ്കര മക്കൾക്ക് അജപാലന ശുശ്രൂഷ നൽകുന്നതിനുൾപ്പെടെ സ്ഥാപിതമായിരിക്കുന്ന 11 രൂപതകളും ഒരു എക്സാർക്കേറ്റും, കാതോലിക്കാ ബാവ ഉൾപ്പെടെ 16 മേൽപ്പട്ടക്കാരും 1200 വൈദീകരും രണ്ടായിരത്തിയഞ്ഞൂറോളം സന്യാസിനികളും 5 ലക്ഷത്തോളം വിശ്വാസികളുമായി സഭ വളർന്നിരിക്കുന്നു. റോമിലെ തിരുസിംഹാസനം അനുമതി നൽകിയനാൾ മുതൽ ആരംഭിച്ച സുവിശേഷ ദൗത്യം ഇന്ത്യയുടെ വിവധ ഭാഗങ്ങളിൽ സജീവമായിക്കഴിഞ്ഞു. പുതിയതായി ഒറീസ്സ, പഞ്ചാബ്, തെലുങ്കാന, ആസ്സാം, ത്രിപുര, ഛത്തീസ്ഘട്ട് തുടങ്ങിയ കേന്ദ്രങ്ങളിൽ ആരംഭിച്ച മലങ്കര കത്തോലിക്കാ മിഷനുകൾ അതിവേഗം ശക്തമായിക്കൊണ്ടിരിക്കുന്നു.

കർത്താവ് അവിടുത്തെ ശിഷ്യന്മാരെ ലോകം മുഴുവനും അയച്ചത് പ്രാദേശിക സഭകൾ സ്ഥാപിക്കുന്നതിനുവേണ്ടിയായിരുന്നില്ല, കർത്താവിന്റെ സാർവ്വത്രികമായ സഭയെ ലോകം മുഴുവനും സ്ഥാപിക്കുന്നതിനു വേണ്ടിയായിരുന്നു. ഓരോ സഭയും വ്യക്തിഗതവും പ്രാദേശികവും ആയിരിക്കുമ്പോൾ തന്നെ മറ്റ് ശിഷ്യന്മാരാൽ സ്ഥാപിതമായ അപ്പസ്തോലിക സഭകളോട് വി.കുർബാന സംസ്സർഗ്ഗമില്ലാതെ നിലനിൽക്കുക അസാധ്യമാണെന്ന് തിരിച്ചറിഞ്ഞ മാർ ഈവാനിയോസ് മലങ്കരയിലെ സഭയ്ക്ക് തന്റെ പുനരൈക്യം വഴി നേടി തന്നത് ദൈവശാസ്ത്രപരമായ അതിന്റെ അസ്ഥിത്വമാണ്. കർത്താവിന്റെ സഭ പതഞ്ജലി പോലെ ഒരു സ്വദേശി ഉൽപ്പന്നമല്ല. ഇന്ത്യൻ നിർമ്മിത വസ്തുക്കൾ കൊണ്ട് സോപ്പും ചീപ്പും കണ്ണാടിയും ഉണ്ടാക്കുന്നതുപോലെ പരിശുദ്ധ കൂദാശകളും പരിശുദ്ധ ആരാധനാ ക്രമവും സർവ്വോപരി കർത്താവിന്റെ പരിശുദ്ധ സഭയും ഉണ്ടാക്കി കൊടുക്കാനാവില്ല. മാർ ഈവാനിയോസ് എന്ന മഹാ വ്യക്തിത്വത്തെ അടുത്തറിയുവാനും മനസിലാക്കുവാനും എല്ലാവരും ഒരു പരിശ്രമം നടത്തിയിരുന്നെങ്കിൽ എന്ന് ആഗ്രഹിച്ചു പോവുകയാണ്. ഈ പുനരൈക്യ വാർഷികവും സഭാ സംഗമവും അതിനുകൂടെ കാരണമാവട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം...

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com

# കരുതിവളർത്തിയ ദൈവത്തിനു നന്ദി



ദൈവത്തെ മാത്രം സമ്പാദ്യമായി കരുതി വെറും കൈയോടെ മലയിറങ്ങിയ ദൈവദാസൻ മാർ ഇവാനിയോസ് പിതാവിന്റെ പുണ്യ യാത്ര 87 സംവത്സരങ്ങൾ പിന്നിടുന്നു. പിൻതിരിഞ്ഞു നോക്കുമ്പോൾ ദൈവം നടത്തിയ അത്ഭുതവഴികൾ മനുഷ്യ ബുദ്ധിയിൽ മനസ്സിലാക്കുവാൻ പ്രയാസമാണ്. മലങ്കര പുനരൈക്യ പ്രസ്ഥാനമെന്ന മഹാസംഭവത്തെ ആഴമായ ദൈവവിശ്വാസം കൊണ്ട് മാത്രമെ മനസ്സിലാക്കുവാൻ സാധിക്കുകയുള്ളൂ. ദൈവത്തിന് നന്ദിപറഞ്ഞ് പ്രാർത്ഥിക്കുവാൻ ദൈവദാസൻ മാർ ഇവാനിയോസ് പിതാവ് നമ്മെ പഠിപ്പിച്ച സ്തോത്ര പ്രാർത്ഥനയിൽ നാം ഇപ്രകാരം പറയുന്നു. "പരിശുദ്ധ ത്രിത്വമെ, വിശുദ്ധ കത്തോലിക്കാ സഭയ്ക്കു നീ സ്വയം വെളിപെടുത്തിയിരിക്കുന്നതിനാലും അതിന്റെ മക്കളായി ഞങ്ങളെ അനുഗ്രഹിച്ചിരിക്കുന്നതിനാലും സ്ത്രോത്രം." കത്തോലിക്ക വിശ്വാസത്തിലേക്കും, റോമായിലെ വിശുദ്ധ പത്രോസിന്റെ പിൻഗാമികളോടും ചേർന്നു നില്ക്കുവാൻ മാർ ഇവാനിയോസ് പിതാവിനെ പ്രേരിപ്പിച്ചത്, പരിശുദ്ധ ത്രീത്വത്തിൽ പിതാവിനുള്ള ആഴമായ വിശ്വാസവും, പരിശുദ്ധ ത്രിത്വം പിതാവിന് വെളിപ്പെടുത്തി കൊടുത്ത ആഴമായ വിശ്വാസത്തിന്റെ ഏടുകളുമാണ്.

ദൈവത്തിലാഴമായി വിശ്വസിക്കുന്നവൻ ബാക്കിയെല്ലാം നിസ്സാരമായി കാണുന്നു. മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിൽ സംഭവിച്ചതും അതാണ്. ഭൗതീക കാര്യങ്ങൾ ഒന്നും ഒരു നേട്ടമായി പരിഗണിക്കാതെ വെളിപ്പെട്ടു കിട്ടിയ സത്യത്തിന്റെ പിന്നാലെ എല്ലാം ഉപേക്ഷിച്ച് പോയ തിരുമേനി ഒരു വിശ്വാസ സമൂഹത്തെ യഥാർത്ഥമായ പാതയിലൂടെ ദൈവത്തെ പിൻചെല്ലുവാൻ പ്രേരിപ്പിക്കുകയും മാതൃക നൽകി മുന്നോട്ടു നയിക്കുകയും ചെയ്തു. ആ മാതൃകയും നേതൃത്വവും പിൽക്കാലത്ത് പിൻഗാമികളിലൂടെ കൂടുതൽ കൂടുതൽ ഫലം കാണുന്നതുമാണ് ചരിത്രം നമ്മെ ബോധ്യപ്പെടുത്തുന്നത്. മാർ ഇവാനിയോസ് തിരുമേനി കത്തോലിക്ക സഭയിലേക്ക് പുനരൈക്യപ്പെട്ടപ്പോൾ സ്വന്തം സഭയിൽ നിന്നും മറ്റു പല ഭാഗത്തു നിന്നും സംശയത്തിന്റെ കണ്ണുകൾ, പിതാവിന്റെമേൽ വീണു. ആരോപണത്തിന്റെ കുന്തമുനകൾ പിതാവിനുനേരെ നീണ്ടു. പക്ഷെ എവിടേയും പതറാതെ, ഉത്തമബോധ്യത്തോടെ ദൈവത്തിൽ ആശ്രയിച്ച് ആ പുണ്യ പുരുഷൻ മുന്നോട്ട് പോയി. സാർവ്വത്രിക സഭാ കൂട്ടായ്മ നേട്ടങ്ങളുടെ നീണ്ട പട്ടികകളാണ് നമുക്ക് നൽകുന്നത്. ലോകത്തിന്റെ കണ്ണുകളിലൂടെ നോക്കുന്നവർക്ക് കേവലം ഭൗതിക യാഥാർത്ഥ്യങ്ങളിൽ അത് അവസാനിപ്പിക്കുവാൻ കഴിയും. എന്നാൽ ഭൗതിക യാഥാർത്ഥ്യങ്ങളെക്കാൾ എത്രയോ വലിയ ആത്മീയ അനുഭവങ്ങളിലേക്കാണ് നമ്മുടെ സഭയെ കർത്താവ് കൂട്ടിക്കൊണ്ട് പോകുന്നത്. വി.പത്രോസിന്റെ പിൻഗാമിയുമായിട്ടുള്ള കൂട്ടായ്മ യാതൊരു വിധ നഷ്ടങ്ങളും നമ്മുടെ സഭയ്ക്കു ഉണ്ടാക്കിയിട്ടില്ല. പൗരാണികമായ അതിന്റെ ആരാധനാ പാരമ്പര്യങ്ങൾ അഭംഗുരം പിൻതുടരുവാൻ നമുക്ക് സാധിക്കുന്നു. ഒരു പ്രാദേശിക സഭയുടെ എല്ലാ ഉൾഭരണ സ്വാതന്ത്ര്യവും സാർവ്വത്രിക സഭാ കൂട്ടായ്മയിൽ നാം അനുഭവിക്കുന്നു. ഇന്നു



ഭാരതം മുഴുൻ സുവിശേഷം പ്രസംഗിക്കുവാൻ കെല്പ്പുള്ള ഒരു സഭാ സമൂഹമായി ദൈവം നമ്മെ വളർത്തിയിരിക്കുന്നു. ലോകത്തിലുള്ള അനേകം സഭാകൂട്ടായ്മകളുമായി ചേർന്നു നിന്നു പരിശുദ്ധ കുർബ്ബാന സംസ്സർഗ്ഗത്തിൽ ജീവിക്കുവാൻ ദൈവം നമ്മെ ശക്തിപ്പെടുത്തിയിരിക്കുന്നു, തെരഞ്ഞെടുത്തിരിക്കുന്നു. ഈ നേട്ടങ്ങൾ 87 വർഷം മുമ്പ് ഇല്ലായ്മയുടെ നടുവിൽ പുണ്യപുരുഷൻ മാർ ഈവാനിയോസ് പിതാവ് എടുത്ത ധീരമായ തീരുമാനത്തിന്റെ ബാക്കിപത്രമാണ്. ഇതു തിരിച്ചറിയുവാൻ ആഴമായ വിശ്വാസം ആവശ്യമാണ്.

ദൈവം നടത്തുന്ന വഴികൾ നമുക്ക് പിന്തിരിഞ്ഞ് നോക്കുമ്പോൾ അത്ഭുതകരമാണ്. കൂനൻ കുരിശിലെ ആലാത്തുകളിൽ പിടിച്ച് വേദന നിറഞ്ഞ ഹൃദയത്തോടെ നമ്മുടെ പൂർവ്വികർ ആർക്കെതിരെ മുദ്രാവാക്യം വിളിച്ചാലും അതിന്റെ പിന്നിലെ അന്ത:സത്ത ഒന്നുമാത്രമായിരുന്നു. പൗരാണികമായ നമ്മുടെ പാരമ്പര്യങ്ങളും, അനുഷ്ഠാനങ്ങളും ഉൾഭരണ സ്വാതന്ത്ര്യവും ആർക്കും അടിയറവു വയ്ക്കില്ല എന്നത് മാത്രമായിരുന്നു അതിന്റെ പിന്നിലെ വികാരം. ലോകമെമ്പാടും, വിശുദ്ധ ശ്ലീഹന്മാർ സ്ഥാപിച്ച എല്ലാ സഭകളോടും, പരിപൂർണ്ണമായ ഐക്യത്തിൽ ഒരുമിച്ച് വിശുദ്ധ കുർബ്ബാന ചൊല്ലുവാൻ കഴിയുന്ന വലിയ സ്വാതന്ത്ര്യത്തിൽ നമുക്ക് ജീവിക്കുവാൻ കഴിയുമ്പോൾ കൂനൻ കുരിശിൽ കെട്ടിയ ആലാത്തുകൾ ഇന്ന് പ്രസക്തി നഷ്ടപ്പെട്ട് വെറും ചരടുകളായി അവശേഷിക്കുന്നു.

നമ്മുടെ സഭയുടെ ചരിത്രത്തിൽ തന്നെ പ്രധാനപ്പെട്ട ചില നിമിഷങ്ങൾക്കാണ് നാം ഈ വർഷം സാക്ഷികളായിരിക്കുന്നത്. ഒന്ന് നമുക്കൊരു പുതിയ ഭദ്രാസനം കൂടി നിലവിൽ വന്നിരിക്കുന്നു. പാറശ്ശാല കേന്ദ്രമായി പുതിയൊരു ഭദ്രാസനം 2017 ആഗസ്റ്റ് 5–ന് നിലവിൽ വന്നിരിക്കുകയാണ്, മാർ ഈവാനിയോസ് തിരുമേനി തിരുവനന്തപുരത്ത് സഭയുടെ ആസ്ഥാനം സ്ഥാപിച്ചതു മുതൽ കരമനയാറിന് തെക്കോട്ട് കന്യാകുമാരി വരെ സുവിശേഷ ദൗത്യം നിർവ്വഹിക്കുക എന്നുള്ള വലിയ പ്രേഷിത ശുശ്രൂഷയ്ക്ക് തുടക്കം കുറിച്ചു. തിരുവനന്തപുരം അതിരൂപതയിലെ വൈദികരും, മേരിമക്കൾ സന്യാസിനിമാരും ഈ വലിയ ദൗത്യത്തിൽ തങ്ങളുടേതായ കടമ നിർവ്വഹിച്ചു മുന്നേറി. 13 വർഷം മുമ്പ് മാർത്താണ്ഡം എന്ന രൂപതയ്ക്ക് രൂപം കൊടുക്കുമ്പോൾ നമ്മുടെ പ്രേഷിത ശ്രുശ്രൂഷ വലിയ ഫലം അണിയുന്നതാണ് നാം കണ്ടത്. ഇന്ന് മാർത്താണ്ഡം രൂപത നമ്മുടെ ഭദ്രാസനങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായ രീതിയിൽ അതിവേഗം വളർച്ച പ്രാപിച്ചു കൊണ്ടിരിക്കുന്ന ഒരു വലിയ സഭാ സമൂഹമായി മാറിയിരിക്കുന്നു. തുടർന്നു അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയസ് പിതാവും, വന്ദ്യ സിറിൽ ബാവ തിരുമേനിയും പ്രത്യേകമായ ശ്രദ്ധകൊടുത്ത് കേരളത്തിന്റെ തെക്കൻ ഭാഗങ്ങളെ പ്രത്യേകമായിട്ട് കരുതി വളർത്തി പരിപോഷിച്ചത് നമുക്കറിയാം. വിദ്യാഭ്യാസപരമായും, സാമൂഹികപരമായും വളരെ പിന്നോക്കം നിന്നിരുന്ന ആ പ്രദേശങ്ങളെ പ്രത്യേകമായി കരുതി വളർത്തിയതിന്റെ ഫലമായി അനേകായിരം കുടുംബങ്ങൾ കർത്താവിനെ രക്ഷകനും നാഥനുമായി സ്വീകരിക്കാനും, അതേറ്റുപറയാനും, സാക്ഷികളായി ജീവിക്കുവാനും ഇടയായി. വീണ്ടും ഒരു പ്രേഷിത പുത്രി കൂടി തിരുവനന്തപുരം മേജർ അതിരൂപതയ്ക്ക് ലഭിച്ചിരിക്കുന്നു. അവൾ ഒരിക്കൽ കൂടി വലിയ തന്റെ വലിയ പ്രേഷിത ശുശ്രൂഷയുടെ ഫലം കാണുന്നു. പാറശ്ശാല കേന്ദ്രമായി തിരുവനന്തപുരം മേജർ അതിരൂപതയിലെ 103 ഇടവകൾ ചേർന്ന് പുതിയൊരു ഭദ്രാസനം രൂപീകരിക്കുമ്പോൾ യഥാർത്ഥമായ സുവിശേഷത്തിന്റെ ചൈതന്യം കൂടുതൽ ആളുകളിലേക്കുകൂടി വ്യാപിപ്പിക്കുക എന്നുള്ള വലിയ ഉത്തരവാദിത്വമാണ് സഭയായി നാം ഏറ്റെടുക്കുന്നത്. അതിന് നേതൃത്വം നല്കുവാനായി മിഷണറി ചൈതന്യമുള്ള മെത്രാപ്പൊലീത്താ അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് പിതാവിനെ നമ്മുടെ പരിശുദ്ധ സുന്നഹദോസ് അവിടെ നിയമിക്കുകയും ചെയ്തു. അഭിവന്ദ്യ പിതാവിന്റെ ശുശ്രൂഷകളും അഭിവന്ദ്യ പിതാവിന്റെ അനുഭവജ്ഞാനവും പാണ്ഡിത്യവും സർവ്വോപരി ദൈവജ്ഞാനവും ഈയൊരു ശുശ്രൂഷയെ ബലപ്പെടുത്തും എന്നുള്ളതിൽ സംശയമില്ല. നമ്മുടെ സഭയിൽ പുതിയ രണ്ടു പിതാക്കന്മാർ കൂടി നിയമിതരായിരിക്കുന്നു. അവർ അഭിഷിക്തരായിരിക്കുന്നു. പുത്തൂർ രൂപതയിൽ അഭിവന്ദ്യ ഡോ. ഗീവർഗ്ഗീസ് മാർ മക്കാറിയോസ് പിതാവും, കൂരിയായ്ക്കും ഓഷ്യാനിയായിലേയും യൂറോപ്പിലെയും അപ്പസ്തോലിക സന്ദർശകനായും അഭിവന്ദ്യ ഡോ.യൂഹനോൻ മാർ തിയഡോഷ്യസ് പിതാവും അഭിഷിക്തരായിരിക്കുന്നു. അവരുടെ ദൈവശാസ്ത്ര ആഭിമുഖ്യങ്ങൾ, കാനൻ നിയമ വൈദഗ്ദ്യം ഇടവകകളിലെ അനുഭവജ്ഞാനം സെമിനാരികളിലെ അദ്ധ്യാപക,



റെക്ടർ ശുശ്രൂഷകൾ എന്നിവ  ഈ സഭയുടെ നേതൃശുശ്രൂഷയിലും, ശ്ലൈഹിക ശുശ്രൂഷയിലും കൂടുതൽ മിഴിവാർന്ന സത്ഫലങ്ങൾ ഉണ്ടാക്കും എന്നതിൽ സംശയമില്ല. തിരുവല്ലാ അതിരൂപതയുടെ സഹായമെത്രാനായിരുന്ന  അഭിവന്ദ്യനായ ഫിലിപ്പോസ് മാർ സ്തേഫാനോസ് പിതാവിനെ അമേരിക്കയിലെ നമ്മുടെ മലങ്കര ഭദ്രാസനത്തിൽ മെത്രാപ്പോലീത്തയായി നിയമിച്ചിരിക്കുന്നു. വന്ദ്യ പിതാവ് ഒക്ടോബർ മാസം 28-ാം തിയതി അവിടെ ചുമതല ഏറ്റെടുക്കുകയാണ്. നാട്ടിലെ വ്യത്യസ്തമായ ശുശ്രൂഷകളുടെ അനുഭവ സമ്പത്തിൽ നിന്ന് വിദേശത്ത് ലഭിച്ച പ്രത്യേകമായ ഉപരിപഠനത്തിന്റെ സാധ്യതകളിൽ നിന്ന് അനേകം നേതൃശേഷിയുള്ള ഉത്തരവാദിത്വങ്ങളിൽ ഇരുന്നതിന്റെ  പശ്ചാത്തലത്തിൽ നിന്ന് അമേരിക്കയിലെ തന്റെ ശുശ്രൂഷ കൂടുതൽ ബലമുള്ളതും, മിഴിവാർന്നതും, ഫലദായകവുമാകാൻ അഭിവന്ദ്യ പിതാവിന്റെ നേതൃത്വം വഴിയായി സാധിക്കും. പ്രിയമുള്ളവരെ അടൂരിൽ ഈ വർഷം പുനരൈക്യ വാർഷികത്തിനും, സഭാസംഗമത്തിനും, ഈ ചരിത്ര സംഭവങ്ങൾക്കും സാക്ഷിയായി നാം എല്ലാവരും എത്തിച്ചേർന്നു. ദൈവത്തിന്റെ അനന്തമായ കരുണയും, കരുതലും നാമെല്ലാവരും അനുഭവിച്ചു.  നമുക്ക് ദൈവത്തിന്റെ മുമ്പിൽ നന്ദിയോടെയല്ലാതെ നില്ക്കാൻ കഴിയുകയില്ല. മനുഷ്യന്റെ ബുദ്ധിയെയും, ഭാവനകളെയും, പദ്ധതികളെയും ദൈവം എത്ര നിസ്സാരമായി അനുകൂലമാക്കി നമുക്ക് മാറ്റി തരുന്നു. ദൈവത്തിന്റെ അനന്തമായ കരുണയ്ക്ക് ഒരിക്കൽ കൂടി നമുക്കെല്ലാവർക്കും നന്ദി പറയാം. ദൈവം അതുപോലെ വലിയ ഉത്തരവാദിത്വം നമ്മെ ഏല്പ്പിച്ചിരിക്കുന്നു. അവിടുത്തെ രണ്ടാം വരവിന് ഈ ലോകത്തെ ഒരുക്കുവാൻ വിശുദ്ധരുടെ സഹപൗരരും ഐക്യത്തിന്റെ സാക്ഷികളുമായി നാം വളരുന്നതിനോടൊപ്പം അനേകരെ അതിലേക്ക് ആഭിമുഖ്യമുള്ള മക്കളായി വളർത്തുവാനും നമുക്ക് കൂടുതൽ സാധിക്കണം. നമ്മുടെ രാജ്യത്തിൽ സുവിശേഷവത്ക്കരണത്തിലൂടെ അനേകർ കർത്താവിനെ അറിയുവാൻ നമ്മുടെ ജീവിതവും സുവിശേഷ പ്രഘോഷണവും ഇടയാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# പുനരൈക്യ വാർഷികവും സഭാസംഗമവും

**കനൽ വഴികൾ താണ്ടി**
**ഒരു ജനത കാനാൻ ദേശം സ്വന്തമാക്കാൻ**
**ഇറങ്ങി പുറപ്പെട്ടിട്ട് 87 വർഷങ്ങൾ പൂർത്തിയാകുന്നു.**
**ഒരു സഭയുടെ ചരിത്രത്തിൽ**
**87 വർഷങ്ങൾ തൂലോം ചെറുതാണ്.**
**എന്നാൽ കനൽ വഴികളെ തങ്കവഴികളാക്കിയ**
**ദൈവത്തിന്റെ കരുതലും സ്നേഹവും**
**അത്ഭുതം ജനിപ്പിക്കുന്നു.**
**ഒൻപതു പതിറ്റാണ്ടുകളിലേക്ക്**
**അടുക്കുന്ന മലങ്കരയിലെ പുനരൈക്യപ്രസ്ഥാനം**
**എഴുതിയ ചരിത്രം പുനർവായനയ്ക്ക്**
**കൈകളിലെടുക്കുവാൻ സമയമായിരിക്കുന്നു.**
**ശത്രുതയുടെ വേലിക്കെട്ടുകൾ**
**തന്റെ ശരീരത്തിലെ മുറിവുകൾ വഴി**
**പൊളിച്ചു കളഞ്ഞ കർത്താവിന്റെ വഴികൾ**
**അടച്ചുവച്ചിട്ട് ഭൂമിയിലെ ന്യായാധിപന്മാരുടെ**
**വിധിന്യായങ്ങൾ വഴി തീർപ്പാക്കി കിട്ടിയ**
**പള്ളികളുടേയും വസ്തുവകകളുടേയും കണക്ക് പറഞ്ഞ്**
**പലരും ആത്മ സംതൃപ്തിയിൽ ആഴുമ്പോൾ**
**സാർവ്വത്രിക സഭാ ബന്ധം വഴി**
**മലങ്കരയിലെ ഈ ചെറിയ അജഗണത്തിന്**
**ഒന്നും നഷ്ടമായില്ല എന്നുമാത്രമല്ല**
**വന്നു ചേർന്നതെല്ലാം നേട്ടങ്ങളുടെ**
**പട്ടികയിലെ ഏടുകളായി....**
**87 വർഷങ്ങൾ പിന്നിടുമ്പോൾ**
**മലങ്കര പുനരൈക്യപ്രസ്ഥാനം**
**ലോക സഭാ ചരിത്രത്തിലെ തന്നെ**
**ഒരു ആത്മീയ മുന്നേറ്റമായി മാറിയിരിക്കുന്നു.**



# മാർ ഈവാനിയോസിന്റെ സുവിശേഷഭൂമിയിലേക്ക് സ്വാഗതം




**സാമുവൽ മാർ ഐറേനിയോസ്**

സഹായ മെത്രാൻ, തിരുവനന്തപുരം മേജർ അതിരൂപത




മലങ്കരയിലെ വിപ്ലവകാരിയായ സുവിശേഷ പ്രഘോഷകനും സുവിശേഷ പ്രവർത്തകനുമായിരുന്നു സഭയുടെ പിതാവും മഹാനായ വഴികാട്ടിയുമായ മാർ ഈവാനിയോസ് തിരുമേനി. മാർത്തോമ്മ ക്രിസ്ത്യാനികൾ പ്രയേണ കടന്നു ചെല്ലാതിരുന്ന മലങ്കരയിലെ സമുഹങ്ങളിലേക്ക് ഒരു വിപ്ലവകാരിയുടെ മനസോടെ തിരുമേനി കടന്നു ചെന്നു. അവിടെ അദ്ദേഹവും സഹപ്രവർത്തകരും ചേർന്നു വിതച്ച വചനവിത്ത് നൂറുമേനി ഫലം കൊയ്തതിന്റെ കൂടി കഥയാണ് മലങ്കരസഭയുടെ ഇന്നത്തെ ചരിത്രം.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയ്ക്ക് ചരിത്രം ചാർത്തുന്ന വിശേഷണങ്ങൾ നിരവധിയാണ്. സാഹസികനായ മുന്നണി പടയാളി, താപസനായ കർമ്മയോഗി, കാലത്തിനു മുമ്പേപറന്ന വഴികാട്ടി, വെല്ലുവിളികളെ ദൈവം ഒരുക്കുന്ന അവസരങ്ങളാക്കിയ പ്രവാചക ഗൂരു, എല്ലാ മതങ്ങളെയും ആദരിക്കുന്ന മഹാത്മാവ്, കത്തോലിക്കാ വിശ്വാസത്തിന്റെ നേരും കാഷായ വസ്ത്രങ്ങളുടെ വിശുദ്ധിയും കണ്ട ഗുരുവര്യൻ.. ഇങ്ങനെ ചിത്രീകരണങ്ങൾ നിരവധിയുണ്ടെങ്കിലും രണ്ടു സഹസ്രാബ്ദം പഴക്കമുള്ള മാർത്തോമ്മ ക്രിസ്ത്യാനികളുടെ ചരിത്രത്തിൽ ഒരിക്കലും കാണപ്പെടാതിരുന്നത്ര സുവിശേഷപ്രചാരണ ദാഹം പ്രകടിപ്പിച്ച മിഷണറി ആയിരുന്നു പുണ്യപിതാവ്. ഈ മാനം ആ പുണ്യ വ്യക്തിത്വത്തിൽ ചാർത്തിയ ശോഭ വേണ്ടവിധം ചിത്രികരിക്കുവാൻ പിൻതലമുറയക്ക് സാധിച്ചോ എന്ന് സംശയിക്കണം.

സ്വന്തമായി ഒരു പള്ളി പോലും ഇല്ലാതെ 1930 ൽ പുണ്യപിതാവ് തുടക്കം കുറിച്ച, വടക്ക് ശബരി മലയ്ക്കടുത്തുള്ള ആങ്ങമൂഴി മുതൽ തെക്ക് കന്യാകുമാരി വരെ വ്യാപിച്ചു കിടന്ന തിരുവനന്തപുരം അതിരൂപത ഇന്ന് മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, പാറശാല എന്നീ നാലു രൂപതകളുടെ മാതൃരൂപതയാകുവാൻ തക്ക വിധം വളർന്നത് അദ്ദേഹം തുടക്കം കുറിച്ച സുവിശേഷപ്രചാരണത്തിനുള്ള ശക്തമായ അടിത്തറയിൽ തുടർന്നു വന്ന പിതാക്കാന്മാരിലൂടെ ദൈവം പ്രവർത്തിച്ച മഹാത്ഭുതമാണ്.

**സഭപണിയുക**

സഭ സ്വഭാവത്താലേ മിഷണറിയാണ്. സഭയുടെ മിഷണറി മുഖം തേജോമയമാക്കുവാൻ മാർ ഈവാനിയോസ് തിരുമേനി വഹിച്ച പങ്ക് സുറിയാനി സഭാ പാരമ്പര്യത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം അതുല്യമായി എന്നും നിലനിർത്തും. ലോകത്തിന്റെ അതിർത്തികൾ വരെയും യുഗാന്ത്യത്തോളവും സഭ പണിയുക എന്നത് ഈശോയുടെ കല്പനയും ആദ്യശതകങ്ങളിൽ പ്രത്യക്ഷപ്പെട്ട അവിടുത്തെ പരിശുദ്ധ അമ്മയുടെ നിർദേശവും ആയിരുന്നു. മരിയഭക്തനായിരുന്ന ഈവാനിയോസ് തിരുമോനിയുടെ പ്രഥമവും പ്രധാനവുമായ പരിഗണയും അതായിരുന്നു. സത്യസഭ പണിയുന്നതിന് തനിക്കുള്ള ദൈവിക ഉത്തരവാദിത്വത്തിന്റെ സാക്ഷാത്ക്കാരമായിരുന്നു ഈവാനിയോസ് പിതാവിന്റെ ക്രൈസ്തവർക്കിടയിലെ പുനരൈക്യ ശ്രമങ്ങളും അക്രൈസ്തവർക്കിടയിലെ സുവിശേഷികരണ യത്നങ്ങളും. നേരിട്ടുള്ള സുവിശേഷ പ്രഘോഷണം പോലെ വിദ്യാഭ്യാസ ആതുരാലയ പ്രവർത്തനങ്ങളിലുടെയും സമുഹത്തിൽ യേശുവിന്റെ പ്രകാശം പ്രസരിപ്പിക്കുവാൻ പിതാവ് ക്രാന്തദർശിത്വ

ത്തോടെ ശ്രമങ്ങൾ നടത്തി. അതിന്റെ സാക്ഷ്യങ്ങളാണ് നാലഞ്ചിറക്കുന്നിലെ ഈവാനിയോസ് കോളജും പട്ടത്തെ സെന്റ് മേരീസ് സ്കൂളും എല്ലാം. 22 വർഷത്തെ അജപാലന ശുശ്രൂഷയിൽ 78 പ്രൈമറി സ്കൂളുകൾക്കും 18 മിഡിൽ സ്കൂളുകൾക്കും 15 ഹൈസ്ക്കൂളുകൾക്കും അദ്ദേഹം തുടക്കം കുറിച്ചു.

ക്രൈസതവ സഭയുടെ ആദ്യനാളുകളിൽ തന്നെ ഈശോയുടെ അപ്പസ്തോലനായ തോമ്മാശ്ലീഹായിൽ നിന്നും വിശ്വാസം സ്വീകരിച്ച ഭാരതത്തിലെ മാർത്തോമ്മ ക്രിസ്ത്യാനികൾ, ഭാരതത്തിൽ രൂപം കൊണ്ടതും കടന്നു വന്നുതമായ എല്ലാ മതങ്ങളെയും സ്വീകരിച്ച് അംഗീകിരിച്ച് സ്വത്വം ചോർത്തിക്കളയുന്ന ഹൈന്ദവ വിശാലതയുടെ വെല്ലുവിളികളെ നേരിട്ട് നൂറ്റാണ്ടുകളിലൂടെ ക്രൈസ്തവസ്വത്വം നിലനിർത്തി ഭാരതത്തിൽ നിലനിന്നു എന്നത് പൂർവസൂരികളുടെ മഹാനേട്ടം തന്നെയാണെങ്കിലും സുവിശേഷീകരണത്തെക്കുറിച്ചുള്ള അവരുടെ ധാരണകൾ ഇന്നത്തെതിൽ നിന്നും വ്യത്യസ്ഥമായിരുന്നു. ഈവാനിയോസ് തിരുമേനിയുടെ കാലമായപ്പോഴേക്കും ക്രൈസ്തവ കൂട്ടായ്മയിൽ തന്നെപല വിഭാഗങ്ങൾ ഉണ്ടായി. അവരിൽ ചിലർ തമ്മിൽ ഇടർച്ചയുണ്ടാക്കുന്ന സംഘർഷങ്ങളുംആയി. ആപശ്ചാത്തലത്തിലാണ് തിരുമേനി ഏക സത്യസഭ തേടിയതും കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടതും.

ചതുർവർണ്യം നിലനിന്ന ഭാരതത്തിലെ ഹൈന്ദവസമൂഹം ക്രൈസ്തവമാർഗം കൂടുന്നവന്റെ മഹത്വത്തെ അംഗികരിച്ചിരുന്നു എന്നത് വിസ്മയകരമായ ചരിത്രസത്യമാണ്. ശുദ്ധിയുടെ കാര്യത്തിൽ ഏറെ നിഷ്ഠ ഉണ്ടായിരുന്ന ആ സമൂഹം 'തൈലാദി വസ്തുക്കൾ അശുദ്ധമായാൽ പൗലോസ് തൊട്ടാൽ അവ ശുദ്ധമാകും' എന്ന് വിശ്വസിക്കുകയും ശുദ്ധീകരണ ത്തിനായി ക്രൈസ്തവ കുടുംബത്തെ അമ്പലത്തോട് ചേർത്തു വളർത്തുകയും ചെയ്ത കാലം ഉണ്ടായിരുന്നു. അതുപോലെ സവർണ്ണർ സഞ്ചരിക്കുന്ന വഴികളിൽ നിന്നും തീണ്ടൽ മൂലം മാറി സഞ്ചരിക്കേണ്ടിയിരുന്ന 'ഹീനജാതി'ക്കാരൻ മാർഗം കൂടിയാൽ അക്കാരണം കൊണ്ട് അസ്പർശ്യനല്ലാതായി എന്ന് സമ്മതിക്കുകയും ചെയ്തെങ്കിലും സമൂഹത്തിലെ പ്രാന്തവത്ക്കരിക്കപ്പെട്ട ആ സമൂഹങ്ങളോട് സുവിശേഷം പറയുവാനും അവരെ യേശുവിന്റെ സ്നേഹകൂട്ടായ്മയിലേക്ക് കൊണ്ടുവരുവാനും മാർത്തോമ്മാ ക്രിസ്ത്യാനികൾ ഏറെ ആവേശം കാണിച്ചതായി കാണുന്നില്ല. ഈ മന്ദതയക്ക് വിപ്ലവകരമായ മാറ്റം കുറിച്ച വിപ്ലവകാരിയായ സഭാപിതാവായിരുന്നു മാർ ഈവാനിയോസ്.



സ്വന്തമായി ഒരു പള്ളി പോലും ഇല്ലാതിരുന്ന അനന്തപുരിയിൽ തന്റെ സഭയുടെ അസ്ഥിവാരം സ്ഥാപിച്ചുകൊണ്ട് ഇവിടെ ശക്തമായ സഭാ സമൂഹം കെട്ടിപ്പടുക്കുക എന്നത് പിതാവിന് അസ്ഥിത്വപരമായ ആവശ്യം കൂടിയായിരുന്നു.

## പ്രാന്തവത്ക്കരിക്കപ്പെട്ടവർ

കുട്ടിക്കാലം മുതൽക്കേ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മനസിൽ ശക്തമായ ബോധ്യമായിരുന്നു, സഭ അക്കാലംവരെ ഏറെ ശ്രദ്ധിക്കാതിരുന്ന താഴ്ന്ന ജാതിക്കാരുടെ സുവിശേഷീകരണം. പിതാവിനെ ജ്ഞാനസ്നാന പ്പെടുത്തിയ പിതൃസഹോദരനായ തര്യത് സ്കറിയ കത്തനാരിൽ നിന്നും പകർന്നു കിട്ടിയതാണ് ഈ ചിന്തയുടെ വിത്തുകൾ. കത്തനാരുടെ

ഇടവകക്കാരിൽ അധികവും തീണ്ടൽ ജാതിക്കാരായിരുന്നു. ബഥനിയിൽ ആശ്രമാധിപനായിരിക്കുന്ന കാലത്തും അദ്ദേഹം ദളിതർക്കും പിന്നോക്കക്കാർക്കും ഇടയിൽ സുവിശേഷ പ്രവർത്തനം നടത്തി. കല്ലുമല യിലെ ബഥനിപ്പള്ളിയിൽ പിതാവ് എല്ലാ വിഭാഗക്കാർക്കും അംഗത്വം കൊടുത്തു. തന്റെ സഭയുടെ ആസ്ഥാനമായി നിശ്ചയിക്കപ്പെട്ട തിരുവനന്തപുരം ജില്ലയിലെ ഹിന്ദുക്കളിൽ വലിയ പങ്ക് പിന്നാക്ക വിഭാഗത്തിൽപ്പെട്ട നാടാർ, ഈഴവ സമുഹങ്ങളിൽപ്പെട്ടവരും പുലയർ, പറയർ തുടങ്ങിയ ദളിത് വിഭാഗത്തിൽപ്പെട്ടവരും ആണെന്ന് പിതാവ് കണ്ടു. ഈ ജനങ്ങൾക്കിടയിലേക്ക് സുവിശേഷ വെളിച്ചവുമായി കടന്നു ചെല്ലുവാൻ പിതാവ് തീരുമാനിച്ചു. ഇടവക വൈദികർക്കൊപ്പം ഫ്രാൻസിസ്ക്കൻ സഹോദരന്മാരും ബഥനി, മേരിമക്കൾ സന്യാസിനി സമുഹങ്ങളും പിതാവിന് ശക്തമായ പിന്തുണ നല്കി. തലസ്ഥാന നഗരത്തിൽ തന്നെ പാളയം, പട്ടം, കച്ചാണി, കുണ്ടമൻകടവ്, മലയിൻകീഴ്, കണ്ണമ്മൂല, കാഞ്ഞിരംപാറ, ഉള്ളൂർ, അഞ്ചാമട, കരകുളം, മുട്ടട, പോങ്ങുമ്മൂട്, നാലാഞ്ചിറ, കാവടിത്തല, കഴക്കൂട്ടം തുടങ്ങിയ സ്ഥലങ്ങളിൽ മിഷൻ കേന്ദ്രങ്ങൾ തുടങ്ങി. തെക്കൻ തിരുവിതാംകൂറിലേക്കും തിരുമേനി സുവിശേഷ പ്രവർത്തനം വ്യാപിപ്പിച്ചു. കന്യാകുമാരി വരെ





ദീർഘിക്കുന്ന ഈ പ്രദേശങ്ങളിലും തിരുമേനി മിഷൻ കേന്ദ്രങ്ങൾ ആരംഭിച്ചു.

മലബാർ സഭയിലെ പ്രമുഖ വൈദികനായിരുന്ന ഫാ. ജോസഫ് കുഴിഞ്ഞാലിൽ മാർ ഈവാനിയോസ് പിതാവിന്റെ മിഷനറി തീക്ഷണത കണ്ട് തെക്കൻ മേഖലയിൽ സഹായിക്കാനെത്തി. അദ്ദേഹമാണ് പിതാവിന്റെ അനുവാദത്തോടെയും പ്രോൽസാഹനത്തോടെയും 1938 മെയ് എട്ടിന് മാർത്താണ്ഡത്ത് മേരീമക്കൾ സന്യാസിനി സമുഹത്തിന് തുടക്കം കുറിച്ചത്. ഫ്രാൻസിസ്ക്കൻ മിഷനറി സഹോദരന്മാരും സഹായത്തിനെത്തി. 1937 മെയ് 30 ന് അവരുടെ ആദ്യത്തെ മിഷൻ കേന്ദ്രം നെയ്യാറ്റിൻകര താലുക്കിലെ മാറാടിയിൽ ആരംഭിച്ചു. സുവിശേഷ പ്രഘോഷണത്തോടൊപ്പം രോഗീപരിചരണവും വിദ്യാഭ്യാസ പ്രവർത്തനവും എല്ലാം സഭ നടത്തി. തമലം, ഗുണ്ടമൻ കടവ്, കുന്നപ്പുഴ, മുന്നാംമൂട്, പാപ്പനംകോട് എന്നിവിടങ്ങളിൽ ഫ്രാൻസിസ്ക്കൻ മിഷൻ കേന്ദ്രങ്ങൾ ഉയർന്നു. അനാഥരായ കുട്ടികൾക്കായി അവർ നാലാഞ്ചിറയിൽ ബോയ്സ് ഹോമും സാങ്കേതിക തൊഴിൽ പരിശിലന കേന്ദ്രവും തുടങ്ങി.

### മിഷനറി മാതൃക

സുവിശേഷ പ്രവർത്തകരുടെ നായകൻ മാത്രമല്ല സുവിശേഷ പ്രവർത്തകനുമായിരുന്നു തിരുമേനി. അദ്ദേഹം നേരിട്ടു മാമ്മോദീസ നൽകിയ സംഭവങ്ങൾ നിരവധിയാണ്. പട്ടം കത്തിഡ്രലിൽ 1937 മുതൽ 38 വരെ 68 പേർക്ക് പിതാവ് നേരിട്ട് മാമോദീസ നൽകി. മണലയം പള്ളിയിൽ 1933 സെപ്റ്റംബർ മൂന്നിന് 118 പേർക്കാണ് പിതാവ് മാമ്മോദീസ കൊടുത്തത്. വെണ്ണിയുർ പള്ളിയിൽ 1950 ജൂലൈ 19 ന് 95 പേർക്ക് മാമ്മോദീസ

നൽകി. വിമലപുരത്ത് അന്നു തന്നെ 110 പേർക്കും പിതാവ് മാമ്മോദീസ കൊടുത്തു. മിഷനറിമാരെ തയ്യാറാക്കുവാൻ വൈദിക പരിശീലനത്തിനായി 1934 ൽ തന്നെ പട്ടത്ത് മൈനർ സെമിനാരിക്കു തുടക്കം കുറിച്ചു. പിതാവിന്റെ പ്രവർത്തനങ്ങളെ ദൈവം മകുടം ചൂടിച്ചു. ആയിരക്കണക്കിന് വിജാതീയർ സത്യപ്രകാശം സ്വീകരിച്ചു സഭയുടെ സജ്ജീവ ശിലകളായി. അവർക്കിടയിൽ നിന്നും വൈദികരും വൈദിക മേലദ്ധ്യക്ഷരുമുണ്ടായി.

**മാതാവിലൂടെ നേടുക**

സുവിശേഷ പ്രഘോഷണത്തിനും പ്രവർത്തനത്തിനും എല്ലാം വളരെ പരിമിതമായിരുന്നു പിതാവിനുണ്ടായിരുന്ന വിഭവങ്ങൾ. മുണ്ടൻമലയിൽ നിന്നും ദൈവവിശ്വാസവും ശരണവും സ്നേഹവും മാത്രം കൈമുതലായി ഇറങ്ങിത്തിരിച്ച് പിതാവ് എല്ലാം നേടിയെടുത്തത് പരിശുദ്ധ അമ്മയോടുള്ള ആശ്രയത്തിലൂടെ ആയിരുന്നു. എല്ലാം ഇരുളുന്നു എന്ന് കരുതിപ്പോകുന്ന വേളകളിൽ മാതാവിന്റെ ചിത്രത്തിനു മുന്നിൽ ചെന്ന് മാറത്തലച്ച് തമ്പുരാനെ പെറ്റ അമ്മച്ചിയെ വഴി ഉണ്ടാക്കണെ എന്ന് പ്രാർത്ഥിക്കുന്ന പിതാവിന്റെ ചിത്രം അക്കാലത്തെ വൈദിക വിദ്യാർത്ഥികളുടെ മനസിൽ ജ്വലിച്ചു നിന്നു. തമ്പുരാനെ പെറ്റതിനോളം വലുതൊന്നുമല്ലല്ലോ മക്കളേ നമ്മുടെ കാര്യം. അമ്മ എല്ലാം ശരിയാക്കിത്തരും: പിതാവ് കുട്ടികളോട് ഉറപ്പും പറഞ്ഞി രുന്നു. ഈശോയെ ലോകത്തിനെ കൊടുക്കുവാൻ അമ്മ യാണ് ഏറ്റവും നല്ല സഹായി എന്ന് പിതാവ് അനുഭവിച്ചറിഞ്ഞു.

മാതാവിന്റെ സ്വർഗ്ഗാരാഹണം വിശ്വാസസത്യമായി പ്രഖ്യാപിക്കണമെന്ന് 12-ാം പീയുസ് പാപ്പായോട് അപേക്ഷിച്ചവരിൽ പ്രമുഖനായിരുന്നു ഈവാനിയോസ് തിരുമേനി. പാപ്പാ സ്റ്റേറ്റ് സെക്രട്ടറിയായിരിക്കുമ്പോൾ തുടങ്ങിയതാണ് അവർ തമ്മിലുള്ള അടുപ്പം. പുനരൈക്യത്തിനു ശേഷം 11-ാം പീയൂസ് പാപ്പായെ ക്കാണുവാൻ ഈവാനിയോസ് തിരുമേനി റോമിലെത്തിയപ്പോൾ കൂടെ സ്റ്റേറ്റ് സെക്രട്ടരി കർദിനാൾ പച്ചെല്ലിയും ഉണ്ടായിരുന്നു. ഈവാനിയോസ് തിരുമേനി സഭയുടെ കീഴ്‌വഴക്കത്തിനു നിരക്കാത്തവിധത്തിൽ മാർപ്പാപ്പായോട് തന്റെ സഭയുടെ ആസ്ഥാനം തിരുവനന്തപുരം ആക്കണം എന്ന് കൂടിക്കാഴ്ച വേളയിൽ ആവശ്യപ്പെട്ടതും അതിന് അപ്പോൾ തന്നെ പാപ്പാ അനുമതി നൽകിയതും കർദ്ദിനാൾ പച്ചെല്ലിയെ അത്ഭുതപ്പെടുത്തി. അദ്ദേഹം മാർപ്പാപ്പ ആയപ്പോൾ ആ ബന്ധം കൂടുതൽ ദൃഢമാക്കുകയും ചെയ്തു.

87-ാം പുനരൈക്യ വാർഷികവും സഭാസംഗമവും മെത്രാഭിഷേകവും പുതിയ ദൈവാലയത്തിന്റെ മൂറോൻ കൂദാശയും അടൂരിൽ നടക്കുമ്പോൾ, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന് അടൂർ പ്രദേശത്തോടുണ്ടായിരുന്ന പ്രത്യേക മമത വിസ്മരിക്കാനാവില്ല. പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ ഒറ്റപ്പെടലിന്റെയും എതിർപ്പുകളുടെയും മദ്ധ്യേ മനംനൊന്തു കഴിഞ്ഞ പിതാവിന് സാന്ത്വനസ്പർശം ലഭിച്ച ഇടമാണ് അടൂർ. അടൂർ പൗരാവലി അദ്ദേഹത്തിന് നൽകിയ വമ്പിച്ച സ്വീകരണം ചരിത്രത്തിന്റെ ഭാഗമാണ്. ചങ്ങനാശ്ശേരി, കുറവില്ലങ്ങാട്, കോതമംഗലം തുടങ്ങിയ പ്രദേശങ്ങളിൽ മാർ ഈവാനിയോസ് പിതാവിന് സ്വീകരണം നൽകിയത് കത്തോലിക്കാസഭാ വിശ്വാസികളാണ്. എന്നാൽ ആദ്യമായി നാനാജാതി മതസ്ഥരായ പൗരാവലി ഒന്നുചേർന്ന് സ്വീകരണം നൽകിയതും മംഗളപത്രം നൽകി ആദരിച്ചതും അടൂരിലാണ്. അത് പിതാവിന്റെ ഹൃദയത്തെ ആഴത്തിൽ സ്പർശിക്കുകയും ചെയ്തു. പലപ്പോഴും മാർ ഈവാനിയോസ് പിതാവ് അടൂരിൽ താമസിച്ചു കൊണ്ട് സഭാശുശ്രൂഷകൾക്ക് നേതൃത്വം നൽകി. ചേപ്പാട് ഫിലിപ്പോസ് റമ്പാച്ചൻ ഉൾപ്പെടെ യുള്ളവർ അടൂരിൽ താമസിച്ച് മദ്ധ്യതിരുവിതാംകൂറിലെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയിട്ടുണ്ട്. കേരള ചരിത്രത്തിലും സാമൂഹിക സാഹിത്യ സാംസ്കാരിക രംഗങ്ങളിലും പ്രത്യേക ഇടം നേടിയിട്ടുള്ള പ്രദേശമാണ് അടൂർ. വേലുത്തമ്പി ദളവ വീരമൃത്യു വരിച്ചത് മണ്ണടിയിലാണ്. ഈ.വി. കൃഷ്ണപിള്ള, മുൻഷി പരമുപിള്ള, അടൂർഭാസി, അടൂർ ഗോപാലകൃഷ്ണൻ, അടൂർ പങ്കജം തുടങ്ങിയുള്ള പ്രതിഭാശാലികളുടെ നാടാണിത്. നാനാജാതി മതസ്ഥർ ഏകോദരസഹോദരങ്ങളായി കഴി യുന്ന സാംസ്കാരികവും ആത്മീയവുമായ ഒരന്തരീക്ഷം നിലനിൽക്കുന്ന സ്ഥലം. പരുമല, മഞ്ഞനിക്കര, ശബരിമല, മാരാമൺ തുടങ്ങിയ പുണ്യസങ്കേതങ്ങളിലേക്ക് വാതിൽ തുറക്കുന്ന പ്രവേശനകവാടം. മലങ്കര സുറിയാനി സഭകളുടെ സജീവസാന്നിദ്ധ്യവും കൂട്ടായ്മയും അനുഭവവേദ്യമാകുന്ന പ്രദേശം. മലങ്കര കത്തോലിക്കാസഭയെ സംബന്ധിച്ചിടത്തോളം സഭയിലെ വിവിധ രൂപതകൾ ഒന്നിക്കുന്ന സംഗമഭൂമി.

ഛിന്നഭിന്നമായിക്കൊണ്ടിരിക്കുന്ന കുടുംബങ്ങൾ, പരസ്പരം അകലാൻ ശ്രമിക്കുന്ന സമൂഹങ്ങൾ, സംശയദൃഷ്ടിയോടെ വീക്ഷിക്കാൻ പ്രേരിതമാകുന്ന സാഹചര്യങ്ങൾ, ഇങ്ങനെ പരസ്പര വിശ്വാസവും ഐക്യബോധവും ചോർന്നുപോകുന്ന ഒരു പശ്ചാത്തലത്തിൽ, പ്രകൃതിയോടുപോലും ഭീകരമനോഭാവം പുലർത്തുന്ന ആസക്തിയുടെ സംസ്കാരം പോഷിപ്പിക്കപ്പെടുമ്പോൾ വിശുദ്ധരുടെ സഹപൗരരും ഐക്യത്തിന്റെ സാക്ഷികളുമാകാൻ ആഹ്വാനം ചെയ്തു കൊണ്ട് ഒരു കൂടിവരവ്. പ്രകൃതിയെ ആദരിക്കുവാനും സഹജീവികളോട് അനുകമ്പ പ്രകടമാക്കാനും മാതൃക കാട്ടിക്കൊണ്ട് ഒരു ഒത്തുചേരൽ. ക്രിസ്തുവിനെപ്രതി മുറിവേൽക്കുന്ന സഭാഗാത്രത്തിന് സ്നേഹത്തിന്റെയും കൂട്ടായ്മയുടെയും പിൻബലം നൽകാനുള്ള എളിയ പരിശ്രമം. മലങ്കര സുറിയാനി കത്തോലിക്കാ സഭാചരിത്രത്തിൽ പ്രത്യേകം അടയാളപ്പെടുത്തപ്പെടുന്ന ഈ മഹാസംഗമം കേരളത്തിന് ഭാവാത്മകമായ പ്രചോദനമാകട്ടെ എന്നാഗ്രഹിക്കുന്നു.



**സെന്റ് മേരീസ് കത്തീഡ്രൽ**

പട്ടം, തിരുവനന്തപുരം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ

ആസ്ഥാന ദൈവാലയം

## സമാധാന രാജ്ഞി ബസിലിക്ക

പാളയം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ

പ്രഥമ ദൈവാലയം





# പുനരൈക്യവും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അനന്യതയും



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

**ആമുഖം**

ഏതാണ്ട് എട്ടര പതിറ്റാണ്ടുകൾക്കു മുൻപ് നടന്ന മലങ്കരസഭാ ചരിത്രത്തിലെ നിർണായക സംഭവമായ പുനരൈക്യവുമായി ബന്ധപ്പെടുത്തി മാത്രമേ മലങ്കര സുറിയാനി കത്തോലിക്കാസഭയെ മനസ്സിലാക്കാൻ സാധിക്കൂ. ഒരേ സമയം പൗരാണികവും ആധുനികവുമായ പാരമ്പര്യങ്ങളും, ചരിത്രവും ചേർത്തുപിടിച്ചിരിക്കുന്ന സഭയാണിത്. മാർതോമ്മാശ്ലീഹായുടെ സുവിശേഷപ്രഘോഷണത്തിന്റെ പൈതൃകത്താൽ പൗരാണികവും മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ-സുവിശേഷ-നവീകരണ പ്രവർത്തനങ്ങളാൽ ആധുനികവുമാണ് ഈ സഭ. നമ്മുടെ വിശ്വാസപ്രഘോഷണ ദൗത്യം ക്രൈസ്തവ വിളിയുടെയും ആഗോളകത്തോലിക്കാസഭയുമായുള്ള ബന്ധത്തിന്റെയും, വിശ്വാസജീവിതത്തിന്റെയും ഒഴിവാക്കാനാവാത്ത ഘടകമാണ്. നാം അനുഭവിക്കുന്ന ക്രിസ്തു സംസർഗത്തിന്റെ ആനന്ദം എല്ലാവർക്കും ആസ്വദിക്കുവാനുള്ള അവകാശം ഉണ്ട്. അതുകൊണ്ട് ഇന്നും ജീവിക്കുന്ന ക്രിസ്തുവുമായുള്ള നമ്മുടെ കൂടിക്കാഴ്ചയുടെ അനുഭവം, കത്തോലിക്കാസഭയിലൂടെ ലഭിക്കുന്ന രക്ഷയുടെ പൂർണ്ണതയുടെ അനുഭവം, മറ്റുള്ളവരുമായി പങ്കുവയ്ക്കുകയെന്നത് മാമോദീസായിലൂടെ നമുക്കു ലഭിച്ചിരിക്കുന്ന ക്രിസ്തീയ ജീവിതത്തിലേയ്ക്കുള്ള വിളിയുടെ ഭാഗമാണ്. പുനരൈക്യത്തെ ആധാരമാക്കി മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അനന്യതയെ (identity) വിശദീകരിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

**മലങ്കര സുറിയാനി കത്തോലിക്കാസഭ**

"മലങ്കര സുറിയാനി കത്തോലിക്കാസഭ" എന്ന ശീർഷകത്തിലുള്ള മൂന്നു വാക്കുകളിൽ ഈ സഭയുടെ അനന്യത അടങ്ങിയിട്ടുണ്ട്. സംസ്കാരത്തിൽ ഭാരതീയവും, ആരാധനാ രീതികളിൽ അന്തോഖ്യനും, വിശ്വാസ ജീവിതത്തിൽ കാതോലികവുമാണെന്നാണ് ഇതുകൊണ്ട് അർത്ഥമാക്കുന്നത്. ഈ മൂന്ന് ഘടകങ്ങൾ ശരിയായി മനസ്സിലാക്കിയാൽ മാത്രമേ ഈ സഭയെ അറിയാൻ സാധിക്കൂ.

യേശുക്രിസ്തു തന്റെ ശിഷ്യസമൂഹത്തിന്റെ തലവനായി നിയോഗിച്ച പത്രോസ് ശ്ലീഹായുടെ 266-ാമത്തെ പിൻഗാമിയാണ് ഇപ്പോഴത്തെ മാർപാപ്പയായ പരിശുദ്ധ ഫ്രാൻസിസ് പാപ്പ. ഈ മാർപാപ്പായുടെ അപ്പസ്തോലിക അധികാരത്തിൻ കീഴിലുള്ള 24 വ്യക്തിഗത സഭകളാണ് ഇന്ന് ആഗോള കത്തോലിക്കാ സഭയിലുള്ളത്. അവയിൽ കാനോനികമായി സ്വയം ഭരണാധികാരമുള്ള മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വ്യക്തിഗതമായ ആധുനിക ചരിത്രം ആരംഭിക്കുന്നത് 1930 സെപ്തംബർ 20 ന് മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന പുനരൈക്യത്തോട് കൂടിയാണ്. മാർത്തോമ്മാ പൈതൃകത്തിലുള്ള ഈ പുരാതന സഭയെ 2005 ഫെബ്രുവരി 10-ന് വി. ജോൺ പോൾ 2-ാമൻ മാർപാപ്പാ സ്വയംഭരണാധികാര അവകാശമുള്ള സഭയായി ഉയർത്തിയപ്പോൾ മലങ്കരയുടെ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം രചിക്കപ്പെടുകയായിരുന്നു. ആഗോള സഭാ സംസർക്കത്തിലുള്ള എല്ലാ സഭകൾക്കും മലങ്കരയെ അടുത്തറിയുന്നതിനുള്ള അവസരം പുനരൈക്യം വഴിയായി ലഭിച്ചു. അതുപോലെ തന്നെ വിവിധ അപ്പസ്തോലിക പാരമ്പര്യങ്ങളിലുള്ള സഭകളുമായി മലങ്കരക്ക് ആഴമായ ആത്മീയബന്ധത്തിനും ഇത് വഴി തുറന്നു. മലങ്കര സഭാദ്ധ്യക്ഷനായ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ കർദ്ദിനാൾ സംഘത്തിലേക്ക് നിയമിച്ചതുവഴി മാർപാപ്പായുടെ തിരഞ്ഞെടുപ്പിലും മലങ്കരയ്ക്ക് പ്രാതിനിധ്യം ലഭിച്ചു. ആഗോളസഭയുടെ നിർണ്ണായക തീരുമാനങ്ങളെടുക്കുന്ന സംഘത്തിൽ മലങ്കരയുടെ ശബ്ദവും കേൾക്കപ്പെടുന്ന അവസ്ഥയും സംജാതയായി. ഇന്നു അഞ്ച് ലക്ഷത്തോളം വിശ്വാസികളും 12 രൂപതകളും 16 മെത്രാന്മാരും അനേകം പ്രേഷിത പ്രവർത്തനമേഖലകളുമായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ദൈവരാജ്യ നിർമ്മിതിയിൽ മലങ്കര കത്തോലിക്കാ സഭ ഏർപ്പെട്ടിരിക്കുന്നു.

### സംസ്കാരത്തിൽ ഭാരതീയം

മലങ്കര സുറിയാനി കത്തോലിക്കാ സഭ, അതിസമ്പന്നവും വൈവിധ്യങ്ങൾ നിറഞ്ഞതുമായ ഭാരത സംസ്കാരത്തിൽ ജനിച്ചുവളർന്നതാണ്. പെരിയാറിനും അറബിക്കടലിനും ഇടയിലുള്ള മാല്യങ്കരയിൽ നിന്നുമാണ് ഈ പ്രദേശത്തിനു മലങ്കര എന്ന പേരുണ്ടായത്. പ്രാചീന കാലത്ത് ഇവിടെയുള്ള മുസിറിസ് തുറമുഖത്ത് നിന്നും പേർഷ്യൻ, ഗ്രീക്ക്, റോമൻ രാജ്യങ്ങളുമായി വ്യാപാര ബന്ധങ്ങൾ നിലനിന്നിരുന്നു. മാർതോമ്മാ ക്രിസ്ത്യാനികളെ പൊതുവായി മലങ്കര ക്രിസ്ത്യാനികൾ എന്ന് ആദ്യകാലങ്ങളിൽ വിളിച്ചിരുന്നുവെങ്കിലും പിന്നീട് 17-ാം നൂറ്റാണ്ടിലെ വിഭജനത്തോടെ പുത്തൻകൂർ വിഭാഗങ്ങൾ മാത്രം അങ്ങനെ അറിയപ്പെടാൻ തുടങ്ങി.

ഭാരതസംസ്കാരത്തിന്റെ വൈവിധ്യങ്ങളിൽ പ്രധാനപ്പെട്ടതാണ് ഇവിടെയുള്ള വിവിധമതങ്ങൾ. ഹിന്ദുമതവും, ബുദ്ധമതവും, ജൈനമതവും, സിക്കുമതവും ലോകത്തനു ഭാരതത്തിന്റെ സംഭാവനയാണ്. ഭാരതത്തിൽ സഹസ്രാബ്ദങ്ങൾ നീളുന്ന ചരിത്രത്തിന്റെ വേരുകളുള്ള മതമാണ് ജൂതമതം. ക്രിസ്തുമതവും, ഇസ്ലാംമതവും അതിന്റെ ഉത്ഭവകാലത്തുതന്നെ ഭാരതത്തിൽ ഉൾക്കൊള്ളുന്നതാണ്. സാംസ്കാരിക അനുരൂപണത്തിലൂടെ മാത്രമേ ഭാരത ജനതയ്ക്ക് യേശുവിനെ തിരിച്ചറിയാനും ഉൾക്കൊള്ളുവാനും സാധിക്കൂ എന്ന് ദൈവദാസൻ മാർ ഈവാനിയോസ് തിരിച്ചറിഞ്ഞിരുന്നു. അതുകൊണ്ടാണ് ഭാരത സംസ്കാരത്തിലുള്ള ക്രിസ്തീയ അംശങ്ങളെ കണ്ടെത്തി അതിലൂടെ യേശുവിന്റെ സ്നേഹസന്ദേശം പകർന്നു നൽകാൻ അദ്ദേഹം പരിശ്രമിച്ചത്. അദ്ദേഹത്തിന്റെ കാവിവസ്ത്രം ഭാരതീയ സന്യാസത്തിന്റെ പ്രതീകമായിരുന്നു. അഹിംസാ തത്വങ്ങളിലധിഷ്ഠിതമായ സസ്യാഹാരരീതി അദ്ദേഹം സ്ഥാപിച്ച ബഥനി സന്യാസ-സന്യാസിനി സമൂഹത്തിന്റെ നിയമസംഹിതയുടെ ഭാഗമായിരുന്നു. ബഥനി മെത്രാപ്പോലീത്തയായി മാർ ഈവാനിയോസ് പിതാവിനെ വാഴിച്ചപ്പോൾ അദ്ദേഹം നടത്തിയ പ്രസംഗത്തിൽ സാസ്കാരിക അനുരൂപണത്തെകുറിച്ച് ആഴമായ അപഗ്രഥനം അദ്ദേഹം നടത്തി: "ഈ ഭാരതഭൂമിയിൽ ഏകദേശം പത്തൊൻപത് ശതവർഷങ്ങൾക്കു മുൻപ് ക്രിസ്തുമതം സ്ഥാപിതമായതായി നാം അഭിമാനിക്കുന്നുണ്ടല്ലോ. ഇത് ദീർഘകാലമായിട്ടും നമ്മുടെ ക്രിസ്ത്യാനിത്വം പലേ വിഷയങ്ങളിൽ കേവലം പ്രാദേശികമായിട്ടാണ് ഇവിടെ സ്ഥിതി ചെയ്യുന്നത്. സ്വദേശീയമായ അവസ്ഥ ക്രിസ്തുമതത്തിനു



വേരുറപ്പിച്ചിട്ടുണ്ട്. ഭാരതസംസ്കാരത്തെ ഏതെങ്കിലും മതത്തിന്റെ മാത്രമായോ, ഏതെങ്കിലും മതത്തെ ഇതിൽ നിന്നൊഴിവാക്കിയോ മനസ്സിലാക്കാൻ സാധിക്കുകയില്ല. വിവിധ മതങ്ങളും, ഭാഷയും, വൈവിധ്യമാർന്ന ഭൂപ്രകൃതിയും സാമൂഹിക സംവിധാനങ്ങളും സാമ്പത്തിക-രാഷ്ട്രീയ-ജാതീയ വൈവിധ്യങ്ങളുമെല്ലാം ചേർന്നാണ് ഭാരതീയ സംസ്കാരം രൂപപ്പെട്ടിരിക്കുന്നത്. "നാനാത്വത്തിലെ ഏകത്വം" എന്ന ഭാരതസംസ്കാരത്തിന്റെ സമ്പന്നത തിരിച്ചറിയാതെയുള്ള സുവിശേഷപ്രവർത്തനങ്ങൾക്ക് ഇവിടെ നിലനിൽക്കാനും സാധിക്കില്ല.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രവർത്തനശൈലി ഭാരതസംസ്കാരത്തെ ശരിയായി

വരാത്ത കാലത്തോളം ഭാരത ഭൂഖണ്ഡത്തിലുള്ള ജനങ്ങളെ യേശുക്രിസ്തുവിലേയ്ക്ക് കൊണ്ടുവരിക പ്രയാസമാണ്. പുരാതനമായ ക്രിസ്തീയ സഭയുടെ അപ്പസ്തോലികവും കാതോലികവുമായ അടിസ്ഥാനതത്വങ്ങൾക്കു ലവലേശം ഭേദം വരുത്താതെ ക്രിസ്തുമതത്തെ ഭാരതത്തിൽ സ്വദേശീയമാക്കി ചെയ്‌വാൻ സാധിക്കും. അങ്ങനെ സാധിക്കേണ്ടതുമാണ്."

ബൽജിയത്തു നിന്നുള്ള ഫ്രാൻസിസ് ആചാര്യ (1912-2002) എന്ന സന്യാസി ഭാരതം തന്റെ പ്രവർത്തനമണ്ഡലമായി തിരഞ്ഞെടുത്തപ്പോൾ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരാധനാരീതികളനുസരിച്ച് സന്യാസം ജീവിക്കാനാണ് ഇഷ്ടപ്പെട്ടത്. കേര

ളത്തിലെ വാഗമണ്ണിലുള്ള (കുരിശുമല) ഭാരതസന്യാസ രീതിക്കനുസരിച്ചുള്ള ആശ്രമജീവിതത്തിലാകൃഷ്ടരായി അനേകായിരങ്ങളാണ് യേശുവിന്റെ സ്നേഹം തേടി അവിടെയെത്തുന്നത്. വസ്ത്രധാരണത്തിലും ഭക്ഷണരീതികളിലും, ഭാഷയിലും, ജീവിതശൈലിയിലും സാംസ്കാരികനുരൂപണം വിജയകരമായി നടപ്പാക്കിയ മലങ്കരയുടെ ഭാരതത്തിനുള്ള മാതൃകയാണ് കുരിശുമല ആശ്രമം.

### ആരാധനയിൽ ആന്തോക്യൻ

ആരാധന അർത്ഥവത്തും മനോഹരവുമായി നടത്തുന്നത് സുവിശേഷ പ്രവർത്തനത്തിനുള്ള ഒരു മാർഗ്ഗമാണ്. റഷ്യൻ ചക്രവർത്തിയായിരുന്ന കീവിലെ വ്ളാഡിമിർ എ.ഡി. 988-ൽ തന്റെ രാജ്യം മുഴുവൻ ക്രിസ്തുമതം സ്വീകരിക്കാൻ തീരുമാനിച്ചത് തന്റെ സന്ദേശവാഹകർ കോൺസ്റ്റാന്റിനോപ്പിളിലെ "ഹാഗിയ സോഫിയ" കത്തീഡ്രലിലെ ആരാധനാ സ്വർഗ്ഗത്തിലായിരിക്കുന്ന അനുഭവം അവർക്ക് പ്രദാനം ചെയ്തു എന്നു അറിയിച്ചപ്പോഴാണ് എന്നൊരു പാരമ്പര്യമുണ്ട്.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരാധന അതിപുരാതനമായ അന്തോക്യൻ ആരാധനാ ക്രമം അനുസരിച്ചാണ്. മലങ്കര പാരമ്പര്യത്തിലുള്ള സഭകളെല്ലാം തന്നെ അന്തോക്യൻ പാരമ്പര്യത്തിലുള്ള പാശ്ചാത്യ സിറിയൻ ആരാധനാക്രമം ആണ് അനുവർത്തിക്കുന്നത്. 1653-ലെ കൂനൻ കുരിശ് സത്യത്തിനു ശേഷമാണ് ഈ ആരാധനാക്രമം മലങ്കരയിൽ എത്തിയതെങ്കിലും എ.ഡി. 1836-ലെ മാവേലിക്കര സിനഡിലാണ് (മാവേലിക്കര പടിയോല) ഇത് ഔദ്യോഗികമായി പ്രഖ്യാപിക്കുന്നത്. പതിനൊന്നാം പീയൂസ് മാർപാപ്പാ മലങ്കര ഹൈരാർക്കി സ്ഥാപിച്ച "ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി" എന്ന തിരുവെഴുത്തിലൂടെ അന്തോക്യൻ ആരാധനാക്രമം അനുസരിച്ച് ആരാധനാ ജീവിതം നയിക്കാൻ മലങ്കര കത്തോലിക്കാ സഭയ്ക്ക് ഔദ്യോഗിക അംഗീകാരം നൽകി.

"ദൈവശാസ്ത്രത്തിന്റെ അക്ഷയഖനി"യായ ഈ ആരാധനാരീതി ആഴമായ ആദ്ധ്യാത്മീകതയും ദൈവജനത്തിന്റെ മുഴുവൻ ഭാഗഭാഗിത്വവും ഉറപ്പുവരുത്തിയാണ് അനുഷ്ഠിക്കപ്പെടുന്നത്. ഈ സഭ അതിപുരാതന സഭയായ അന്തോക്യൻ സഭയോടും, വി. കുർബായിലുപയോഗിക്കുന്ന യാക്കോബിന്റെ അന്നാഫൊറ വഴിയായി ജറുസലേമിലെ സഭയോടും ആരാധനാപരമായി ബന്ധപ്പെട്ടിരിക്കുന്നു. ആരാധനാരീതിയിലുള്ള രഹസ്യാത്മക (mystical) സ്വഭാവം ഭാരതസംസ്കാരത്തിനും ഇതിനെ സ്വീകാര്യമാക്കിത്തീർക്കുന്നു. മലങ്കരസഭയുടെ ആരാധന ക്രമത്തിലധിഷ്ഠിതമായ ആദ്ധ്യാത്മീകത യാമപ്രാർത്ഥനകളും, കൂദാശാനുഷ്ഠാനവും, നോമ്പും, ഉപവാസവുമൊക്കെ ഉൾക്കൊള്ളുന്നതാണ്. എല്ലാ ദിവസവും ഭവനങ്ങളിൽ രാവിലെയും വൈകുന്നേരം നടത്തുന്ന പ്രാർത്ഥനയും വി. ഗ്രന്ഥപാരായണവും ഞായറാഴ്ചകളിലും ഇടദിവസങ്ങളിലും ദൈവാലയത്തിൽ നടക്കുന്ന വി. കുർബാനയ്ക്ക് മുമ്പായി നടത്തുന്ന പ്രാർത്ഥനയുമെല്ലാം, മലങ്കരയുടെ ആരാധനാകേന്ദ്രീകൃത ജീവിതത്തിന്റെ ഭാഗമാണ്.

അന്തോക്യൻ ആദ്ധ്യാത്മീകതയുടെ ഒഴിച്ചുകൂടാനാവാത്ത ഘടകമാണ് നോമ്പ്, വർജന, ഉപവാസം തുടങ്ങിയ അനുഷ്ഠാനങ്ങൾ. കഠിനമായ തപശ്ചര്യയുടെയും വർജനയുടെയും പ്രാർത്ഥനയുടെയും കാലമായിട്ടാണ് നോമ്പുകാലത്തെ മലങ്കര സഭ കാണുന്നത്.

### വിശ്വാസത്തിൽ കാതോലികം

മലങ്കരയിലെ മാർതോമ്മാ പൈതൃകത്തിലുള്ള സഭകളിൽ ആഗോളസഭാ ബന്ധത്തിലേയ്ക്ക് വന്നിരിക്കുന്ന സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ. 1930-ൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന പുനരൈക്യം ഭാരതചരിത്രത്തിലെ ഏറ്റം നിർണ്ണായക സംഭവങ്ങിലൊന്നാണ്. നിഖ്യാ വിശ്വാസപ്രമാണത്തിൽ നാം ഏറ്റുപറയുന്ന ക്രിസ്തുവിന്റെ സഭയുടെ പൂർണ്ണത കത്തോലിക്കാസഭയിൽ കാണുന്നു എന്നു രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു (Lumen Gentium 8). അതായത് "ഏകവും, വിശുദ്ധവും, കാതോലികവും, അപ്പസ്തോലികവും" ആയ ക്രിസ്തു സ്ഥാപിച്ച സഭയുടെ പൂർണ്ണത കത്തോലിക്കാ സഭയിലാണ്. പുനരൈക്യം വഴിയായി ഭാരതത്തിലെ ലക്ഷക്കണക്കിനാളുകൾക്കു അങ്ങനെ രക്ഷയുടെ പൂർണ്ണതയിലേക്ക് കടന്നുവരുന്നതിനും സാധിച്ചു.

മലങ്കര കത്തോലിക്കാ സഭ പുനരൈക്യ കേന്ദ്രീകൃതമായ പ്രേഷിത പ്രവർത്തനത്തിന് ഇന്നും വലിയ പ്രാധാന്യം നൽകുന്നുണ്ട്. പുനരൈക്യം എന്നത് അകന്നുപോയ രണ്ടുകണ്ണികളെ വിളക്കിച്ചേർക്കുന്നതിലുപരി സഭാത്മകായി ആത്മീയ പൂർണ്ണതയിലേക്കു വരുന്നു എന്ന അർത്ഥത്തിൽ വേണം മനസ്സിലാക്കാൻ. യേശു സ്ഥാപിച്ച സഭയിലെ അംഗമാകുന്നത് രക്ഷയ്ക്ക് അനിവാര്യമായിരിക്കുന്ന ഒരു ഘടകമെന്ന നിലയിൽ പുനരൈക്യം അനുഗ്രഹപ്രദമായ അവസരമായി കാണണം. സഭയിലെ അന്തച്ഛിദ്രങ്ങളും, അനൈക്യങ്ങളും സഭയുടെ പ്രഥമ ദൗത്യമായ സുവിശേഷ പ്രഘോഷണത്തിനു തടസ്സമാണെന്നു മാത്രമല്ല, ഭാരതത്തിൽ സഭയുടെ ഭാഗത്തു നിന്നുള്ള വലിയ ദുർസാക്ഷ്യങ്ങൾക്കും കാരണമായി ത്തീർന്നിട്ടുണ്ട്. സുവിശേഷ പ്രവർത്തനമേഖലയിൽ നേരിടുന്നതുപോലെയുള്ള തടസ്സങ്ങളും ആക്ഷേപങ്ങളും നേരിട്ടുകൊണ്ടു തന്നെയാണ് പുനരൈക്യ കേന്ദ്രീകൃത പ്രവർത്തനങ്ങളും മലങ്കര സുറിയാനി കത്തോലിക്കാസഭ നടത്തുന്നത്.

### ഒരു ഈവാനിയൻ മാതൃക

പുനരൈക്യവും പ്രേഷിതപ്രവർത്തനവും സമന്വയിപ്പിച്ചുകൊണ്ടുള്ള മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രവർത്തനശൈലി ഒരു ഇവാനിയൻ മാതൃകയുടെ തുടർച്ചയാണ്. മലങ്കര സഭ മാർത്തോമാ പൈതൃകത്തിലും സുറിയാനി പാരമ്പര്യത്തിലും അഭിമാനിച്ചു കഴിഞ്ഞിരുന്ന ഒരു കാലഘട്ടത്തിൽ അതിൽ "വിജാതീയ മിഷൻ" ആദ്യമായി പ്രാവർത്തികമാക്കിയത് മാർ ഈവാനിയോസ് പിതാവായിരുന്നു. ജാതി സമ്പ്രദായത്തെ പരസ്യമായി തള്ളിപ്പറയുകയും സമൂഹം താഴ്ന്ന ജാതിക്കാരനെന്ന് മുദ്രകുത്തി വേർതിരിച്ചവരുടെ ഭവനങ്ങൾ സന്ദർശിക്കുകയും ചെയ്യുന്ന ജീവിതശൈലി കൽക്കത്തായിലെ സെറാംബൂർ കോളേജ് ജീവിതകാലത്തു തന്നെ അദ്ദേഹം ആരംഭിച്ചിരിക്കുന്നു.



സുവിശേഷ പ്രവർത്തനം പ്രധാന ലക്ഷ്യമായി മനസ്സിൽ കരുതിയാണ് മലങ്കരസഭയ്ക്ക് വേരുകളില്ലാതിരുന്ന തിരുവനന്തപുരം തന്റെ അതിരൂപതയുടെ ആസ്ഥാനമായി അദ്ദേഹം തിരഞ്ഞെടുത്തത്. കേരളത്തിന്റെ തെക്കൻ പ്രദേശത്തും, തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയിലും അനേകായിരങ്ങൾ സുവിശേഷ വെളിച്ചം കാണുവാൻ അതുവഴിയായി ഇടയായി. "കാലത്തിനു മുമ്പേ നടന്ന ആ കർമ്മയോഗി" താൻ ജീവിച്ച "കാലത്തിന്റെ അടയാളങ്ങൾ" തിരിച്ചറിഞ്ഞ് വൈവിധ്യമാർന്ന സുവിശേഷ പ്രവർത്തനശൈലിയാണ് അനുവർത്തിച്ചത്.

വിദ്യാഭ്യാസം മനുഷ്യന്റെ സമഗ്രവിമോചനത്തിന് ആവശ്യമാണെന്ന അറിവിൽ നിന്നാണ് അനേകം യുവാക്കളെ ഉന്നതവിദ്യാഭ്യാസത്തിനായി അദ്ദേഹം കേരളത്തിനു പുറത്തേയ്ക്ക് അയച്ചത്. മലങ്കരയിലെ ആദ്യത്തെ "എം.എ. അച്ചൻ" പുനരൈക്യാനന്തരം അറിവിന്റെ വെളിച്ചം അനേകരിലെത്തിക്കുവാൻ ശ്രമിച്ചതിന്റെ തെളിവാണ് മലങ്കര കത്തോലിക്കാസഭയുടെ വിദ്യാഭ്യാസമേഖലയിലെ സംഭാവനകൾ.

സുവിശേഷ പ്രഘോഷണത്തിനുള്ള ഈവാനിയൻ മാതൃക സാക്ഷ്യജീവിതത്തിന്റേതാണ്. "ആധുനിക മനുഷ്യൻ പ്രസംഗകരെക്കാൾ കൂടുതലായി സാക്ഷികളെയാണ് കേൾക്കുന്നത്. ഇനിയും അവർ പ്രസംഗകരെ കേൾക്കുന്നെങ്കിൽ അവർ സാക്ഷികളായതിനാലാണ്" (പോൾ 6-ാമൻ മാർപാപ്പാ). ആത്മീയ വിശുദ്ധികൊണ്ട് സുവിശേഷം പ്രസംഗിച്ചയാളാണ് മാർ ഈവാനിയോസ്. അതിനു അദ്ദേഹം തിരഞ്ഞെടുത്ത വഴിയായിരുന്നു സന്യാസം. സമ്പത്തിനെ ചൊല്ലിയുള്ള കലഹങ്ങൾ സഭയുടെ ആത്മീയ അടിത്തറ ഇളക്കിയപ്പോൾ സഭയെ ബലപ്പെടുത്താൻ ഇന്ത്യൻ സന്യാസ പാരമ്പര്യങ്ങളിലധിഷ്ഠിതായ ലളിതവും ഉന്നതവുമായ ജീവിതശൈലിയായിരുന്നു സന്യാസത്തിനായി അദ്ദേഹം തിരഞ്ഞെടുത്തത്. പിന്നോക്കാവസ്ഥയിലായിരുന്ന സ്ത്രീകളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്കു കൊണ്ടുവരുന്നതിനു സന്യാസിനീ സമൂഹ സ്ഥാപനത്തിലൂടെ അദ്ദേഹത്തിനു സാധിച്ചു. സന്യാസിനികൾക്കു ഉന്നതവിദ്യാഭ്യാസം നൽകി അവരിലൂടെ അനേകം സ്ത്രീകളെ അറിവിന്റെ വഴിയിലൂടെ കൈപിടിച്ചു നടത്തുന്നതിനും അദ്ദേഹം ശ്രദ്ധിച്ചു. ഇതിനെല്ലാം ഉപരി തന്റെ സന്യാസ സമൂഹങ്ങളിലൂടെ ഭാരതത്തിന്റെ എല്ലാ കോണിലും യേശുവിനെ അറിയാത്തവരെ, അറിയിക്കുന്നതിനായിരുന്നു അദ്ദേഹം ശ്രദ്ധ വെച്ചത്.

### ഉപസംഹാരം

മുകളിൽ വിവിരിച്ച മൂന്നു ഘടകങ്ങൾ (മലങ്കര-സുറിയാനി-കത്തോലിക്കാ) മലങ്കര സഭയുടെ വ്യക്തിത്വം വെളിവാക്കുന്നു. സഭയുടെ ഏറ്റം പ്രധാന ദൗത്യമായ സുവിശേഷ പ്രഘോഷണവും, മലങ്കര കത്തോലിക്കാസഭയുടെ പ്രത്യേക ദൗത്യമായ പുനരൈക്യവും ഈ സഭ വിജയകരമായി നിർവ്വഹിക്കുന്നത് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വഴികളെ അനുധാവനം ചെയ്തു കൊണ്ടാണ്. ഈ ഈവാനിയൻ മാതൃക സാക്ഷ്യജീവിതത്തിന്റേതായിരുന്നു. ആത്മീയ വിശുദ്ധികൊണ്ട് സുവിശേഷ പ്രഘോഷണവും പുനരൈക്യവും ഒരേപോലെ മലങ്കരസഭ നടത്തികൊണ്ടുപോകുന്നതിന്റെ കാരണവും ഈ ഈവാനിയൻ മാതൃക പിൻതുടരുന്നതുകൊണ്ടാണ്.

പെന്തക്കുസ്തായിലാണ് സഭ ജന്മം കൊണ്ടത്. അവിടെയാണ് സഭയുടെ യഥാർത്ഥ മുഖം നാം ദർശിക്കുന്നത്. സഭയുടെ മുന്നോട്ടുള്ള പ്രയാണമെല്ലാം പെന്തുക്കുസ്താ അനുഭവം മനസ്സിൽ സൂക്ഷിച്ച് അതിനെ അടിസ്ഥാനപ്പെടുത്തി ആയിരിക്കണം. മലങ്കരസഭയുടെ പ്രേഷിതപ്രവർത്തനങ്ങളും പുനരൈക്യശുശ്രൂഷകളും പുനരൈക്യ കാലത്തെ തീക്ഷ്ണതയിൽ നിന്ന് ശക്തി സംഭരിച്ചുകൊണ്ടായിരിക്കണം. മലങ്കര സഭയുടെ വിവിധങ്ങളായ പ്രേഷിതമേഖലകളെല്ലാം യേശുവിനെ ഇന്നത്തെ ലോകത്തിനു സാക്ഷിക്കുന്നതിനായിരിക്കണം. മലങ്കരസഭയുടെ വ്യക്തിത്വം മനസ്സിലാക്കിയുള്ള പുനരൈക്യ- സുവിശേഷ പ്രവർത്തനങ്ങൾ നാം തുടർന്നുകൊണ്ടേയിരിക്കും.



# ഐക്യത്തിന്റെ സാക്ഷികളും വിശുദ്ധരുടെ സഹപൗരരും



റവ. ഡോ. കുര്യൻ വാലുപറമ്പിൽ




### വർത്തമാനകാലാനുഭവങ്ങളുടെ വൈവിധ്യവും വൈരുധ്യങ്ങളും

ക്രൈസ്തവ സഭകൾക്ക് 'ക്രൈസ്തവം' എന്ന വിശേഷണത്തിനാധാരമായ ക്രിസ്തു എന്ന നാമം ഐക്യത്തിന്റെ അടിസ്ഥാനമായുണ്ട്. അതേ സമയം 'ക്രൈസ്തവം' എന്ന വിശേഷണത്തിന്റെയും 'സഭ' എന്ന നാമത്തിന്റെയും സഭയുടെ ഐക്യത്തിന്റെയും അഥവാ ക്രിസ്തുവിന്റെ സഭയുടെ ഏകത്വത്തിന്റെയും ഉള്ളടക്കത്തിന്റെയും അർത്ഥാന്തരങ്ങളും അവയുടെ വ്യാപ്തിയും സംബന്ധിച്ച് പരിഹരിക്കപ്പെടേണ്ട അനൈക്യം ഇപ്പോഴുമുണ്ട്. ഈ അനൈക്യത്തിന്റെ അനാകർഷണീയങ്ങളും ഇനിയും അവശേഷിപ്പിക്കരുതാത്തതുമായ ആവിഷ്കരണങ്ങളും വേണ്ടതിലേറെയുണ്ട്. അവയൊക്കെയും തരണം ചെയ്യാനുള്ള തീവ്രശ്രമത്തിലാണ് പരിശുദ്ധ ഫ്രാൻസിസ് പാപ്പായുടെ സമുന്നത നേതൃത്വത്തിൽ കത്തോലിക്കാസഭയും സംവദിക്കാനാഗ്രഹിക്കുന്ന മറ്റു സഭകളും ക്രൈസ്തവ, ക്രൈസ്തവേതര സമൂഹങ്ങളും.

### ഐക്യശുശ്രൂഷയുടെ ഐശ്വര്യരശ്മികൾ

ഈയടുത്ത നാളുകളിലാണല്ലോ ഫ്രാൻസിസ് പാപ്പാ റോമിലെ പെന്തെക്കോസ്ത്കാരുടെ കേന്ദ്രത്തിലെത്തി അവരോടു സംസാരിച്ചത്. ഈ വർഷം ഏപ്രിൽ 28 വെള്ളിയാഴ്ച ഫ്രാൻസിസ് പാപ്പാ ഈജിപ്തിലെ കോപ്റ്റിക് ഓർത്തഡോക്സ് പാത്രിയർക്കേറ്റിൽ എത്തി പാത്രിയർക്കീസുമായി കൂടിക്കാഴ്ച നടത്തുകയും അവരിരുവരും ചേർന്നുള്ള ഒരു പൊതുപ്രഖ്യാപനം ഒപ്പുവയ്ക്കുകയും ചെയ്തു. അന്നുതന്നെ ഉച്ചകഴിഞ്ഞ് പാപ്പാതിരുമേനി കെയ്റോയിൽ സുന്നി ഇസ്ലാമിന്റെ ഏറ്റവും വിഖ്യാത പഠനകേന്ദ്രമായ അൽ-അസ്ഹർ സർവകലാശാലയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കപ്പെട്ട അന്തർദേശീയ സമ്മേളനത്തിൽ സംബന്ധിച്ചവരെ അഭിസംബോധന ചെയ്തു (*ഒസെർവാത്തോരെ റൊമാനൊ*, പുസ്തകം 10, ലക്കം 11. മെയ് 12, 2017, പേജ് 10-11). ബുദ്ധമതസ്ഥരുടെ 2017ലെ വൈശാഖ/ഹനമത്സൂരിമഹോത്സവവേളയിൽ മതാന്തരസംവാദങ്ങൾക്കുള്ള റോമിലെ പൊന്തിഫിക്കൽ കൗൺസിൽ "അഹിംസാപാതയിൽ ഒരുമയോടെ ഒരു പ്രയാണം" എന്ന സന്ദേശം ബുദ്ധമതാനുയായികൾക്കയച്ചു (*ഒസെർവാത്തോരെ റൊമാനൊ*, പുസ്തകം 10, ലക്കം 10. മെയ് 5, 2017, പേജ് 10). ഇതുപോലെ എല്ലാ മതങ്ങളുടെയും മുഖ്യവിശേഷാവസരങ്ങളിൽ വത്തിക്കാനിൽനിന്ന് ചെയ്യുന്നുണ്ട്.

### വികല്പത്തിന്റെ വലക്കണ്ണികൾ

സമ്പർക്കമാർഗങ്ങളുടെ സമൃദ്ധി മനുഷ്യകുലത്തെ ആഴമായി ആകുലപ്പെടുത്തുന്നുവെന്നത് ഒരു സത്യമാണിന്ന്. നമ്മുടെ സാമൂഹ്യ, സാംസ്കാരിക, രാഷ്ട്രീയ പരിതോവസ്ഥകളും, വർത്തമാനകാലവും, ഐക്യത്തെ തകർക്കുന്ന ബഹുവിധ വിഭാഗീയ വിചാരങ്ങളും, വർത്തമാനങ്ങളുംകൂടി വ്യാപാരം ചെയ്യുന്നവയാണ് എന്നതും നമുക്കു വിസ്മരിക്കാനാവില്ല. നമ്മുടെ സമകാല ലോകത്തിന്റെ ചില വല്ലാത്ത വല്ലായ്മകളും നമുക്ക് ഓർമിക്കാതിരിക്കാനാകില്ല. വലകൊണ്ടും വലയിലാക്കുന്നതുമായ ബന്ധങ്ങളുടെ വ്യാപനത്തിൽ അന്ധാളിക്കുമ്പോൾ മനുഷ്യർ പൊതുവെ പരസ്പരം സംശയിക്കുകയും നിസ്സംശയം അവിശ്വസിക്കുകയും ചെയ്തുകൊണ്ടേയിരിക്കുന്ന മാറാരോഗത്തിലാണോയെന്ന് വിചാരിക്കാനുള്ള വകകളേറെയാണ്. തദ്ഫലമായി "അടുത്തിരിക്കേ നമ്മളന്യോന്യമകലുന്നു" - അടുക്കുന്തോറും അകന്നുകൊണ്ടേയിരിക്കുന്നു! സഭാതലവന്മാരുടെ രോഗം സഭാംഗങ്ങളിലേക്കു പടരുന്നു. രാഷ്ട്രത്തലവരുടെ രോഗം രാഷ്ട്രത്തിനും ജനത്തിനും വ്യാപിക്കുന്നു! നാശോന്മുഖമായ വിഭജനത്തിലേക്കും നിഗൂഢയുദ്ധങ്ങളിലേക്കും നശീകരണത്തിലേക്കും മാനവരാശി നയിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ ദുരവസ്ഥ ക്രിസ്തീയ സഭകളെ ബാധിക്കാതിരിക്കാൻ സഭകളെല്ലാം പരമ്പരാഗത

മായ മുൻവിധികളിൽനിന്നും വ്യാജപ്രമാണങ്ങ ളിൽനിന്നും തുറക്കാത്ത കെട്ടുഭാണ്ഡങ്ങളിൽനിന്നും വിമോചിതരായി പരിശുദ്ധാത്മാവിന്റെ സ്വരവും ശുദ്ധാത്മനിറവിൽമാത്രം സംസാരിക്കുന്ന പരസ്പരസ്വരവും താത്പര്യപൂർവം ശ്രവിക്കുകയും ശ്രദ്ധിക്കുകയും സത്യാത്മപ്രേരിതമായ സമീപനവും നടപടികളും സത്വരമായി സ്വീകരിക്കുകയും ചെയ്യേണ്ടതുണ്ട്. നമ്മുടെ കാലത്തിന്റെ സന്ദേശങ്ങൾ ശ്രദ്ധാപൂർവം കേൾക്കുന്നതിലും അവയോടു പ്രസാദാത്മകമായി ഉത്തരിക്കുന്നതിലും ക്രൈസ്തവസഭകളും സഭാംഗങ്ങളും ഉദാസീനരാകരുത്.

**"ഐക്യത്തിന്റെ സാക്ഷികളും വിശുദ്ധരുടെ സഹപൗരരും ദൈവത്തിന്റെ കുടുംബാംഗങ്ങളും" (എഫേ 2,19)**

എഫേസൂസിലെ സഭയ്ക്കുള്ള ലേഖനത്തിന്റെ ആരംഭത്തിൽ ലേഖനകർത്താവ്, ദൈവം യേശുക്രിസ്തു വഴി സകലർക്കുമായി നല്കിയ രക്ഷയെപ്രതി അവിടുത്തേക്കു സ്തുതിഗീതമാലപിക്കുകയും (എഫേ 1,3-14) അവിടുത്തോടു കൃതജ്ഞതാനിർഭരമായി പ്രാർത്ഥിക്കുകയും (1,15-23) ചെയ്യുന്നു. തുടർന്ന്, സഭ ക്രിസ്തുവിന്റെ ശരീരവും പൂർണതയുമായതിനാൽ അവൾ ക്രിസ്തുസംഭവത്തിൽ ആവിഷ്കൃതമായ ദൈവികശക്തിയിൽ ആശ്രയിച്ച് നിർഭയമായി സകല മനുഷ്യർക്കും പ്രപഞ്ചത്തിനും വിനയാന്വിതമായി ശുശ്രൂഷ ചെയ്യണമെന്ന് ഓർമിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ പൂർണതയെന്ന സമുന്നത ഭാവം ഉൾക്കൊള്ളുന്നതിനാൽ സഭ സ്നേഹത്തിന്റെ ആഭിമുഖ്യങ്ങളും പ്രകരണങ്ങളും പ്രകാശിപ്പിച്ച് ഈ ലോകത്തോടുള്ള തന്റെ ഉത്തരവാദിത്വം നിറവേറ്റണം എന്ന് പ്രത്യേകം അനുസ്മരിപ്പിക്കുന്നു.

**ഐക്യത്തിന്റെ സാക്ഷികളും ശുശ്രൂഷകരുമാകാൻ ക്രൈസ്തവർക്കു സാധിക്കും**

എഫേസോസിലെ സഭയ്ക്കുള്ള കത്തിന്റെ 2,1-10 ഭാഗത്ത് ലേഖകൻ ക്രൈസ്തവ സഭയ്ക്കു പൊതുവെ, തത്കാരണത്താൽ ഓരോ അംഗത്തിനുമുള്ള - ജ്ഞാനസ്നാനം സ്വീകരിച്ചവർക്കെല്ലാമുള്ള - ദൈവദത്തമായ ചില പ്രത്യേക നന്മകൾ അനുസ്മരിപ്പിക്കുന്നു: കരുണാസമ്പന്നനായ ദൈവം തന്റെ കരുണാർദ്രസ്നേഹത്താൽ രക്ഷാകരമായ കൃപ സമൃദ്ധമായി ചൊരി ഞ്ഞിട്ടുണ്ട്. രക്ഷ ദൈവത്തിന്റെ ദാനമത്രേ. ദൈവഹിതം അനുസരിക്കാൻ അവർക്കു പ്രാപ്തി നല്കപ്പെട്ടിട്ടുണ്ട്. ആയതിനാൽ, നിർഭയമായും പ്രത്യാശാപൂർവവും സത്പ്രവൃത്തികൾ ചെയ്ത് മുന്നേറുകയെന്ന വിശുദ്ധിഭാവം പുലർത്താൻ തീർച്ചയായുള്ള സാധ്യത നിലനില്ക്കുന്നു.

അനന്തരം എഫേ 2,11-22ൽ അപ്പോസ്തലൻ ക്രൈസ്തവസ്നാനം സ്വീകരിച്ച സകലർക്കും - യഹൂദ ,വിജാതീയ ഭേദമില്ലാതെ സകലർക്കും - യേശുക്രിസ്തുവിലുള്ള ഐക്യം, അനന്യലബ്ധമായ ഐക്യം, അനുവാചകരുടെ സവിശേഷ ശ്രദ്ധയ്ക്കു വിഷയമാക്കുന്നു. വംശീയമായും സാംസ്കാരികമായും വ്യത്യസ്തരായിരുന്ന യഹൂദരും വിജാതീയരും ക്രിസ്തുവിന്റെ സഭയിൽ ഒരു സമൂഹമായിരിക്കുന്നു, ക്രിസ്തുവിന്റെ ഒരേ ശരീരമായിരിക്കുന്നു! യഹൂദ നിയമം മനുഷ്യരെ രണ്ടു തരവും രണ്ടു തട്ടിലുമാക്കിയിരുന്നു. രണ്ടു കൂട്ടരുടെയും പൂർവസ്ഥിതി അവസ്ഥകൾക്ക് ഇനിയും ഇടമില്ല. മുമ്പത്തെ 'ദൂരസ്ഥർ' - 'സമീപസ്ഥർ' അവസ്ഥയ്ക്കൊന്നും ഇപ്പോൾ സ്ഥാനമില്ല. രണ്ടു കൂട്ടരും "യേശുക്രിസ്തുവിൽ അവന്റെ രക്തംവഴി സമീപസ്ഥരായിരിക്കുന്നു. കാരണം, അവൻ നമ്മുടെ സമാധാനമാണ്. ഇരുകൂട്ടരെയും അവൻ ഒന്നിപ്പിക്കുകയും *ശത്രുതയുടെ മതിലുകൾ* - നഗരത്തിന്റെയോ രാജ്യങ്ങളുടെയോ മതിലുകളല്ല; ജാതികളും ജനതകളും തമ്മിലുള്ള ശത്രുതയുടെ മതിലുകൾ; വെറും വേർതിരിവിന്റെ മതിലുകളല്ല - ശത്രുതയുടെ മതിലുകൾ യേശുക്രിസ്തു തന്റെ മരണത്താൽ തകർത്തുകളഞ്ഞിരിക്കുന്നു.

മാത്രമല്ല, ഒന്നാമത്, രണ്ടു കൂട്ടരും ക്രിസ്തുവിനെ അറിയുന്നവരായി (എഫേ 2,12). രണ്ടാമത്, ദൈവം നല്കിയിട്ടുള്ള വാഗ്ദാനങ്ങളെല്ലാം - അബ്രാഹമിനും (ഉത്പ 15,18; 17,2-8); യാക്കോബിനും (28,13-15); ദാവീദിനും (2 സാമു 7,; സങ്കീ 89) നല്കിയിട്ടുള്ളവ: അവിടുത്തെ സാന്നിധ്യവും സംരക്ഷണവും - രണ്ടു കൂട്ടർക്കുമായിരിക്കുന്നു. മൂന്നാമത്, രണ്ടു കൂട്ടരും ഒരുപോലെ പ്രത്യാശയുള്ളവരും ദൈവത്തെക്കുറിച്ച് അറിവുള്ളവരുമായിരിക്കുന്നു.

മനുഷ്യവംശത്തെ ശുദ്ധരും അശുദ്ധരുമെന്നു വേർതിരിക്കുന്ന, ദൈവങ്ങളുടെ പേരിൽ വേർതിരിക്കുന്ന, ദൈവികജന്മസ്ഥാനങ്ങളുടെ പേരിൽ വേർതിരിക്കുന്ന നിയമ - വിചാരപാരമ്പര്യങ്ങളുടെ ആധിപത്യത്തിൽനിന്ന് യേശുക്രിസ്തു മാനവജനതയെ വിമോചിപ്പിച്ചു. ആ നുകംതന്നെ യേശു തന്റെ മരണത്താൽ, രക്തത്താൽ, തകർത്തു. നിലവിലിരുന്ന നിയമപാരമ്പര്യങ്ങളുടെ ഉദ്ദേശ്യം മനുഷ്യരെ ശുദ്ധരും അശുദ്ധരുമെന്നു വേർതിരിക്കുകയായിരുന്നു. ഇനി അങ്ങനെ രണ്ടു കൂട്ടരില്ല; സഭയിൽ ഒരിക്കലും ഉണ്ടാകാനേ പാടില്ല. ക്രിസ്തുവിന്റെ കുരിശു വഴി പുതിയൊരു മനുഷ്യൻ, പുതിയൊരു മാനവരാശി, സൃഷ്ടമായി. മനുഷ്യജന്മം കൊണ്ടു വ്യത്യസ്ത മതപാരമ്പര്യങ്ങളിൽപ്പെട്ടവരെങ്കിലും ക്രൈസ്തവ മാമോദീസ വഴി ക്രിസ്തുവിന്റെ രക്തത്താൽ വിശുദ്ധീകൃതരാകുകയും പരിശുദ്ധാത്മാവിൽ, സഭയിൽ ഒരു ജനമായി പിതാവിന്റെ സന്നിധിയിൽ പ്രവേശിക്കാൻ പ്രാപ്തരും സജ്ജരുമായി നില്ക്കുകയും ചെയ്യുമ്പോൾ അവരെല്ലാം ഐക്യവും പാരസ്പര്യവും കണ്ടെത്തുന്നു. പരിശുദ്ധാത്മാവാണല്ലോ ഐക്യത്തിന്റെ - ഐക്യപ്പെടുത്തുന്ന - ആത്മാവ് (1 കോറി 12,13). സഭയിൽ ഒരു ജനമായി പിതാവിന്റെ സന്നിധിയിൽ പ്രവേശിക്കാൻ പ്രാപ്തരും സജ്ജരുമായി പരിശുദ്ധാത്മാവിൽ ഐക്യപ്പെട്ടു നില്ക്കുന്ന സകലരും വിശുദ്ധരുടെ സഹപൗരരത്രെ (2,19). ദൈവത്തിന്റെ നഗരമായ സഭയിൽ ഇനി പൂർണപൗരർ, അർദ്ധപൗരർ, പരദേശികൾ, വിദേശികൾ, അടിമകൾ, യജമാനന്മാർ, എന്നീ വിഭാഗീയതകളൊന്നുമില്ല - വ്യത്യസ്ത വരദാനമുള്ളവരുണ്ട്; വ്യത്യസ്ത ശുശ്രൂഷകൾക്കും സ്ഥാനങ്ങൾക്കും വിളിക്കപ്പെട്ടവരും നിയുക്തരും അവ നിറവേറ്റുന്നവരുമുണ്ട്. ജീവനുള്ള ശിലകൾകൊണ്ടു പണിതിട്ടുള്ള ഈ ദൈവഭവന ഉയർത്തിക്കൊണ്ടിരിക്കണം.

**മാർ ഈവാനിയോസ് ദൈവ-പ്രപഞ്ചൈക്യത്തിന്റെ പ്രഘോഷകൻ**

'കൂദാശാശെമ്മാശൻ' എന്നു പേരു കിട്ടിയ കാലങ്ങളിൽ നൂറ്റഞ്ചു വർഷങ്ങൾക്കുമുമ്പ് തിരുവല്ലായിൽ സമ്മേളിച്ച യാക്കോബായ സുറിയാനി മഹാജന സഭയുടെ വാർഷിക സമ്മേളനത്തിൽ അദ്ദേഹം യോഹ 1,3; റോമ 8,22; യോഹ 1,14-18; യോഹ 1,1-18; യോഹ 1,4-6 എന്നീ വേദഭാഗങ്ങൾ യഥാസ്ഥാനങ്ങളിൽ ചേരുംപടി ചേർത്തുദ്ധരിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്ത് യേശുക്രിസ്തു പ്രപഞ്ചത്തിന്റെ രക്ഷകനും ഐക്യനിദാനവുമാകുന്നു എന്ന് സ്പഷ്ടമാക്കുന്ന, ക്രിസ്തുശാസ്ത്രപരവും പ്രപഞ്ചശാസ്ത്രപരവുമായി അതീവം ശ്രദ്ധേയമായ, ഒരു പ്രസംഗം നടത്തി. പ്രസംഗം അക്കാലത്ത് യാക്കോബായ സഭ വകയായിരുന്ന *സുറിയാനി സുവിശേഷകൻ* മാസികയിൽ പ്രസിദ്ധീകരിച്ചിരുന്നു. അത് അദ്ദേഹത്തിന്റെ പ്രമുഖ ചരിത്രകാരനായ ബഹു. തോമസ് ഇഞ്ചയ്ക്കലോടിയച്ചൻ *ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ്* വാല്യം 1-ൽ ഉദ്ധരിച്ചിട്ടുള്ളത് ഈ ലേഖനത്തിന്റെ അനുവാചകകർക്ക് അറിവുള്ളതാകുമല്ലോ. പ്രസംഗത്തിൽനിന്ന് നമുക്കിവിടെ ഏറ്റവും പ്രസക്തമായ വചനവിചാരങ്ങൾ മാത്രം അനുസ്മരിക്കുകയും അനുവിചാരിക്കുകയും ചെയ്യുന്നു.

"ദൈവപുത്രരുടെ വെളിപ്പെടുത്തൽ സൃഷ്ടപ്രപഞ്ചം ആകാംക്ഷയോടെ കാത്തിരിക്കുന്നു. ... എന്തെന്നാൽ , സൃഷ്ടിതന്നെ ദൈവമക്കളുടെ മഹത്ത്വപൂർണമായ സ്വാതന്ത്ര്യത്തിലേക്ക്, ജീർണതയുടെ അടിമത്തത്തിൽനിന്നു മോചിതമാകും ... സൃഷ്ടി മുഴുവനും ഒന്നുചേർന്ന് ഇതുവരെയും നെടുവീർപ്പിടുകയും ഈറ്റുനോവനുഭവിക്കുകയും ചെയ്യുന്നു" (റോമ 8,19-22).

ദൃശ്യവും അദൃശ്യവുമായ സകല വസ്തക്കളും ദൈവസൃഷ്ടിയുടെ ഫലമാണ്. സൃഷ്ടിക്ക് ദൈവവും അവിടുത്തെ വചനവും ആത്മാവും ഒന്നിച്ചു പ്രവർത്തിച്ചു (ഉത്പ 1; യോഹ 1,1-3). സമസ്തവും അവനിലൂടെ സംഭവിച്ചു. അവനെക്കൂടാതെ ഒന്നും സംഭവിച്ചിട്ടില്ല (യോഹ 1,3). സൃഷ്ടിയെല്ലാം ദൈവത്തിൽ ചേരേണ്ടതാണ്. അതിന് സർവസൃഷ്ടിയും ബദ്ധപ്പെട്ടുകൊണ്ടിരിക്കുന്നു. ദൃശ്യവും അദൃശ്യവുമായ സകല സൃഷ്ടികളുടെയും പ്രാതിനിധ്യം വഹിക്കുന്നവനാകുന്നു ആത്മാവും ശരീരവുമുള്ള മനുഷ്യൻ. ... ആത്മാവും ശരീരവും കൂടിയ മനുഷ്യനെ ദൈവത്തിൽ ചേർക്കുന്നതിനു വേണ്ടി ദൈവം ആത്മാവും ശരീരവും കൂടിയ മനുഷ്യനായിത്തീർന്നവനാകുന്നു യേശുമിശിഹാ. തിരുമേനി സാക്ഷാൽ ദൈവവും സാക്ഷാൽ മനുഷ്യനുമാകുന്നു. തിരു മേനി പൂർണ ദൈവവും പൂർണമനുഷ്യനുമാകുന്നു. സർവസൃഷ്ടിയെയും ദൈവത്തിൽ സംയോജിപ്പിക്കുന്നതിന് ഒരു മാർഗമായി ദൈവവും ദൈവപുത്രനുമായ വചനം (യോഹ 1,14-18) തന്നത്തന്നെ ഒരു ശരീരത്തിലും ആത്മാവിലും ഒതുക്കിവച്ചു എന്നുള്ളതത്രെ മനുഷ്യവതാരരഹസ്യം. (ഇഞ്ചക്കലോടി, *ആർച്ച്ബിഷപ് മാർ ഈവാനിയോസ്* -1, 66).

ബൈബിളിലെ ദൈവവചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു അവശ്യസമീപനമാണല്ലോ വചനവും വർത്തമാന നിമിഷത്തെ വെളിപ്പെടുത്തലിന്റെ നിമിഷമായി ആദരിക്കുന്ന ലോകവും തമ്മിലുള്ള സംവാദത്തെ ഉത്തേജിപ്പിക്കുകയെന്നത്. ഓരോ ദിവസവും വെളിപ്പെടുത്തപ്പെട്ടുകൊണ്ടിരിക്കുന്ന നവീനത തിരിച്ചറിയാൻ വചനം നമ്മെ സഹായിക്കുന്നതു നാം ശ്രദ്ധിക്കേണ്ടതുണ്ട്. മാർ ഈവാനിയോസ് നമ്മുടെ



ശ്രദ്ധയ്ക്കു വിഷയമാക്കുന്ന പൗലോസ് ശ്ലീഹായുടെ മേല്പറഞ്ഞ ക്രിസ്തു-ക്രിസ്ത്യാനി-സഭ-പ്രപഞ്ച ഐക്യശാസ്ത്രദർശനങ്ങൾ ഇന്നത്തെ സാഹചര്യത്തിൽ ഒരു പ്രേഷിതസഭയെന്ന സ്വാവബോധം നാൾക്കുനാൾ പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്ന മലങ്കര കത്തോലിക്കാ സഭയുടെ പുനരൈക്യദൗത്യത്തിന്റെ വിശാലമായ പര്യപ്രേക്ഷണത്തിലേക്കു സഭാംഗങ്ങളെ ശക്തമായി ആഹ്വാനം ചെയ്യുന്നു.

ഭൂമിയിൽ ജീവിച്ചുകൊണ്ടു ഭൂമിയെക്കുറിച്ചുള്ള, പ്രപഞ്ചത്തെക്കുറിച്ചുള്ള, ദൈവികപദ്ധതി നിവർത്തിയാക്കാൻ പുനരൈക്യദൗത്യവാഹകർ ശ്രദ്ധിക്കണം. ബൈബിൾ അവതരിപ്പിക്കുന്ന രക്ഷാകരചരിത്രത്തിൽ പ്രത്യേക ദൗത്യത്തിനു വിളിക്കപ്പെട്ട ഇസ്രയേൽ ജനത്തിന് വാഗ്ദത്തഭൂമി നല്കുന്നതിനുമുമ്പേ ദൈവം സീനായ് മലയിൽനിന്നു മോശവഴി നിയമം നല്കി. നല്കപ്പെട്ട നിയമമനുസരിച്ചു ഭൂമിയിൽ ജീവിക്കുകയും ഭൂമിയെ പ്രയോജനപ്പെടുത്തുകയും ചെയ്താലെ ജനത്തിനു ഭൂമി രക്ഷാകരമാകുകയുള്ളു. സ്രഷ്ടാവായ ദൈവത്തിന്റെ പദ്ധതിയനുസരിച്ച് സകല ജനത്തിനും വേണ്ടി ഭൂമിയെക്കുറിച്ചുള്ള ഉദ്ദേശ്യം വാഗ്ദത്തഭൂമിയുടെ ഒരു വിദൂരദർശനം മാത്രം അനുവദിക്കുകയും വാഗ്ദത്തഭൂമിയിൽ പ്രവേശിപ്പിക്കാതെയും നേതാവായ മോശയെ രംഗത്തുനിന്നു മാറ്റിക്കൊണ്ടു ദൈവം ചൂണ്ടിക്കാട്ടി: ഈലോകഭൂമിയല്ല ദൈവജനത്തിന്റെ ആത്യന്തിക ലക്ഷ്യം; ഈലോകഭൂമിയല്ല സുസ്ഥിരവാസത്തിനുള്ള വാഗ്ദത്തഭൂമി. ഈ രഹസ്യത്തിന്റെ വെളിപ്പെടുത്തൽ പൂർണമാക്കിക്കൊണ്ട് ദൈവം തന്റെ ജനത്തിന്റെയിടയിൽനിന്ന് "മോശയെപ്പോലുള്ള പ്രവാചകനായ യേശുവിനെ ഉയർത്തുകയും" (നിയ 18, 15-16; അപ്പ 3,22) അവന്റെ ഭൗമികശുശ്രൂഷ പൂർത്തീ കൃതമായപ്പോൾ സ്വർഗാരോഹിതനാക്കുകയും ചെയ്തു (അപ്പ 3,21; ലൂക്കാ 24,50-51). അങ്ങനെ, ദൈവജനത്തിനുള്ള യഥാർഥ വാഗ്ദത്തഭൂമി ഈലോകഭൂമിയല്ലെന്നും സ്വർഗമാണെന്നുമുള്ള വെളിപ്പെടുത്തൽ പൂർണമാക്കി. ഭൂവാസകാലത്ത് ക്രിസ്തുശിഷ്യർ നരകീയ ശക്തികളോടു മല്ലിട്ടും, അതായത്, ഇസ്രായേൽജനത്തിന്റെയും യേശുവിന്റെയും മരുഭൂവനുഭവങ്ങൾ സ്വജീവിതത്തിലനുഭവിച്ചും, അതേ സമയം തന്നെ മരുഭൂമിയിൽ ദൈവത്തിന്റെ സഹവാസവും അദ്ഭുതകരമായ പരിപാലനയും അനുഭവിച്ചും, യഥാർഥ വാഗ്ദത്തഭൂമിയായ സ്വർഗത്തിൽ (ദൈവൈക്യത്തിൽ) എത്താമെന്ന ദൈവികമായ ഉറപ്പുണ്ട്. ഈ ഉറപ്പിന്റെ ആവിഷ്കരണം പ്രതീകാത്മകതയുടെ അതിപ്രസരമുള്ള വെളിപാടുസാഹിത്യശൈലിയിൽ ബൈബിളിലെ അവസാന പുസ്തകമായ വെളിപാടിൽ നല്കപ്പെട്ടിട്ടുണ്ട്.

ദൈവജനത്തെയും "സർവസൃഷ്ടിയെയും ദൈവത്തിൽ സംയോജിപ്പിക്കുന്നതിനു മാർഗമായി ദൈവവും ദൈവപുത്രനുമായ വചനം (യോഹ 1,14-18) തന്നത്തന്നെ ഒരു ശരീരത്തിലും ആത്മാവിലും ഒതുക്കിവച്ചു എന്നുള്ളതത്രെ മനുഷ്യവതാരരഹസ്യം" (മാർ ഈവാനിയോസ്). പ്രപഞ്ചവും ദൈവവും തമ്മിലുള്ള ഐക്യം പൂർത്തിയാക്കാനുള്ള പദ്ധതിയനുസരിച്ചാണ് ദൈവം ദൈവംതന്നായ ഏകജാതനെ ദൈവമായിരിക്കെത്തന്നെ മനുഷ്യനുമായിത്തീരാൻ ഭൂമിയിലേക്ക് അയച്ചത്. സൃഷ്ടിമുഴുവനും ദൈവമക്കളുടെ സ്വാതന്ത്ര്യത്തിലേക്ക്, ജീർണതയുടെ അടിമത്തത്തിൽനിന്ന് മോചിതമാകുമെന്നും ദൈവംതന്നായ ദൈവപുത്രൻ ഭൂമിയിൽനിന്നു സ്വീകരിച്ച മനുഷ്യശരീരത്തിന്റെ മഹത്വീകൃതാവസ്ഥയിൽ സ്വർഗത്തിലേക്ക് എടുക്കപ്പെട്ടതിൽ (ലൂക്കാ 24,50-51) ദൈവം സ്ഥിരീകരിച്ചു. "ആദ്യത്തേതു കടന്നുപോയിട്ട് ഈ പുതിയ ഭൂമിയും പുതിയ സ്വർഗവും കാണുവാൻ" (വെളി 21,1) "നീതി നിവസിക്കുന്ന പുതിയ ആകാശവും പുതിയ ഭൂമിയും (പ്രപഞ്ചവും) അവിടുത്തെ വാഗ്ദാനപ്രകാരം നാം കാത്തിരിക്കുന്ന"തോടൊപ്പം (2 പത്രോ 3,13) ഭൂമിയോടും ആകാശത്തോടും, ഭൂമിയിലും ആകാശത്തിലും (പ്രപഞ്ചമാകെ) ദൈവജനം നീതിയെ നിവസിപ്പിക്കണം. അങ്ങനെ, ഈലോകഭൂമിയെ ദൈവത്തിന്റെ സർവ ജനപദങ്ങൾക്കും - മനുഷ്യകുലത്തിനുള്ള - യഥാർഥ വാഗ്ദത്തഭൂമിയെ പ്രാപിക്കാനുള്ള മാർഗമായി പ്രയോജനപ്പെടുത്താനുള്ള ദൈവിക പദ്ധതി നിറവേറ്റപ്പെടുന്നതിൽ പുനരൈക്യസഭയുടെ കൂട്ടായ്മകളും അംഗങ്ങളും സവിശേഷശ്രദ്ധയേകാനുള്ള, ദൈവ-പ്രപഞ്ചൈക്യത്തിന്റെ പ്രഘോഷകരാകാനുള്ള, ശക്തമായ ഉൾവിളി നവമായി ശ്രവിക്കാൻ പരിശുദ്ധാത്മാവിനു കാതോർക്കണം.

### മതസൗഹാർദത്തിന്റെ പുനഃസ്രഷ്ടാക്കൾ

ഈ ലേഖനത്തിന്റെ രണ്ടാം ഖണ്ഡികയിൽ അനുസ്മരിച്ച ആകമാന കത്തോലിക്കാസഭാ കേന്ദ്രത്തിന്റെ ശൈലി കേരളത്തിൽ, അപൂർവം അപവാദങ്ങളൊഴികെ, മുമ്പുമുതലേ പൊതുവെ നിലനിന്നിരുന്നാണല്ലോ. അമ്പലത്തിന്റെ ഉത്സവഘോഷയാത്രയ്ക്ക് പള്ളി ഇടവക കമ്മിറ്റിയുടെ നേതൃത്വത്തിൽ സ്വീകരണം നല്കിയതും ക്രൈസ്തവദൈവാലയത്തിന്റെ പെരുന്നാളാഘോഷത്തിന് ഹൈന്ദവസഹോദരർ അമ്പലക്കമ്മറ്റിയുടെ നേതൃത്വത്തിൽ സ്വീകരണം നല്കിയതും ഈ ലേഖകന്റെ നേരനുഭവമാണ്. ഇപ്രകാരമുള്ള പരസ്പരസ്വീകരണങ്ങളിൽ സ്വീകർത്താക്കൾ സ്വീകൃതരുടെ മതത്തിന്റെ അംഗങ്ങളാകാതെതന്നെ താന്താങ്ങളുടെ ദൈവവിശ്വാസത്തിൽ ഉറച്ചും അഭിമാനിച്ചുംകൊണ്ട് ഇരുകൂട്ടരും ദൈവവിശ്വാസികളും ദൈവോന്മുഖതയുള്ളവയുമായ രണ്ട് അയൽക്കാർ എന്ന നിലയിലും, അവരവരുടെ ദൈവവിശ്വാസം സമൂഹത്തിനുള്ള സാക്ഷ്യമായി ആഘോഷിക്കുന്നവരെന്ന നിലയിലുമുള്ള ഐക്യം അനുഭവിക്കുകയും അംഗീകരിക്കുകയും അതിന്റെ സന്തോഷം പങ്കുവയ്ക്കുകയുമാണ് ചെയ്യുക. വിശാലമായ മനുഷ്യസമൂഹത്തിൽ നിലനില്ക്കുന്ന ഐക്യത്തിന്റെ അടയാളങ്ങൾ അന്യോന്യമുള്ള ബന്ധത്തിന്റെ ശക്തീകരണത്തിന് കത്തോലിക്കാ സഭ സസന്തോഷം പ്രയോജനപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇതേ സമീപനമാണ് കത്തോലിക്കാസഭയുടെ പ്രാദേശിക സാന്നിധ്യമായ വിവിധ സഭകളും സഭയോടൊത്തു ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സഭാസമൂഹങ്ങളും വ്യക്തികളും സ്വീകരിച്ചിട്ടുള്ളത്. ഈ സമീപനത്തിന് കൂടുതൽ സ്വീകാര്യത ലഭിക്കുന്നത് ഉത്തമ സംവാദത്തിന് വഴിയൊരുക്കുമെന്നതിന് ഉറപ്പാകുമല്ലോ.

### നിറുത്താതെ നിറുത്തട്ടെ

എഫേസൂസിലെ സഭയ്ക്കുള്ള ലേഖനത്തിന്റെ രചയിതാവ് സഭയെ അനുരഞ്ജിതമായ ഒരു നവസമൂഹത്തിന്റെ, പ്രത്യാശാഭരിതമായ മുന്നോടിയും അടയാളവുമായി അവതരിപ്പിക്കുന്നു. യഥാർഥ സമാധാനം ക്രിസ്തു വഴിയത്രെ. അവൻ വഴി ദൈവം സമാധാനം സ്ഥാപിക്കുന്നു. ദൈവമാണ് സമാധാനസ്ഥാപകൻ. ഈ ബോധ്യത്തിലേക്ക് മനുഷ്യവംശം വളരണം - ലോകത്തിൽ യഥാർഥ സമാധാനം സംസ്ഥാപിതമാകാനും പുലരാനും.

മനുഷ്യവംശത്തെ സത്യസമാധാനത്തിന് ഒരുക്കാനുള്ള ചുമതല ദൈവവിളിയാൽ നല്കപ്പെട്ടവരാണ് മനുഷ്യസമൂഹം പൊതുവെയും ദൈവവിശ്വാസികൾ മുമ്പരായും, ക്രൈസ്തവരെല്ലാവരും വിശേഷിച്ചും, അതിലും പ്രത്യേകിച്ച് കാതോലികതയിൽ മുമ്പിലുള്ള കത്തോലിക്കാസഭ. ഇവരെല്ലാം ദൈവമഹത്ത്വം പ്രഘോഷിക്കുന്ന ആകാശത്തിനും ഒപ്പം അവിടുത്തെ കരവേലയെ കാണിക്കുന്ന ആകാശവിതാനത്തിനും, അന്യോന്യം അവിരാമം നിശ്ശബ്ദമായി സംസാരിച്ചുകൊണ്ടിരിക്കുകയും, ഭാഷണമോ പദങ്ങളോ ശബ്ദമോ കേൾപ്പിക്കാതെ തങ്ങളുടെ സ്വരം ഭൂമിയിലെങ്ങും വ്യാപിപ്പിക്കുകയും വാക്കുകൾ ലോകാതിർത്തികളോളം എത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന രാപകലുകൾക്കും പരസ്പരം വിജ്ഞാനം പകരുന്ന രാവുകൾക്കും (സങ്കീ 19,1-4), അവ തമ്മിലും, അവയും ഭൂമിയും തമ്മിലും, ഭൂമിക്കും സമാധാനവും ശാന്തിയും (*ശ്ലോമോയും ശൈനോയും*) നിറയ്ക്കുകയും സംവേദിക്കുകയും ചെയ്യുന്ന യഥാർഥ ദൈവാലയമാകണം: മാംസ,രക്തങ്ങളുള്ള ഒരു സജീവ ദൈവാലയമായി വളരണം. മനുഷ്യസമൂഹംതന്നെ ദൈവത്തിന്റെ ആലയമാണല്ലോ. ഈ ബോധത്തെ തട്ടിയുണർത്താനും പുനരുജ്ജ്വലിപ്പിക്കാനും മലങ്കര സഭയുടെ പുനരൈക്യനുഭവവും പുനരൈക്യവാർഷികാഘോഷവും പ്രാർഥനകളും സുന്ദരമായൊരവസരമാകട്ടെ!



അന്ത്യോഖ്യായിലെ സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് അത്യഭിവന്ദ്യ മോറാൻ മോർ ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവ അടൂരിലെ പുനരൈക്യ വാർഷിക ആഘോഷ വേദിയിൽ



# മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സവിശേഷ വ്യക്തിത്വം



**റവ. ഡോ. തോമസ് കുഴിനാപ്പുറത്ത്**
റസിഡന്റ് മാനേജർ, ദീപിക, തിരുവനന്തപുരം



വിളിച്ചുകൂട്ടപ്പെട്ടവരുടെ സമൂഹം (Ecclesia) എന്ന നിലയിൽ ഓരോ സഭാസമൂഹവും ഏക സത്യ വിശ്വാസം സ്വീകരിക്കുകയും ജീവിക്കുകയും ചെയ്യുന്നത് അതതിന്റെ പ്രത്യേക ചരിത്ര, സാസ്കാരിക, ജീവിത പശ്ചാത്തലങ്ങളിൽ നിന്നാണ്. ഈ തനതായ ജീവിത പശ്ചാത്തലത്തെ ഏക സത്യവിശ്വാസവുമായി ഇഴ ചേർക്കുമ്പോൾ ഒരു സഭാ സമൂഹത്തിന്റെ വ്യക്തിത്വം രൂപപ്പെടുകയുണ്ടായി. 87-ാം പുനരൈക്യവാർഷികം അടൂരിൽ വച്ച് ആഘോഷിച്ച പശ്ചാത്തലത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അനന്യ വ്യക്തിത്വത്തിലേക്ക് ഒരു അന്വേഷണം നടത്തുകയാണ് ഇവിടെ.

### ചരിത്രത്തിലൂടെ

ക്രിസ്തുവർഷം 52-ൽ കേരളത്തിലെത്തിയ മാർത്തോമാ ശ്ലീഹായിൽ നിന്നും വിശ്വാസം സ്വീകരിച്ച മാർതോമ്മാ ക്രിസ്ത്യാനി സമൂഹം ഇവിടെ ഏക സഭയായി ദൈവാരാധനയുടെ ഏക സമൂഹമായി ജീവിച്ചുവരികയായിരുന്നു 16-ാം നൂറ്റാണ്ടുവരെ. 16-ാം നൂറ്റാണ്ടിൽ പോർച്ചുഗീസ് മിഷണറിമാരുടെ വരവോടെ ഇവിടുത്തെ തനതായ ആരാധനാക്രമത്തെയും സഭാജീവിതത്തെയും പാശ്ചാത്യവത്കരിക്കുന്നതിനുള്ള ശ്രമങ്ങൾ ആരംഭിച്ചു എന്നു പറയാം. ഉദയംപേരൂർ സുനഹദോസും കൂനൻ കുരിശ് സത്യവുമൊക്കെ ഈ പശ്ചാത്തലത്തിൽ വേണം മനസ്സിലാക്കുവാൻ.

### കൂനൻ കുരിശ് സത്യം: സഭ വ്യക്തിത്വം നില നിർത്തുന്നതിന് വേണ്ടിയുള്ള പ്രക്ഷോഭം

മലങ്കരയിലെ സഭയെ രണ്ടായി വെട്ടി മുറിച്ച കൂനൻ കുരിശ് സത്യം സഭാ വ്യക്തിത്വം നിലനിർത്തുന്നതുവാനുള്ള മലങ്കരയുടെ തത്രപാടിന്റെ ഭാഗമായിട്ട് വേണം കരുതുവാൻ. "സാമ്പളൂർ പാതിരിമാരുടെ കീഴിൽ ഞങ്ങളോ, ഞങ്ങളുടെ പിൻതലമുറകളോ നിലനിൽക്കുകയില്ല" എന്നതായിരുന്നു കൂനൻകുരിശ് സത്യത്തിലെ പ്രതിജ്ഞാ വാചകം. തങ്ങളുടെ സഭയുടെ ആരാധനാക്രമത്തെയും വ്യക്തിത്വത്തെയും തീയിലിട്ട് ചുട്ടുകരിച്ച പോർച്ചുഗീസ് നേതൃത്വത്തിനെതിരെ ഉയർത്തിയ ശക്തമായ പ്രതിഷേധവും താക്കീതും മാത്രമായിരുന്നു അത്.

മറിച്ച് വിശ്വാസത്തിലും സഭാ കൂട്ടായ്മയിലും നിന്നുള്ള വ്യതിചലനം ഒരു തരത്തിലും ലക്ഷ്യം വച്ചിരുന്നില്ല.

പിന്നീട് ഒന്നാം മാർതോമ്മ എന്ന പേരിൽ 1653 മെയ് 21 ന് 12 വൈദികരുടെ കൈവയ്പിലൂടെ മെത്രാനെ വാഴിക്കുന്നതുവരെ കൊണ്ട് ചെന്നെത്തിച്ച സംഭവവികാസങ്ങളെ നിർഭാഗ്യകരമെന്ന് മാത്രമെ പറയാനാകൂ. എങ്കിലും തങ്ങളുടെ വ്യക്തിത്വത്തെയും സാമൂഹിക അന്തസ്സിനെയും സ്വാശ്രയ സഭാസ്തിത്വത്തെയും ആരുടെ മുന്നിലും അടിയറവ് വയ്ക്കാതിരിക്കുവാനുള്ള മലങ്കര ക്രിസ്ത്യാനികളുടെ ചങ്കൂറ്റവും ആത്മാഭിമാനവും ഇതിന്റെയെല്ലാം പിന്നിൽ വെളിവാകുന്നുണ്ടെന്ന കാര്യം അനിഷേധ്യമാണ്. എന്നാൽ സഭാ സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള അന്വേഷണം പിന്നീട് അവരെ കൊണ്ട് ചെന്നെത്തിച്ചത് മറ്റ് ചില ആധിപത്യങ്ങളുടെ കീഴിലേക്കായിരുന്നു എന്നതും ചരിത്ര യാഥാർത്ഥ്യം. എന്നിരുന്നാലും തങ്ങളുടെ സഭാ വ്യക്തിത്വം നിലനിർത്തികൊണ്ട് ക്രിസ്തുവിന്റെ ഏകസഭയുടെ ഭാഗമാകുവാൻ മലങ്കരക്കാർ എന്നും അഭിലഷിച്ചിരുന്നു. ഈ ലക്ഷ്യം സാധിക്കുന്നതിന് വേണ്ടി പിന്നീട് അവർ നടത്തിയ കത്തിടപാടുകളാ വത്തിക്കാൻ കാര്യാലയങ്ങളിൽ ലക്ഷ്യം കണ്ടിരുന്നുവെങ്കിൽ കേരള സഭയുടെ ചരിത്രം മറ്റൊന്നാകുമായിരുന്നു.

## സഭാ വ്യക്തിത്വത്തിന്റെ സാക്ഷാത്കാരം പുനരൈക്യ പ്രസ്ഥാനത്തിലൂടെ

തലമുറകളായിട്ടുള്ള മലങ്കര പുനരൈക്യ പ്രതീക്ഷകൾ പൂവണിഞ്ഞത് മാർ ഈവാനിയോസ് എന്ന മഹാവ്യക്തിത്വത്തിന്റെ തീവ്ര പരിശ്രമങ്ങളിലൂടെ ആയിരുന്നു. 1930 സെപ്റ്റംബർ 20 ന് ദൈവദാസൻ മാർ ഈവാനിയോസ്, മാർ തെയോഫിലോസ്, ഫാ. ജോൺ കുഴിനാപ്പുറത്ത്, അലക്സാണ്ടർ ശെമ്മാശൻ, കിളിലേത്ത് ചാക്കോ എന്നിവർ കൊല്ലം മെത്രാൻ ഭാഗ്യസ്മരണാർഹനായ മരിയ ബൻസിഗർ പിതാവിന്റെ മുൻപാകെ സത്യപ്രതിജ്ഞ ചെയ്ത് കത്തോലിക്കാ കൂട്ടായ്മയിലേക്ക് കടന്നു വന്നപ്പോൾ അത് ആരാധനാക്രമപരവും, ഭരണപരവുമായ സഭാ വ്യക്തിത്വം നിലനിർത്തികൊണ്ട് കത്തോലിക്കാ കൂട്ടായ്മയിൽ ആയിരിക്കാനാകും എന്നതിന്റെ ഒരു ചരിത്രസാക്ഷാത്കാരം ആയിരുന്നു. 1653 ലെ കൂനൻകുരിശ് പ്രക്ഷോഭം തനതായ സഭാ വ്യക്തിത്വം നിലനിർത്തുന്നതിന് വേണ്ടിയുള്ളതായിരുന്നു എങ്കിലും അതിലൂടെ സഭയുടെ കാതോലിക മാനം കൈമോശം വന്നു എന്ന തെറ്റ് തിരുത്തപ്പെടേണ്ടത് തന്നെയാണ് എന്ന ബോധ്യമായിരുന്നു മാർ ഈവാനിയോസിനെയും കൂട്ടരെയും കത്തോലിക്കാ കൂട്ടായ്മയിലേക്ക് നയിച്ചത്. അന്ന് ആരംഭിച്ച പുനരൈക്യ പ്രസ്ഥാനം മലങ്കരയിലെ വിഭജിത സമൂഹങ്ങളുടെ മുഴുവൻ ഐക്യം ലക്ഷ്യം വച്ചുകൊണ്ട് ഏറെ ത്യാഗങ്ങൾ ഏറ്റെടുക്കുവാൻ എന്നും സന്നദ്ധമായിരുന്നു. 1926–ൽ മാർ ഈവാനിയോസ് റോമിലേക്കയച്ച നിവേദനത്തിൽ ഇപ്രകാരം എഴുതിയിരുന്നു, കതോലിക്കാ സിംഹാസനത്തിന്റെ കീഴിലുള്ള സുന്നഹദോസ് അതിന്റെ അധികാര പരിധിക്കുള്ളിലുള്ള അതിഭദ്രാസന–ഭദ്രാസനങ്ങളിൽ മെത്രോപ്പോലീത്താമാരെയും മെത്രാന്മാരെയും വാഴിക്കുകയും അധികാരം നടത്തുകയും ചെയ്യുന്ന പാരമ്പര്യമാണ് മലങ്കരസഭയ്ക്കുള്ളത്. കാതോലിക്കാ സ്ഥാനം മലങ്കരുടെ പൈതൃകാവകാശമാണെന്ന് തികഞ്ഞ ബോധ്യം മാർ ഈവാനിയോസിനുണ്ടായിരുന്നു.

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയും കാതോലിക്കാബാവാ സ്ഥാനവും

1953–ൽ മാർ ഈവാനിയോസ് കാലം ചെയ്തതിന് ശേഷം ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസിന്റെ നേതൃത്വത്തിൽ ദൈവത്തിന്റെ അനന്തമായ കാരുണ്യത്താലും കൃപയാലും അനസ്യൂതം വളരുന്ന ഒരു സഭാ സമൂഹമായി മലങ്കര സുറിയാനി കത്തോലിക്കാ സഭ പരിണമിക്കുന്ന കാഴ്ചക്കാണ് പിന്നീട് ചരിത്രം സാക്ഷ്യം വഹിച്ചത്. ഈ വളർച്ചയെ കാലാകാലങ്ങളിൽ കത്തോലിക്കാ സഭ നേതൃത്വം അംഗീകരിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. വി. ജോൺ പോൾ II മാർപാപ്പ തന്റെ പ്രഥമ ഭാരത സന്ദർശവേളയിൽ 1986 ഫെബ്രുവരി 8 ന് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയെ സംബന്ധിച്ച് ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി. "നിങ്ങളുടെ സഭയുടെ ഈ അടുത്ത കാലഘട്ടം വളർച്ചയുടെയും ആഴമായ ക്രൈസ്തവ ജീവിതത്തിന്റെയും ഒരു അവസരമാണെന്ന് അറിയുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്".

1994–ൽ ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് കാലം ചെയ്തതിന് ശേഷം ആർച്ച് ബിഷപ്പ് സിറിൽ മാർ ബസേലിയോസിന്റെ നേതൃത്വത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ കത്തോലിക്കാ കൂട്ടായ്മയിൽ പൂർണ്ണ സ്വയാധികാരം കയ്യാളുന്ന ഒരു വ്യക്തസഭയായി വളരുകയായിരുന്നു. 2005 ഫെബ്രുവരി 10 ന് "ആബ് ഇപ്സോ സാങ്തോ തോമാ" എന്ന പ്രമാണ രേഖയിലൂടെ വി. ജോൺ പോൾ II മാർപാപ്പ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുകയുണ്ടായി. ഈ വേളയിൽ അദ്ദേഹം ഈ സഭയെ ഇപ്രകാരം പ്രകീർത്തിച്ചിരുന്നു. "1930–ൽ കത്തോലിക്കാ കൂട്ടായ്മയിലേക്ക് പുനഃപ്രവേശനം നടത്തിയ സീറോ മലങ്കര സമൂഹം അംഗ സംഖ്യയിൽ വിപുലമായ വർദ്ധനവ് സാധിക്കുകയും പുരാതനമായ സഭാ പൈതൃകവും വിശ്വാസവും സ്തുത്യർഹമാംവിധം സംരക്ഷിക്കുകയും ചെയ്തു. സീറോ മലങ്കര കത്തോലിക്കാ സഭയുടെ ഉജ്ജ്വലമായ സ്ഥാനം നാം വിലമതിക്കുകയും, അംഗീകരിക്കുകയും ചെയ്യുന്നു". ഇതനുസരിച്ച് സഭയുടെ തലവനും പിതാവുമായി ഉയർത്തപ്പെട്ട മേജർ ആർച്ചുബിഷപ്പ് മലങ്കര പാരമ്പര്യമനുസരിച്ചുള്ള ഉപരി മെത്രാപ്പോലീത്താ സ്ഥാനമായ കാതോലിക്കാബാവ സ്ഥാനം സ്വീകരിക്കുകയായിരുന്നു. കാരണം പൗരസ്ത സഭകളുടെ കാനോന സംഹിത(cceo)യുടെ ഉറവിടങ്ങളിലൊന്നായ "ക്ലേരി സാംങ്തിതാത്തി" 335–ാം കാനോനയിൽ ഇപ്രകാരം വായിക്കുന്നു. "മേജർ ആർച്ചുബിഷപ്പിന്റെ സ്ഥാനം കാതോലിക്കാ സ്ഥാനത്തിന് തുല്ല്യമാണ്. ഇതനുസരിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ

അദ്ധ്യക്ഷൻ കാതോലിക്കാ ബാവയായി സ്ഥാനം ഏൽക്കുകയായിരുന്നു.

## മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത മുന്നേറ്റം

2017-ൽ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ കാലം ചെയ്തതിനെ തുടർന്ന് മലങ്കര സുറിയാനി കാതോലിക്കാസഭയുടെ തലവനും പിതാവുമായി ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായെ പരിശുദ്ധ സുന്നഹദോസ് തെരഞ്ഞെടുക്കുകയായിരുന്നു. തുടർന്ന് മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ പ്രേഷിത മുന്നേറ്റത്തിന്റെ ഒരു സുവർണ്ണ കാലഘട്ടം ആരംഭിച്ചു എന്നു പറയാം. ഈ സഭയുടെ പുണ്യപിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികൾ ദൈവദാസൻ പദവി പ്രഖ്യാപനത്തിലൂടെ 2007 ജൂലൈ 14 ന് കാതോലിക്കാബാവ ആരംഭം കുറിച്ചു. സഭയിൽ ശ്രേഷ്ഠ ശുശ്രൂഷ നിർവ്വഹിക്കുന്ന വൈദികരെയും, അല്മായരെയും ആദരിക്കുന്നതിന് കോർ എപ്പിസ്കോപ്പാ, റമ്പാൻ, ബാർ ഈത്തോ കാശ്ശീറോ തുടങ്ങിയ പദവികൾ നൽകി.

ഇന്ത്യയ്ക്ക് വെളിയിലുള്ള മലങ്കര മക്കളുടെ പ്രേഷിത ശുശ്രൂഷകൾ നിർവ്വഹിക്കുന്നതിനായി വൈദികരെ നിയമിച്ചുകൊണ്ട് മസ്കറ്റ്, സൗദി അറേബ്യ, കുവൈറ്റ്, ഇംഗ്ലണ്ട്, ഓസ്ട്രേലിയ, യൂറോപ്പ് തുടങ്ങിയ രാജ്യങ്ങളിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിച്ചു. 2009-ൽ ഗൾഫ് മേഖലയിൽ ആദ്യത്തെ മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയം ഖത്തറിൽ കൂദാശ ചെയ്യപ്പെട്ടു. 2008 നവംബർ 10 ന് തിരുവനന്തപുരത്ത് പാളയത്ത് സ്ഥിതി ചെയ്യുന്ന സമാധാന രാജ്ഞി പ്രോ. കത്തീഡ്രൽ ബസിലിക്കയായി ഉയർത്തപ്പെട്ടതും ഇക്കാലയളവിലെ ഒരു നാഴികകല്ലാണ്.

2010 ജൂലൈ 14 ന് ബനഡിക്ട് 16-ാമൻ മാർപാപ്പ അമേരിക്കയിലുള്ള മലങ്കര സുറിയാനി കത്തോലിക്കർക്കായി ഒരു എക്സാർക്കേറ്റ് സ്ഥാപിച്ചുകൊണ്ട് ഈ സഭയുടെ പ്രേഷിത മുന്നേറ്റത്തിന് അംഗീകാരമുദ്ര ചാർത്തി. സുവിശേഷ ചൈതന്യം എല്ലാ സ്ഥലങ്ങളിലേക്കും പകരുക എന്ന ലക്ഷ്യം വച്ചുകൊണ്ടു 2011 സെപ്റ്റംബർ 21-23 തീയതികളിൽ നടത്തപ്പെട്ട പ്രഥമ സഭാതല അസംബ്ലി സഭയുടെ പ്രേഷിത മുന്നേറ്റത്തിന് പുത്തൻ ഉണർവ് പകർന്നു.

2012 മാർച്ച് 10 ന് ഈ സഭയുടെ പ്രത്യേക നിയമ സംഹിത (CPCSMCC)യുടെ പ്രഖ്യാപനം നടത്തികൊണ്ട് ഒരു വ്യക്തി സഭയുടെ പൂർണ്ണ സ്വയാധികാരം ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ സാക്ഷാത്കരിക്കുകയുണ്ടായി. പരിശുദ്ധ മാർപാപ്പായുടെ തെരഞ്ഞെടുപ്പിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പങ്കാളിത്തം ഉറപ്പാക്കിക്കൊണ്ട് 2012-ൽ ഈ സഭയുടെ തലവനും പിതാവുമായ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. 2012 നവംബർ 24 ന് വത്തിക്കാനിൽ നടന്ന കർദ്ദിനാൾ കൺസിസ്റ്ററി ഭാരതത്തിൽ നിന്നുള്ള വിവിധ മത-രാഷ്ട്രീയ-സാസ്കാരിക നേതാക്കളുടെ പങ്കാളിത്തം കൊണ്ട് ഏറെ ശ്രദ്ധേയമായി.

2015 മാർച്ച് 26 ന് ന്യൂഡൽഹിയിലെ ഗുഡ്ഗാവ് ആസ്ഥാനമാക്കി ഭാരതത്തിലെ 29 സംസ്ഥാനങ്ങളിൽ 22-ഉം ഉൾക്കൊള്ളുന്ന സെന്റ് ക്രിസോസ്റ്റം രൂപത പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ സ്ഥാപിച്ചു എന്നത് ഈ സഭയുടെ പ്രേഷിതമുന്നേറ്റത്തിന് ലഭിച്ച വലിയ അംഗീകാരമാണ്. അതോടൊപ്പം പൂനയിലെ കഡ്കി കേന്ദ്രമാക്കി മഹാരാഷ്ട്ര, ഗോവ, ആന്ധ്രാപ്രദേശ്, തെലുങ്കാന എന്നീ സംസ്ഥാനങ്ങളും തമിഴ്നാടിന്റെയും കർണ്ണാടകത്തിന്റെയും ചില ഭാഗങ്ങളും ഉൾപ്പെടുത്തി സെന്റ് എഫ്രേം എക്സാർക്കേറ്റും നിലവിൽ വരികയുണ്ടായി. ഇതിലൂടെ ഭാരതം മുഴുവൻ സുവിശേഷ സന്ദേശം പങ്കുവെക്കുന്നതിനുള്ള അസുലഭമായ ഭാഗ്യമാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കൈവന്നത്. 2016-ൽ അമേരിക്കയിലെ എക്സാർക്കേറ്റ് പരിശുദ്ധ സമാധാന രാജ്ഞിയുടെ നാമത്തിലുള്ള അമേരിക്ക, കാനഡ രൂപതയായി ഉയർത്തപ്പെട്ടതും മറ്റൊരു പ്രേഷിത മുന്നേറ്റമാണ്.

2017-ൽ തിരുവനന്തപുരം മേജർ അതിരൂപയുടെ തെക്കൻ മിഷൻ പ്രദേശമായ പാറശ്ശാല കേന്ദ്രാക്കി വി. മദർ തെരേസായുടെ നാമത്തിൽ ഒരു പുതിയ രൂപത സ്ഥാപിതമാവുകയും യൂറോപ്പ്, ഓസ്ട്രേലിയ തുടങ്ങിയ രാജ്യങ്ങളിലെ മലങ്കര മക്കളുടെ പ്രേഷിത ചുമതലകൾ ഏകോപിപ്പിക്കുന്നതിനായി ഒരു മെത്രാൻ നിയമിക്കപ്പെടുകയും ചെയ്യുന്നതിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത പാതയിൽ ശക്തമായ മുന്നേറ്റത്തിനാണ് ഇനിയും കാലം കാത്തിരിക്കുന്നത്.

## ഉപസംഹാരം

മലങ്കര സുറിയാനി കത്തോലിക്കാ സഭ അതിന്റെ വ്യക്തിത്വം അനന്യമായി കാത്തുപരിപാലിച്ചുകൊണ്ട് പൂർണ്ണമായ സ്വയാധികാരത്തിലേക്ക് വളരുന്നതിന്റെ ചരിത്രത്തിനാണ് 21-ാം നൂറ്റാണ്ട് സാക്ഷ്യം വഹിക്കുന്നത്. ഈ വ്യക്തിത്വ വളർച്ചയിലേക്ക് സഭയെ നയിച്ചത് ഈ സഭയുടെ പുണ്യപിതാക്കന്മാരുടെ ത്യാഗനിർഭരമായ നേതൃത്വവും തീക്ഷണമതികളായ മിഷനറിമാരുടെ ആശ്രാന്ത പരിശ്രമവും ദൈവജനത്തിന്റെ കൂട്ടായ്മ ജീവിതവും ആയിരുന്നു. ഈ സമൂഹത്തിന് മുന്നിൽ ഇനിയും വെല്ലുവിളികളുണ്ട്. ധാർമ്മികതയിൽ അടിയുറച്ച സമർപ്പിത ജീവിതസാക്ഷ്യം കേരളത്തിലിന്ന് അനിവാര്യമായിരിക്കുന്നു. അതിശീഘ്രം വളർന്നുകൊണ്ടിരിക്കുന്ന സഭ എന്ന പ്രശംസ വി. ജോൺ പോൾ II മാർപാപ്പായിൽ നിന്നും ഏറ്റു വാങ്ങിയ മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് പൈതൃകമായി ലഭിച്ചിട്ടുള്ള ആത്മാഭിമാനവും വ്യക്തിത്വവും മൂല്യങ്ങളും കാത്തുപരിപാലിച്ച് സംരക്ഷിക്കുന്നതിൽ ഏറെ ശ്രദ്ധ ചെലുത്തി സമർപ്പണബുദ്ധിയോടെ അവയെ അമൂല്യ സമ്പാദ്യങ്ങളായി കരുതി തലമുറകളിലേക്ക് കൈമാറാൻ കഴിയട്ടെ.



# നടന്നുതീർക്കാൻ ഇനിയും ഏറെയുണ്ട് വഴികൾ



**ബോബി എബ്രഹാം**

*ആരും വിളക്കു കൊളുത്തി പാത്രം കൊണ്ടു മൂടുകയോ കട്ടിലിനടിയിൽ വയ്ക്കുകയോ ചെയ്യുന്നില്ല. മറിച്ച് അകത്തു പ്രവേശിക്കുന്നവർക്ക് വെളിച്ചം കാണാൻ അത് പീഠത്തിൻമേൽ വയ്ക്കുന്നു. (ലൂക്കോസ് 8: 16)*

സഭ ഒരു തുടർച്ചയാണ്. വിശ്വാസത്തിൽ അധിഷ്ഠിതവും പാരമ്പര്യത്തിൽ ഊർജം ഉൾക്കൊള്ളുന്നതും ലോകാവസാനം വരെ നിലനിൽക്കേണ്ടുന്നതും. പല കൈവഴികളായി പിരിഞ്ഞും ലോകമെങ്ങും സ്നേഹസന്ദേശം അറിയിച്ചും ഒടുവിൽ ഒരേ സമുദ്രത്തിൽ ചെന്നെത്തുന്നതുമായ വലിയ ഒഴുക്കാണത്. ആ ഒഴുക്കിന്റെ ഭാഗമാണ് മലങ്കര കത്തോലിക്കാ സഭയും. സവിശേഷമായ ആചാര രീതികളുള്ള ഈ സഭ ആഗോള കത്തോലിക്കാ സഭയുടെ ഭാഗമായിട്ട് 87 വർഷങ്ങളേ ആയിട്ടുള്ളുവെങ്കിലും പാരമ്പര്യം ആദ്യ നൂറ്റാണ്ടിൽ തന്നെ തുടങ്ങുന്നു. അതുകൊണ്ടാണ് അതിവേഗത്തിൽ തന്നെ ആഗോള കത്തോലിക്കാ സഭയിൽ സവിശേഷ പദവിയുള്ള വ്യക്തി സഭയായി മാറിയതും.



അഞ്ചുപേരിൽ തുടങ്ങിയ മലങ്കര കത്തോലിക്കാ സഭഇന്ന് ഇന്ത്യയിലും വിദേശത്തുമായി 11 രൂപതകളും ഒരു എക്സാർക്കേറ്റും ഉള്ള മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയാണ്. കേരളത്തിന്റെ അതിരുകൾ വിട്ടും പ്രവർത്തനം തുടങ്ങിയ സഭ ഇന്ന് രാജ്യത്തിനു പുറത്തേക്കും വ്യാപിച്ചിരിക്കുന്നു. എന്നാൽ ഇതിനേക്കാളൊക്കെ വലിയ ദൗത്യം ആണ് സാർവത്രിക സഭ മലങ്കര കത്തോലിക്കാ സഭയ്ക്ക് കരുതിവച്ചിരുന്നത്. ഭാരതം മുഴുവൻ പരിധിയില്ലാതെ എവിടെയും സുവിശേഷ പ്രഘോഷണം നടത്താനുള്ള നിയോഗം. അതായത് നാം കൊളുത്തിവച്ച വിളക്ക് അനേകർക്ക് വെളിച്ചമാകേണ്ടിയിരിക്കുന്നു. നാം അറിഞ്ഞ സുവിശേഷത്തെ രാജ്യമെമ്പാടും പ്രഘോഷിക്കുക എന്നതാണ് ആ ദൗത്യം.

പുനരൈക്യം എന്നത് സാങ്കേതികാർഥത്തിൽ ആഗോള കത്തോലിക്കാ സഭയുമായി വീണ്ടും ഒന്നുചേർന്ന സംഭവം മാത്രമാണ്. എന്നാൽ പുനരൈക്യത്തിന് അതിലും വിശാലമായ അർഥതലങ്ങളുണ്ട്. ഏതെങ്കിലും ഒരു പ്രദേശത്തോ സമൂഹത്തിലോ മാത്രം ഒതുങ്ങിപ്പോകാതെ ലോകത്തിന്റെ വിശാല മേഖലകളിലെല്ലാം എത്തുക കൂടിയാണ് പുനരൈക്യത്തിലൂടെ സാധ്യമാകുന്നത്. അപ്പോൾ നമുക്ക് ക്രിസ്തു ശിഷ്യന്മാരിലൂടെ ലോകമെങ്ങും വ്യാപിച്ച വിശ്വാസത്തിന്റെ, സംസ്കാരത്തിന്റെ, പങ്കുവയ്ക്കലിന്റെ നേരവകാശികൾ കൂടി ആയിത്തീരാൻ കഴിയുന്നു. അതാണ് പുനരൈക്യത്തിലൂടെ നമുക്ക് ലഭിച്ച അവസരം. ആ അവസരം എങ്ങനെ ഫലപ്രദമായി വിനിയോഗിക്കാം എന്നതാണ് ഇന്ന് പുനരൈക്യത്തിന്റെ പ്രസക്തി. അതായത് സവിശേഷമായ പാരമ്പര്യം ഉള്ള മലങ്കര കത്തോലിക്കാ സഭയുടെ തനിമ കാത്തുസൂക്ഷിക്കുന്നതിനൊപ്പം സുവിശേഷത്തിന്റെ സ്നേഹ സന്ദേശം അതെത്തിയിട്ടില്ലാത്ത ദേശങ്ങളിലും സമൂഹങ്ങളിലും എത്തിക്കുകയും ചെയ്യുക. അതിലൂടെ സ്നേഹത്തിലും സാഹോദര്യത്തിലും അധിഷ്ഠിതമായ ഒരു പുതിയ സമൂഹത്തെ നിർമിച്ചെടുക്കുക. പലരും കാണുന്നതുപോലെ അതൊരു മതപരിവർത്തന ദൗത്യമല്ല. മറിച്ച് അറിയിക്കലാണ്. ആരെയും മതപരിവർത്തനം ചെയ്യിക്കുകയല്ല, എല്ലാവരോടും സ്നേഹത്തിന്റെ സന്ദേശം എത്തിക്കുകയാണ് വേണ്ടതെന്ന് അർഥശങ്കയ്ക്കിടയില്ലാത്ത വണ്ണം ഫ്രാൻസിസ് മാർപാപ്പ വ്യക്തമാക്കിയിട്ടുമുണ്ട്.

അപ്പോൾ വീണ്ടും ആ ചോദ്യം ഉയരുന്നു. എന്താണ് പുനരൈക്യപ്രസ്ഥാനത്തിന് വരുംകാലങ്ങളിൽ ചെയ്യാനുള്ളത്. ചെയ്യാൻ ഏറെയുണ്ട്. അത് എന്താണ് എന്നു മനസ്സിലാക്കണമെങ്കിൽ മാറുന്ന ലോകത്തെ അറിയണം. മാറുന്ന ഇന്ത്യയെ അറിയണം. ലോകം മൊത്തം ഒരു കുടുംബം ആയി മാറുന്ന കാലത്തെ ഭാരതീയ ആചാര്യന്മാർ സ്വപ്നം കണ്ടിട്ടുണ്ട്. യാത്രാ സൗകര്യങ്ങളും മറ്റും വർധിച്ചപ്പോൾ ആ കാലത്തേക്ക് എത്തി എന്നു നാം ചിന്തിച്ചു. വിവിധ സംസ്കാരങ്ങളെയും മതങ്ങളെയും ചിന്തകളെയും ജീവിതരീതികളെയും അടുത്തറിയുകയും നല്ലതിനെ ഉൾക്കൊള്ളുകയും ചെയ്യുന്ന കാലം അടുത്തെത്തിയെന്നായിരുന്നു ചിന്ത. ഏറ്റവും ഒടുവിൽ വിവരസാങ്കേതികവിദ്യയുടെ വളർച്ചയോടെ ലോകം ഒരു കൊച്ചുഗ്രാമമായി മാറി എന്നും നാം വിചാരിച്ചുപോയി. സാങ്കേതികാർഥത്തിൽ

ശരിയാണ്. ലോകത്തിന്റെ ഏതു കോണിലുള്ളവരുമായി എപ്പോൾ വേണമെങ്കിലും ബന്ധപ്പെടാവുന്ന തരത്തിൽ നമ്മൾ ഇന്ന് എക്യുപ്ഡ് ആണ്. എന്നാൽ അതേ സമയം നമ്മൾ വളരെ അകലങ്ങളിലുമാണ്. ഓരോ സമൂഹങ്ങളും ഓരോ കള്ളികളിലായി ഒതുക്കപ്പെടുന്നു. സ്വയം അങ്ങനെ ആയിത്തീരുന്നു. മതത്തിന്റെ പേരിൽ, വർണത്തിന്റെ പേരിൽ, വർഗത്തിന്റെ പേരിൽ ഒക്കെയാണ് ഈ വേർതിരിവ്. ഒരു സമൂഹത്തെ മറ്റൊരു സമൂഹം കൊന്നൊടുക്കുന്ന ആ പ്രാകൃത കാലഘട്ടത്തിലേക്ക് എത്ര എളുപ്പത്തിലാണ് ലോക സമൂഹം തിരിച്ചുപോകുന്നത്. അവിടെയും ശാസ്ത്രവും സാങ്കേതിക വിദ്യയും സഹായത്തിനുണ്ട്.

അടുത്തിടെ കണ്ട ചില ദൃശ്യങ്ങൾ ആരുടെയും മനസിനെ പിടിച്ചുലയ്ക്കുന്നതാണ്. ഇറാഖിൽ നിന്ന് എല്ലാം നഷ്ടപ്പെട്ട് പലായനം ചെയ്യേണ്ടിവന്ന ഒരു ആർച്ച് ബിഷപ്പ്. പാരമ്പര്യമായി തനിക്കു കിട്ടിയ ഗ്രന്ഥം കാണിച്ചുകൊണ്ടു പറയുന്നു, ഇത്തരം നൂറുകണക്കിന് ഗ്രന്ഥങ്ങൾ ( ഒന്നാം നൂറ്റാണ്ട് മുതലുള്ളത്) അവർ (ഇസ്ലാമിക തീവ്രവാദികൾ) കത്തിച്ചുകളഞ്ഞു. അതു പറയുമ്പോൾ ആർച്ച് ബിഷപ്പ് പൊട്ടിക്കരഞ്ഞുപോകുന്നു.

മറ്റൊന്ന് സിറിയയിലെ പുരാതനമായ ഒരു പട്ടണത്തിൽ ക്രിസ്ത്യാനികളുടെ ഭവനങ്ങൾ അടയാളപ്പെടുത്തിയിരിക്കുന്ന രംഗം. അവർക്കിനി ഒന്നുകിൽ പലായനം ചെയ്യാം, കൊലക്കത്തിക്കിരയാകാം, അല്ലെങ്കിൽ ഇസ്ലാമിലേക്ക് മതപരിവർത്തനം ചെയ്യാം. ഇതാണ് അവസ്ഥ.

മ്യാൻമറിലെ പൗരത്വമില്ലാത്ത ജനതയായ റോഹിങ്ക്യ മുസ്ലിംകളും ഇത്തരത്തിൽ ഉന്മൂലനം ചെയ്യപ്പെടുന്ന വിഭാഗത്തിലുള്ളവരാണ്. അഹിംസയുടെയും സ്നേഹത്തിന്റെയും സന്ദേശം പകർന്നുനൽകിയ ബുദ്ധന്റെ അനുയായികളാണ് അവിടെ ഉന്മൂലനത്തിന് നേതൃത്വം കൊടുക്കുന്നത്.

ബഹുസ്വര സമൂഹമായ ഭാരതത്തിലും ഭിന്നമല്ല കാര്യങ്ങൾ. ഇവിടെയും പരസ്പരമുള്ള വിശ്വാസം നഷ്ടപ്പെട്ടവരായി ജനസമൂഹങ്ങൾ മാറുന്നു. ഒരു മതത്തിൽ തന്നെ ഭിന്നമായ ആചാരങ്ങൾ, വ്യത്യസ്ത സമുദായങ്ങൾ ഇടകലർന്നു ജീവിക്കുന്ന സമൂഹ ഘടന, വ്യത്യസ്തമായ ഭാഷകൾ, വ്യത്യസ്തമായ സാമ്പത്തിക പശ്ചാത്തലം എന്നിങ്ങനെ വൈവിധ്യങ്ങളുടെ കലവറയാണ് ഭാരതം. ഇതേ സമയം തന്നെ ജാതിപരമായ അസമത്വം ഏറ്റവും കൂടുതലുള്ള രാജ്യവും ഭാരതം തന്നെ. ഇന്നും ദളിതന് പ്രവേശനം ഇല്ലാത്ത വിദ്യാലയങ്ങളും ആരാധനാലയങ്ങളും പൊതു ഇടങ്ങളും നിലനിൽക്കുന്ന രാജ്യം. രാജ്യത്തിനെതിരെ ആയുധമെടുത്തു പോരാടുന്നവർ, ഒളിപ്പോർ നയിക്കുന്നവർ.. സങ്കീർണമാണ് ഇന്ത്യയുടെ ഘടന.

ഇത്തരം സങ്കീർണതകൾക്കുള്ളിലേക്ക് സ്നേഹത്തിന്റെ സുവിശേഷം അറിയിക്കലാവണം സമീപഭാവിയിൽ മലങ്കര കത്തോലിക്കാ സഭയുടെ ദൗത്യം. വ്യത്യസ്തമായ ഭാഷയിലാവണം ആ സന്ദേശം പകരേണ്ടത്. ആ ഭാഷ അക്ഷരമാലകൊണ്ട് ചമയ്ക്കാവുന്നതല്ല. മറിച്ച് വിശക്കുന്നവന്റെ മുമ്പിൽ അപ്പമായും രോഗിയുടെ മുമ്പിൽ ശുശ്രൂഷയായും വിവേചനമനുഭവിക്കുന്നവന്റെ മുമ്പിൽ സമത്വത്തിന്റെ സന്ദേശമായും വാളെടുക്കുന്നവന്റെ മുമ്പിൽ സ്നേഹമായും അജ്ഞതയുടെ അന്ധകാരത്തെ അകറ്റുന്ന വിജ്ഞാനമായും അവതരിക്കേണ്ട ഭാഷയാണത്. ആ ഭാഷ നമ്മൾ കണ്ടെടുക്കേണ്ടത് പുനരൈക്യത്തിന്റെ ആദ്യ നാളുകളിൽ നിന്നാണ്. ആ സ്നേഹ സന്ദേശത്തിൽ നിന്ന് ക്രിസ്തുവിനെ അറിയുകയും സ്വീകരിക്കുകയും ചെയ്യുന്നവർക്ക് അവസരമൊരുക്കുകയും വേണം. അതാണ് പുനരൈക്യത്തിന്റെ പ്രസക്തി.

അറിയാനും അറിയിക്കാനും ഉള്ള അവകാശം നിഷേധിക്കപ്പെടുന്ന കാലമാണ് മുന്നിൽ. വിശക്കുന്നവന് ആഹാരവും രോഗിക്ക് മരുന്നും അക്ഷരാഭ്യാസമില്ലാത്തവന് വിദ്യാഭ്യാസവും എത്തിക്കുന്ന സ്നേഹപ്രവൃത്തിയെപ്പോലും സംശയദൃഷ്ടിയിലൂടെ മാത്രം കാണുന്നു. ഇത് മതപരിവർത്തനമല്ല, സ്നേഹ സന്ദേശമാണ് എന്ന ചിന്ത ഇല്ലാതാകുന്നു. ഈ മണ്ണിന്റെ പൈതൃകം ചിലർക്കു മാത്രമാണ് എന്ന അപകടകരമായ സന്ദേശം എല്ലായിടത്തും എത്തപ്പെടുന്നു.

ഇവിടെയാണ് മലങ്കര കത്തോലിക്കാ സഭയ്ക്ക് ഇടപെടാൻ അവസരമുള്ളത്. ഈ മണ്ണിന്റെ മക്കളാൽ വളർത്തപ്പെട്ട വലിയൊരു പാരമ്പര്യത്തിന്റെ നേരവകാശികൾ. അഞ്ചുപേരിൽ നിന്ന് അഞ്ചുലക്ഷമായി വളർന്ന സഭ, ലോകത്തെവിടെയും ആളും അർത്ഥവും എത്തിക്കാൻ കഴിവുള്ള സഭ. സ്നേഹത്തിന്റെ സന്ദേശം പകരാൻ കഴിവുള്ള സഭ.

ആ സഭയ്ക്ക് ഭാരതത്തിൽ സജീവമായി ഇടപെടാനുള്ള അവകാശമുണ്ട്. അതിനായി നമ്മൾ ഇന്ത്യയെ വീണ്ടും കണ്ടെത്തണം. മേൽജാതിക്കാരുടെ മുമ്പിൽ ചെന്നു നിൽക്കാൻ പോലും ശേഷിയില്ലാത്ത, സ്വന്തം അവകാശങ്ങൾ എന്തെന്നുപോലും അറിയാത്ത, വിദ്യാഭ്യാസമോ, സമ്പത്തോ ഇല്ലാത്ത ജനകോടികളുടെ നാടാണ് ഇന്ത്യ. ആ ജനസഞ്ചയത്തെ കരുത്തുറ്റ ജനതയാക്കി മാറ്റുക, സ്നേഹത്തിന്റെ സദ് വാർത്ത അറിയിക്കുക ,അതിലൂടെ അവരെ പുതിയ മനുഷ്യരാക്കി മാറ്റുക ഇതാവണം സഭയുടെ ദൗത്യം. ഒന്നുമില്ലായ്മയിൽ നിന്ന് ഇവിടെവരെ എത്തിയ ഒരു സഭയ്ക്ക് അതിനു കഴിയണം. സംശയം തോന്നുമ്പോഴെല്ലാം പുനരൈക്യത്തിന്റെ ആദ്യകാലങ്ങളിലേക്ക് തിരിഞ്ഞുനോക്കാൻ കഴിയണം.

ഏറ്റവും പുതിയ സെൻസസ് അനുസരിച്ച് ഭാരതത്തിൽ ക്രിസ്ത്യാനികൾ 2.72 ശതമാനം മാത്രമാണ്. എണ്ണത്തിൽ ചെറുതെങ്കിലും ഈ സമൂഹം രാജ്യമെങ്ങും വിദ്യാഭ്യാസ രംഗത്തും ആതുര സേവന രംഗത്തും വലിയ സേവനമാണ് ചെയ്യുന്നത്. ഘർവാപ്പസിയുടെ രാഷ്ട്രീയവുമായി രംഗത്തിറങ്ങുന്നവർ പോലും ക്രൈസ്തവർ ചെയ്ത സേവനങ്ങളെ വിസ്മരിക്കുന്നില്ല. എന്നാൽ വിശാലമായ രാഷ്ട്രീയ താത്പര്യങ്ങളുടെ പേരിൽ ക്രിസ്ത്യാനികളുടെ നേരെ പോലും വാളെടുക്കാൻ ചിലർ തയ്യാറാകുന്നു. അപ്പോഴും സഭയ്ക്കു ചില ദൗത്യങ്ങളുണ്ട്. ഇതര വിഭാഗങ്ങളെ ബഹുമാനിച്ചുകൊണ്ടുതന്നെ സഭാ ഗാത്രത്തെ ശക്തിപ്പെടുത്തുക എന്ന വിസ്മരിക്കാൻ പാടില്ലാത്ത ദൗത്യം.

ആ ദൗത്യം ഏറ്റെടുക്കാൻ നമുക്കു കഴിയുമോ? ഒരു അനുയായി പോലും ഇല്ലാത്ത തിരുവനന്തപുരത്ത്

ആരൂഢമുറപ്പിക്കാൻ മാർ ഇവാനിയോസ് തിരുമേനിക്കായി. അവിടെ നിന്നുകൊണ്ടാണ് തെക്കൻതിരുവിതാംകൂർ മുഴുവൻ സുവിശേഷ സന്ദേശം എത്തിച്ചത്. അതുപോലെ അങ്ങ് ഡൽഹിയിലും പൂനെയിലും മലങ്കര കത്തോലിക്ക സഭ സാന്നിധ്യമറിയിച്ചുകഴിഞ്ഞിട്ടുണ്ട്. അവിടെ നിന്നുകൊണ്ട് സ്നേഹത്തിന്റെ സന്ദേശം എത്തിക്കാൻ സഭയ്ക്കു കഴിയും. അശരണർക്ക് ആലംബമായി, വിദ്യാഭ്യാസമായി, ഭക്ഷണമായി ഒക്കെ ആ സാന്നിധ്യം ഇനി നിറയണം. തങ്ങളും മനുഷ്യരാണെന്ന ബോധ്യം വലിയൊരു ജനതയ്ക്ക് ഉണ്ടാക്കിക്കൊടുക്കണം. അങ്ങനെയൊക്കെയാണ് സ്നേഹത്തിന്റെ സന്ദേശം എത്തിക്കേണ്ടത്. അതിനെ മതപരിവർത്തനം എന്ന ചുരുങ്ങിയ കണ്ണിലൂടെ നോക്കുന്നവരെ അവഗണിക്കുക.

അതേസമയം സുവിശേഷം അറിയാൻ ആഗ്രഹിക്കുന്നവർക്കുള്ള വാതിലും ആവണം ഈ സഭ സ്വത്തുതർക്കത്താലും അധികാരതർക്കത്താലും പരസ്പരം പോരടിച്ച് ക്രിസ്തുസാക്ഷ്യം മറന്നുപോകുന്നവർക്കും തിരിച്ചറിവിന്റെ വെളിച്ചമായി മാറണം ഈ സഭ. പൈതൃകം അടിയറവയ്ക്കാതെ തന്നെ ആഗോള സഭയുടെ ഭാഗമായതോടെ ഈ സഭയ്ക്കുണ്ടായ വിശ്വാസപരവും ഭൗതികവുമായ പുരോഗതി ഉയർത്തിക്കാണിക്കാനും നമുക്കു കഴിയണം. അത് അനേകർക്ക് വെളിച്ചമാകും. അപ്പോൾ മാത്രമേ പുനരൈക്യം ഒരു തുടർപ്രക്രിയ ആവുകയുള്ളു.

ഇടുങ്ങിയ ചിന്താഗതികളാൽ തളയ്ക്കപ്പെടേണ്ടവരല്ല നമ്മൾ. നമ്മുടെ മനസ്സിനെയും വിശാലമാക്കുക. വിവിധ സംസ്കാരങ്ങളെ ഉൾക്കൊള്ളാൻ സഭാ നേതൃത്വത്തിനും സഭാ മക്കൾക്കും കഴിയണം. ആരുടെയും വികാരങ്ങളെ ഹനിക്കാതെയും ആരുടെയും ഒന്നും കവർന്നെടുക്കാതെയും സ്നേഹത്തിന്റെ സന്ദേശം എല്ലായിടത്തും അറിയിക്കാൻ ഈ സഭ നിയോഗിക്കപ്പെട്ടിരിക്കുന്നു. ഇനി പിന്തിരിയുക വയ്യതന്നെ.

പക്ഷേ അതിനു സഭാഗാത്രത്തെ കൂടുതൽ ശാക്തീകരിക്കുക തന്നെ വേണം. വിശ്വാസത്താൽ ശാക്തീകരിക്കുക മാത്രമല്ല, സമസ്ത മേഖലകളിലും വേണം ശാക്തീകരണം. മാർ ഇവാനിയോസ് തിരുമേനി മുതലുള്ള സഭാപിതാക്കന്മാരെല്ലാം വിദ്യാഭ്യാസത്തിന് പ്രാധാന്യം നൽകിയവരാണ്. കാരണം വിദ്യ കൊണ്ടേ പ്രബുദ്ധരാകാൻ പറ്റൂ എന്ന് അവർ അനുഭവിച്ചറിഞ്ഞു. എണ്ണമറ്റ വിദ്യാഭ്യാസ സ്ഥാപനങ്ങൾ അവർ പടുത്തുയർത്തി. അവിടെനിന്നു പഠിച്ചിറങ്ങിയവരിൽ സഭാംഗങ്ങളേക്കാൾ മറ്റുള്ളവരുണ്ട്. എങ്കിലും സഭാംഗങ്ങളുടെ എണ്ണം ചെറുതല്ല. ജീവിതവഴിയിൽ പുതുവസന്തം വിരിയിക്കാൻ ഈ വിദ്യാഭ്യാസം അവരെ കുറച്ചൊന്നുമല്ല സഹായിച്ചത്. പിന്നീട് പ്രഫഷണൽ വിദ്യാഭ്യാസ രംഗത്ത് കുതിച്ചുചാട്ടം വന്നപ്പോൾ അവിടെയും സഭ പിന്തിരിഞ്ഞു നിന്നില്ല. അതും സഭാംഗങ്ങൾക്കു ഗുണകരമായി.

ഇനി വേണ്ടത് മാറുന്ന കാലത്തിനനുസരിച്ച് നമ്മുടെ കുട്ടികളെയും യുവതലമുറയെയും വാർത്തെടുക്കുകയാണ്. ആധുനിക ലോകത്തെ ഏതു വെല്ലുവിളിയെയും നേരിടാൻ അവരെ പ്രാപ്തരാക്കുക. വിശ്വാസത്തിലും പാരമ്പര്യത്തിലും ഉറച്ചുനിന്നുകൊണ്ടുതന്നെ അതു ചെയ്യാൻ അവരെ പ്രാപ്തരാക്കുക.

സിവിൽ സർവീസ് പോലെയുള്ള മേഖലകളിൽ നമുക്ക് ധാരാളം പ്രഗത്ഭരെ ചൂണ്ടിക്കാണിക്കാൻ ഉണ്ടായിരുന്നുവെങ്കിൽ പുതിയ തലമുറയിൽ അവരുടെ എണ്ണം കുറവാണ്. നമുക്ക് ധാരാളം അധ്യാപകരുണ്ട്. എന്നാൽ ശാസ്ത്രജ്ഞർ,മാനേജ്മെന്റ് വിദഗ്ധർ, ഭരണനേതാക്കൾ ഇവരുടെയൊക്കെ എണ്ണം തുലോം കുറവാണ്. ആധുനിക കാലത്തിന്റെ വെല്ലുവിളികളെ നേരിടാൻ സഭാ ഗാത്രം ശക്തമാകണമെങ്കിൽ എല്ലാ മേഖലയിലും സാന്നിധ്യം ഉണ്ടായെങ്കിലേ മതിയാകൂ. ആ സാന്നിധ്യത്തിന് അതിന്റേതായ പ്രസക്തി ഉണ്ട്.

ഇത് ആധുനിക യുഗമാണ്. ലോകത്തെ സംബന്ധിച്ചും സഭയെ സംബന്ധിച്ചും അങ്ങനെതന്നെ. സഭയുടെ ദൗത്യം തുടങ്ങുന്നതേ ഉള്ളു എന്നാണ് സഭയെ ഈ ആധുനിക കാലത്ത് നയിക്കാൻ നിയോഗിക്കപ്പെട്ട മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് കാതോലിക്കാബാവാ പറയുന്നത്. കാൽചവിട്ടി നിൽക്കുന്ന മണ്ണിൽ നിന്ന് ഊർജം ഉൾക്കൊണ്ട്, പാരമ്പര്യത്തിന്റെ തനിമ വിട്ടുപോകാതെ സഭയ്ക്ക് പുതിയ ദിശകളിൽ മുന്നേറാനുണ്ട്. നമ്മൾ ഒരു വിളക്കു കൊളുത്തിയിട്ടുണ്ട്. ആ വിളക്ക് ഇനി അനേകർക്ക് വെളിച്ചമായി മാറണം. എങ്ങനെ? ഈ ചോദ്യമാണ് പുനരൈക്യത്തെ ആധുനിക കാലത്തും പ്രസക്തമാക്കുന്നത്. അല്ലാതെ വർഷാവർഷമുള്ള ഓർമ്മ പുതുക്കൽ മാത്രമല്ല പുനരൈക്യം.

ക്രൈസ്തവ സമൂഹം ഇന്ന് വിദ്യാഭ്യാസപരമായി ഏറെ ശാക്തീകരിക്കപ്പെട്ട സമൂഹമാണ്. സാമ്പത്തികമായി ഉന്നതി പ്രാപിച്ച സമൂഹമാണ്. ഈ രണ്ടുകാര്യത്തിലും മലങ്കര കത്തോലിക്കാ സമൂഹം ഏറെ മുന്നിലുമാണ്. ഇങ്ങനെ ശാക്തീകരിക്കപ്പെട്ട സമൂഹത്തെ പ്രതിസന്ധികളിൽ ഉലയാതെ കാത്തു സൂക്ഷിക്കുകയാണ് മറ്റൊരു പ്രധാന ദൗത്യം. അൽമായ സംഘടനകളുൾപ്പെടെയുള്ളവയുടെ ശക്തമായ സാന്നിധ്യം സഭയ്ക്കുള്ളിൽ വളർന്നുവരേണ്ട സമയമാണിത്. ആക്രമണങ്ങളിൽ തളരുന്നവരല്ലെന്നും വിശ്വാസത്തിൽ സ്ഥൈര്യം പ്രാപിച്ചവരാണെന്നും ലോകത്തെ ബോധ്യപ്പെടുത്തണം. സ്നേഹത്തിന്റെ സന്ദേശം പ്രഘോഷിക്കുന്നവരാണ് ഈ സഭ എന്നും സമൂഹത്തെ ബോധ്യപ്പെടുത്തുക. അതിനു തുണയാവുക മുണ്ടൻമല വിട്ടിറങ്ങി വിശ്വാസകൂടാരം മറ്റൊരിടത്ത് സ്ഥാപിച്ച് വളർത്തിയെടുത്ത മാർ ഇവാനിയോസ് തിരുമേനിയും പിൻഗാമികളുമാണ്. അതാണ് പുനരൈക്യത്തിന്റെ ഇനിയുള്ള കാലത്തെ പ്രസക്തിയും.

*കലപ്പയിൽ കൈവച്ചിട്ടു പിന്തിരിഞ്ഞുനോക്കുന്ന*
*ഒരുവനും സ്വർഗരാജ്യത്തിനു യോഗ്യനല്ല*
*(ലൂക്കോസ് 9:62)*



# തിരുവനന്തപുരം മേജർ അതിരൂപതയിലെ വിശ്വാസ പരിശീലനം അന്നും ഇന്നും



**റവ. ഡോ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ**
ഡയറക്ടർ, വിശ്വാസപരിശീലനകേന്ദ്രം, തിരുവനന്തപുരം



### ആമുഖം

പുനരൈക്യ പ്രസ്ഥാനത്തിന്റെ ആരംഭദശയിൽ തന്നെ വിശ്വാസ പരിശീലനത്തിന് മലങ്കര കത്തോലിക്കാസഭാ പ്രഥമസ്ഥാനം നൽകിയിരുന്നു. അത് ഇന്നും അഭംഗുരം തുടർന്നുപോകുന്നു.

### ആദ്യകാലഘട്ടം

ഇന്നത്തെപ്പോലെ ക്രമീകൃതമായ ഒരു സമ്പ്രദായം അന്ന് ഇല്ലായിരുന്നു. കാരണം ക്രൈസ്തവ വിശ്വാസം സ്വീകരിച്ചവരായിരുന്നല്ലോ ആരംഭദശയിൽ ഓർത്തഡോക്സ്, യാക്കോബായ സഭയിൽ നിന്നും കത്തോലിക്കാസഭയോട് പുനരൈക്യപ്പെട്ടത്. അവർക്ക് ക്രിസ്തുവിനെക്കുറിച്ചുള്ള അറിവും മറ്റും ഉണ്ടായിരുന്നു. കത്തോലിക്കാസഭയെ ആഴത്തിൽ മനസ്സിലാക്കിക്കൊടുക്കുക അതായിരുന്നു അന്നത്തെ ആവശ്യം. അതിലേക്ക് സഭ നേതൃത്വം മുൻതൂക്കം നൽകി. കൺവൻഷനുകൾ, വി. കുർബാന മദ്ധ്യേയുള്ള പ്രസംഗങ്ങൾ, ലഘുലേഖകൾ തുടങ്ങിയ രീതികളാണ് ഏറെയും ഉപയോഗിച്ചിരുന്നത്.

ഹൈന്ദവരായിരുന്ന കുടുംബങ്ങൾ മലങ്കര കത്തോലിക്കാസഭയിൽ ചേർന്നതോടുകൂടി അവരെ ആദ്യംമുതൽ (അടിസ്ഥാന വിശ്വാസം, സഭ) എന്നിവയെക്കുറിച്ച് പഠിപ്പിക്കേണ്ടിയിരുന്നു. അവിടെയൊക്കെയുള്ള കൂട്ടായ്മകളിൽ പൊതുവായ ക്ലാസ്സുകളാണ് കൈകാര്യം ചെയ്തിരുന്നത്. ക്രിസ്തുവിലുള്ള വിശ്വാസം - നൽകുക - ഉറപ്പിക്കുക. ആരാധനാ ജീവിതത്തിലേക്ക് കൊണ്ടുവരുക തുടങ്ങിയ കാര്യങ്ങൾ സഭയിലൂടെ സഭാത്മകജീവിതം കെട്ടിപ്പടുക്കുവാൻ പ്രോത്സാഹിപ്പിക്കുക എന്നിവ ഈ രംഗത്ത് ശക്തമായ നേതൃത്വം നൽകിയത്. വന്ദ്യ ചേപ്പാട് ഫിലിപ്പോസ് റമ്പാച്ചൻ ആയിരുന്നു കാഹളം എന്ന മാസികയിലൂടെ (ഇപ്പോൾ 'ക്രൈസ്തവ കാഹളം') കത്തോലിക്കാസഭ, അതിൽ അംഗമായാലുള്ള പ്രത്യേകതകൾ, പുനരൈക്യത്തെ എതിർത്തിരുന്നവർക്കുള്ള മറുപടി തുടങ്ങിയ വിഷയങ്ങൾ അദ്ദേഹ ം പ്രതിപാതിച്ചിട്ടുണ്ട്. അതുപോലെ ഹൈന്ദവരിൽ നിന്നും കത്തോലിക്കാസഭയിൽ

ചേരുന്നവർക്കുവേണ്ടി ക്രിസ്തു-രക്ഷകൻ-സഭാസ്ഥാപകൻ-സഭയുടെ ലക്ഷ്യങ്ങൾ-കാതോലികം-ശ്ലൈഹികം-ഏകം -വിശുദ്ധം-കത്തോലിക്കൻ ആയിരിക്കുന്നതിന്റെ സവിശേഷത തുടങ്ങിയവയും പ്രതിപാദ്യ വിഷയങ്ങളായിട്ടുണ്ട്.

വിവിധ ജീവിതാന്തസ്സുകളിലുള്ളവർക്ക് ഒരുമിച്ചുള്ള ക്ലാസ്സുകൾ സംഘടിപ്പിച്ചാണ് ക്ലാസ്സുകൾ നടത്തിയിരുന്നത്. അതിനോടൊപ്പം, വിവിധ വൈദീക ജില്ലകളിലുള്ള അധ്യാപകർക്കും കുട്ടികൾക്കും വർഷത്തിലൊരിക്കൽ ക്ലാസ്സുകളും സംഘടിപ്പിച്ചായിരുന്നു ഈ അവസരത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വേദോപദേശത്തെക്കുറിച്ചുള്ള പഠനങ്ങളും ലേഖനങ്ങളും ക്യാമ്പുകളിൽ പഠനവിഷയമായിട്ടുണ്ട്.

### ക്രമീകൃതമായ രീതി

വിശ്വാസികളുടെ ഇടയിൽ വിദ്യാഭ്യാസം ഉണ്ടായതോടുകൂടി ക്രമീകൃതമായ ഒരു സംവിധാനം രൂപംകൊണ്ടു. മലങ്കര 'വേദോപദേശപാഠാവലി' എന്ന പൊതുതലക്കെട്ടിൽ ഒന്നുമുതലുള്ള ക്ലാസ്സുകളിൽനടപ്പിലായി. ദൈവം സകലത്തിന്റേയും സൃഷ്ടാവ്. രക്ഷകൻ തുടങ്ങിയ കാര്യങ്ങളും സഭ, ആരാധനാ ജീവിതത്തിൽ പങ്കുകൊള്ളേണ്ടതിന്റെ ആവശ്യതകൾ, കത്തോലിക്കാസഭയുടെ പ്രത്യേകതകൾ തുടങ്ങിയ പഠനവിഷയങ്ങളായി.

കൂടാതെ, ബൈബിൾ ദൗർലഭ്യമായിരുന്ന ഘട്ടത്തിൽ ബൈബിളിലെ പ്രധാനപ്പെട്ട സംഭവങ്ങൾ, രക്ഷാകര ചരിത്രവുമായി ബന്ധപ്പെട്ട വ്യക്തികൾ തുടങ്ങിയവരുടെ ജീവചരിത്രങ്ങൾ, രക്തസാക്ഷികൾ, വിശുദ്ധരുടെ ജീവിതം തുടങ്ങിയ കഥാരൂപേണ പഠനവിഷയമാക്കപ്പെട്ടു.

സ്രഷ്ടാവും രക്ഷകനുമായ ദൈവവും ആയി ഒരു വ്യക്തിബന്ധം (Personal Relationship) സ്ഥാപിച്ചു കൊണ്ട് ആരാധനാ ജീവിതം നയിക്കുക ഇതായിരുന്നു വേദോപദേശ പഠനത്തിന്റെ ലക്ഷ്യം.

കാലക്രമത്തിൽ വിദ്യാഭ്യാസ രംഗത്തെ വളർച്ചയുടേയും, പഠനത്തിന്റെയും പ്രതിഫലനം വിശ്വാസ പരിശീലന രംഗത്തും മാറ്റങ്ങൾ ഉളവാക്കി.

ആഗോള കത്തോലിക്കാസഭയുടെ പഠനങ്ങളും വ്യാഖ്യാനങ്ങളും വേദോപദേശരംഗത്തും ഉണ്ടായി. കാലഘട്ടത്തിനനുസരിച്ചുള്ള പാഠപുസ്തകങ്ങൾ നടപ്പിലാക്കപ്പെട്ടു. N.B.C.L.C. ദേശീയതലത്തിലും P.O.C. പ്രാദേശികതലത്തിലും ഇതിന് നേതൃത്വം നൽകി. ഇതനുസരിച്ച് നമ്മുടെ മേജർ അതിഭദ്രാസനത്തിലും സഭാതലത്തിലുള്ള ക്രമീകരണങ്ങൾ നടപ്പാക്കപ്പെട്ടു.

### ഇന്നത്തെ പശ്ചാത്തലം

വേദോപദേശപഠനങ്ങൾക്ക് ആരംഭത്തിലുള്ള അതേ തീഷ്ണതയോടെ ഇന്നും ഈ രംഗത്തു സഭ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. സഭയുടെ പ്രഥമവും പ്രധാനവുമായ ദൗത്യം തന്നെയാണ് സഭ മനസ്സിലാക്കുന്നു. എന്തുത്യാഗത്തിനും സഭ സന്നദ്ധവുമാണ്. ഇത് കൂടുതൽ മെച്ചപ്പെടുത്തുന്നതിനുവേണ്ടി കുട്ടികളുടെ ഡയറി 3-ാം ക്ലാസ്സു മുതൽ ക്രമീകരിച്ചിരിക്കുന്നു.

### മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വേദപാഠാവലി

മലങ്കര കത്തോലിക്കാ സഭയുടെ ആരാധന, ആധ്യാത്മികത, ദൈവശാസ്ത്രം, നൈയാമിക അസ്തിത്വം എന്നിവയെക്കുറിച്ചുള്ള വ്യക്തമായ ബോധ്യം മലങ്കര കത്തോലിക്കാസഭയുടേതായ ഒരു വേദപാഠം പ്രസിദ്ധീകരിക്കണം എന്ന ആഗ്രഹത്തിലേക്ക് സഭയെ നയിച്ചു. 2002-ൽ ഈ ആഗ്രഹം സഫലമായി.

### വേദപാഠാവലിയുടെ പ്രത്യേകതകൾ

വേദപഠനം ബൗദ്ധികമായ വെറും അഭ്യാസമായി തീരരുത്. യഥാർത്ഥ വേദപഠനം ആരാധനയിലേക്കും ജീവിത സാക്ഷ്യത്തിലേക്കും പഠിതാവിനെ നയിക്കണം. ഒരു വ്യക്തിയെ സ്വന്തം സഭയുടെ വിശ്വാസജീവിതത്തിലേക്ക് ആനയിക്കുവാനും വളർത്തുവാനും ഉറപ്പിക്കുവാനും വേദപഠനത്തിന് സാധിക്കണം. അങ്ങനെ സഭയിലൂടെ യേശുക്രിസ്തുവിനെ അറിയുവാനും അനുഭവിക്കുവാനും യേശുക്രിസ്തുവിന്റെ രക്ഷാകര രഹസ്യത്തിൽ പങ്കുപറ്റുവാനും പരിശുദ്ധ ത്രിത്വത്തോട് സംസർഗത്തിലാകുവാനും സാധിക്കണം. കാരണം സഭയിലൂടെയാണ് യേശുക്രിസ്തു തന്റെ രക്ഷാകരദൗത്യം തുടരുന്നത്. അതുകൊണ്ട് സഭാകേന്ദ്രീകൃതമായ ഒരു ബോധനരീതിയാണ് ആവിഷ്കരിച്ചിരിക്കുന്നത്. മലങ്കര കത്തോലിക്കാസഭയുടെ ആധ്യാത്മിക പൈതൃകത്തിൽ അധിഷ്ഠിതമാണ് ഈ വേദപാഠാവലി.

ഒന്നുമുതൽ ഏഴുവരെയുള്ള ക്ലാസ്സുകളിൽ ദൈവത്തിന്റെ വെളിപാടിന്റെ രഹസ്യങ്ങളെക്കുറിച്ചാണ് അവതരിപ്പിച്ചിരിക്കുന്നത്. എട്ടുമുതൽ പത്തുവരെയുള്ള ക്ലാസ്സുകളിൽ വെളിപാടിനോടുള്ള മനുഷ്യന്റെ പ്രത്യുത്തരമാണ് പ്രതിപാദ്യവിഷയം. സൃഷ്ടിച്ച്, പരിപാലിച്ച്, രക്ഷിച്ച ദൈവത്തെ ആരാധിക്കുക എന്നുള്ളത് മനുഷ്യന്റെ അടിസ്ഥാനപരമായ മനോഭാവമാണ്. ആരാധിക്കുന്ന സമൂഹം, ജീവിക്കുന്ന സമൂഹം, പ്രഘോഷിക്കുന്ന സമൂഹം എന്നീ ക്രമത്തിൽ എട്ട്, ഒമ്പത്, പത്ത് എന്നീ പാഠാവലികൾ ക്രമീകരിച്ചിരിക്കുന്നു. പ്രഘോഷിക്കുന്ന സമൂഹം എന്നതാണ് പത്താം ക്ലാസിലെ പ്രതിപാദ്യ വിഷയം. സുവിശേഷം അഥവാ വെളിപാടിന്റെ രഹസ്യങ്ങൾ മുഴുവൻ ലോകാവസാനം വരെ പ്രഘോഷിക്കുക എന്നത് സഭയുടെ അടിസ്ഥാനപരമായ ഉത്തരവാദിത്വമാണ്. സുവിശേഷ പ്രഘോഷണത്തിന്റെ കാതലായ സുവിശേഷസത്യങ്ങളാണ് ആദ്യത്തെ നാല് പാഠങ്ങളിൽ അവതരിപ്പിച്ചിരിക്കുന്നത്. സുവിശേഷത്തിന്റെ ആഘോഷമായ വിശുദ്ധ കുർബാനയെക്കുറിച്ചാണ് അഞ്ച് മുതൽ എട്ട് വരെയുള്ള പാഠങ്ങളിൽ വിവരിച്ചിരിക്കുന്നത്. സുവിശേഷ പ്രഘോഷണത്തിന്റെ ഭാഗമായ സുവിശേഷം ജീവിക്കുക എന്നതാണ് 9 മുതൽ 20 വരെയുള്ള പാഠങ്ങളിൽ നാം കാണുക. കഴിഞ്ഞ കാലങ്ങളിൽ സുവിശേഷം എപ്രകാരം ജീവിച്ചു എന്നതിന്റെ ചരിത്രപരമായ സഭാചരിത്രം 9 മുതൽ 14 വരെയുള്ള പാഠങ്ങളിൽ അവതരിപ്പിച്ചിരിക്കുന്നു. 15 മുതൽ 20 വരെ പാഠങ്ങളിലൂടെ സുവിശേഷമനുസരിച്ച് കൗമാര പ്രായക്കാർ എപ്രകാരം ജീവിക്കണം എന്ന് പ്രതിപാദിച്ചിരിക്കുന്നു.

ബോധനത്തിലൂടെ ലഭിക്കുന്ന ദൈവീക അറിവ് ആരാധനയിലൂടെ ദൈവീക അനുഭവമായി തീരുന്നു. ഇപ്രകാരമുള്ള ദൈവീക അറിവും അനുഭവവും ജീവിതസാക്ഷ്യത്തിലേക്ക് നയിക്കപ്പെടുന്നു.

കുട്ടികളിൽ അന്തർലീനമായിരിക്കുന്ന കഴിവുകൾ പഠനത്തോടൊപ്പം വികസിപ്പിച്ചെടുക്കുക എന്ന ഉദ്ദേശത്തോടെ നമ്മുടെ ഭദ്രാസനത്തിലെ കുട്ടികൾക്കായുള്ള കലാമത്സരങ്ങളും, സാഹിത്യ മത്സരങ്ങളും നടത്തിവരുന്നു. ബൈബിൾ ആഭിമുഖ്യത്തിൽ കുട്ടികൾ ചിന്തിക്കുന്നതിനും, പ്രവർത്തിക്കുന്നതിനും സഭയോടൊപ്പം ആയിരിക്കുന്നതിനും ഇത് സഹായകമാകുന്നു.

### പരീക്ഷാ സമ്പ്രദായം

ഒരു വർഷത്തെ രണ്ടു സെമസ്റ്ററുകളായി തിരിച്ച് പാഠ്യപദ്ധതി തയ്യാറാക്കി മുൻകൂട്ടി ഡയറികളിൽ പ്രസിദ്ധീകരിക്കുന്നു. കൃത്യസമയത്തുതന്നെ സെമസ്റ്റർ പരീക്ഷകൾ നടത്തി അതിന്റെ മാർക്ക് ഇടവകകളിൽ സൂക്ഷിച്ചിരിക്കുന്ന പ്രൊമോഷൻ രജിസ്റ്ററിൽ എഴുതി സൂക്ഷിക്കുന്നു. വർഷാവസാനം 3 മുതൽ 9 വരെയും, +1 – ക്ലാസിലും സ്കോളർഷിപ്പ് പരീക്ഷനടത്തി മേജർ അതിഭദ്രാസനതലത്തിൽ ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ കരസ്ഥമാക്കുന്നവർക്ക് ക്യാഷ് അവാർഡ് നല്കുന്നു. പത്തും പന്ത്രണ്ടും ക്ലാസ്സുകളിൽ ഉന്നതസ്ഥാനം കരസ്ഥമാക്കുന്ന മൂന്നുപേർക്ക് ക്യാഷ് അവാർഡും നൽകിവരുന്നു. 10, 12 ക്ലാസുകളിൽവിജയികളാകുന്ന കുട്ടികൾക്ക് അതിഭദ്രാസന സർട്ടിഫിക്കറ്റുകൾ കാര്യാലയത്തിൽ നിന്നും നൽകിവരുന്നു.

പുനരൈക്യ വാർഷികത്തോടനുബന്ധിച്ചുള്ള സഭാസംഗമത്തിൽ ഒരോ ഭദ്രാസനത്തിലേക്കും പത്ത്, പന്ത്രണ്ട് ക്ലാസ്സിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കുന്നവർക്ക് സഭാതലത്തിൽ സമ്മാനവും നൽകുന്നു. പരീക്ഷ, കുട്ടികൾ എന്തു പഠിച്ചുവെന്നും അധ്യാപകർ എന്തു പഠിപ്പിച്ചുവെന്നും സഭാധികാരികൾക്ക് മനസ്സിലാക്കുവാനുള്ള ഒരു ഉപാധിയായി മാത്രമേ കാണുന്നുള്ളൂ.

### എം. ബി. ഓ. സി.

വിശ്വാസപരിശീലന കാര്യാലയത്തിന്റെ ആഭിമുഖ്യത്തിൽ മദ്ധ്യവേനൽ അവധിക്കാലത്ത് സണ്ടേസ്കൂൾ കുട്ടികൾക്കുവേണ്ടി എം. ബി. ഓ. സി. നടത്തിവരുന്നു. ഇത് കുട്ടികളുടെ സഭാത്മക ജീവിതത്തിന് വളരെ പ്രയോജനം കണ്ടുവരുന്നു. ദൈവവിളി കൂടുതൽ ഉണ്ടാകുന്നതിനും ഇത് കാരണമാകുന്നുണ്ട്. വളരെ നല്ല നിലയിൽ നടത്തിവരുന്ന ഒരു പരിപാടിയാണ്.

### അവധിക്കാല ക്ലാസ്സുകൾ

കലാവാസനകളിലും സാഹിത്യവേദികളിലും ആഭിമുഖ്യമുള്ള കുട്ടികൾക്കുവേണ്ടി പ്രഗത്ഭരായ കലാകാരന്മരുടെയും സാഹിത്യകാരന്മാരുടെയും ക്ലാസ്സുകളും വർക്ക്ഷോപ്പ്കളും നടത്തിവരുന്നു.

പൂർവ്വകാലത്തെ തീഷ്ണതയ്ക്ക് മങ്ങലേൽക്കാതെ തന്നെ തിരുവനന്തപുരം മേജർ അതിഭദ്രാസനം വിശ്വാസപരിശീലനരംഗത്ത് പ്രവർത്തിച്ചുവരുന്നു.



സമന്വയ പാസ്റ്ററൽ സെന്റർ പട്ടം



# എം.സി. വൈ.എം. തിരുവനന്തപുരം മേജർ അതിരൂപതയിൽ



**റവ. ഫാ. തോമസ് കയ്യാലക്കൽ**
എം.സി.വൈ.എം സഭാതല ഡയറക്ടർ

യുവജനങ്ങളുടെ സമഗ്ര വികസനവും സമൂഹത്തിന്റെ സമ്പൂർണ്ണ വിമോചനവും ലക്ഷ്യമാക്കി മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ആരംഭിച്ച ധാർമ്മിക യുവജനപ്രസ്ഥാനമാണ് മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ്(MCYM). രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ തീഷ്ണതയുടെ പിൻ ബലത്തിലും ആയിരത്തി തൊള്ളായിരത്തി അറുപതുകളിലെ കേരളത്തിലെ പ്രത്യേക രാഷ്ട്രീയ പശ്ചാത്തലത്തിലുമാണ് ഈ ധാർമ്മിക യുവജന പ്രസ്ഥാനം മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ആരംഭിക്കുന്നത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ രണ്ടാമത്തെ അധ്യക്ഷനും തിരുവനന്തപുരം അതിരൂപതയുടെ അധ്യക്ഷനുമായിരുന്ന ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ അനുവാദത്തോടെ പരേതനായ ഡൊമനിക് സഖറിയാസ് അച്ചനാണ് 1971-ൽ തിരുവനന്തപുരം അതിരൂപതയിൽ യുവജനപ്രസ്ഥാനത്തിന് ആരംഭംകുറിക്കുന്നത്. പത്തനംതിട്ട രൂപതയുടെ ഇന്നത്തെ കത്തീഡ്രൽ ദൈവാലയമായ സെന്റ്.പീറ്റേഴ്സ് ദൈവാലയത്തിൽ നടന്ന 'മലങ്കര ക്രിസ്ത്യൻ കൺവൻഷനോട്' ചേർന്നാണ് 'മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ്' എന്ന പേരിൽ ഈ പ്രസ്ഥാനം ആരംഭിക്കുന്നത്. 'മലങ്കര' എന്നതുകൊണ്ട് പാരമ്പര്യവും, 'കാത്തലിക്ക്' എന്നതുകൊണ്ട് വിശ്വമാനവികതയും, 'യൂത്ത ് 'എന്നതുകൊണ്ട് പുതിയ സമൂഹത്തിന്റെ പ്രതീക്ഷയും 'മൂവ്മെന്റ്' എന്നതുകൊണ്ട് സമൂഹത്തിന്റെ മാറ്റത്തിന്റെ ചാലക ശക്തിയും ആയി മാറുന്ന പ്രസ്ഥാനമാണ് മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ്.





യുവജനങ്ങളുടെ ആദ്ധ്യാത്മികവും, ബൗദ്ധീകവും സാമൂഹികവും, സാംസാകാരികവും, രാഷ്ട്രീയവുമായ വളർച്ചയാണ് ഈ പ്രസ്ഥാനം സഭയിൽ സ്ഥാപിക്കപ്പെട്ടതിലൂടേയും ഇപ്പോൾ പരിപോഷിപ്പിക്കപ്പെടുന്നതിലൂടേയും ലക്ഷ്യം വയ്ക്കുന്നത്. 1971-മുതൽ അവിഭക്ത തിരുവനന്തപുരം അതിരൂപതയിലെ മുഴുവൻ ഇടവകകളിലും ആഴത്തിൽ വേരോടുവാൻ ഈ യുവജനപ്രസ്ഥാനത്തിന് കഴുഞ്ഞിട്ടുണ്ട്. സൺഡേസ്കൂൾ കഴിഞ്ഞാൽ യുവജനങ്ങളുടെ വിശ്വാസ പരിശീലനം ചിട്ടയായി എം.സി.വൈ. എം ലൂടെ നടക്കുന്നു. അവിഭക്ത തിരുവനന്തപുരം അതിരൂപതയിൽ ധാരാളം അൽമായ നേതാക്കൻമാരെ രൂപപ്പെടുത്തുന്നതിൽ എം.സി.വൈ. എം വഹിച്ച പങ്ക് വിസ്മരിക്കാൻ സാധിക്കുന്നതല്ല. ചർച്ചാ സമ്മേളനങ്ങൾ, സെമിനാറുകൾ, ഡിബേറ്റുകൾ, എക്സിബിഷനുകൾ പഠന പര്യടനങ്ങൾ ക്യാമ്പുകൾ, ധ്യാന യോഗങ്ങൾ, പ്രാർത്ഥനാ കൂട്ടായ്മകൾ, കലാ സാഹിത്യ പരിശീലന കളരികൾ, കലാ സാഹിത്യ കായിക മത്സരങ്ങൾ, സാംസ്കാരിക സമ്മേളനങ്ങൾ തുടങ്ങിയ പരിപാടികളിലൂടെ യുവജനങ്ങൾ ധാർമ്മികമായും, സാംസ്ക്കാരികമായും ബൗദ്ധികമായും ആത്മീയമായും വളരുവാൻ ഈ യുവജന പ്രസ്ഥാനം സഹായിച്ചു.

എം.സി.വൈ. എം തിരുവനന്തപപുരം അതിരൂപത മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് സമ്മാനിച്ച ഏറ്റവും വലിയ ആത്മീയ മുന്നേറ്റമായിരുന്നു 1978-ൽ ആരംഭിച്ച മാർ ഈവാനിയോസ് തിരുമേനിയുടെ കബറിങ്കലേക്ക് നടത്തുന്ന തീർത്ഥാടന പദയാത്ര. വിരളിലെണ്ണാവുന്ന യുവജനങ്ങൾ ചേർന്ന് തുടങ്ങിയ ഈ ആത്മീയ മുന്നേറ്റം നാൽപ്പത് വർഷം പിന്നിടുമ്പോൾ ആയിരങ്ങളാണ് ഇന്ന് തീർത്ഥാടന പദയാത്രയിൽ പങ്കെടുക്കുന്നത്. ഇപ്പോൾ തീർത്ഥാടന പദയാത്ര സഭയുടെ തന്നെ ആത്മീയ സ്രോതസ്സ് ആയി മാറിയിരിക്കുന്നു.

എം.സി.വൈ. എം സഭയിൽ ആരംഭിച്ചിട്ട് 50 വർഷത്തിലേക്ക അടുക്കുമ്പോൾ കാലാകാലങ്ങളിൽ എം.സി.വൈ. എം-ന് നേതൃത്വം നൽകിയ ബഹു.വൈദികർ, ആനിമേറ്റേഴ്സ്, യുവജന നേതാക്കന്മാർ എന്നിവരെ സ്നേഹത്തോടെ ഓർക്കുന്നു. എം.സി.വൈ. എം സഭയിലെ യുവജനങ്ങൾക്ക് പകർന്നു കൊടുക്കാൻ ശ്രമിക്കുന്നത് 'ക്രിസ്തു 'എന്ന വലിയ ശക്തിയെയാണ്. ആ ക്രിസ്തുവിനെ വിശ്വാസത്തിൽ സ്വീകരിക്കുവാനും അവന്റെ കരം പിടിച്ച് ജീവിതാവസാനം വരെ നിലനിൽക്കാനും യുവജനങ്ങൾക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു.



# തിരുവനന്തപുരം മേജർ അതിരൂപതയും വിദ്യാഭ്യാസ ശുശ്രൂഷയും



**റവ. ഡോ. വർക്കി ആറ്റുപുറത്ത്**
കറസ്പോണ്ടന്റ്, എം. എസ്. സി. സ്കൂൾസ് തിരുവനന്തപുരം

സഭയുടെ അടിസ്ഥാന ദൗത്യങ്ങളിൽ പ്രധാനപ്പെട്ടതുതന്നെയാണ് വിദ്യാഭ്യാസം. കാരണം, ലോകം കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ ഗുരുവായ യേശുക്രിസ്തുവിന്റെ പ്രധാന ദൗത്യമായിരുന്നു അത്. ക്രിസ്തു സ്വയം പരിചയപ്പെടുത്തിയതും, വിളിക്കപ്പെടാൻ ആഗ്രഹിച്ചിരുന്നതും, അറിയപ്പെട്ടിരുന്നതുമെല്ലാം ഗുരു എന്ന പേരിലാണ്. നിങ്ങൾ എന്നെ ഗുരുവെന്നും കർത്താവെന്നും വിളിക്കുന്നു. അതു ശരി തന്നെ. കാരണം ഞാൻ ഗുരുവും കർത്താവുമാണ് (യോഹ 13:13 –14). ഗുരുവായ ക്രിസ്തു തന്റെ പ്രബോധന ദൗത്യം ശിഷ്യന്മാർക്കു നൽകി. നിങ്ങൾ ലോകമെങ്ങും പോയി സർവ്വജനങ്ങളോടും സുവിശേഷം പ്രസംഗിക്കുവിൻ (മർക്കോ 16:15).

യേശു നിറവേറ്റിയിരുന്നതും, നമ്മെ ഭാരമേല്പിച്ചതുമായ പ്രബോധന ശുശ്രൂഷയാണ് സഭ നിറവേറ്റുന്നത്. അതുകൊണ്ട് സഭയുടെ ആരംഭകാലം മുതൽ തന്നെ വിദ്യാഭ്യാസ പ്രക്രിയയിൽ അവൾ ഉത്സുകയായിരുന്നു. അതിനാൽ, വിദ്യാഭ്യാസത്തെ ഒരു ജോലിയായോ, ബിസിനസ്സായോ, ചിലരെങ്കിലും വിമർശിക്കുന്നതുപോലെ കച്ചവടമായോ അല്ല, ഒരു ദൈവിക ശുശ്രൂഷയായിട്ടാണ് സഭ കാണുന്നത്.

### മലങ്കര കത്തോലിക്കാസഭയും വിദ്യാഭ്യാസ ശുശ്രൂഷയും

സഭയുടെ അടിസ്ഥാന ദൗത്യം മനസ്സിലാക്കി ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനി തുടക്കം മുതൽ വിദ്യാഭ്യാസ ശുശ്രൂഷയിൽ വളരെ ഗൗരവമായി തന്നെ ഇടപ്പെട്ടിരുന്നു. പള്ളിയോടൊപ്പം പള്ളിക്കൂടമോ അല്ലെങ്കിൽ പള്ളിക്കു മുമ്പ് തന്നെ പള്ളിക്കൂടമോ തുടങ്ങുക എന്നതായിരുന്നു മാർ ഈവാനിയോസ് പിതാവിന്റെ സമീപനം. അതിന് ഏറ്റവും നല്ല ഉദാഹരണമാണ്, പട്ടം കത്തീഡ്രൽ പണിയുന്നതിന് മുമ്പ് തന്നെ പട്ടം സെന്റ് മേരീസ് സ്കൂൾ ആരംഭിച്ചത്. പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ തന്നെ ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുകയോ, വിലയ്ക്കു വാങ്ങിച്ചു നടത്തുകയോ ചെയ്തിരുന്നു.

### മേജർ അതിരൂപതയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ

കേരളത്തിന്റെ വിദ്യാഭ്യാസ പ്രക്രിയയിൽ നിർണ്ണായകമായ പങ്കുവഹിക്കുന്നതാണ് തിരുവനന്തപുരം മേജർ അതിരൂപതയിലെ വിദ്യാഭ്യാസസ്ഥാപനങ്ങൾ. എങ്ങനെയെങ്കിലും വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുകയും നടത്തു,കയും ചെയ്യുക എന്നതല്ല, അത് ദൈവീക ശുശ്രൂഷയാണെന്ന് മനസ്സിലാക്കി പൂർണ്ണ സമർപ്പണത്തോടെ ഈ മേഖലയിൽ പ്രവർത്തിക്കുകയാണ് ചെയ്യുന്നത്. ഒരു വിദ്യാഭ്യാസ സ്ഥാപനവും ആരംഭിച്ചത് പണത്തിനു വേണ്ടിയോ, പ്രശസ്തിക്കുവേണ്ടിയോ, ഏതെങ്കിലും വിഭാഗത്തിനുവേണ്ടിയോ അല്ല. ആയിരുന്നെങ്കിൽ, ആദിവാസി കോളനികളിലും , മലയോര പ്രദേശങ്ങളിലും സാമൂഹ്യമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്ന സ്ഥലങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുകമായിരുന്നില്ല. അതിരൂപതയ്ക്ക് ഇത്തരം പ്രദേശങ്ങളിലെല്ലാം വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ട്. വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഒരു നാടിനേയും ജനസമൂഹത്തെയും ഉദ്ധരിക്കുവാൻ സാധിക്കുകയുള്ളൂ എന്നു മനസ്സിലാക്കിയാണ് ഇത്തരം പ്രദേശങ്ങളിലെല്ലാം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിച്ചത്. വിദ്യാഭ്യാസത്തെ സേവനമായും ശുശ്രൂഷയായും കാണാത്ത ചിലരുടെ ഈ മേഖലയിലേക്കുള്ള കടന്നുവരവ് സ്വകാര്യമേഖലയെ പൊതുവെ അപകീർത്തിപ്പെടുത്തുന്നുവെങ്കിലും, തിരുവനന്തപുരം അതിരൂപതയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളെ സംബന്ധിച്ച് ആർക്കും ഒരപവാദവും പറയാൻ സാധിക്കുകയില്ല. വിദ്യാർത്ഥികളുടെ അഡ്മിഷനും, അദ്ധ്യാപക നിയമനവുമെല്ലാം അത്ര സുതാര്യമായും നീതിബോധത്തോടെയും നിയമാനുസൃതമായും സാമൂഹ്യപ്രതിബദ്ധതയോടുമാണ് നിർവ്വഹിക്കുന്നത്.

### മികവിന്റെ വിദ്യാലയങ്ങൾ

തിരുവനന്തപുരം മേജർ അതിരൂപതയിലെ എല്ലാ തരത്തിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളും മികവുറ്റ രീതിയിലാണ് പ്രവർത്തിക്കുന്നത്. നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ളതും, വൻ സാമ്പത്തികശേഷിയുള്ളതും പ്രബലമായ സമൂഹങ്ങൾ നടത്തുന്നതുമായ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കേരളത്തിലുണ്ടെങ്കിലും, എല്ലാ രംഗത്തും ഒന്നാമത് നിൽക്കുന്നത് അതിരൂപതയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളാണ്. അതിന് ഏറ്റവും നല്ല ഉദാഹരണമാണ് കേരളത്തിലെ ആദ്യത്തെ ഓട്ടോണമസ് കോളേജായ തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജ്. കേരളത്തിൽ നാക്ക് അക്രഡിറ്റേഷൻ ലഭിച്ച ആദ്യത്തെ ആർട്ട്സ് ആന്റ് സയൻസ് കോളേജ് കൂടിയാണത്. കേരള യൂണിവേഴ്സിറ്റി കലോത്സവങ്ങളിൽ നിരന്തരമായി ഓവറോൾ കിരീടം നേടുന്നതും, യൂണിവേഴ്സിറ്റിയിൽ ഏറ്റവും കൂടുതൽ റാങ്കുകൾ കരസ്ഥമാക്കുന്നതും, ഏറ്റവും മികച്ച അച്ചടക്കമുള്ളതുമായ കോളേജാണ് മാർ ഈവാനിയോസ് കോളേജ്.

തിരുവനന്തപുരം മാർ ബസേലിയോസ് എൻജിനീ

യറിംഗ് കോളേജാണ് കേരളത്തിൽ ഏറ്റവും മികച്ച രീതിയിൽ പ്രവർത്തിക്കുന്ന സ്വകാര്യ എൻജിനീയറിംഗ് കോളേജ്. അവിടുത്തെ ഭൗതിക സൗകര്യങ്ങളും, മികച്ച അദ്ധ്യാപനവും ഉന്നതവിജയവും യൂണിവേഴ്സിറ്റി കലോത്സവങ്ങളിലെ മികവുമെല്ലാം അതിനെ മറ്റു എൻജിനീയറിംഗ് കോളേജുകളിൽ നിന്ന് വ്യത്യസ്തമാക്കുന്നു.

കേരള യൂണിവേഴ്സിറ്റിയിലെ ബി.എഡ്. കോളേജുകളിൽ പ്രഥമ സ്ഥാനത്തു തന്നെയാണ് നാലാഞ്ചിറയിലെ മാർ തിയോഫിലോസ് ടീച്ചേഴ്സ് ട്രെയിനിംഗ് കോളേജ്. ഇത്രയും ഭൗതിക സൗകര്യമുള്ള വേറൊരു ബി.എഡ്. കോളേജ് കേരളത്തിലില്ല. ബി.എഡ്. കോളേജുകളിൽ ആദ്യമായി നാക്ക് അക്രഡിറ്റേഷൻ ലഭിച്ച കോളേജുകൂടിയാണത്. മലങ്കര കത്തോലിക്കാ സഭയിലെ തിരുവല്ലാ പുഷ്പഗിരി മെഡിക്കൽ കോളേജ് കേരളത്തിലെ ഏറ്റവും ശ്രദ്ധേയമായ ഒരു മെഡിക്കൽ കോളേജാണ്. അഞ്ചലിലെ സെന്റ് ജോൺസ് കോളേജ് ആ പ്രദേശത്തെ വികസനത്തിനും വളർച്ചക്കും വലിയ സംഭാവനകളാണ് ചെയ്തത്. തുടർന്നു വന്ന നഴ്സിംഗ് കോളേജും, എം.സി.എ. കോളേജും പുതിയ കാൽവെയ്പുകളായി.

നാലാഞ്ചിറയിലെ മാർ ഗ്രിഗോറിയോസ് ലോ കോളേജ് ഇന്ന് ഇന്ത്യയിലെ തന്നെ മികച്ച ലോ കോളേജുകളിലൊന്നാണ്. കാട്ടാക്കട മദർ തെരെസാ കോളേജും മറ്റ് സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളും ശ്രദ്ധേയമായ മാറ്റങ്ങളാണ് ആ പ്രദേശത്ത് കൊണ്ടു വന്നിട്ടുള്ളത്.

ഏഷ്യയിൽ തന്നെ ഏറ്റവും കൂടുതൽ കുട്ടികൾ പഠിക്കുന്നതും, ഏറ്റവും കൂടുതൽ വിജയ ശതമാനമുള്ളതും, ഏറ്റവും കൂടുതൽ കുട്ടികൾക്ക് എല്ലാ വിഷയങ്ങൾക്കും എ പ്ലസ് ലഭിക്കുന്നതുമായ എയ്ഡഡ് ഹയർസെക്കന്ററി സ്കൂളാണ് പട്ടം സെന്റ് മേരീസ് സ്കൂൾ. തലസ്ഥാനത്ത് മാത്രമല്ല, കേരളത്തിൽ തന്നെ എല്ലാ രംഗത്തും മുൻപന്തിയിൽ നില്ക്കുന്ന ഒരു സ്കൂളാണത്. ഉന്നത നിലവാരം പുലർത്തുന്ന സമാനമായ മറ്റു സ്കൂളുകളും അതിരൂപതയ്ക്കുണ്ട്. സി.ബി.എസ്.സി, ഐ.സി.എസ്.സി, വിഭാഗങ്ങളിലും അതിരൂപതയിലെ സർവ്വോദയ വിദ്യാലയം പോലെയുള്ള സ്കൂളുകളാണ് ഏറ്റവും ഉന്നത നിലവാരത്തിൽ പ്രവർത്തിക്കുന്നത്.

വിദ്യാഭ്യാസത്തിന്റെ മാഹാത്മ്യം മനസ്സിലാക്കി ഭാരിച്ച സാമ്പത്തിക ബാധ്യതകൾ ഏറ്റെടുത്താണ് അതിരൂപതയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ നടത്തികൊണ്ടുപൊകുന്നത്. എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളും സാമൂഹ്യ പ്രതിബദ്ധതയോടും മാതൃകാപരവുമായാണ് പ്രവർത്തിക്കുന്നത്. കേരളത്തിന്റെ വിദ്യാഭ്യാസ രംഗത്ത് തിരുവനന്തപുരം മേജർ അതിരൂപത നൽകുന്ന സംഭാവന ശ്രദ്ധേയവും ചലനാത്മകവുമാണ്. ആയതിനാൽ, സ്വകാര്യ മേഖല എന്ന ലേബലിൽ മുദ്രകുത്തി വിമർശിക്കാതെ, വിദ്യാഭ്യാസ മേഖലയിൽ ക്രിസ്തീയ സഭകൾ, പ്രത്യേകിച്ച് തിരുവനന്തപുരം മേജർ അതിരൂപത നൽകുന്ന സംഭാവനകളെ വസ്തുനിഷ്ഠമായി വിലയിരുത്തി സർക്കാരുകളും പൊതുസമൂഹവും ക്രിയാത്മകമായി സഹകരിച്ചാൽ അത് ഈ രാജ്യത്തിന് ഗുണകരമാകും.










# സെന്റ് ജോൺസ് മലങ്കര മെഡിക്കൽ വില്ലേജ് തിരുവനന്തപുരം മേജർ അതിരൂപതയുടെ ആരോഗ്യ പരിപാലന കേന്ദ്രം



**റവ. ഫാ. ജോസ് കിഴക്കേടത്ത്**

ഡയറക്ടർ, സെന്റ് ജോൺസ് മലങ്കര മെഡിക്കൽ വില്ലേജ്



തിരുവനന്തപുരം ജില്ലയിലെ വെഞ്ഞാറമൂട്, മാണിക്കൽ ഗ്രാമപഞ്ചായത്തിൽ കഴിഞ്ഞ 53 വർഷമായി ആതുര സേവന ശുശ്രൂഷയുടെ പ്രതീകമായി നിലകൊള്ളുന്ന പിരപ്പൻകോട് സെന്റ് ജോൺസ് ഹെൽത്ത് സർവ്വീസസ്, മലങ്കര സുറിയാനി കത്തോലിക്കാ സഭ, തിരുവനന്തപുരം മേജർ അതിരൂപതയുടെ അഭിമാനാർഹമായ ആതുര ശുശ്രൂഷാ കേന്ദ്രമാണ്. അനന്തപുരിയുടെ ആചാര്യശ്രേഷ്ഠൻ ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ബെനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ ത്യാഗോജ്വലമായ പ്രവർത്തനങ്ങളുടെ ഫലമായിട്ടാണ് 1963-ൽ പിരപ്പൻകോട് ഈ സ്ഥാപനം രൂപം പ്രാപിച്ചത്. അഭിവന്ദ്യ പിതാവും പ്രഥമ ഡയറക്ടർ ബഹു. ലോറൻസ് ജെ. തോട്ടത്തിൽ അച്ചനും (അഭിവന്ദ്യ ലോറൻസ് മാർ അപ്രേം പിതാവ്) ആരംഭകാലത്ത് ഈ സ്ഥാപനത്തെ മുന്നോട്ട് നയിച്ചു.

### സെന്റ് ജോൺസ് മലങ്കര മെഡിക്കൽ വില്ലേജിലെ ശുശ്രൂഷാ വേദികൾ

#### 1. ദേശീയ കുഷ്ഠരോഗ നിർമ്മാർജ്ജന പദ്ധതി (NLEP)

സമൂഹത്തിൽ കുഷ്ഠരോഗികളനുഭവിച്ചിരുന്ന അവഗണനയുടെയും രോഗപീഡകളുടെയും തീച്ചൂളയിൽ ആശ്വാസത്തിന്റെ കുളിർമ പകർന്നുകൊണ്ടാണ് 1963-ൽ സെന്റ് ജോൺസ് ഹെൽത്ത് സർവ്വീസസ് പ്രവർത്തനം ആരംഭിച്ചത്. ഈ സ്ഥാപനത്തിൽ പതിനായിരത്തിൽപ്പരം കുഷ്ഠരോഗികളെ ചികിത്സിച്ചതിൽ 8693 പേർ സുഖം പ്രാപിച്ച് സാധാരണ ജീവിതം നയിക്കുന്നു. കുഷ്ഠരോഗ അനുബന്ധ കാരണങ്ങളാൽ അംഗവൈകല്യം സംഭവിച്ചവർക്കായിട്ടുള്ള Re- Constructive Surgery (RCS) ചെയ്യുന്ന കേന്ദ്ര ഗവൺമെന്റിന്റെ അംഗീകാരം ലഭിച്ചിട്ടുള്ള കേരളത്തിലെ ഏക സെന്റർ ഇതാണ്.

#### 2. ദേശീയ ക്ഷയരോഗ നിയന്ത്രണപദ്ധതി (RNTCP)

2003 മുതൽ 2014 വരെ തിരുവനന്തപുരം ജില്ലയിൽ ക്ഷയരോഗ നിയന്ത്രണ പദ്ധതിയുടെ Technical Support Team ആയി സെന്റ് ജോൺസ് പ്രവർത്തിച്ചു. National Rural Health Mission (NRHM) നുമായി സഹകരിച്ച് Public-Private Partnership Scheme-ൽ തിരുവനന്തപുരം ജില്ലയിലെ ക്ഷയരോഗനിയന്ത്രണ പദ്ധതികളിൽ പ്രവർത്തിക്കുന്നു. കേരള സർക്കാരിന്റെ ക്ഷയരോഗനിയന്ത്രണത്തിന്റെ ഭാഗമായ ഒരു DOTS (Directly Observed Treatment in short course) സെന്ററും DMC സെന്ററും ഇവിടെ പ്രവർത്തിച്ചുവരുന്നു.

#### 3. സെന്റ് ജോൺസ് കെയർ ഹോം (ആശാഭവൻ)

HIV/AIDS അണുബാധിതരായ 38 കുഞ്ഞുങ്ങൾക്ക് ആരോഗ്യ പരിപാലനവും വിദ്യാഭ്യാസവും നല്കി മെച്ചപ്പെട്ട ജീവിതാവസ്ഥയിലെത്തിക്കാൻ ഈ സ്ഥാപനം പരിശ്രമിക്കുന്നു.

#### 4. ജ്യോതിസ്സ് (ICTC)

കേരള സർക്കാർ നടത്തിവരുന്ന Integrated Counselling & Testing Centre (ജ്യോതിസ്സ്) 2008 ഒക്ടോബർ മുതൽ ഇവിടെ പ്രവർത്തിക്കുന്നു. ഈ സെന്ററിലൂടെ സൗജന്യ HIV/AIDS രോഗനിർണ്ണയവും നിർദ്ദേശങ്ങളും നല്കുന്നതിനായി പരിശീലനം ലഭിച്ച കൗൺസിലർമാരുടെയും ലാബ് ടെക്നീഷ്യൻമാരുടെയും സേവനം ലഭ്യമാണ്.

#### 5. ഡയബറ്റിക് വില്ലേജ് ക്ലിനിക്

കഴിഞ്ഞ 24 വർഷമായി തിരുവനന്തപുരം, കൊല്ലം, തമിഴ്നാട്ടിലെ കന്യാകുമാരി എന്നീ ജില്ലകളിലെ 22 ഗ്രാമങ്ങളിൽ എല്ലാ മാസവും സെന്റ് ജോൺസ് മെഡിക്കൽ സംഘം കടന്നുചെല്ലുകയും 1350-ൽ പരം നിർദ്ധനരായ പ്രമേഹരോഗികൾക്ക് സൗജന്യമായും മിതമായനിരക്കിലും ചികിത്സയും മരുന്നും ലഭ്യമാക്കുന്നു.

#### 6. സെന്റ് ജോൺസ് ഹ്യൂമൻ റിസോഴ്സ് സെന്റർ (St. John's Human Resource Centre)

കഴിഞ്ഞ 53 വർഷത്തെ പ്രവർത്തന പരിചയത്തിൽ നിന്നാർജ്ജിച്ച കരുത്തുമായി 4 മെഡിക്കൽ കോളേജുകളിലെയും 20 നഴ്സിങ്ങ് കോളേജുകളിലെയും മെഡിക്കൽ വിദ്യാർത്ഥികൾക്കും പാരാ-മെഡിക്കൽ, അംഗൻവാടി ആരോഗ്യ പ്രവർത്തകർക്കും സാമൂഹ്യ ആരോഗ്യത്തെപ്പറ്റി ക്ലാസ്സുകൾ നല്കിവരുന്നു. പരിശീലനം ലഭിച്ച ഡോക്ടർമാർ, സാമൂഹ്യ പ്രവർത്തകർ, ആരോഗ്യ പ്രവർത്തകർ എന്നിവരുടെ മേൽനോട്ടത്തിൽ ക്ലാസ്സുകൾ നൽകുന്നു. കൂടാതെ ഓർഗാനിക് കൃഷി പരിശീലനം, കൂൺകൃഷി പരിശീലനം എന്നിവ

നടത്തിവരുന്നു.

**7. കമ്മ്യൂണിറ്റി ആശുപത്രി**

ആധുനിക ചികിത്സാ സംവിധാനങ്ങൾ സാധാരണക്കാർക്ക് സാമ്പത്തിക ക്ലേശം സൃഷ്ടിക്കുമ്പോൾ മിതമായ നിരക്കിൽ മെച്ചപ്പെട്ട ആരോഗ്യം എല്ലാവർക്കും പകർന്നു നല്കുന്ന കമ്മ്യൂണിറ്റി ആശുപത്രി 2011 നവംബർ മുതൽ പ്രവർത്തിച്ചുവരുന്നു. 18 ഡിപ്പാർട്ടുമെന്റുകളിലായി 26 ഡോക്ടർമാർ ഇവിടെ സേവനമനുഷ്ഠിക്കുന്നു. നേത്രരോഗ വിഭാഗത്തോടനുബന്ധിച്ച് ഒപ്റ്റിക്കൽ ഷോപ്പും പ്രവർത്തിച്ചുവരുന്നു.

**8. സെന്റ് ജോൺസ് ഡയാലിസിസ് യൂണിറ്റ്**

2013 മുതൽ കേരളാ ഗവൺമെന്റിന്റെ കാരുണ്യാ ചികിത്സാ പദ്ധതിയുമായി സഹകരിച്ച് 7 യൂണിറ്റുകളോടുയൂടിയ സൗജന്യ ഡയാലിസിസ് സെന്റർ ഇവിടെ പ്രവർത്തിച്ച് വരുന്നു. Lions International Dist. 318അയുടെ സഹായത്തോടെയാണ് 4 മഷീനുകൾ ഈ യൂണിറ്റിന് ലഭിച്ചത്. കൂടുതൽ ഡയാലിസിസ് രോഗികൾക്ക് ഈ സെന്ററിന്റെ സേവനം ഇതിലൂടെ ലഭ്യമാക്കാൻ സാധിക്കുന്നു.

**9. മാനസികാരോഗ്യവും ലഹരിവിമുക്ത ചികിത്സയും (Mental Health & De-Addiction)**

വ്യക്തികളുടെയും കുടുംബങ്ങളുടെയും, മാനസികാരോഗ്യം സംരക്ഷിക്കുകയും, ബലപ്പെടുത്തുകയും, വർദ്ധിപ്പിക്കുകയും ചെയ്യുക, മദ്യം-മയക്കുമരുന്നുകൾക്ക് അടിമപ്പെട്ട് കഴിയുന്നവരെ അതിൽനിന്ന് വിമുക്തരാക്കുക, മനോരോഗികൾക്ക് ചികിത്സ നൽകുക, ബുദ്ധിവൈകല്യമുള്ള കുട്ടികളെ പരിപാലിക്കുന്നതിനുള്ള പരിശീലനം നല്കുക, കുട്ടികൾക്കും യുവജനങ്ങൾക്കും മാനസികാരോഗ്യ പരിപാലനത്തിനുള്ള പരിശീലനം നൽകുക എന്നീ ലക്ഷ്യങ്ങളോടുകൂടി സെന്റ് ജോൺസ് മാനസികാരോഗ്യ ലഹരിവിമുക്ത ചികിത്സാസെന്റർ വിദഗ്ദ്ധരായ ഡോക്ടർമാരുടെയും ക്ലിനിക്കൽ സൈക്കോളജിസ്റ്റ്മാരുടെയും കൗൺസിലർമാരുടെയും മേൽനോട്ടത്തിൽ ഇവിടെ പ്രവർത്തിച്ചുവരുന്നു. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ആസക്തിയിൽ നിന്ന് വിമുക്തരാകാൻ ആഗ്രഹിക്കുന്നവർക്ക് 21 ദിവസം മുതൽ ഒരു മാസം വരെ ദൈർഘ്യമുള്ള ചികിത്സയും ഇവിടെ ലഭ്യമാണ്.

**10. ക്യാൻസർ & പാലിയേറ്റീവ് കെയർ സെന്റർ**




ഭാഗ്യ സ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജന്മ ശതാബ്ദി സ്മാരകമയി ക്യാൻസർ രോഗികൾക്കായി 25 കിടക്കകളോടുകൂടിയ ക്യാൻസർ & പാലിയേറ്റീവ് കെയർ ഹോം 2016 ജനുവരി മാസം ഇവിടെ പ്രവർത്തനമാരംഭിച്ചു. ക്യാൻസർ രോഗ വിദഗ്ധരായ ഡോക്ടർമാരുടെ നേതൃത്വത്തിൽ ഗ്രാമങ്ങൾ കേന്ദ്രീകരിച്ച് ക്യാൻസർ നിർണ്ണയവും ബോധവത്ക്കരണ ക്യാമ്പുകളും സംഘടിപ്പിച്ച് വരുന്നു.

**അഞ്ചലിലെ വികസന കുതിപ്പിന് മിഷൻ ഹോസ്പിറ്റൽ**

മേരി മക്കൾ സന്യാസിനി സമൂഹത്തിന്റെ നേതൃത്വത്തിൽ അഞ്ചലിൽ പ്രവർത്തിക്കുന്ന സെന്റ് ജോസഫ്സ് മിഷൻ ഹോസ്പിറ്റൽ ആ പ്രദേശത്തിന്റെ വളർച്ചക്കു നൽകിയ സംഭാവന വളരെ വലുതാണ്. വിവിധ ഡിപ്പാർട്ടുമെന്റുകളിലായി പ്രശസ്തരും പ്രഗത്ഭരുമായ അനേകം ഡോക്ടർമാരുടെ സേവനം മലയോരമേഖലയിലെ പാവപ്പെട്ട ആളുകൾക്ക് വലിയ ആശ്വാസമാണ് നൽകുന്നത്.

ഇപ്പോൾ നഴ്സിംഗ് സ്കൂളുകളും ആശുപത്രിയോടൊപ്പം പ്രവർത്തിക്കുന്നു. ബഹു. സിസ്റ്റേഴ്സ് ഈ മേഖലയിൽ പുലർത്തുന്ന സമർപ്പണം ഏറെ പ്രശംസനീയമാണ്.





# തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹിക സേവന നാൾ വഴികൾ

**രാജൻ എം. കാരക്കാട്ടിൽ**
ചീഫ് പ്രോഗ്രാം കോർഡിനേറ്റർ,
മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി






തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹ്യ സേവന പ്രവർത്തനങ്ങളിൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി കൈവരിച്ച നേട്ടങ്ങൾ അവിസ്മരണീയമാണ്. പാർശ്വവൽക്കരിക്കപ്പെട്ടവരും അവഗണിക്കപ്പെട്ടവരുമായ ഒരു വലിയ ജനവിഭാഗത്തിന്റെ ശാക്തീകരണ പ്രക്രിയയിൽ കടന്നുപോയ അൻപത്തിയേഴ് വർഷങ്ങളിൽ അത് രൂപപ്പെടുത്തിയതും നിലനിർത്തിയതും പരിവർത്തന വിധേയമാക്കിയതുമായ ഇടപെടലുകൾ സൃഷിടിച്ചെടുത്ത സാമൂഹ്യ മുന്നേറ്റം ഒരു പക്ഷേ മറ്റൊരു സംഘടനയ്ക്കും കൈവരിക്കാൻ കഴിയാത്ത ഉയരങ്ങളിൽ ഈ പ്രസ്ഥാനത്തെ കൊണ്ടെത്തിച്ചതായി നമ്മുക്ക് കാണാൻ കഴിയും.

മലങ്കര കത്തോലിക്കാ സഭയുടെ പുനരൈക്യ പ്രവേശനത്തിന്റെ നാൾ മുതൽ തുടങ്ങിയതാണ് ഈ സാമൂഹ്യ പ്രതിബന്ധത. സഭയുടെ വികസന പ്രവർത്തനങ്ങളുടെ കരുതൽ എന്നും ജനപക്ഷത്തായിരുന്നു. പുനരൈക്യ ദൗത്യത്തിലും മിഷൻ പ്രവർത്തനങ്ങളിലും കടന്നു വന്ന വിശ്വാസികളിൽ നല്ലൊരു പങ്കും സാമൂഹ്യ-സാമ്പത്തിക- പരിമിതികളിൽ നട്ടം തിരിയുന്നവരായിരുന്നു. അതിനാൽ തന്നെ വിശ്വാസ ജീവിത്തിൽ ഉറപ്പിക്കുക എന്നത് അവരുടെ സാമ്പത്തിക മുന്നേറ്റത്തിൽ സഹായിക്കുക എന്നതു കൂടിയായിരുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ സഭാത്മക ജീവിതം കേരള ചരിത്രത്തിൽ വിശിഷ്യാ, തിരുവിതാംകൂർ രാജ്യത്തിന്റെ ജന ജീവിതങ്ങളുടെ പരിവർത്തന കാലഘട്ടമായിരുന്നു. അടിച്ചമർത്തപ്പെട്ടവർക്കും അയിത്ത ജാതിക്കാരനും അന്തസ്സോടെ ദൈവത്ത സ്തുതിക്കാനോ ദൈവത്തെ മഹത്വപ്പെടുത്താനോ അസാധ്യമായിരുന്ന ഇരുണ്ട യുഗം. ആത്മാഭിമാനത്തോടെ സമൂഹത്തിന്റെ മുഖ്യധാരയിൽ ഇരിപ്പിടം ലഭ്യമാകാൻ വിഘാതമായിരുന്നു വ്യവസ്ഥാപിത സംവിധാനങ്ങൾ. പട്ടിണിയും പരിതാപവും ഇല്ലായ്മകളും വല്ലായ്മകളും പിൻതുടർന്ന ഒരു വലിയ ജനസമൂഹത്തിന്റെ സമുദ്ധാരണത്തിന് സഹായകമായ കരുതൽ , സംരക്ഷണം, എങ്ങനെ ഒരു ചെറിയ സഭ ആർജ്ജിച്ചു എന്നത് ഒരു പക്ഷേ ദിവ്യരഹസ്യം തന്നെയാകാം. ഇക്കാലയളവിലെ  സഭയുടെ സാമൂഹ്യ ശുശ്രൂഷ ഒരു പക്ഷേ ആ കാലഘട്ട നിസ്സ്വാർത്ഥമതികളായ വൈദികർ പകർന്നതാകാം. ഇന്നത്തെ പോലെ യാത്രാ സൗകര്യങ്ങളും ആശയവിനിമയ സങ്കേതങ്ങളും ഇല്ലാതിരുന്ന അന്നത്തെ സാമൂഹ്യ ഇടപ്പെടലുകൾ , സഭയുടെ വളർച്ചയ്ക്ക് സഹായകരമാക്കി തീർത്ത പുണ്യാത്മാക്കൾ സാർവ്വത്രിക സഭയുടെ ഉദ്ദേശ്യ ലക്ഷ്യങ്ങളും വിശ്വാസ സംരക്ഷണ ആരാധാന ക്രമങ്ങളും പാകപ്പെടുത്തുന്നതിന് എടുത്ത തീവ്ര പരിശ്രമം എത്ര വലുതായിരുന്നുയെന്ന് തിരിച്ചറിയാൻ ഒരു ബുദ്ധിമുട്ടും ഇല്ല. തിരുവനന്തപുരം ആസ്ഥാനമായി സഭ വളരുകയും സഭാ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും രൂപപ്പെടുത്തുവാൻ സഹായകമായത് സാമൂഹ്യ ഇടപ്പെടലുകളിൽ ജാതി- മത- വർണ്ണ വർഗ്ഗ ഭേദമന്യേ  അന്നത്തെ പ്രവർത്തകർ ഇടപ്പെട്ടതിന്റെ  നിദർശനമത്രേ. 1930 മുതൽ 1960 വരെ അനൗപചാരികമായ സാമൂഹ്യ സേവന പ്രക്രിയയുടെ അടിത്തറ രൂപപ്പെടുത്തിയെടുക്കുകയെന്ന ദൗത്യം വിജയകരമായി നിർവ്വഹിക്കപ്പെട്ടു. വിശ്വാസമൂല്യങ്ങളിലൂടെ ഒരു വലിയ ജനവിഭാഗത്തെ സംഘടിപ്പിക്കുകയും അവരെ അടിസ്ഥാന സമൂഹങ്ങളായി പണിതുയർത്തുകയും ചെയ്യുകയെന്ന ശ്രേഷ്ഠമായ ഒരു ശുശ്രൂഷ ഈ കാലയളവിൽ പൂർത്തികരിക്കപ്പെട്ടു.

മലങ്കര കത്തോലിക്കാ സഭയുടെ ആദ്യത്തെ ഔപചാരികമായ സാമൂഹ്യ സേവന പ്രസ്ഥാനമായി 1961 ൽ അന്നത്തെ തിരുവനന്തപുരം ആർച്ച് ബിഷപ്പ് ബനഡിക്ട്

മാർഗ്രിഗോറിയോസ് പിതാവാണ് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയെന്ന സാമൂഹ്യ സേവന വിഭാഗം സഭയിൽ ആരംഭിക്കുന്നത്. കേരളത്തിലെ സഭയിലെ സാമൂഹ്യ ശുശ്രൂഷ രംഗത്തെ ഏറ്റവും ക്രാന്തദർശനമുള്ള ഒരു ഇടപ്പെടലായിരുന്നു ഈ പ്രസ്ഥാനത്തിലൂടെ പിതാവ് സ്വപ്നം കണ്ടിരുന്നത്. സാമൂഹ്യ സേവനം എന്ന തലത്തിൽ അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയായിരുന്നു മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി. തിരിച്ചും!.

നല്ല ജന വിഭാഗത്തെ ശാക്തീകരിച്ചു ലക്ഷ്യ ബോധമുള്ളവരാക്കി. സഭയുടെ സാമൂഹ്യ സേവനത്തിന്റെ പ്രവർത്തനങ്ങളിലെ ശക്തമായ തിരിച്ചറിവാണ് പോഷകാഹാര ഭക്ഷ്യധാന്യ വിതരണം. ഇന്നും നാം പുരോഗതി നേടിയെന്ന് അവകാശപ്പെടുമ്പോഴും പോഷകാഹാരത്തിന്റെ ആവശ്യകത ചില പ്രത്യേക മേഖലകളിൽ ഉണ്ടെന്നു വിസ്മരിക്കാൻ കഴിയില്ല. പോഷകാഹാരത്തെ പറ്റിയുള്ള അറിവും പോഷകാഹാരം ലഭ്യമാക്കാനുള്ള സംവിധാനങ്ങളും നമ്മുടെ സാമൂഹ്യ സേവനത്തെ ഇപ്പോഴും കരുത്തുള്ളതാക്കി തീർക്കും.



1961 മുതൽ 2017 വരെ എത്തിച്ചേരുമ്പോൾ തിരുവനന്തപുരം മേജർ അതിരൂപതയുടെ ഈ സാമൂഹ്യ സേവന പ്രസ്ഥാനം കടന്നു വന്ന വഴിത്താരകൾ ഏവർക്കും പ്രതീക്ഷയും പ്രത്യാശയും നല്കുന്ന ഒന്നാണെന്നു കാണാൻ കഴിയും. ഒരു സ്നേഹ നീതി സമൂഹം കെട്ടിപടുക്കാനുള്ള അതിന്റെ ദർശനവും ഏറ്റവും പാർശ്വവൽക്കരിക്കപ്പെട്ട ജനവിഭാഗങ്ങളുടെ ശാക്തീകരണവും സുസ്ഥിര വികസനവും ദൗത്യമായി സ്വീകരിച്ച് മുന്നേറിയ ഈ സാമൂഹ്യ ശുശ്രൂഷ പ്രസ്ഥാനം വിവിധങ്ങളായ തലങ്ങളിലൂടെ ജനവിഭാഗങ്ങളിൽ എത്തിച്ചേർന്നിരുന്ന കാഴ്ച്ച കൂടുതൽ പഠന വിധേയമാക്കേണ്ടതുണ്ട്.

### പോഷക ഭക്ഷ്യധാന്യ വിതരണത്തിലൂടെയുള്ള സാമൂഹ്യ സംഘാടനം

1960 – 70 കാലഘട്ടങ്ങൾ ഗ്രാമീണ മേഖല , വിശിഷ്യ പാർശ്വവൽക്കരിക്കപ്പെട്ടവർ പട്ടിണിയും ദാരിദ്രവും കഠിനമായി നേരിടുന്ന സമയമായിരുന്നു. അതിനാൽ തന്നെ സാമൂഹ്യ സംഘാടനത്തിന് സ്വീകരിച്ച ശക്തമായ ഇടപ്പെടൽ പോഷക ഭക്ഷണവിതരണത്തിലൂടെയുള്ള സാമൂഹ്യസേവന പ്രക്രിയായിരുന്നു. വിശക്കുന്നവന്റെ അടുക്കൽ അപ്പത്തിന്റെ രൂപത്തിൽ സദ്വാർത്ത എത്തിച്ചേരുന്ന ഒരു വലിയ അനുഭവം ! പോഷക സമൃദ്ധമായ ഭക്ഷ്യ ധാന്യങ്ങൾ ഗ്രാമ-ഗ്രാമാന്തരങ്ങളിലെ പാവപ്പെട്ടവന്റെ പക്കലെത്തിച്ചേരുമ്പോൾ അനൽപ്പമായ ആനന്ദം ഗുണഭോക്താവിന് ലഭ്യമായി. അത് എത്തിച്ചു കൊടുക്കുന്ന സാമൂഹ്യ പ്രവർത്തകർ ദൈന്യത നിറഞ്ഞ അവരുടെ ജീവിതങ്ങളിൽ മാറ്റത്തിന്റെ വക്താക്കളായി പ്രവർത്തിച്ചു. പോഷക ഭക്ഷ്യ വിതരണത്തിലൂടെ ഒരു

### ദശലക്ഷം പേർക്ക് ആരോഗ്യം എന്ന പ്രവർത്തനത്തിലൂടെയുള്ള സാമൂഹ്യ സംഘാടനം

1980–90കളിലെ ഏറ്റവും ശക്തമായ സാമൂഹ്യ സംഘാടന ഇടപ്പെലായിരുന്നു, ദശലക്ഷം പേർക്ക് ആരോഗ്യം എന്ന പ്രവർത്തനം. തിരുവനന്തപുരം അതിരൂപതാ സഹായമെത്രാൻ ആയിരുന്ന ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ലോറൻസ് മാർ അപ്രേം തിരുമേനിയാണ് ഈ സാമൂഹ്യ ആരോഗ്യ സംഘാടനത്തിന് നേതൃത്വം നൽകി സാമൂഹ്യ ശുശ്രൂഷയെ ശക്തിപ്പെടുത്തിയത്. ലോകാരോഗ്യ സംഘടനയുടെ പഠനത്തിൽ ഇന്ത്യയിൽ നടന്ന സന്നദ്ധപ്രവർത്തനങ്ങളിൽ മുക്തകണ്ഠം പ്രശംസ നേടിയ ഒരു പ്രവർത്തനമായിരുന്നു അത്. തമിഴ്നാട് കന്യാകുമാരി മുതൽ ആലപ്പുഴ തോട്ടപ്പള്ളി വരെയും പത്തനംതിട്ട ജില്ലയിലെ പമ്പാവാലി വരെയും വ്യാപിച്ചു കിടന്ന പ്രവർത്തന മേഖലയിൽ അമ്മമാരെ സംഘടിപ്പിച്ച് അവരുടെ ആരോഗ്യം, ഉപജീവനം, പാരിസ്ഥിതിക ശുചിത്വം, വളർച്ച, പോഷകാഹാരം തുടങ്ങി ഉള്ള മേഖലകളിൽ സാധാരണക്കാരന്റെ ജീവിതം മെച്ചപ്പെടുത്തുന്നതിനുള്ള വളരെ ശാസ്ത്രീയമായ ഒരു സാമൂഹ്യ സംഘാടനം ഈ പ്രവർത്തനത്തിലൂടെ നടക്കുന്നത് കാണാൻ കഴിയും. ദശലക്ഷം പേർക്ക് ആരോഗ്യം എന്ന പ്രവർത്തനത്തിന്റെ ദർശനവും ആശയവും ഇന്നും പ്രസക്തമാണ്.

### ക്രെഡിറ്റ് യൂണിയൻ പ്രസ്ഥാനം വഴിയുള്ള സാമൂഹ്യ സംഘാടനം

1990–കളിലൂടെ ഇടവക കേന്ദ്രീകരിച്ച് സഹകരണ അടിസ്ഥാനത്തിൽ ക്രെഡിറ്റ് യൂണിയൻ പ്രവർത്തനങ്ങൾ ആരംഭിച്ചു. അനാവശ്യ ചെലവുകൾ ഒഴിവാക്കി



ഗുണഭോക്താക്കൾ ലഘു നിക്ഷേപങ്ങൾ സമാഹരിച്ച് സംഘടിതമായ സാമ്പത്തിക പുരോഗതിക്ക് ഉപയോഗിക്കാൻ ഈ സാമൂഹ്യ ഇടപ്പെടലുകൾ സഹായിച്ചു. ഒറ്റയ്ക്കും കൂട്ടായും ചെറുകിട പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പിലാക്കാൻ ഈ പരിശ്രമങ്ങൾക്ക് കഴിഞ്ഞു. ലോക വ്യാപകമായി ക്രെഡിറ്റ് യൂണിയൻ പ്രസ്ഥാനത്തിന് വളരെ വലിയ അംഗീകാരം ലഭ്യമായി. പാർശ്വവൽക്കരിക്കപ്പെട്ടവരെ സാമ്പത്തിക മുഖ്യധാരയിൽ എത്തിക്കുന്നതിനുള്ള പ്രവർത്തനങ്ങൾ വഴി സാമൂഹ്യ സേവന ശുശ്രൂഷ കൂടുതൽ ജനകീയ സ്വഭാവം ഉള്ളതായി തീർന്നു. കൂടാതെ കുടുംബങ്ങളുടെ സാമ്പത്തിക അടിത്തറ ഇടുന്നതിനും ഭാവിയ്ക്കായി കരുതുന്നതിനും പാവപ്പെട്ടവരെ പ്രോത്സാഹിപ്പിച്ചു.

### സ്വയം സഹായ സംഘങ്ങളുടെ രൂപീകരണം വഴിയുള്ള സാമൂഹ്യ സംഘാടനം

2000 മുതൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി സ്വയം സഹായ സംവിധാനം എന്ന തലത്തിൽ സാമൂഹ്യ സേവന പ്രവർത്തനങ്ങൾ വിപുലീകരിച്ചു. ഓരോ പ്രദേശത്തും 10 മുതൽ 20 വരെയുള്ള അംഗങ്ങൾ ഉൾകൊള്ളുന്ന സ്വയം സഹായ സഹായ സംഘങ്ങളും മൂന്ന് മുതൽ അഞ്ച് വരെയുള്ള അംഗങ്ങൾ ഉൾകൊള്ളുന്ന സംയുക്ത ബാദ്ധ്യത സംഘങ്ങളും രൂപീകരിക്കാൻ തുടങ്ങി. വികസന പ്രവർത്തനങ്ങളിൽ സൂഷ്മതല-പങ്കാളിത്വാധിഷ്ഠിത സമീപനം സാദ്ധ്യമായി. ഇപ്രകാരത്തിലുള്ള സാമൂഹ്യാധിഷ്ഠിത സംഘടനകൾ ആയിരക്കണക്കിനു രൂപീകരിച്ചു. വ്യത്യസ്ത സാമൂഹ്യ വിഭാഗങ്ങളെ അതത് തലങ്ങളിൽ സംഘടിപ്പിച്ചു. അപ്രകാരം കുട്ടികളുടെ സംഘങ്ങൾ, ഭിന്നശേഷിക്കാർക്കുള്ള സംഘങ്ങൾ, കർഷകർക്കുള്ള സംഘങ്ങൾ, കരകൗശലപ്രവർത്തകർക്കുള്ള സംഘങ്ങൾ, ചെറുകിട സംരംഭങ്ങൾക്കുള്ള സംഘങ്ങൾ, വയോജന സംഘങ്ങൾ തുടങ്ങി വിവിധ തലങ്ങളിൽ സാമൂഹ്യസേവനം നടത്താൻ പ്രാപ്തമായ ഇടപെടലുകൾ സാദ്ധ്യമായി. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയിൽ ശാസ്ത്രീയമായ സാമൂഹ്യ വികസന പരിപാടികൾക്ക് നേതൃത്വം നല്കി ദിശാബോധം സൃഷ്ടിച്ചത് അന്നത്തെ കതോലിക്കാബാവ സിറിൾ മാർ ബസേലിയോസ് പിതാവാണ്. ഒരു സ്വതന്ത്ര സംഘടനയെന്ന നിലയിൽ പ്രസ്ഥാനം വളരാനും സന്നദ്ധ സംഘടനക്കാവശ്യമായ എല്ലാവിധ നിയമപരമായ രജിസ്ട്രേഷനുകളും പൂർത്തികരിക്കുന്നത് 2000 മുതലാണ്. ദശലക്ഷം പേരുക്ക് ആരോഗ്യം പരിപാടിക്ക് സമാനമായ ഒരു ഘടന സംവിധാനം സംഘടനയിൽ രൂപീകരിക്കുകയും പ്രാദേശിക, മേഖല, കേന്ദ്രതല ഭരണ സമിതികൾക്ക് പ്രവർത്തന സ്വാതന്ത്ര്യം വരുത്തുകയും ചെയ്തു ദേശീയ അന്തർദേശീയ ഏജൻസികളിൽ നിന്ന് ഫണ്ട് സ്വരൂപിക്കാനും വികസനങ്ങൾ നടപ്പിലാക്കാനും സ്വയം സഹായ സംഘങ്ങൾ വഴിയുള്ള സാമൂഹ്യ സംഘാടനം സഹായിച്ചു. പ്രസ്തുത പ്രവർത്തനങ്ങൾ അഭംഗുരം തുടരുന്നു. എല്ലാ വർഷവും ജനുവരി രണ്ടിന് സംഘടിപ്പിക്കുന്ന കർമ്മോൽസവം പരിപാടി കൂടുതൽ പൊതു സമൂഹപങ്കാളിത്വമുള്ളതാക്കി.

### സ്രോതസ്സ് പദ്ധതികൾ വഴിയുള്ള സാമൂഹ്യ സംഘാടനം

അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയുടെ നേതൃത്വത്തിൽ 2007 മുതൽ പ്രസ്ഥാനത്തിന് കൂടുതൽ ചടുലവും വൈവിധ്യമാർന്നതുമായ തനത് വികസന പരിപാടികളായ സ്രോതസ്സ് പദ്ധതികൾ സാമൂഹ്യ സംഘാടനത്തിന് സാമൂഹ്യസേവനത്തിനും വഴിതെളിച്ചു. വിഷയാസ്പദമായ വികസനപ്രവർത്തനങ്ങളിൽ ഗുണഭോക്തൃ സംഘാടനം, സന്നദ്ധ പ്രവർത്തക സംഘാടനം, തുടങ്ങിയവയാണ് സ്രോതസ് പരിപാടികളുടെ ലക്ഷ്യമിടുന്നത്. കഴിഞ്ഞ കാലഘട്ട അനുഭവങ്ങളുടെ പരിചയത്തിന്റെയും വെളിച്ചത്തിൽ മലങ്കരസാമൂഹ്യ സേവനസംഘം കൂടുതൽ മികവാർന്ന രീതിയിൽ വിവിധ തലങ്ങളിലുള്ള പ്രവർത്തനങ്ങൾ ഏറ്റെടുക്കത്തക്കവിധത്തിൽ വിഭാഗങ്ങളും സംവിധാനങ്ങളും രൂപപ്പെടുത്തി. സാമൂഹ്യ വികസനം, സാമ്പത്തിക വികസനം, രാഷ്ട്രീയാവബോധം വളർത്തൽ, പരിസ്ഥിതി പരിപാലനം, ഗവേഷണം, പരിശീലനം, കൺസൾട്ടൻസി തുടങ്ങിയ മേഖലകളിൽ പ്രസ്ഥാനം അനുസ്യൂതം വളരുന്ന കാഴ്ചയാണ് നമുക്ക് കാണാൻ കഴിയുക. ഓരോ മേഖലയിലുള്ള ഇടപെടലുകൾ വഴി അനുനിമിഷം പ്രസ്ഥാനം മികവുറ്റവും വൈദഗ്ദ്യമുള്ളതുമായ പ്രസ്ഥാനമായി മാറി. ഇന്ന് സംഘടനക്ക് ചില പ്രത്യേക മേഖലകളിൽ അദ്വീതയമായ സ്ഥാനം ലഭ്യമാക്കാനും മറ്റു സംഘടനകൾക്കും പ്രവർത്തകർക്കും ശേഷി വർദ്ധനവ് നല്കാൻ പ്രാപ്തമായ തലങ്ങളിൽ എത്തിച്ചേരുകയും ചെയ്തു.



കുട്ടികൾ, കൗമാരപ്രായക്കാർ, യുവാക്കൾ, സ്ത്രീകൾ, കർഷകർ, കരകൗശല പ്രവർത്തകർ, ചെറുകിട സംരംഭകർ, വയോജനങ്ങൾ, ഭിന്നശേഷിക്കാർ, രോഗികൾ തുടങ്ങിയ വിഭാഗങ്ങളിൽ ശ്രദ്ധേയമായ ഇടപെടലുകൾ നടത്തുന്നതിനും ഇത്തരക്കാരുടെ പ്രശ്നങ്ങൾക്കും, പ്രതിസന്ധികൾക്കും, ക്രിയാത്മകമായി ശുശ്രൂഷകൾ നിർവഹിക്കുന്നതിനും സംഘടന പ്രാപ്തി നേടി , കുടുംബ വികസനം, ഭവനനിർമ്മാണം, സാമൂഹ്യാധിഷ്ഠിത പുനരധിവാസം, ആരോഗ്യ സേവനം, മൈക്രോഫിനാൻസ്, മൈക്രോഇൻഷുറൻസ്, സംരംഭകത്വവികസനം, നൈപുണ്യ വികസനം, കമ്പ്യൂട്ടർ സാക്ഷരത, സാങ്കേതിക വൈദഗ്ദ്യം കൈമാറൽ, പൗരാവബോധം, അധികാരവികേന്ദ്രീകരണം, പങ്കാളിത്വാധിഷ്ഠിത സൂഷ്മതലാസൂത്രണം, മാലിന്യ സംസ്കരണം, മഴ വെള്ള സംഭരണം,ദുരന്ത ജാഗ്രത, പ്രകൃതി വിഭവ പരിപാലനം, കാലാവസ്ഥ വ്യതിയാനം തുടങ്ങി വിവിധ തലങ്ങളിൽ സംഘടന പരിചയം സിദ്ധിക്കുകയും പരിപാടികൾ നടപ്പിലാക്കുകയും ചെയ്യുന്നു.

കഴിഞ്ഞ അരനൂറ്റാണ്ടിലേറെയുള്ള സാമൂഹ്യ സേവന ശുശ്രൂഷകളുടെയും പരിചയത്തിന്റെയും പശ്ചാത്തലത്തിൽ ഐക്യരാഷ്ട്രസഭയുടെ സാമ്പത്തിക സാമുഹ്യകൗൺസലിന്റെ പ്രത്യേക ഉപദേശക പദവി 2016 മുതൽ സംഘടന സ്വന്തമാക്കി. ഒരു സന്നദ്ധ പ്രസ്ഥാനത്തിന് അന്തർദേശീയ തലത്തിൽ നിന്നും ലഭിച്ച ഈ അംഗീകാരം ഒരുപക്ഷേ ഇന്ത്യയിലെ വിവിധ രൂപതാ സാമൂഹ്യ സേവന സംഘടനകളിൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് മാത്രമേ കാണുകയുള്ളു. പ്രാദേശികമായി പ്രവർത്തിക്കുമ്പോൾ തന്നെ അന്തർദേശീയ തലത്തിലെ സുസ്ഥിര വികസനം ലക്ഷ്യം കൈവരിക്കാനുള്ള പരിശ്രമങ്ങളാണ് സ്രോതസ്സ് പദ്ധതി വഴിയുള്ള സാമൂഹ്യ സംഘാടനം ലക്ഷ്യം വയ്ക്കുക. 2030 ൽ സുസ്ഥിര വികസന ലക്ഷ്യം നേടാൻ ഐക്യരാഷ്ട്ര സഭ പരിശ്രമിക്കുമ്പോൾ 2030 ലെ മലങ്കര കത്തോലിക്ക സഭയുടെ നൂറാം പുനരൈക്യ വാർഷികവും ശ്രദ്ധേയമായ മാകുമെന്നതിൽ സംശയമില്ല. വരുന്ന സമയങ്ങളിൽ ഈ ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിൽ ദശലക്ഷം ഗുണഭോക്താക്കൾക്ക് ഗുണപരമായ സേവനങ്ങൾ എത്തിക്കണമെന്നുള്ള തീവ്രമായ ദൗത്യമാണ് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നത്.

### സഹോദര സ്ഥാപനങ്ങൾ

കഴിഞ്ഞ ഇരുപത് വർഷ കാലയളവിൽ തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹ്യ സേവനം പരിവർത്തനാത്മകമായ പ്രവർത്തനങ്ങൾക്ക് വിധേയമായി. നമ്മുക്ക് സഹോദര സ്ഥാപനങ്ങൾ രൂപീകരിക്കുന്നതിനും സാധിച്ചു.

1. മാർത്താണ്ഡം ഇന്റഗ്രേറ്റഡ് ഡെവലപ്പ്മെന്റ് സൊസൈറ്റി (MIDS )

1997– ൽ മാർത്താണ്ഡം രൂപതയുടെ നേതൃത്വത്തിൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് ആദ്യമായി മാർത്താണ്ഡം ഇന്റഗ്രേറ്റഡ് ഡെവലപ്പമെന്റ് സൊസൈറ്റി (MIDS) ലഭ്യമായി. തമിഴ് സംസ്കാരത്തിലധിഷ്ഠിതമായി തമിഴ്നാട്ടിലെ സാമൂഹ്യ സേവന പ്രവർത്തനങ്ങൾ ഭംഗിയായി നിർവ്വഹിക്കാൻ ഈ പ്രസ്ഥാനത്തിന് സാധിച്ചു.

2. ചേതന ഇന്റഗ്രേറ്റഡ് ഡെവലപ്പ്മെന്റ് സൊസൈറ്റി (CHIDS )

2007 ൽ മാവേലിക്കര രൂപതയുടെ ആവിർഭാവത്തോടെ ചേതന ഇന്റഗ്രേറ്റഡ് ഡെവലപ്പമെന്റ് സൊസൈറ്റി സ്ഥാപിതമായി. ഒരു സ്വതന്ത്ര വികസന ഏജൻസിയായി ചുരുങ്ങിയ കാലയളവിനുള്ളിൽ തന്നെ വളരുവാനും വൈവിധ്യമാർന്ന സാമൂഹ്യ ശുശ്രൂഷ പരിപാടികൾ നിർവ്വഹിക്കുന്നതിനും ഈ പ്രസ്ഥാനത്തിനു സാധിച്ചു.

3. അനുഗ്രഹ സോഷ്യൽ സർവ്വീസ് സൊസൈറ്റി 2010 ൽ പത്തനംതിട്ട രൂപത നിലവിൽ വന്നപ്പോൾ അതിന്റെ സാമൂഹ്യ സേവന ശുശ്രൂഷ വിഭാഗമായി അനുഗ്രഹ സോഷ്യൽ സൊസൈറ്റി നിലവിൽ വന്നു. പത്തനംതിട്ട ജില്ലയുടെ മലയോര പ്രദേശങ്ങളിലും മറ്റു പാർശ്വവൽക്കരിക്കപ്പെട്ടവർക്കിടയിലും വൈവിധ്യമാർന്ന പ്രവർത്തനങ്ങൾ വഴി ഈ പ്രസ്ഥാനവും വളരെ മുന്നേറി കഴിഞ്ഞു. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ സഹോദോര സ്ഥാപനങ്ങൾ എന്ന നിലയിൽ തുടക്കം മുതൽ ഓരോ സംഘടനയും സ്വന്തം കാലിൽ നിൽക്കാൻ പ്രാപ്തമായ ഇടപെടലുകൾ നിർവ്വഹിക്കാൻ നമുക്ക് കഴിഞ്ഞു.

### പാറശ്ശാല രൂപത– സാമൂഹ്യ സേവന വിഭാഗം

2017 ൽ പാറശ്ശാല രൂപതയ്ക്ക് ജന്മമേകുന്നു. സാമൂഹ്യ സേവന ശുശ്രൂഷകൾക്ക് അവിടെ രൂപം കൊളളുന്ന സഹോദര സ്ഥാപനത്തിന് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ ശ്രദ്ധ ഏറ്റം ആവശ്യമാണ്. സാമൂഹ്യ സാമ്പത്തിക വിദ്യാഭ്യാസ മേഖലകളിൽ പിന്നോക്കം നിൽക്കുന്ന ഒരു വലിയ സമൂഹത്തെ വളരെ വേഗത്തിൽ വികസന കുതിപ്പിലേക്ക് എത്തിക്കണമെങ്കിൽ വളരെ ശ്രമകരമായ ഇടപെടലുകൾ ആവശ്യമുണ്ട്. മലങ്കര കത്തോലിക്കാ വിശ്വാസികളായ ഗുണഭോക്താക്കളുടെ കാര്യത്തിൽ ചില സുദൃഢമായ പദ്ധതികളും പരിപാടികളും ആവശ്യമായി വരും. പെൺകുട്ടികളുടെ വിവാഹം പലപ്പോഴും കുടുംബത്തിന്റെ ഭൂമി നഷ്ടപ്പെടുത്തുക എന്ന ഒരു സാമൂഹ്യ വ്യവ്സ്ഥിതിയ്ക്ക് മാറ്റമുണ്ടാകണം. വിദ്യാസമ്പന്നരായ പെൺകുട്ടികളെ കൂടുതൽ വിദേശ ജോലികൾ ഉൾപ്പെടെ ഏറ്റെടുക്കാൻ പ്രാപ്തമായ ഒരു സമീപനം സൃഷ്ടിക്കണം. ആൺകുട്ടികളെ കൂടുതൽ ഉന്നത പഠന സൗകര്യങ്ങളിൽ എത്തിക്കണം. ഒരു കുടുംബത്തിൽ ഒരു പെൺകുട്ടി ജനിച്ചാൽ അവളുടെ ഭാവി ജീവിതം സുഗമാക്കാൻ തരത്തിലുള്ള സാമ്പത്തിക നിക്ഷേപങ്ങൾ സ്വരൂപിക്കാനും കരുതാനും കുടുംബങ്ങൾക്ക് ഇടവകയും രൂപതയും കർമ്മ പരിപാടികൾ ആരംഭിക്കണം. ഇപ്രകാരം പുതുതായി രൂപം കൊള്ളുന്ന സാമൂഹ്യ സേവന സംഘടനക്ക് വലിയ കാര്യങ്ങൾ നിർവഹിക്കാൻ കഴിയും. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ കുഞ്ഞനുജൻ എന്ന നിലയിലുള്ള കരുതലും പരിഗണനയും പുതിയ പ്രസ്ഥാനത്തിനും ലഭിക്കുമെന്നതിൽ യാതൊരു സംശയമില്ല. നമ്മുടെ ഓരോ പുനരൈക്യ വാർഷികവും സാമൂഹ്യ സേവന ശുശ്രൂഷകൾ മെച്ചപ്പെടുത്തുന്നതിനുള്ള ഉപാധികൾ ആയി തീരട്ടെ! അപ്രകാരം സുസ്ഥിര വികസനലക്ഷ്യം കൈവരിക്കാനുള്ള പ്രവർത്തനങ്ങൾ ത്വരിത ഗതിയിലാക്കാം !




# 87–ാം പുനരൈക്യ വാർഷികവും സഭാസംഗമവും



**രാജു മാത്യു**
കൺവീനർ, മീഡിയ കമ്മിറ്റി

## റിപ്പോർട്ട്

### തിരുഹൃദയ ദേവാലയ മൂറോൻ കൂദാശ

അടൂർ നഗരഹൃദയത്തിൽ തിരുഹൃദയ മലങ്കര കത്തോലിക്കാ ദേവാലയത്തിന്റെ മൂറോൻ കൂദാശയായിരുന്നു ആദ്യ ചടങ്ങ്. കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കതോലിക്കാ ബാവയുടെയും അന്ത്യോക്യായിലെ സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവയുടേയും മുഖ്യ കാർമ്മികത്വത്തിൽ ആയിരുന്നു കൂദാശ.

ആർച്ച് ബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ്, മെത്രാപ്പോലീത്താമാരായ യൂഹാനോൻ മാർ ക്രിസോസ്റ്റം ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, വിൻസന്റ് മാർ പൗലോസ്, ജേക്കബ് മാർ ബർണബാസ്, തോമസ് മാർ അന്തോണിയോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, തോമസ് മാർ യൗസേബിയോസ്, സാമുവേൽ മാർ ഐറേനിയോസ് എന്നിവരും ഓർത്തഡോക്സ് സഭാ അടൂർ കടമ്പനാട് ഭദ്രാസനാധിപൻ സഖറിയാസ് മാർ അപ്രേം, യാക്കോബായ സഭ കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ തേവോദോസിയോസ് എന്നിവരും സഹകാർമികരായിരുന്നു. അന്ത്യോക്യാ പ്രതിനിധി സംഘത്തിലെ കെയ്റോ ആർച്ച് ബിഷപ്പ് യൂസഫ് ഹാനോഷ്, കോർ എപ്പിസ്കോപ്പമാർ വൈദികർ, സിസ്റ്റേഴ്സ് എന്നിവരും സന്നിഹിതരായിരുന്നു. അടൂരിലെ സഹോദരി സഭകളിലെ വൈദികരുടെയും വിശ്വാസികളുടെയും പങ്കാളിത്തവും ശ്രദ്ധേയമായിരുന്നു.

വിശുദ്ധ പാദ്രേപിയോയുടെ തിരുശേഷിപ്പ് ദൈവാലയത്തിൽ പ്രതിഷ്ഠിച്ച് ധൂപാർപ്പണം നടത്തിയതോടെയാണ് ശുശ്രൂഷകൾ സമാപിച്ചത്. അന്ത്യോക്യ പാർത്രിയർക്കിസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവയും കതോലിക്കാ ബാവയും സന്ദേശങ്ങൾ നൽകി. വികാരി ഫാ. ഗീവർഗ്ഗീസ് നെടിയത്ത് നന്ദി പറഞ്ഞു. മന്ത്രി മാത്യു ടി. തോമസ്, ആന്റോ ആന്റണി എം.പി, അടൂർ പ്രകാശ് എം. എൽ. എ, അടൂർ നഗരസഭ ചെയർപേഴ്സൺ ഷൈനി ജോസ് തുടങ്ങിയവരും പങ്കെടുത്തു.

### മലങ്കര കത്തോലിക്കാ സഭയുടെ കരുതലിനു നന്ദി

അടൂർ: വേദനാജനകമായ സാഹചര്യങ്ങളിലൂടെയാണ് മധ്യപൂർവ ഏഷ്യൻ രാജ്യങ്ങളിൽ ക്രൈസ്തവ സഭ കടന്നു പോകുന്നതെന്ന് സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവ, "തീച്ചൂളയിലെ സഭ സംസാരിക്കുന്നു" എന്ന പ്രത്യേക പരിപാടിയിൽ പറഞ്ഞു. മലങ്കര കത്തോലിക്കാ സഭ നൽകുന്ന സ്നേഹത്തിനും കരുതലിനും അദ്ധേഹം നന്ദി പറഞ്ഞു. 'ലോകത്തിലെ വിവധങ്ങളായ സാഹചര്യത്തിലും ഇന്ത്യയിൽ ജനാധിപത്യം നിലനിന്നു വരുന്നുവെന്നത് സന്തോഷകരമാണ്. ആരാധനയിലും വിശ്വാസത്തിലും ഒരേ മനസ്സുള്ള ഒരു വിശ്വാസ സമൂഹത്തിന്റെ സ്നേഹവും കരുതലും താൻ അനുഭവിച്ചറിയുകയാണ്. നിങ്ങളുടെ പ്രാർത്ഥനയും പിന്തുണയും ഞങ്ങൾക്ക് പിൻബലമേകും.' മധ്യപൂർവ്വ ഏഷ്യൻ ദേശത്തെ ക്രൈസ്തവവരെ തിരഞ്ഞുപിടിച്ച് ആക്രമിക്കുകയും ഉൻമൂലനം ചെയ്യുകയും ചെയ്യുന്നു. ഒരു കാലത്ത് തുർക്കികളുടെ ഭരണത്തിൽ അർമീനിയൻ സഭ ഇതേപോലെ ഉൻമൂലനം ചെയ്യപ്പെട്ടു. മത പീഡനത്തേക്കാളുപരി കൂട്ടക്കൊലയാണ് നടക്കുന്നത്. മതത്തിന്റേയും വിശ്വാസത്തിന്റേയും പേരിൽ ലോകത്തിന്റെ ഒരു കോണിൽ ഒരു കൂട്ടം ആളുകൾ ആക്രമിക്കപ്പെടുകയാണ്. ഇറാഖിലെ ഒരു രൂപതയിലെ അരലക്ഷത്തോളം ആളുകളെ ഒരാഴ്ചക്കുള്ളിൽ കാണാതായി. ഇന്നവർ ജീവിച്ചിരുപ്പുണ്ടോ മരിച്ചോ പ്രവാസികളായി മറ്റേതെങ്കിലും രാജ്യത്ത് ജീവിക്കുന്നുണ്ടോ കടത്തിയോ എന്ന് സഭയ്ക്ക് സംശയമുണ്ട്. ക്രിസ്തുവിന്റെ രക്തത്തിലാണ് സഭ ജീവിക്കുന്നത്. വിശ്വാസ വീരരായ രക്തസാക്ഷികൾക്ക് സഭ നൽകുന്നത് വലിയ പ്രാധാന്യമാണെന്നും അദ്ദേഹം പറഞ്ഞു.

സഭയുടെ ജീവിക്കുന്ന രക്തസാക്ഷികളും സുവിശേഷ സാക്ഷ്യങ്ങളുമാണ് മധ്യപൂർവദേശത്തുള്ളതെന്ന് അധ്യക്ഷ പ്രസംഗത്തിൽ കാതോലിക്കാ ബാവ പറഞ്ഞു. പ്രാർത്ഥനയുടെ ശക്തിയിൽ ഇവരോട് ഐക്യപ്പെടുക മാത്രമാണ് നമുക്കു ചെയ്യാനുള്ളത്. ഒപ്പം ആ സഭയെയും സഭാ മക്കളെയും കരുതാനുള്ള ദൗത്യവും നമ്മുടേതാണെന്ന് ബാവ ഉദ്ബോധിപ്പിച്ചു.

സുവിശേഷത്തിന്റെ സാക്ഷികളായി മധ്യപൂർവ

ദേശത്തു പ്രവർത്തിക്കുമ്പോൾ അഭിമാനമുണ്ടന്ന് കെയ്റോ ആർച്ച് ബിഷപ്പ് യൂസഫ് ഹാനോഷ് പറഞ്ഞു. പരിശുദ്ധ കുർബാനയുടെ ശക്തിയാണ് വിശ്വാസികൾക്കുള്ളത്. ഭീഷണികളുടെ മധ്യത്തിൽ വിശ്വാസത്തിന്റെ തീക്ഷണത മുറുകെ പിടിക്കാൻ സഭയ്ക്ക് കഴിഞ്ഞിട്ടുണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ലോകത്തിന്റേതായ എന്തു നഷ്ടപ്പെട്ടാലും തങ്ങൾ വിശ്വാസത്തിനു വേണ്ടി നിലനിൽക്കുമെന്നതാണ് മധ്യപൂർവ്വ ദേശത്തെ സഭാ വിശ്വാസികളുടെ ശക്തിയെന്ന് സന്ദേശം നൽകിയ ക്നാനായ ആർച്ച് ബിഷപ്പ് കുര്യാക്കോസ് മാർ സേവേറിയോസ് വലിയ മെത്രാപ്പോലിത്ത പറഞ്ഞു. വിജയപുരം രൂപതാധ്യക്ഷൻ ഡോ.സെബാസ്റ്റ്യൻ തെക്കത്തെച്ചേരിൽ, മാർത്തോമ്മാ സഭയിലെ ജോസഫ് മാർ ബർണബാസ് എപ്പിസ്കോപ്പ എന്നിവരും മലങ്കര കത്തോലിക്കാ സഭയിലെ മെത്രാപ്പോലീത്തമാരും പങ്കെടുത്തു.

ഡോ.എബ്രഹാം മാർ യൂലിയോസ് മെത്രാപ്പോലീത്ത സ്വാഗതം പറഞ്ഞു. ഡോ. തോമസ് മാർ യൗസേബിയോസ് മെത്രാപോലീത്താ സമാപന സന്ദേശം നൽകി.

സുവിശേഷ സന്ധ്യയ്ക്ക് ഡോ. ജേക്കബ് മാർ ബർണബാസ് മെത്രാപോലീത്തായും ഫാ. ഡാനിയേൽ പൂവണ്ണത്തിലും നേതൃത്വം നൽകി.

### കുട്ടികളുടെ സംഗമം

കുട്ടികളുടെ നിറഞ്ഞ പങ്കാളിത്തം കൊണ്ടും പുനരൈക്യ വേദി അനുഗ്രഹീതമായി. കുട്ടികളുടെ പങ്കാളിത്തം സഭയുടെ വളർച്ചയ്ക്ക് നിദാനമാണെന്ന് കുട്ടികളുടെ സംഗമം ഉദ്ഘാടനം ചെയ്തു കാതോലിക്കാ ബാവ പറഞ്ഞു.

പുനരൈക്യ സംഗമത്തിൽ നാം പങ്കെടുക്കുന്നതിലൂടെ ഐക്യത്തിന്റെ സാക്ഷികളാണു നാമെന്ന ബോധ്യം കുട്ടികളിൽ വളർന്നുവരണം. ഐക്യത്തിനു വിവിധങ്ങളായ തലങ്ങളുണ്ടെന്നും കാതോലിക്കാ ബാവ പറഞ്ഞു. സൺഡേ സ്കൂൾ കുട്ടികൾ സ്വരൂപിച്ച ഒരു ലക്ഷം രൂപ അന്ത്യോക്യായിൽ പീഡനം അനുഭവിക്കുന്നവർക്ക് നൽകുമെന്നും ബാവ പറഞ്ഞു. ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണം നടത്തി. വിശ്വാസ പാരമ്പര്യത്തിന്റെ കൈമാറ്റമാണ് ഈ സംഗമത്തിൽ നടക്കുന്നതെന്നും വിശുദ്ധിയുടെ കൂട്ടായ്മയിലാണ് ഐക്യം കാത്തുസൂക്ഷിച്ച് സാക്ഷികളാകാൻ സഹായിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു.

മെത്രാപ്പോലീത്താമാരായ യൂഹാനോൻ മാർ ക്രിസോസ്റ്റം, എബ്രഹാം മാർ യൂലിയോസ്, ജോസഫ് മാർ തോമസ് തുടങ്ങിയവർ പങ്കെടുത്തു. എം.സി.സി.എൽ പ്രസിഡന്റ് നിർമ്മൽ സെബാസ്റ്റ്യൻ അദ്ധ്യക്ഷത വഹിച്ചു. ഫാ.സാമുവൽ പാഴൂർ പടിക്കൽ, ഫാ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ, റിയ റോയ് എന്നിവർ പ്രസംഗിച്ചു. ക്ലാസിന് ഫാ. ബേണി OFM നേതൃത്വം നൽകി.

### അൽമായ സംഗമം

പങ്കാളിത്തം കൊണ്ടും സജീവമായ ചർച്ചകൾ കൊണ്ടും അൽമായ സംഗമവും മികവുറ്റതായി. അൽമായർ ക്രൈസ്തവ മൂല്യങ്ങൾ ഉയർത്തിപിടിക്കുന്നവരായിരിക്കണമെന്ന് ആഗോള അൽമായ സംഗമം ഉദ്ഘാടനം ചെയ്ത് ജസ്റ്റിസ് സിറിയക് ജോസഫ് പറഞ്ഞു. പുനരൈക്യമെന്നത് ഒരിടയനും ഒരു തൊഴുത്തും എന്ന സങ്കൽപ്പത്തിന്റെ സജീവ പ്രതീകമാണ്. ആ സജീവ പ്രതീകം ശാശ്വതമായി നിലനിൽക്കുന്ന സഭയാണ് മലങ്കര കത്തോലിക്കാ സഭയെന്നും അദ്ദേഹം പറഞ്ഞു.

സമൂഹത്തിന്റെയും സഭയുടെയും ആവശ്യങ്ങൾക്കായി അൽമായ സംഘടനാ പ്രവർത്തനം ആവശ്യമാണ്. എന്നാൽ സഭയ്ക്ക് മെത്രാൻമാരും വൈദികരും അൽമായരും ഒരുപോലെ പ്രധാനപ്പെട്ടതാണ്. സഭയിൽ ആരാണ് വലിയവൻ എന്ന ചോദ്യത്തിന് പ്രസക്തിയില്ല. സഭയുടെ പ്രവർത്തനങ്ങൾക്കും സമൂഹത്തിന്റെ ഉന്നതിക്കും ഈ മൂന്ന് വിഭാഗങ്ങളുടെയും ഒന്നിച്ചുള്ള പ്രവർത്തനം അനിവാര്യമാണ്. മലങ്കര സഭയിലെ മെത്രാൻമാരും വൈദികരും അൽമായരും ഇതര സഭകൾക്കും സമൂഹത്തിനും നൽകിയിട്ടുള്ള സംഭാവനകൾ ഏറെ സവിശേഷമാണ. രാജ്യത്തെ വിവിധ മേഖലകളിൽ ഉന്നത സ്ഥാനങ്ങളിലെ സഭയിലെ അൽമായരുടെ സാന്നിധ്യം ഏറെ വിലപ്പെട്ടതാണെന്ന് അദ്ദേഹം പറഞ്ഞു.

എം.സി.എ പ്രസിഡന്റ് മോൻസൺ കെ മാത്യു അദ്ധ്യക്ഷത വഹിച്ച സമ്മേളനത്തിൽ കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണം നടത്തി. കത്തോലിക്കാ സഭയിൽ അംഗമായിരിക്കുന്നതിൽ അഭിമാനം കൊള്ളുന്നു എന്ന് പ്രഘോഷിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പ്രചോദനം ഏറ്റുവാങ്ങിയ സംഘടിത രൂപഭാവമാണ് മലങ്കര കാത്തലിക് അസോസിയേഷൻ എന്നും കാതോലിക്കാ ബാവ പറഞ്ഞു.

മാവേലിക്കര ഭദ്രാസനാധിപൻ ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലിത്ത ആമുഖ പ്രഭാഷണം നടത്തി. അൽമായ സംഗമ സംഘാടക സമിതി ചെയർമാൻ ഫാ. ഹോർമീസ് പുത്തൻവീട്ടിൽ, എം.സി.എ വൈദിക ഉപദേഷ്ടാവ് ഫാ.ജോൺ അരീക്കൻ, ജനറൽ സെക്രട്ടറി ബാബു കല്ലുങ്കൽ, കേരള കാത്തലിക് ഫെഡറേഷൻ പ്രസിഡന്റ് ഷാജി ജോർജ്ജ്, ജനറൽ കൺവീനർ ജെ ക്രിസ്തുദാസ് എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിൽ സഭയിലെ വിവധ മേഖലകളിൽ ശുശ്രൂഷ ചെയ്തവരെ ആദരിച്ചു. ഐക്യത്തിന്റെ സാക്ഷികളും വിശുദ്ധരുടെ സഹപൗരരും എന്ന വിഷയത്തിൽ മുൻ ഡി.ജി.പിയും പാസ്റ്ററൽ കൗൺസിൽ സെക്രട്ടറിയുമായ ജേക്കബ് പുന്നൂസ് ക്ലാസ്സ് നയിച്ചു. നൂറുകണക്കിന് അല്മായരും വൈദീകരും സന്യാസിനികളും സഭയിലെ എല്ലാ മെത്രാപ്പോലീത്തമാരും സന്നിഹിതരായിരുന്നു.

### യുവജനസംഗമം

കാതോലിക്കാബാവായുടെ തീക്ഷണതയേറിയ വാക്കുകൾ കേട്ട വേദിയായിരുന്നു എം.സി.വൈ.എം. അന്തർദേശീയ സമ്മേളനത്തിലേത്. ക്രിസ്തു സാക്ഷ്യം



വിളിച്ചോതുന്ന ശിഷ്യരായി യുവജനങ്ങൾ മാറണമെന്ന് ബാവ മുഖ്യപ്രഭാഷണത്തിൽ യുവാക്കളെ ആഹ്വാനം ചെയ്തു. യുവാക്കൾ സഭയുടെയും ക്രിസ്തുവിന്റെയും സാക്ഷികളാണ്. കർമ്മനിരതരായ യുവതിയുവാക്കളാണ് സഭയ്ക്കാവശ്യം. ഏത് മേഖലിയിൽ പ്രവർത്തിക്കുന്ന യുവജനങ്ങളാണെങ്കിലും അവിടെ നിന്ന് ക്രിസ്തുവിന്റെ സാക്ഷികളാകാൻ കഴിയണം. ക്രിസ്തുവിന് വേണ്ടി ധീര രക്തസാക്ഷികളായവർക്കൊപ്പം നിൽക്കാൻ കഴിയണം. കാലത്തിനതീതമായ ക്രിസ്തു സാക്ഷ്യം പ്രഘോഷിക്കുമ്പോഴാണ് നാം ക്രിസ്ത്യാനികളാകുന്നത്. നാം ജീവിക്കുന്ന രാജ്യത്തോടു നമുക്ക് കൂറുണ്ടാകണം. ഐക്യത്തിൽ ജീവിക്കാനും യേശുക്രിസ്തുവിനെ പ്രതീകമായി ചൂണ്ടിക്കാട്ടാനും നമുക്ക് കടമയുണ്ട്. ഇതിലൂടെ രാജ്യത്തിന്റെ ഉത്തമപൗരന്മാരാകാൻ യുവസമൂഹത്തിന് കഴിയണം. അംഗസംഖ്യയിലല്ല കാര്യം. ജീവിതവും ദർശനവുമാണ് ഓരോരുത്തരെയും ഉത്തമപൗരന്മാരാക്കുന്നതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

സഭാതല സമിതി പ്രസിഡന്റ് ടിനു കുര്യാക്കോസ് അധ്യക്ഷനായിരുന്നു. നാഷണൽ കൗൺസിൽ ഫോർ ടീച്ചർ എഡ്യൂക്കേഷൻ ചെയർമാൻ ഡോ. സന്തോഷ് മാത്യു സമ്മേളനം ഉദ്ഘാടനം ചെയ്തു. സമൂഹത്തിൽ നിലനിൽക്കുന്ന പഠന സമ്പ്രദായം പൂർണ്ണമായും വളർന്നുവരുന്ന സമൂഹത്തെ നശിപ്പിക്കും. ലക്ഷങ്ങൾ കൊടുത്ത് ജോലിക്കു പ്രവേശിക്കുന്ന അധ്യാപകർ വിദ്യാഭ്യാസത്തെ പരിപോഷിപ്പിക്കുന്നതിലുപരി തകർക്കുകയാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. മലങ്കര കത്തോലിക്ക യുവജന കമ്മീഷൻ ചെയർമാൻ ഡോ. വിൻസന്റ് മാർ പൗലോസ് മെത്രാപ്പോലീത്ത അനുഗ്രഹപ്രഭാഷണം നടത്തി. കെ.സി.വൈ.എം. സംസ്ഥാന പ്രസിഡന്റ് പ്രദീപ് മാത്യു പ്രസംഗിച്ചു. ഫാ. ജേക്കബ് മഞ്ഞളി ക്ലാസ്സുകൾക്ക് നേതൃത്വം നല്കി. ഡോ. സന്തോഷ് മാത്യു, ആന്റോ ആന്റണി എം.പി. എന്നിവർക്ക് ഉപഹാരങ്ങൾ നൽകി. സമ്മേളനത്തിൽ നിർധന കുടുംബങ്ങൾക്കുള്ള ധനസഹായമായി കുവൈറ്റ് യുവജനജ്യോതിയുടെ അഞ്ചു ലക്ഷം രൂപയുടെ ചെക്ക് ബാവായ്ക്കു സമർപ്പിച്ചു. എം. സി. വൈ. എം സഭാതല സമിതിയുടെ വിഹിതമായി സിറിയയ്ക്ക് ഒരു കൈത്താങ്ങ് എന്ന പദ്ധതിക്കായുള്ള ആദ്യ ഗഡുവും ബാവായ്ക്കു കൈമാറി. യു.എ.ഇ. യുടെ വിദ്യാഭ്യാസ സഹായം തിരുവനന്തപുരം മേജർ അതിരൂപത ഡയറക്ടർക്ക് കൈമാറി.

### മാതൃസംഗമം

പ്രേക്ഷിതവേലയ്ക്കായി മക്കളെ ദാനം ചെയ്യാൻ ഭാഗ്യം ലഭിച്ചവരാണ് അമ്മമാരെന്ന് കാതോലിക്കാബാവാ മാതൃവേദി സമ്മേളനത്തിൽ ആമുഖ സന്ദേശമായി പറഞ്ഞു. നിങ്ങൾ നൽകുന്ന മക്കളാണ് സഭയിൽ സന്യാസിസന്യാസിനിമാർ, വൈദികർ, മെത്രാന്മാർ തുടങ്ങി വിവിധ നിലകളിൽ സേവനമനുഷ്ഠിക്കുന്നത്. മക്കളോടും കൊച്ചുമക്കളോടും സഭ സേവനത്തിനു മക്കളെ നൽകാൻ നിങ്ങൾ ഉപദേശിക്കുകയും പ്രാർത്ഥിക്കുകയും വേണം. മാതാപിതാക്കൾ ഇടവകയിൽ സെക്രട്ടറിയും ട്രസ്റ്റിയും തുടങ്ങി സഭ അനുവദിക്കുന്ന എല്ലാ മേഖലകളിലേക്കും വരണമെന്നും ബാവാ പറഞ്ഞു. അമ്മയ്ക്ക് മക്കളോടുള്ള താത്പര്യമാണ് അവരുടെ ജീവിതം കെട്ടിപ്പടുക്കാൻ സഹായിക്കുന്നതെന്ന് മാതൃസംഗമം ഉദ്ഘാടനം ചെയ്ത് യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത പറഞ്ഞു. ഡോ. ജോസഫ് മാർ തോമസ് മെത്രാപ്പോലീത്ത അനുഗ്രഹപ്രഭാഷണം നടത്തി. ഫാ. മാത്യു മരോട്ടിമൂട്ടിൽ, ജിജി മത്തായി, സിസ്റ്റർ ആദർശ, ജോളി, സിന്ധു പ്രദീപ്, സൂസൻ എന്നിവർ പ്രസംഗിച്ചു. ഗ്രേസ് ലാൽ ക്ലാസ്സ് നയിച്ചു.

### മെത്രാഭിഷേകം

സഭയുടെ അജപാലക സംഘത്തിലേക്ക് രണ്ടു പേർ കൂടി അഭിഷിക്തരാകുന്നതിന് പുനരൈക്യ വേദി സാക്ഷിയായി, ഇവർ യോഗ്യരെന്ന് ഹൃദയം കൊണ്ടും അധരം കൊണ്ടും വിശ്വാസികൾ ഏറ്റുപറഞ്ഞ ധന്യമുഹൂർത്തങ്ങളിലായിരുന്നു അഭിഷേകം.

മലങ്കര കത്തോലിക്കാ സഭ കർണ്ണാടകയിലെ പുത്തൂർ രൂപതയ്ക്കുവേണ്ടി ഡോ. ഗീവർഗ്ഗീസ് മാർ മക്കാറിയോസും സഭയുടെ കൂരിയ ബിഷപ്പും യൂറോപ്പ്, ഓഷ്യാന അപ്പോസ്തോലിക് വിസിറ്റേറ്ററുമായി ഡോ. യൂഹാനോൻ മാർ തിയഡോഷ്യസുമാണ് അഭിഷിക്തരായത്.

പതിനായിരങ്ങളുടെ പ്രാർത്ഥനാ നിറവിൽ അടൂരിലെ മാർ ഈവാനിയോസ് നഗറിൽ പരിശുദ്ധ കന്യക മറിയത്തിന്റെ നാമത്തിൽ നിർമ്മിച്ച താത്കാലിക മദ്ബഹായിൽ നടന്ന മെത്രാഭിഷേക ശുശ്രൂഷകൾക്ക് കാതോലിക്കാബാവായും അന്തോക്യൻ സുറിയാനി കത്തോലിക്കാ പാത്രിയാർക്കീസ് യൂസഫ് യൗനാൻ ബാവായും മുഖ്യകാർമ്മികത്വം വഹിച്ചു.

പുത്തൂർ രൂപതയുടെ പ്രഥമ ഇടയൻ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് നിയമിതനായ മോൺ. ഡോ. ഗീവർഗ്ഗീസ് കാലായിൽ റമ്പാനെയാണ് ഗീവർഗ്ഗീസ് മാർ മക്കാറിയോസ് എന്ന പേരിൽ രൂപതാദ്ധ്യക്ഷനായി അഭിഷേകം ചെയ്തത്. കൂരിയ ബിഷപ്പായിരുന്ന തോമസ് മാർ അന്തോണിയോസ് പൂന എക്സാർക്കേറ്റിന്റെ മെത്രാപ്പോലീത്തയായി മാറ്റപ്പെട്ട ഒഴിവിൽ നിയമിതനായ മോൺ. ഡോ. യൂഹാനോൻ കൊച്ചുതുണ്ടിൽ റമ്പാനെ യൂഹാനോൻ മാർ തിയഡോഷ്യസ് എന്ന പേരിലും അഭിഷേകം ചെയ്തു.

മെത്രാഭിഷേക ശുശ്രൂഷകളെ തുടർന്ന് കുർബാനയുടെ പൂർത്തീകരണം ഗീവർഗ്ഗീസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിലായിരുന്നു.

കെയ്റോ ആർച്ചുബിഷപ് യൂസഫ് ഹാനോഷ്, ബിഷപ് യൂസഫ് ഹാബാഷ്, ആർച്ചു ബിഷപ് ഡോ. തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ്, യൂഹാനോൻ മാർ ക്രിസോ

സ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, എബ്രഹാം മാർ യൂലിയോസ്, ജോസഫ് മാർ തോമസ്, വിൻസന്റ് മാർ പൗലോസ്, ജേക്കബ് മാർ ബർണബാസ്, തോമസ് മാർ യൗസേബിയോസ്, തോമസ് മാർ അന്തോണിയോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, സാമുവൽ മാർ ഐറേനിയോസ് എന്നിവർ അംശവസ്ത്രങ്ങളണിഞ്ഞ് ശുശ്രൂഷകളിൽ സഹകാർമികരായിരുന്നു.

സ്ഥാനാരോഹണ ശുശ്രൂഷയിൽ പങ്കെടുക്കാനായി കേരളത്തിലെ വിവിധ ക്രൈസ്തവ സഭാമേലാദ്ധ്യക്ഷന്മാരുടെയും സാംസ്കാരിക, സാമൂഹിക നേതാക്കളുടെയും നീണ്ടനിരയുണ്ടായിരുന്നു. ആർച്ച്ബിഷപ്പുമാരായ ഡോ. സൂസൈപാക്യം, മാർ ജോസഫ് പെരുന്തോട്ടം, മാർ ആൻഡ്രൂസ് താഴത്ത്, ഡോ. എബ്രഹാം വിരുതുകുളങ്ങര, ബിഷപ്പുമാരായ മാർ മാത്യു അറയ്ക്കൽ, ഡോ. സ്റ്റാൻലി റോമൻ, ഡോ. അലക്സ് വടക്കുംതല, മാർ ജോസ് പുളിക്കൽ, ഡോ. ജോസഫ് പണ്ടാരശ്ശേരിൽ, ഡോ. ജോർജ്ജ് രാജേന്ദ്രൻ, ഡോ. സെബാസ്റ്റ്യൻ എടയന്ത്രത്ത്, മാർ ജോർജ്ജ് മഠത്തികണ്ടം, നിയുക്ത മെത്രാന്മാരായ റവ. ഡോ. ടോണി നീലങ്കാവിൽ, റവ. ഡോ. സെബാസ്റ്റ്യൻ വാണിയപുരയ്ക്കൽ, റവ. ഡോ. ജോസഫ് പ്ലാംബാനി മെത്രാപ്പോലീത്തമാരായ ഗീവർഗ്ഗീസ് മാർ ഗ്രിഗോറിയോസ്, ഗീവർഗ്ഗീസ് മാർ ഈവാനിയോസ്, മാർക്കോസ് മാർ ക്രിസോസ്റ്റമോസ്, മാത്യൂസ് മാർ തേവോദോസിയോസ്, എബ്രഹാം മാർ പൗലോസ് തുടങ്ങിയവർ ശുശ്രൂഷകളിൽ സന്നഹിതരായിരുന്നു. ദീപിക ചീഫ് എഡിറ്റർ ഫാ. ബോബി അലക്സ് മണ്ണംപ്ലാക്കലും ദീപിക എക്സിക്യൂട്ടീവ് ഡയറക്ടർ ഫാ. ഡോ. റജി മനയ്ക്കലേട്ട് എന്നിവരും അഭിനവ മെത്രാന്മാർക്ക് അനുമോദനങ്ങളർപ്പിച്ചു.

രാജ്യസഭ ഉപാധ്യക്ഷൻ പ്രഫ. പി.ജെ. കുര്യൻ, മന്ത്രി എം.എം. മണി, ചീഫ് സെക്രട്ടറി ഡോ. കെ.എം. എബ്രഹാം, മുൻ മന്ത്രിമാരായ കെ.എം. മാണി, വി.എം. സുധീരൻ, എം.പി.മാരായ ആന്റോ ആന്റണി, കൊടിക്കുന്നിൽ സുരേഷ്, രാജു എബ്രഹാം എം.എൽ.എ, മുൻ എം.പി. ഫ്രാൻസിസ് ജോർജ്ജ് , ബി.ജെ.പി. സംസ്ഥാന പ്രസിഡന്റ് കുമ്മനം രാജശേഖരൻ തുടങ്ങിയവരും അനുമോദനങ്ങൾ നേടാൻ എത്തിയിരുന്നു.

### രാജ്യത്ത് ബഹുസ്വരത നിലനിൽക്കണം: ബാവ

ലോകപൈതൃകത്തിൽ ഒന്നാം സ്ഥാനമുള്ള ഭാരതം ഇതേ രീതിയിൽ ബഹുസ്വരതയോടെ നിലനിൽക്കണമെന്ന് കാതോലിക്കാ ബാവ സമാപന സന്ദേശത്തിൽ പറഞ്ഞത് നിറഞ്ഞ കൈയ്യടിയോടെയാണ് വിശ്വാസികൾ സ്വീകരിച്ചത്.

ആർഷഭാരത സംസ്കാരം ഇതേ നിലയിൽ തുടരേണ്ടതുണ്ട്. മഹാത്മഗാന്ധിയുടെ മാതൃക പിന്തുടരുന്ന രാജ്യത്ത് ഉയരുന്ന ഏക സ്വരവാദത്തെ സഭയ്ക്ക് അംഗീകരിക്കാനാകില്ല. ഇതിന്റെ അലയടികളെ ചെറുക്കുക തന്നെ ചെയ്യുമെന്ന് ബാവാ ഉറപ്പിച്ചുപറഞ്ഞപ്പോൾ സദസ് ഒന്നടങ്കം കരഘോഷം മുഴക്കി അതിനെ പിന്തുണച്ചു. രാജ്യത്തിന്റെ വികസത്തിനുവേണ്ടി സ്വയം സമർപ്പിക്കാൻ സഭ സന്നദ്ധമാണ്. അഭയാർത്ഥിയെ സാമൂഹികമായി സഹായിക്കുവാനുള്ള ഉത്തരവാദിത്വം ഉണ്ട്. അവരെ കൈകൂപ്പി സ്വീകരിച്ചിരുന്ന പാരമ്പര്യമാണ് നമ്മുടെ രാജ്യത്തിന്റേത്. അവർക്ക് നേരെ ഉയരുന്ന എതിർപ്പുകളെ സഭ അംഗീകരിക്കില്ലെന്നും ഭരണ ഘടനയെ മുൻനിർത്തി രാജ്യസ്നേഹപരമായ പ്രവർത്തനങ്ങൾക്ക് സർവ്വ പിന്തുണ നൽകുമെന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

സിറിയയിൽ പീഡനം അനുഭവിക്കുന്ന സഭയ്ക്കു വേണ്ടി മലങ്കര കത്തോലിക്കാ സഭ സമാഹരിച്ച 65 ലക്ഷം രൂപയുടെ ചെക്ക് അന്തോക്യൻ സുറിയാനി കത്തോലിക്കാ പാത്രിയാർക്കീസ് യൂസഫ് യൗനാൻ ബാവായ്ക്ക് കാതോലിക്കാ ബാവാ കൈമാറി.

### അല്മായ ശ്രേഷ്ഠരെ ആദരിച്ചു

മലങ്കര സഭ അംഗങ്ങളിൽ വിവിധ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച ഒൻപത് പേരെ യോഗത്തിൽ ആദരിച്ചത് ചടങ്ങുകൾക്ക് കൂടുതൽ മിഴിവേകി. ചീഫ് സെക്രട്ടറി ഡോ. കെ. എം. എബ്രഹാം, മുൻ ചീഫ് സെക്രട്ടറിമാരായ ജോൺ മത്തായി, ലിസി ജേക്കബ്, മുൻ ഡി.ജി.പിമാരായ ജേക്കബ് പുന്നൂസ്, ഡോ. അലക്സാണ്ടർ ജേക്കബ്, കൊച്ചിൻ പോർട്ട് ട്രസ്റ്റ് മുൻ ചെയർമാൻ ജേക്കബ് തോമസ്, നാഷണൽ കൗൺസിൽ ഫോർ ടീച്ചർ എഡ്യൂക്കേഷൻ ചെയർമാൻ ഡോ. സന്തോഷ് മാത്യു, സാഹിത്യകാരൻ ഡോ. ജോർജ്ജ് ഓണക്കൂർ, പ്രവാസി വ്യവസായി വർഗ്ഗീസ് കുര്യൻ എന്നിവരെയാണ് ആദരിച്ചത്. കാതോലിക്കാബാവ ഉപഹാരങ്ങൾ സമ്മാനിച്ചു. ഡോ. സാമുവൽ മാർ ഐറേനിയോസ് നന്ദി പറഞ്ഞു.

### മികച്ച ആസൂത്രണവും സംഘാടനവും

മനമുരുകിയ പ്രാർത്ഥനയിൽ മഴ മാറി നിന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭ പുതിയ ചരിത്രം എഴുതിയതിന് പ്രകൃതി സാക്ഷിയായി, അടൂർ സാക്ഷിയായി. പുനരൈക്യ വാർഷികം എന്ന വികാരം എങ്ങും തെളിഞ്ഞു നിന്നപ്പോൾ പതിനായിരങ്ങളാണ് അടൂരിലേക്ക് ഒഴുകിയെത്തിയത്. പുനരൈക്യ വാർഷികം ഇതുവരെ കണ്ടതിൽ വച്ച് ഏറ്റവും വലിയ വിശ്വാസി സഞ്ചയം. മാർ ഈവാനിയോസ് നഗർ (ഗ്രീൻവാലി കൺവെൻഷൻ സെന്റർ) എന്ന ഒറ്റ ലക്ഷ്യത്തിലേക്ക് ആ ജനസഞ്ചയം ഒഴുകി നിറഞ്ഞിട്ടും ബഹളങ്ങളുണ്ടായില്ല, അലസോരങ്ങളുണ്ടായില്ല. സംഘാടക മികവും അച്ചടക്കവും കൈകോർക്കുന്നതു കണ്ട് ജില്ലാ ഭരണകൂടവും സാക്ഷ്യമേകി. ഇതാണ് സംഘാടനം. ഹരിതച്ചട്ടം അനുസരിച്ചുള്ള സംഘാടക മികവിന് സഭാ തലവൻ മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായ്ക്ക് ജില്ലാ കളക്ടർ തന്നെ വേദിയിലെത്തി സാക്ഷ്യപത്രം നല്കിയപ്പോൾ സഭാചരിത്രത്തിൽ അത് മറ്റൊരു തിളക്കമേറിയ അധ്യായമായി. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ നടത്തിയ 87-ാം പുനരൈക്യ വാർഷികം ഓരോ ദിനത്തിലും ഓരോ മികവിന്റെ ചരിത്രമെഴുതിച്ചേർത്തു കൊണ്ടിരുന്നു. അവയൊരോന്നും ദൈവപരിപാലനയുടെ സാക്ഷ്യങ്ങളുമായി. "ഐക്യത്തിന്റെ സാക്ഷികളും, വിശുദ്ധരുടെ സഹപൗരരും" എന്നതായിരുന്നു ഇത്തവണത്തെ ആപ്തവാക്യം. പ്രധാനമായും ആറു കാരണങ്ങളാണ് ഇത്തവണത്തെ പുനരൈക്യ വാർഷിക ആഘോഷങ്ങളെ മികവിന്റെ പര്യായമാക്കിയത്, രാജ്യാന്തരതലത്തിൽ വരെ ചർച്ചാ വിഷയമാക്കിയത്.

1. ഗ്രീൻ പ്രോട്ടോക്കോൾ (ഹരിത ചട്ടം)
2. റാലി ഉൾപ്പടെയുള്ള ആഘോഷങ്ങൾ ഒഴിവാക്കി നടത്തിയ ജീവകാരുണ്യ പ്രവർത്തനങ്ങൾ



3. അന്തോക്യൻ കത്തോലിക്കാ പാത്രിയാർക്കീസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവായുടെ സാന്നിദ്ധ്യം, "തീച്ചൂളയിലെ സഭ" സംസാരിക്കുന്നു എന്ന പരിപാടിയിൽ ബാവായുടെ അനുഭവ സാക്ഷ്യം.

4. സഭയിലെ ഒമ്പത് അൽമായ ശ്രേഷ്ഠരെ ആദരിച്ചത്

5. യുവജന സംഗമത്തിൽ കാതോലിക്കാബാവാ നടത്തിയ അത്യുഗ്രൻ പ്രഭാഷണം

6. മികച്ച ആസൂത്രണം, മികച്ച സംഘാടനം

അടൂർ തിരുഹൃദയ ദൈവാലയ കൂദാശയും സഭയിൽ പുതുതായി നിയമിതരായ യൂഹാനോൻ കൊച്ചുതുണ്ടിൽ റമ്പാൻ, ഗീവർഗ്ഗീസ് കാലായിൽ റമ്പാൻ എന്നിവരുടെ മെത്രാഭിഷേകവും ആഘോഷങ്ങൾക്ക് കൂടുതൽ മിഴിവേകി. സെപ്റ്റംബർ 19 മുതൽ 21 വരെയായിരുന്നു വാർഷികാഘോഷം. സംഘാടനത്തിന് കാതോലിക്കാ ബാവ നേരിട്ട് നേതൃത്വം നൽകി. മേജർ അതിരൂപതാ സഹായ മെത്രാൻ അഭിവന്ദ്യ സാമൂവൽ മാർ ഐറേനിയോസ് തിരുമേനി ജനറൽ കൺവീനറും ഫാ. ഗീവർഗ്ഗീസ് നെടിയത്ത് കൺവീനറും, മോനി ഏഴംകുളം ജോയിന്റ് കൺവീനറുമായ സംഘാടക സമിതി പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചു. ഇതിനൊപ്പം 24 കമ്മിറ്റികൾ പ്രവർത്തിച്ചു. നാലായിരത്തോളം പേർ സദാ സന്നദ്ധതയോടെ എണ്ണയിട്ട യന്ത്രം പോലെ പ്രവർത്തിച്ചപ്പോൾ അത് മികവിന്റെ പുതു ചരിത്രമായി.

അടൂർ തിരുഹൃദയ ദൈവാലയത്തിന്റെ വിശുദ്ധ മൂറോൻ കൂദാശയോടെയാണ് വാർഷികാഘോഷങ്ങൾക്കു തുടക്കം കുറിച്ചത്. സംഘാടകസമിതി 19 ന് ഉച്ചകഴിഞ്ഞ് രണ്ടിന് അടൂർ സെൻട്രൽ മൈതാനത്ത് പാത്രിയാർക്കീസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവയ്ക്കും കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായ്ക്കും സഭയിലെ മറ്റു മെത്രാപ്പോലീത്തമാർക്കും പൗരസ്വീകരണം നൽകി. തുടർന്ന് ദൈവാലയ കൂദാശ കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു. വിവിധ സ്ഥലങ്ങളിൽ നിന്നും പുനരൈക്യ വാർഷിക സമ്മേളന നഗറിലേക്കുള്ള ദീപശിഖ, ഛായാചിത്രം, പതാകകൾ എന്നിവ അടൂർ ദൈവാലയത്തിൽ എത്തി. ആറിന് ഘോഷയാത്രയായി ഇവ സമ്മേളന നഗറായ ഗ്രീൻവാലിയിലെ മാർ ഈവാനിയോസ് നഗറിലെത്തി. സമ്മേളന നഗരിയിൽ അഭിവന്ദ്യ കാതോലിക്കാബാവായും മറ്റു പിതാക്കന്മാരും.

20 ന് രാവിലെ അടൂർ തിരുഹൃദയ ദൈവാലയത്തിൽ കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വത്തിൽ സമൂഹബലി. 10 മുതൽ ഹോളി ഏഞ്ചൽസ് സ്കൂൾ ഗ്രൗണ്ടിൽ കുട്ടികളുടെ സംഗമവും അടൂർ ഗ്രീൻവാലിയിലെ മാർ ഈവാനിയോസ് നഗറിലെ വിവിധ വേദികളിൽ യുവജന അല്മായ സംഗമവും നടന്നു. ഉച്ചക്കഴിഞ്ഞ് രണ്ടിന് വനിതാസംഗമവും നടന്നു. വൈകുന്നേരം നാലിന് അന്തോക്യ പാത്രിയാർക്കീസ് ബാവാ സിറിയയിലെ സഭ നേരിടുന്ന പ്രശ്നങ്ങളും അനുഭവങ്ങളും "തീച്ചൂളയിലെ സഭ" എന്ന പരിപാടിയിൽ പങ്കുവെച്ചു.

21 ന് രാവിലെ എട്ടിനു സമൂഹബലിയിൽ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. തുടർന്നായിരുന്നു മെത്രാഭിഷേക ശുശ്രൂഷ ജംഗ്ഷൻ മുതൽ സമ്മേളന നഗറായ ഗ്രീൻവാലി വരെ അടൂർ വൈദീകജില്ലയിലെ 14 ദൈവാലയങ്ങളുടെ ചുമതലയിൽ 14 കേന്ദ്രങ്ങളായി തിരിച്ചാണ് ശുചീകരണം നടത്തിയത്. കാതോലിക്കാബാവാ നേതൃത്വം നൽകിയ ശുചീകരണ പരിപാടികളിൽ വിശ്വാസികളും എം.സി.വൈ.എം. പ്രവർത്തകരും സജീവപങ്കാളികളായി.

സമ്മേളന നഗറിൽ പ്ലാസ്റ്റിക് കവറുകളും കുപ്പികളും അനുവദിച്ചില്ല. പതിനായിരത്തോളം ആളുകൾക്ക് ഇരിക്കാവുന്ന വേദിയിൽ ഓരോരുത്തരുടെയും അടുത്ത് കുടിവെള്ളം എത്തിക്കുന്ന രീതിയിൽ വൻക്രമീകരണമാണ് നടത്തിയത്. കുറ്റമറ്റ ഈ ക്രമീകരണത്തെയും ജില്ലാ അധികൃതർ ശ്ലാഘിച്ചു.

സമ്മേളനം സമാപിച്ച 21 ന് കാതോലിക്കാബാവായും നവാഭിഷിക്തനായ യൂഹാനോൻ മാർ തിയഡോഷ്യസ് തിരുമേനി, സാമൂവൽ മാർ ഐറേനിയോസ് തിരുമേനി, തോമസ് മാർ അന്തോണിയോസ് തിരുമേനി തുടങ്ങിയവരുടെ നേതൃത്വത്തിൽ നഗര ശുചീകരണം നടത്തി.



# നല്ലിടയൻ@10

**സഭയ്ക്ക് മുഴുവൻ**
**നേതൃത്വം കൊടുക്കുവാൻ**
**പരിശുദ്ധ സുന്നഹദോസിലെ**
**ഇളയ ഇടയൻ തെരഞ്ഞെടുക്കപ്പെട്ടിട്ട്**
**10 വർഷങ്ങൾ**
**സംഭവബഹുലമായ**
**പത്ത് വർഷങ്ങൾ പിന്നിടുമ്പോൾ**
**വന്നുചേർന്ന നന്മകളെല്ലാം**
**സഭയുടെ ഹൃദയ ഭൂമിയിലേക്ക്**
**വഴിതിരിച്ചുവിട്ട**
**നിയോഗങ്ങളുടെ രാജകുമാരൻ**
**പത്തനംതിട്ട, പുത്തൂർ**
**ഗുഡ്ഗാവ്, ന്യൂയോർക്ക്, പാറശ്ശാല**
**എന്നീ രൂപതകൾ**
**പൂനെ എക്സാർക്കേറ്റ്**
**എന്നിവയ്ക്ക് രൂപം കൊടുക്കുവാൻ**
**നിയോഗം ലഭിച്ച ബാവാതിരുമേനി**
**സിസ്റ്റയിൻ ചാപ്പലിന്റെ**
**പുക കുഴലുകളിൽ**
**വെള്ളപ്പുക ഉയർന്നപ്പോൾ**
**അവിടെ സാക്ഷിയായി**
**മലങ്കരയുടെ മുദ്രചാർത്തിയ**
**ആദ്യത്തെ കർദ്ദിനാൾ**
**ഭാരതസഭയക്കും**
**കേരളസഭയക്കും**
**നടുനായകത്വം നൽകിയ**
**ശ്രേഷ്ഠാചാര്യൻ**
**സംവാദങ്ങളുടെ പാലങ്ങൾ പണിത്**
**ആശയവൈരുധ്യമുള്ള**
**ഹൃദയങ്ങളിലേക്ക്**
**നടന്നു കയറിയ**
**കാരുണ്യ സ്പർശം**






# ദൈവവഴിയിലെ പാലം



**ജോർജ് വർഗീസ്**
ഡപ്യൂട്ടി ന്യൂസ് എഡിറ്റർ
മലയാള മനോരമ, കോട്ടയം

**മലങ്കര സുറിയാനി കത്തോലിക്കാസഭ മേജർ ആർച്ച് ബിഷപ് പദവിയിൽ പത്ത് വർഷം പൂർത്തിയാക്കുകയാണ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ. ഈ അഭിമുഖത്തിൽ തെളിയുന്നു; പിന്നിട്ട വഴികളെക്കുറിച്ചുള്ള ആത്മ സംതൃപ്തി, മുന്നിലുള്ളവയെകുറിച്ചുള്ള പ്രത്യാശ.........**



■ വിശുദ്ധ കുർബാനയിൽ ശുശ്രൂഷകർ ചൊല്ലേണ്ടവയിൽ ഏറ്റവും കടുപ്പമുള്ള അഞ്ചാം തുബ്ദേൻ വടിവൊത്ത അക്ഷരങ്ങളിൽ സ്ഫുടമായി വായിച്ചിരുന്ന അച്ചായൻ ആയിരുന്നു പള്ളിയും വീടും തമ്മിലുള്ള പാലം. തിരുവല്ലാ മുക്കൂർ സെന്റ് ജോസഫ്സ് മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിലേക്ക് വീട്ടിൽ നിന്നുള്ള വഴി ഈസ്റ്റർ രാവിൽ മാത്രമല്ല, എല്ലാ രാത്രികളിലും ഇരുട്ടുനിറഞ്ഞതാണ്. പക്ഷേ ആ ഇരുട്ടിലും മനഃപാഠമായ വഴിയിലൂടെ പുലർച്ചെ മൂന്നുമണിക്ക് ആരുമെത്തും മുൻപ് പള്ളിയിലെത്താൻ അച്ചായൻ(പകലോമറ്റം പൗവ്വത്തിക്കുന്നേൽ തോട്ടുങ്കൽ ടി. എം. മാത്യു) നേരത്തേ നടക്കും. പിന്നാലെയാണ് മകൻ ഐസക്കിന്റെയും മറ്റ് കുടുംബാംഗങ്ങളുടെയും യാത്ര. വീടു കഴിഞ്ഞാൽ പിന്നെ മുഖ്യം പള്ളിയാണെന്ന ചിന്ത അച്ചായൻ പറയാതെ പറഞ്ഞുകൊണ്ടിരുന്നത് ഇങ്ങനെയൊക്കെയാണ്. പള്ളിയിലേക്ക് അച്ചായൻ തീർത്ത പാലത്തിലൂടെ നടന്നും ഓടിയും ആ മകൻ ഇന്ന് മേജർ ആർച്ച് ബിഷപ് മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ ആയി നമ്മുടെ മുന്നിലുണ്ട്.

* * * * * * * * * * * * * * * * * * *

■ "പള്ളി നമ്മുടെ സ്വന്തമാണെന്ന ചിന്ത വീട്ടിൽ നിന്നു കിട്ടണം. അത് ആരും പറഞ്ഞുകൊടുക്കേണ്ടതല്ല. മാതാപിതാക്കളുടെ പ്രവൃർത്തിയിലൂടെ മക്കൾ മനസ്സിലാക്കേണ്ടതാണ്. ആ ബന്ധത്തിൽ വളർന്നാൽ ഇന്നു നാം മക്കളെകരുതി ആശങ്കപ്പെടുന്ന ഒന്നും നമ്മുടെ മുന്നിൽ പ്രതിസന്ധിയുടെ മതിലുകൾ തീർക്കില്ല. അച്ചായൻ വായിക്കുന്ന തുബ്ദേനും വേദഭാഗവും തുടക്കമിട്ടു കൊടുക്കുന്ന പാട്ടുകളുമൊക്കെ മനസ്സിൽ പതിഞ്ഞതിനൊപ്പം സ്വയം അറിയാതെ അത് ജീവിതത്തിന്റെ ഭാഗമായി മാറുകയായിരുന്നു. മാതാപിതാക്കൾക്ക് മക്കളുടെ ആത്മീയ വളർച്ചയിലുള്ള സ്ഥാനം ഇങ്ങനെ അവർ അറിയാതെ തന്നെ ഉണ്ടായിപ്പോകുന്നതാണ്." കർദ്ദിനാൾ മാർ ക്ലീമീസ് ബാവാ പറയുന്നു.

* * * * * * * * * * * * * * * * * * *

■ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷപദവിയിൽ പത്ത് വർഷം പൂർത്തിയാകുമ്പോൾ, ആ കാലവും അതിന് മുൻപുള്ള കാലവും മൂന്നു മണിക്കൂറോളം നീണ്ട അഭിമുഖത്തിൽ അദ്ദേഹം ഓർത്തെടുക്കുകയാണ്. ദൈവാലയബന്ധത്തിൽ ഒരു ബാലൻ രൂപപ്പെടുന്നതും ലോകമറിയുന്ന മേൽപ്പട്ടക്കാരനായി മാറുന്നതുമെല്ലാം.

പാമ്പുകളൊക്കെയുള്ള മൺപാതയിലൂടെ ഈസ്റ്റർ, ക്രിസ്മസ് രാവുകളിൽ ദൈവാലയത്തിലേക്ക് നടക്കുന്നത് ഇപ്പോഴും മനസ്സിലുണ്ട്. ടോർച്ചിന്റെ വെട്ടമൊന്നുമുള്ള കാലമല്ല. പകൽവെളിച്ചത്തിൽ കണ്ട വഴി മനസ്സിലുണ്ട്. അതാണ് രാത്രിയിലും വഴി നടത്തുന്നത്. ഞായറാഴ്ചകൾ വേർതിരിക്കപ്പെട്ട ദിവസങ്ങളാണെന്ന് ശൈശവം മുതൽ മനസ്സിൽ പതിഞ്ഞ കാര്യമാണ്. ശനിയാഴ്ച വൈകിട്ട് മുതൽ ഞായറാഴ്ചയിലേക്കുള്ള തയ്യാറെടുപ്പാണ്. സ്കൂളിലെ ഗൃഹപാഠം ചെയ്യാൻ അന്ന് അനുവാദമില്ല, സണ്ടേസ്കൂളിലേതു പഠിക്കണം. ചെറുപ്പകാലത്ത് അത് മറ്റൊരു തരത്തിലും സന്തോഷമാണ്. സ്കൂളിലേത് ഒരു ദിവസമെങ്കിലും പഠിക്കാതെ കഴിക്കാമല്ലോ?

പത്താം ക്ലാസ്സ് കഴിഞ്ഞ കാലത്ത് വികാരി ജനറൽ മോൺ.മാത്യു നെടുങ്ങാട്ട് ചോദിച്ചൊരു ചോദ്യം ഇപ്പോഴും കാതിലുണ്ട്. ആരാവാനാണ് ആഗ്രഹം. ഒന്നും തീരുമാനിച്ചില്ല എന്നു പറഞ്ഞ് ഒറ്റയോട്ടമായിരുന്നു. നേവിയിൽ ചേർക്കാൻ ജ്യേഷ്ഠൻ മാത്യുവിന് ആഗ്രഹമുണ്ടായിരുന്നു. പത്താം ക്ലാസ്സ് കഴിഞ്ഞപ്പോൾ അമ്മയോടാണ് ആദ്യം പറയുന്നത് -വൈദികനാകണം, സന്യാസിയാവണം. അമ്മ അന്നമ്മക്ക് അതൊരു ഞെട്ടലായിരുന്നു. മകൻ സന്യാസിയാകുകയെന്നത് അന്നത്തെ അമ്മയുടെ അറിവനുസരിച്ച് പ്രയാസമുള്ള കാര്യമാണ്. പക്ഷേ ആരും എതിരു പറഞ്ഞില്ല. ഒരു കാര്യമേ എല്ലാവരും ആവശ്യപ്പെട്ടുള്ളൂ-പോകുന്നത് നല്ലത് തന്നെ; പക്ഷേ മതിയാക്കി ഇടയ്ക്ക് മടങ്ങിവരരുത്.

* * * * * * * * * * * * * * * * * * *

■ "വൈദികരെ തിരഞ്ഞെടുക്കുമ്പോൾ ആ ദൈവവിളി എങ്ങനെ വന്നു എന്നറിയണം. മനുഷ്യനെന്ന നിലയിലും വൈദികനെന്ന നിലയിലുമുള്ള രൂപവത്കരണം പ്രധാനമാണ്. വൈദികനായശേഷം എന്തു ചെയ്യാൻ പോകുന്നു എന്ന് തിരിച്ചറിയണം. ഓരോ വൈദികവിദ്യാർഥിയും വരുന്ന സാഹചര്യവും പരിശീലകരുടെ സാഹചര്യവുമെല്ലാം തികച്ചും വ്യത്യസ്തമാണ്. വ്യക്തിപരമായി അവർക്കൊപ്പം നടക്കണം. അവരുടെ കുടുംബം, പശ്ചാത്തലം ഒക്കെ അറിയണം. എന്നാലേ യേശുക്രിസ്തുവിന്റെ പൗരോഹിത്യം മാതൃകയാക്കുന്ന ഒരു വൈദികനെ സൃഷ്ടിക്കാനാവൂ".

* * * * * * * * * * * * * * * * * * *

■ പത്തു വർഷം മുൻപ് സഭയുടെ അദ്ധ്യക്ഷപദം ഏറ്റെടുക്കുമ്പോൾ മനസ്സിലുറപ്പിച്ചതും മറ്റുള്ളവർക്കു നൽകിയതുമായ ഒരു നിർദേശമുണ്ട് നമ്മളെ മനസ്സിലാക്കാത്തവരെ മനസ്സിലാക്കാനും വിമർശനത്തിന് അതേ അളവിൽ മറുപടി പറയാനും തർക്കിക്കാനും നിൽക്കരുത്. പകരം ഗുണപരമായ കാര്യങ്ങൾക്കുവേണ്ടി ആ സമയം കൂടി ചെലവഴിക്കുക. ഇന്ന് ഈ പത്താം



അഭിവന്ദ്യ ബാവാ തിരുമേനി വൈദികനായിരിക്കുമ്പോൾ മാതാപിതാക്കളോടും സഹോദരി സിസ്റ്റർ ജോയ്സിനോടുമൊപ്പം

വർഷത്തിൽ ആ തീരുമാനം എത്രമാത്രം ശരിയായിരുന്നെന്ന് തിരിച്ചറിയുന്നു. ഏറ്റവും വിമർശിച്ച സഹോദരീസഭയോടു പോലും മറുപടി പറയാൻ പോയില്ല. പത്തുവർഷം മറിച്ചുചിന്തിച്ച് പാഴാക്കിയിരുന്നെങ്കിൽ സ്വർഗം എന്നെ കുറ്റപ്പെടുത്തുന്ന പാപമായേനെ.

പത്തുവർഷം എന്നത് തുടക്കംമുതലുള്ളതിന്റെ തുടർച്ചയാണ്. ഞാൻ ആഗ്രഹിച്ച പദ്ധതികൾ നടപ്പാക്കിയെന്നല്ല, ദൈവം ആഗ്രഹിച്ച പദ്ധതികളുടെ നടത്തിപ്പിനായി ബലപ്പെടുത്തി എന്നാണ് എന്റെ ചിന്ത. ഇത്രയും കാലം അറിഞ്ഞതും പങ്കുവെച്ചതുമായ ഒട്ടേറെ അനുഭവങ്ങളുണ്ട്. അവയൊക്കെ സഭയുടെ ഓരോ പദ്ധതികളായി മാറി എന്നതാവും കൂടുതൽ ശരി. അമ്മയുടെ ഉദരത്തിൽ വച്ചുതന്നെ ദൈവം നമ്മെക്കുറിച്ചൊരു പദ്ധതി തയ്യാറാക്കുന്നു എന്നതിലാണ് എനിക്ക് വിശ്വാസം. ചരിത്രത്തിന്റെ തുടർച്ചയിലേക്ക് വിളിച്ചടുപ്പിച്ചതാണ് എന്ന ചിന്തയാണ് മനസ്സിനെ ഭരിക്കുന്നത്. മുൻഗാമികളായ മാർ ഈവാനിയോസ് പിതാവും ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും സിറിൽ മാർ ബസേലിയോസ് ബാവായും സഭയ്ക്കും സമൂഹത്തിനും നൽകിയ നേതൃത്വം കൺമുന്നിലുണ്ട്. അവർ കൈമാറിയത് കാത്തുസൂക്ഷിക്കുകയും പുതിയ വെല്ലുവിളികൾക്കനുസരിച്ച് നയിക്കുകയും ചെയ്യുക എന്നതാണ് ഈ പദവിയുടെ ദൗത്യം.

* * * * * * * * * * * * * * * * * * *

സഭ എന്നത് നാല് അതിർവരമ്പിനുള്ളിൽ നാം വരച്ചുവയ്ക്കുന്ന ഒരു സമൂഹമാവരുത് എന്ന് മുൻഗാമികൾ പഠിപ്പിച്ചിട്ടുണ്ട്. ദൈവരാജ്യത്തിന്റെ അതിർത്തിയില്ലാതെ സമൂഹം മുന്നിൽ കാണാൻ കഴിയണം. വൈദിക വിദ്യാർത്ഥിയായപ്പോൾ മുതൽ ആഗ്രഹിച്ചത് എല്ലാം കർത്താവിന്റെ കണ്ണിലൂടെ കാണാനാണ്. എന്റെ ചെറിയ ജീവിതസാഹചര്യങ്ങൾ മുതൽ ആഗ്രഹിച്ച കാര്യമാണ്. പലരുടെയും വേദന കാണുമ്പോൾ അതിനു പരിഹാരം പറയാതെ മുന്നോട്ടുപോകാനാവുകയില്ല. യേശുവിന്റെ കണ്ണിലൂടെ കാണുമ്പോൾ ആ സ്നേഹം ക്രിസ്ത്യാനിക്കു മാത്രം കൊടുക്കേണ്ടതല്ല.

* * * * * * * * * * * * * * * * * * *

എല്ലായിടത്തും മെഡിസിറ്റി ഉയരുന്ന കാലത്ത് വേറിട്ട ചിന്തയാണ് മെഡിക്കൽ വില്ലേജ് എന്ന ആശയത്തിലെത്തിച്ചത്. എല്ലാ രൂപതകളിലും മെഡിക്കൽ കോളജ് ആവശ്യമില്ല. ഗവേഷണത്തിനും പരിശീലനത്തിനും തിരുവല്ലയിലെ പുഷ്പഗിരി മെഡിക്കൽ കോളജുണ്ട്. പിന്നെ വേണ്ടത് ഗ്രാമങ്ങളിലെ ജനങ്ങൾക്ക് നഗരത്തിലെ ചികിൽസ ലഭ്യമാക്കുകയെന്നതാണ്. തിരുവനന്തപുരത്ത് പിരപ്പൻകോട് മെഡിക്കൽ വില്ലേജ് തുടങ്ങുമ്പോൾ ഗ്രാമങ്ങളിലെ രോഗികളുടെ മുഖമായിരുന്നു മനസ്സിൽ. അവർക്ക് സാമ്പത്തിക പിരിമുറുക്കത്തിന്റെ വേദനകളില്ലാതെ കയറിച്ചെല്ലാൻ കഴിയുന്ന, മികച്ച ചികിത്സ ലഭ്യമാകുന്ന ഒരിടം. എച്ച്.ഐ.വി ബാധിതരായ കുട്ടികളുടെ കേന്ദ്രമുണ്ട് അവിടെ. അവർക്ക് അത് വീടാണ്. അവർ ഓടിവരുമ്പോൾ, അപ്പനടുത്ത ബോധ്യത്തോടെയാണ് ആ വരവ്. എനിക്കും അവർക്കും ഒരുപോലെ വീടായി തോന്നുന്ന ഒരിടം. കുഷ്ഠരോഗ ചികിത്സാകേന്ദ്രം, ഡയാലിസ് സെന്റർ, ലഹരി വിമോചന കേന്ദ്രം, കാൻസർ ചികിത്സാകേന്ദ്രം, പാലിയേറ്റീവ് കെയർ അങ്ങനെ എല്ലാ രോഗങ്ങൾക്കും താങ്ങാവുന്ന ചെലവിൽ ചികിത്സ എന്ന സ്വപ്നം അവിടെ പൂർണ്ണമാകുന്നു.

ആശുപത്രിയോട് ചേർന്ന് പാലവിള റസിഡൻസ്



അസ്സോസിയേഷൻ ഉണ്ട്. അവിടെ എന്ത് ആഘോഷം നടന്നാലും ഒരു പങ്ക് ആശുപത്രിയിലെ അന്തേവാസികളായ കുട്ടികൾക്ക് എത്തും. ദുർബലരെ സഹായിക്കുമ്പോൾ ബന്ധങ്ങൾ വിപുലപ്പെടുന്നതിങ്ങനെയാണ്. മെഡിക്കൽ വില്ലേജ് എന്നത് മാത്രമല്ല സഭയുടെ എല്ലാ ഭദ്രാസനങ്ങളിലും ജീവകാരുണ്യം എന്നത് വലിയൊരു ആഘോഷമാക്കുന്ന സംസ്കാരം ശക്തമായി വരുന്നുണ്ട്. ആഡംബരമുള്ള റാലികൾ ഒഴിവാക്കി ജീവന്റെ ആഘോഷമായ ജീവകാരുണ്യത്തിലേക്ക് സഭ ഒന്നാകെ വരുന്ന കാഴ്ച, പേടിപ്പെടുത്തുന്ന തിന്മകളുടെ ഈ കാലത്ത് നൽകുന്ന പ്രതീക്ഷ ചെറുതല്ല. നമ്മുടെ



കൊച്ചുപള്ളി എന്നതിനപ്പുറം സമൂഹത്തിലെ എല്ലാവർക്കുമുള്ള കെയർ ഹൗസായി ദൈവാലയം മാറണം. അതിരില്ലാതെ പാവങ്ങളെ സഹായിക്കണം. നമ്മുടെ വീടിനപ്പുറത്തേക്ക് നോക്കിയാൽ നമ്മുടെ കാര്യം ദൈവം കരുതും. ചുരുക്കത്തിൽ പള്ളിയുടെ ഭിത്തിക്ക് വലുപ്പം കൂടണം.

* * * * * * * * * * * * * * * * * * *

മലങ്കരയ്ക്ക് അപ്പുറത്തേക്ക് സഭ വളരണമെന്ന് മാർ ഈവാനിയോസ് പിതാവ് ആഗ്രഹിച്ചു. ആ പ്രതീക്ഷയെക്കാളൊക്കെ എത്രയധികമായി സഭ ഇന്ന് വിപുലപ്പെടുന്നു എന്നതിൽ ആ പിതാക്കന്മാർ എത്ര സന്തോഷിക്കുന്നുണ്ടാകും. കർത്താവിന്റെ സഭയുടെ ആരാധനാഭാഷ മലയാളം മാത്രമല്ല എന്ന തിരിച്ചറിവ് കൂടി ഈ വളർച്ചയുടെ കാലം നമ്മെ ഓർമിപ്പിക്കുന്നു. മാർത്താണ്ഡം ഭദ്രാസനത്തിലെ ദൈവാലയങ്ങളിൽ ആരാധന തമിഴിൽ അർപിച്ചപ്പോൾ അത് കൂടുതൽ ഹൃദ്യമായി. മലങ്കരയുടെ പൈതൃകം അതത് ഭാഷയിൽ കൈമാറുക എന്ന ബൃഹത്തായ ഒരു പദ്ധതിയാണ് ഇപ്പോഴുള്ളത്. സുറിയാനി ആരാധന മലയാളത്തിലേക്ക് വന്നപ്പോൾ സംഭവിച്ചതുപോലെ ഇതും സംഭവിക്കണം. ഹിന്ദി, കന്നഡ, തമിഴ്, ഇംഗ്ലീഷ് ഭാഷകളിൽ മലങ്കര ആരാധനാക്രമം തയ്യാറായികഴിഞ്ഞു. ഒഡിയ ഭാഷയിലേക്ക് ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നു. തെലുങ്കും വൈകാതെ വരും. എല്ലാ വൻകരകളിലേക്കും സഭയുടെ ശുശ്രൂഷ വ്യാപിക്കുന്നത് നൽകുന്ന സന്തോഷം ചെറുതല്ല. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ മലങ്കരമക്കൾക്ക് പാരമ്പര്യരീതിയിൽ ശുശ്രൂഷ ചെയ്യാൻ അവസരമൊരുങ്ങുകയാണ്. എന്നാൽ വലിയ ലോകനഗരങ്ങളിലേക്ക് ചെന്നെത്തുമ്പോൾ തന്നെ നമ്മുടെ നാട്ടിലെ അവഗണിക്കപ്പെട്ട് കിടക്കുന്ന പ്രദേശങ്ങളെയും പ്രധാനമായി കാണുന്നു എന്നതിന്റെ ഉദാഹരണമാണ് പാറശാല ഭദ്രാസനം.

എല്ലാ വിഭാഗങ്ങൾക്കും നീതി ലഭ്യമാക്കണം എന്ന ആഗ്രഹത്തിന്റെ ഭാഗമായാണ് ഭാരത കത്തോലിക്കാ മെത്രാൻ സമിതി ദളിത് നയം തന്നെ രൂപീകരിച്ചത്. അത് രൂപപ്പെടുത്തുന്നതിൽ മുന്നിൽ നിന്ന് നയിക്കാനായി എന്നത് സമിതിയുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ വ്യക്തിപരമായും അഭിമാനം നൽകുന്ന കാര്യമാണ്. നാടാർ സംവരണ കാര്യത്തിൽ നടത്തിയ ഇടപെടലുകൾ ഏറെ മുന്നോട്ട് പോയെങ്കിലും പൂർണ്ണഫല പ്രാപ്തിയിലെത്താൻ വൈകുന്നത് സങ്കടകരമാണ്. എങ്കിലും വൈകാതെ അത് സഫലമാകുമെന്ന ശുഭപ്രതീക്ഷയുണ്ട്.

* * * * * * * * * * * * * * * * * * *

ഇങ്ങനെയൊക്കെ സഭ വലുതാകുമ്പോഴും വലിയൊരു ദു:ഖം ഇപ്പോഴും ബാക്കിയാകുന്നു. മലങ്കരസ



ഭയെ സാർവ്വത്രികസഭയിൽ പ്രതിനിധാനം ചെയ്യാൻ ഈ ചെറിയ കൂട്ടം മതിയോ? മലങ്കര സഭ മുഴുവൻ അതിൽ വേണം എന്നതിൽ എനിക്ക് സംശയമില്ല. കത്തോലിക്കാ കൂട്ടായ്മയിൽ പ്രവേശിച്ച ശേഷം ഈ ചെറിയ കൂട്ടത്തിന് ലഭിച്ച കൃപയും അനുഗ്രഹവും വസ്തുനിഷ്ഠമായി വിലയിരുത്തപ്പെടണം. അത് ഐക്യത്തിന്റെ ഫലമാണ്. സഹോദരസഭകളുടെ ആലോചനയ്ക്കായി ഒരു ചോദ്യം-1930ൽ നടന്ന ഐക്യം കൊണ്ട് സഭയ്ക്ക് എന്ത് നഷ്ടമാണുണ്ടായത്. ആകമാനസഭയുടെ തലവനും വി. പത്രോസിന്റെ പിൻഗാമിയുമായ റോമിലെ മാർപാപ്പായുമായുള്ള സമ്പൂർണ്ണ ഐക്യം ചരിത്രത്തിന്റെ അനിവാര്യതയാണ്. സുവിശേഷ ആഭിമുഖ്യവും ജീവകാരുണ്യ പ്രതിബദ്ധ തയും വിശാല മനസ്സും മലങ്കര സഭയക്ക് കൂടുതലായി ഉണ്ടായത് തിരുസഭാ ബന്ധത്തിലാണ്.



* * * * * * * * * * * * * * * * * * * *

■ കർദ്ദിനാൾ പദവി ലഭിച്ചതോടെ സഭയ്ക്ക് സാർവ്വത്രികസഭയിൽ എത്ര വലിയ പദവിയാണു കിട്ടിയത്. ഫ്രാൻസിസ് മാർപാപ്പയെ തിരഞ്ഞെടുത്ത കോൺക്ലേവിൽ കർദ്ദിനാൾ എന്ന നിലയിൽ പങ്കെടുത്ത് മലങ്കരസഭയുടെ പ്രാതിനിധ്യം ഉറപ്പാക്കാൻ കഴിഞ്ഞത് എത്രയോ വലിയ കാര്യമാണ്. വ്യക്തിത്വം നഷ്ടപ്പെടാതെ, സ്വയംഭരണം നിലനിർത്തി അവിഭക്ത മലങ്കര സഭ സാർവത്രിക സഭയിൽ ഉജ്വലമായി പ്രശോഭിക്കണം എന്ന് പൂർവ പിതാക്കന്മാർ ആഗ്രഹിച്ചതുപോലെ ഞാനും ആഗ്രഹിക്കുന്നു. അങ്ങനെയുള്ള ഒരു കൂട്ടായ്മയിൽ മലങ്കര സഭയിൽ ഏതൊരു സഭാ പിതാവിന്റെയും കീഴിൽ ഏതു സ്ഥാനത്തും ശുശ്രൂഷ ചെയ്യാൻ ഞാൻ സന്നദ്ധനാണെന്ന് ഹൃദയപൂർവം വീണ്ടും അറിയിക്കുന്നു. ഒരു വൈദികൻ എന്നോടുപറഞ്ഞൊരു ഉദാഹരണം ഓർമിപ്പിക്കട്ടെ, കോട്ടയത്തെ തിരുനക്കര മൈതാനത്ത് ഒരു ശുശ്രൂഷയ്ക്കിടെ ബാറെക്മോർ സ്തൗമൻ കാലോസ് എന്നു കേട്ടാൽ പ്രതിവാക്യമായി കുറിയേലായിസോൻ എന്ന് സഭാ വ്യത്യാസമില്ലാതെ ആരും പറഞ്ഞുപോകില്ലേ? കുടുംബയോഗങ്ങളും ജീവകാരുണ്യ പ്രവർത്തനങ്ങളും വിവിധ സഭാമക്കൾ ഒരുമിച്ച് ചേർന്ന് ഭംഗിയായി നടത്തുന്നത് കാണുന്നുണ്ട്. ഇനിയും ഐക്യത്തിന്റെ ഒട്ടേറെ മേഖലകളുണ്ട്. ഒരുമിച്ച് കൂടുന്നതിൽ സഭാപിതാക്കന്മാർക്ക് ആത്മസന്തോഷമുണ്ട്. അത് അവർ പ്രകടിപ്പിക്കണം. രണ്ടാം വത്തിക്കാൻ കൗൺസിൽ ചൂണ്ടിക്കാട്ടിയതുപോലെ വിഭജനത്തിൽ കഴിയുമ്പോൾ നമ്മൾ പാപത്തിൽ കഴിയുന്നു.



* * * * * * * * * * * * * * * * * * * *

■ സാർവത്രിക സഭയിലെ പിതാക്കന്മാർ മറ്റുള്ളവർക്ക് നമ്മെ പരിചയപ്പെടുത്തുന്നത് സജീവമായ സഭ എന്നു പറഞ്ഞുകൊണ്ടാണ്. യുവജനങ്ങൾ വിശ്വാസത്തിൽ നിന്ന് അകലുന്നു എന്ന് വ്യാകുലപ്പെടുന്ന പാശ്ചാത്യ സഭകൾക്ക് നമ്മൾ വലിയ അത്ഭുതവും ഉദാഹരണവുമാണ്. അതുകൊണ്ട് അവിടൊക്കെ ചെല്ലുമ്പോൾ യുവജനങ്ങളുമായി നമുക്ക് സംവാദത്തിന് അവസരമൊരുക്കുന്നു. ലോകമെങ്ങും മലങ്കര സഭ വ്യാപിക്കുമ്പോൾ നാമും ഈ യാഥാർത്ഥ്യം മനസ്സിലാക്കണം. ദേവാലയങ്ങളോട് അടുപ്പമില്ലാത്ത ഒട്ടേറെ ചെറുപ്പക്കാരുടെ കൂട്ടുകെട്ടിലാണ് വിദേശത്തുള്ള പല മലങ്കര കുടുംബങ്ങളിലേയും മക്കളുള്ളത്. അവരും മാതാപിതാക്കളും വിശ്വാസത്തിന്റെയും വിശ്വാസമില്ലായ്മയുടേയും സംഘർഷം ചുറ്റും കാണുന്നു. പള്ളിയിൽ പോകാത്ത കൂട്ടുകാർ നമ്മുടെ കുഞ്ഞുങ്ങളെയും സ്വാധീനിക്കും. മാതാപിതാക്കൾ അതോടെ അക്ഷമരാകും. ആ നാടുകളിലെ നമ്മുടെ കുഞ്ഞുങ്ങളോടുള്ള സമീപനവും അതുകൊണ്ടുതന്നെ വളരെ പ്രധാനമാണ്. വിദേശത്തേക്ക്

ശുശ്രൂഷയ്ക്കായി വൈദികരെ അയക്കുമ്പോൾ ഇക്കാര്യം നല്ലവണ്ണം ബോധ്യപ്പെടുത്തിയാണ് വിടുന്നതും.

മെത്രാനായ ശേഷം ജർമനിയിൽ ഒരു കുടുംബത്തിൽ ചെന്നപ്പോൾ അവിടുത്തെ ചെറുപ്പക്കാരനായ മകൻ എന്നെ 'ദൂ' എന്ന് അഭിസംബോധന ചെയ്ത് സംസാരിച്ചു. ഏറ്റവും അടുപ്പമുള്ളവരെ വിളിക്കുന്ന വാക്കാണ് ദൂ (Du – നീ എന്നർത്ഥം). ബഹുമാനപൂർവ്വം വിളിക്കണമെങ്കിൽ 'സീ' (Sie- അങ്ങ്) എന്നു വേണം. എന്നോടുള്ള അടുപ്പം കാരണം വിളിച്ചുപോയതാണ്. പക്ഷേ മാതാപിതാക്കൾ അസ്വസ്ഥരായി. പിതാവിനെ നീ എന്നു വിളിക്കുകയോ?. അവിടെയാണ് നമ്മൾ അവരുടെ സാഹചര്യം മനസിലാക്കി ഇടപെടേണ്ടത്. അവരോട് വെറുതെ ദേഷ്യപ്പെട്ടാൽ അടുപ്പമാണ്ഇല്ലാതാവുന്നത്.

* * * * * * * * * * * * * * * * * * *

■ ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു കേൾക്കുന്ന വാർത്തകൾ എന്തൊക്കെയാണ്?. ആദിമ ക്രൈസ്തവസഭ നേരിട്ട പീഡനങ്ങളുടെ കാലം വീണ്ടും വന്നിരിക്കുന്നു എന്നു തോന്നുന്നു. സുവിശേഷ ത്തിന് എല്ലാക്കാലത്തും മർദ്ദനമേറ്റിട്ടുണ്ട്. ഇന്ന്ഭീതിജനകമാണ്പശ്ചിമേഷ്യ ഉൾപ്പെടെയുള്ള മേഖല കളിലെ ക്രൈസ്തവരുടെ സ്ഥിതി. ശാരീരികമായി എതിർത്ത് ഇല്ലാതാക്കാൻ നോക്കുക. തലയറുത്ത് കൊല്ലുക. ഇറാഖിലും സിറിയയിലുമൊക്കെ നടക്കുന്നത് വംശഹത്യയാണ്. പക്ഷേ, ഒരു രക്തസാക്ഷിയുടെ തലയറുക്കുമ്പോൾ മറ്റൊരിടത്ത് വിശ്വാസി സമൂഹം രൂപപ്പെട്ടു വരുകയാണ്.നിവൃത്തിയില്ലാതെനാടുപേക്ഷിക്കേണ്ടിവരുമ്പോഴും അവർ വിശ്വാസം ഉപേക്ഷിക്കാൻ തയ്യാറല്ലെന്നതു കൂടി കാണണം. കൽദായ പാത്രിയർക്കീസ് സാക്കോ ബാവാ തിരുമേനി ഇറാഖിലെ മൊസൂളിലാണ് താമസിക്കുന്നത്. അവസാനത്തെ കൽദായ കത്തോലിക്കനും ഇവിടം വിടുന്നതുവരെ മൊസൂളിൽ തന്നെ ഉണ്ടാവും എന്ന പ്രഖ്യാപനത്തോടെയാണ് അദ്ദേഹത്തിന്റെ ജീവിതം. അന്ത്യോഖ്യ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ലെബനോനിൽ വെടിയുണ്ടകൾക്കു നടുവിലാണു കഴിയുന്നത്. ചാവേർ ആക്രമണം വരെയുണ്ടായി. വധഭീഷണിക്കപ്പുറം കർത്താവിന്റെ മുഖം തെളിഞ്ഞുനിൽക്കുന്നതിനാൽ അവർക്കെല്ലാം പ്രത്യാശയുണ്ട്.

* * * * * * * * * * * * * * * * * * *

■ ഒരു ആവശ്യം തോന്നിയാൽ അമ്മയോടാണു പറയുക. അമ്മ എന്നാൽ പരിശുദ്ധ അമ്മയോട്. അമ്മ ഇത് നടത്തിത്തരണം എന്നു പറഞ്ഞു കഴിഞ്ഞാൽ അതു നടന്നിരിക്കും എന്നത് എന്റെ അനുഭവമാണ്. നന്മയുള്ള ആവശ്യമാണെന്നുറപ്പുണ്ടെങ്കിൽ ദൈവമാതാവിനോട് ധൈര്യമായി പറയാം. കുരിശിനരികെ വച്ച് പുത്രൻ തമ്പുരാൻ നൽകിയ വാക്കാണത്. കുരിശിൻ ചുവട്ടിലെ സംരക്ഷണമാണത്.

* * * * * * * * * * * * * * * * * * *

■ വിശുദ്ധ കുർബാനയാണ് ഏറ്റവും വലിയ പ്രാർത്ഥന. ദൈവം ചെയ്ത എല്ലാ രക്ഷാകര പ്രവൃത്തിയും നാം ആഘോഷിക്കുന്ന പ്രാർത്ഥന. രണ്ടാമത്തെ വരവ് വരെ ആഘോഷിക്കാനായി നമുക്കു തന്നിരിക്കുന്ന അനുഭവം. ഈ കുർബാന അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവുമാകുന്നു എന്നു കുർബാനയിൽ പറയുന്നത് അക്ഷരാർത്ഥത്തിൽ അനുഭവമാണ്. അത് വൈദികനായപ്പോൾ മുതൽ അനുഭവിക്കുന്നതാണ്. എല്ലാറ്റിനെയും ബലപ്പെടുത്തുന്നതാണ് കുർബാനയെന്ന അനുഭവം. ദൈവം ഒരു നിയോഗം ഏൽപ്പിക്കുമ്പോൾ തന്നെ അത് നടപ്പാക്കാനുള്ള കൃപയും തരുന്നു. ഇത് ഓരോ ദിവസവും ഓരോ അനുഭവം കഴിയുമ്പോഴും ശക്തമായി അനുഭവപ്പെടുന്നു. വിശ്വാസികളോടൊപ്പമുള്ള പ്രാർത്ഥന നൽകുന്ന ശക്തിയും വളരെ വലുതാണ്. രാത്രിജാഗരണ പ്രാർത്ഥനയിലൊക്കെ ജനങ്ങൾക്കൊപ്പം പങ്കെടുക്കുമ്പോൾ കിട്ടുന്ന ബലം എല്ലാ പ്രതിസന്ധികളും മറക്കാനും മറികടക്കാനും കഴിവു നൽകുന്നതാണ്. ഈ അനുഭവങ്ങളാണ് പാവപ്പെട്ടവരെ കാണുമ്പോൾ അവർക്കായി



എന്തെങ്കിലും ചെയ്യണമെന്ന തോന്നൽ ഉണ്ടാകുന്നത്. അല്ലാതെ സാമൂഹിക ശാസ്ത്ര പഠനത്തിൽ നിന്നു കിട്ടുന്ന അറിവുകളല്ല.

* * * * * * * * * * * * * * * * * * *

എല്ലാ വർഷവും ജനുവരി രണ്ടിന് മാർ ബസേലിയോസ് ക്ലീമിസ് ബാവായുടെ നാമഹേതുക തിരുനാൾ ചടങ്ങ് തിരുവനന്തപുരത്തിന്റെ ഏറ്റവും വലിയ കൂട്ടായ്മകളിലൊന്നാണ്. രാഷ്ട്രീയ, സമുദായ, സാംസ്കാരിക നേതാക്കൾ, ഉദ്യോഗസ്ഥപ്രമുഖർ തുടങ്ങി കേരളത്തിന്റെ വിവിധഭാഗങ്ങളിൽനിന്ന് ആ ചടങ്ങിനെത്തുന്നവരുടെ ഒരു ഗ്രൂപ്പ് ഫോട്ടോ അഭിപ്രായവ്യത്യാസങ്ങൾക്ക് പരിഹാരമായി തൂക്കിയിടാം.

രാഷ്ട്രീയവും സഭയുമായി എങ്ങനെയാണ് സംവാദവും സഹകരണവുമുണ്ടാകുന്നത്?

"നമുക്ക് ഇടപെടാനും സഹകരിക്കാനും കഴിയുന്ന ഒട്ടേറെ നേതാക്കൾ വിവിധ പാർട്ടികളിലുണ്ട്. അവരിൽ വലിയൊരു വിഭാഗവും ഒരുപാട് നന്മ ചെയ്യാൻ ആഗ്രഹിക്കുന്നവരാണ്. പൊതുസമൂഹം അറിയാതെ നന്മ ചെയ്യുന്നവരും ഒട്ടേറെ. പലപ്പോഴും നന്മ ചെയ്യാൻ തടസ്സമാവുന്നത് ഒട്ടേറെ സമ്മർദങ്ങളാണ്. രാഷ്ട്രീയവും പ്രാദേശികവും സാമുദായികവുമൊക്കെയായ സമ്മർദങ്ങൾ പലപ്പോഴും അവർക്കു താങ്ങാവുന്നത് അപ്പുറമാണ്. സ്വാഭാവികമായും നന്മചെയ്തില്ലെങ്കിലും വേണ്ടില്ല, വിവാദം വേണ്ടല്ലോ എന്നവർ ചിന്തിക്കും. അവരെ നിരീക്ഷിക്കാനുള്ള സംവിധാനം നിലനിർത്തിക്കൊണ്ടുതന്നെ അവർക്കു പ്രവർത്തന സ്വാതന്ത്ര്യം സമൂഹവും മാധ്യമങ്ങളും അനുവദിച്ചുനോക്കൂ. നമുക്ക് അത്ഭുതങ്ങൾ കാണാനാവും. നന്മ ആരു ചെയ്താലും അംഗീകരിക്കണം. നല്ലതു പറയാൻ ആഗ്രഹിച്ചാലും സ്വാർത്ഥത കൊണ്ടാണ് നമ്മൾ അതു ചെയ്യാത്തത്. നമ്മൾ വിശ്വസിക്കാത്ത പ്രത്യയശാസ്ത്രക്കാരൻ നന്മ ചെയ്യുമ്പോൾ അതു നന്മയല്ലാതെ ആകുമോ? നമുക്കൊപ്പം നിൽക്കുന്നവർ തിന്മ ചെയ്താൽ അത് തള്ളിപ്പറയാനും കഴിയണം. നന്മ ചെയ്യാൻ വേണ്ടി ധാർമികത നഷ്ടപ്പെടുത്തേണ്ട കാര്യമില്ല. അവരോടൊക്കെ സഹകരിക്കുമ്പോൾ ധാർമീകതയിൽ വിട്ടുവീഴ്ചയില്ലാതെ തന്നെ പാവപ്പെട്ടവർക്കായി കാര്യങ്ങൾ നടത്തിയെടുക്കാൻ കഴിയും."

നാമഹേതുക ചടങ്ങിന്റെ ഓരോ വർഷവും മാർ ക്ലീമിസ് ബാവാ ഓരോ ജീവകാരുണ്യപദ്ധതി നടപ്പാക്കും. പദവിയിൽ പത്തു വർഷം പിന്നിട്ടതോടെ പദ്ധതികൾ പത്തായി. ഓരോ വർഷത്തെയും കൂട്ടായ്മ വിപുലപ്പെടുമ്പോൾ പദ്ധതികളും വിപുലമാകുന്നു. 2000 കുടുംബങ്ങൾക്ക് വീട് വച്ചുനൽകുന്ന പദ്ധതിപ്രകാരം ഇപ്പോൾ തന്നെ 1300 വീടുകൾ പൂർത്തിയായിക്കഴിഞ്ഞു. 12 കോടി രൂപയാണ് തദ്ദേശീയമായി ഇതിനായി സ്വരൂപിച്ചത്. എല്ലാ സമുദായാംഗങ്ങളെയും അർഹതയുടെ അടിസ്ഥാനത്തിൽ ഈ പദ്ധതിയുടെ ഗുണഭോക്താക്കളായി തിരഞ്ഞെടുത്തു എന്നതും പുതിയ കാലത്തിനു നൽകുന്ന വലിയ സന്ദേശം.



* * * * * * * * * * * * * * * * * * *

"പാവപ്പെട്ട കുടുംബങ്ങളിലെ ഒട്ടേറെ കുട്ടികളെ നല്ല പ്രഫഷനൽ കോഴ്സുകളിൽ സ്കോളർഷിപ് ഉൾപ്പെടെ നൽകി പഠിപ്പിച്ചുവിട്ടതിന്റെ സന്തോഷം നമ്മൾ അനുഭവിക്കുകയാണ്. അവർക്കു കിട്ടിയ കരുതൽ സഹജീവികളോടും അവർ കാണിക്കുന്നു. ഇത്തരത്തിൽ സൗഭാഗ്യം കിട്ടിയ ഒട്ടേറെ ചെറുപ്പക്കാർ എന്നെ കാണാൻ വരും. ആദരം പ്രകടിപ്പിക്കും അവരോടൊക്കെ പറയുന്നത് ഒരു കാര്യമാണ്-വ്യക്തിപരമായി എന്നോടു നിങ്ങൾക്കു സ്നേഹവും ബഹുമാനവും ഉണ്ടെന്ന് അറിയാം. അത് സ്വാഭാവികമായി വന്നോട്ടെ. പക്ഷേ എന്റെ മുന്നിൽ തല വണങ്ങിനിൽക്കുന്നതിപ്പുറം, നിങ്ങൾക്കു കിട്ടിയ ഈ പരിഗണന നിങ്ങൾ മറ്റുള്ളവർക്കു കൂടി കൈമാറണം."

"ബുദ്ധിമുട്ടുള്ള കുടുംബത്തിലെ ഒരു ചെറുപ്പക്കാരൻ അരമനയിൽ ജോലി ചെയ്തിരുന്നു. മികച്ച വിദ്യാഭ്യാസയോഗ്യത നേടിയതോടെ നമ്മുടെതന്നെ കോളജിൽ അധ്യാപകനായി നിയമിച്ചു. വിവാഹം ഞാനാണ് ആശിർവദിച്ചത്. വിവാഹശേഷം ഭാര്യയുമൊത്ത് ബിഷപ്സ് ഹൗസിൽ വന്ന് ഒരു മോതിരവും വളയും ഊരി എന്റെ കയ്യിൽ തന്നിട്ടു പറഞ്ഞു: ഏതെങ്കിലും പാവപ്പെട്ടവർക്കു പിതാവു കൊടുക്കണം. ഞാൻ അത്ഭുതപ്പെട്ടുപോയി. എത്രകിട്ടിയാലും തികയാത്ത ഈ കാലത്ത് ഇങ്ങനെയൊക്കെ ചെയ്യാൻ തോന്നുന്നല്ലോ? "

***അഭിമുഖം അവസാനിക്കുമ്പോൾ തോന്നുന്നത് ഇതാണ് ദൈവവഴിയിലെ പാലം നീളുകയാണ്. അതിലൂടെ നന്മ ഇങ്ങനെ കൈമാറിക്കൈമാറി വരുമ്പോൾ ലോകം എത്ര സുന്ദരമാവും...***




# സഭയുടെ തലവനും പിതാവും



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായി ഐസക്ക് മാർ ക്ലീമിസ് പിതാവിനെ 2007 ഫെബ്രുവരി 10-ന് സഭയുടെ പരിശുദ്ധ സുന്നഹദോസ് തെരഞ്ഞെടുത്തു. മഹാന്മാരായ മുൻഗാമികളുടെ സഭാദർശനവും കർമ്മകുശലതയും നിയുക്ത കാതോലിക്കാബാവായിൽ നിറഞ്ഞുനിന്നത് സുന്നഹദോസ് പിതാക്കന്മാർ വിലമതിച്ചു. തിരുവല്ല അതിരൂപതയിൽ ജനിച്ചുവളർന്ന്, ആലുവ സെമിനാരിയിലും പൂനാ സെമിനാരിയിലും പരിശീലനം സിദ്ധിച്ച്, ബത്തേരി രൂപതയ്ക്കുവേണ്ടി വൈദികനായി, ബത്തേരി ഭദ്രാസനത്തിന്റെ വിവിധ അജപാലന-കാര്യനിർവ്വഹണ മേഖലകളിൽ നേതൃവൈഭവം ആർജിച്ച്, ബാംഗളൂരും റോമിലും ദൈവശാസ്ത്രത്തിൽ ഉപരി പഠനം നടത്തി ഉന്നത വിജയങ്ങൾ കരസ്ഥമാക്കിയ ബാവാതിരുമനസിന് തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായും, അമേരിക്കൻ എക്സാർക്കേറ്റിന്റെ എക്സാർക്കേറ്ററായും, തിരുവല്ല അതിഭദ്രാസനത്തിന്റെ മെത്രാപ്പോലിത്തൻ ആർച്ചു ബിഷപ്പ് ആയും പ്രവർത്തിച്ചതിന്റെ അനുഭവ സമ്പത്തും, വൈവിധ്യമുള്ള പ്രവർത്തനമേഖലകളിൽ നിന്ന് ലഭിച്ച നന്മകളും മുതൽ കൂട്ടായിരുന്നു.

സഭയുടെ തലവനും പിതാവുമെന്ന നിലയിൽ മലങ്കര സഭയിലെ എല്ലാ പിതാക്കന്മാരുമായും ആഴത്തിലുള്ള ഹൃദയബന്ധം ബാവാതിരുമനസ് കാത്തുസൂക്ഷിക്കുന്നു. KCBC, CBCI തലങ്ങളിലും പൊതുസമൂഹത്തിലുമുള്ള ഭാരിച്ച ഉത്തരവാദിത്വങ്ങൾക്കിടയിലും നിരന്തരവും, ക്രിയാത്മകവുമായ അജപാലന ഇടപെടലുകൾ ഓരോ ഭദ്രാസനത്തിന്റെയും സമഗ്രമായ വളർച്ച മുൻനിർത്തി നടത്തുന്നു. മാവേലിക്കര ഭദ്രാസനത്തിന്റെ ആരംഭത്തിലായിരുന്നു ബാവാതിരുമനസ് സഭ മുഴുവന്റെയും നേതൃസ്ഥാനത്തേക്ക് കടന്നുവന്നത്. ഭദ്രാസനത്തിന്റെ വളർച്ചയുടെ ഓരോ ഘട്ടത്തിലും ഹൃദയവിശാലതയോടെ നന്മമാത്രം മുൻനിർത്തിയുള്ള സഹകരണം നല്കുന്നു. പ്രോത്സാഹിപ്പിക്കുന്ന വാക്കുകളും, കൂടെ നിന്ന് പണിതുയർത്തുന്ന ആർജവത്വവുമായി, വിവിധ അഭ്യുദയകാംക്ഷികളെ ഏകോപിപ്പിച്ച് സഹായ സഹകരണങ്ങൾ ഒരുക്കി തരുന്നതിൽ ബാവാതിരുമനസ് കരുതലോടെ കൂടെയുണ്ട്.



**ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
**മെത്രാപ്പോലിത്ത**

പത്തനംതിട്ട, പുത്തൂർ, ഗുഡ്ഗാവ് സെന്റ് ക്രിസോസ്റ്റം, അമേരിക്ക-കാനഡ സെന്റ് മേരീസ് എന്നീ ഭദ്രാസനങ്ങളുടെയും പൂന-കഡ്കി എക്സാർക്കേറ്റിന്റെയും സ്ഥാപനം ബാവാതിരുമനസിന്റെ സഭാത്മകമായ ദീർഘവീക്ഷണത്തിന്റെയും പ്രവർത്തനക്ഷമതയുടെയും സജീവ നിദർശനങ്ങളാണ്. വിവിധ ഭൂപ്രദേശങ്ങളിലെ സഭാമക്കൾക്ക് സഭാത്മകമായ നിലനില്പും വളർച്ചയും ഈ ഭദ്രാസനങ്ങളുടെ കാനോനിക സ്ഥാപനം വഴി സാധിക്കുന്നു. ഭദ്രാസന സ്ഥാപനം വഴി ആ പ്രത്യേക ഭൂപ്രദേശത്ത് ആദ്ധ്യാത്മികവും ഭൗതികവുമായ വളർച്ച, മനുഷ്യവിഭവശഷിയുടെ ഏകോപനം, കൂട്ടായ ക്രൈസ്തവ സാക്ഷ്യം, വിവിധ ക്രൈസ്തവസഭകളോടു ചേർന്നുള്ള സുവിശേഷ പ്രഘോഷണം എന്നിവ സാധിക്കുന്നു. അതതു പ്രദേശങ്ങളിൽ സഭാ പാരമ്പര്യാനുസൃതവും ആരാധനക്രമാനുസൃതവുമായ ക്രൈസ്തവ ജീവിതം നയിക്കുവാൻ ഓരോ ഭദ്രാസനവും പശ്ചാത്തലമൊരുക്കുന്നു. തൊഴിൽ തേടി വിവിധ സ്ഥലങ്ങളിൽ എത്തിച്ചേർന്നിട്ടുള്ള മലങ്കര മക്കൾക്ക് സഭാ പൈതൃകം അഭംഗുരം കാത്തു സൂക്ഷിക്കുവാൻ അതതു ഭദ്രാസനങ്ങൾ അവസരം ഒരുക്കുന്നു. വിവിധ ഭദ്രാസനങ്ങൾ രൂപീകരിച്ചതുവഴി അതതു ഭൂപ്രദേശങ്ങളുടെ വികസനം വേഗത്തിലാവുന്നു. സഭാസംവിധാനങ്ങളുടെ സേവനങ്ങൾ സഭാമക്കൾക്ക് വേഗത്തിൽ ലഭ്യമാക്കുന്നു. അഭിവന്ദ്യരായ ജേക്കബ് മാർ ബർണബാസ് പിതാവ്, ഏബ്രഹാം മാർ ജൂലിയോസ് പിതാവ്, വിൻസന്റ് മാർ പൗലോസ് പിതാവ്, തോമസ് മാർ അന്തോണിയോസ് പിതാവ്, സാമുവേൽ മാർ ഐറേനിയോസ് പിതാവ്, ഫിലിപ്പോസ് മാർ സ്റ്റേഫാനോസ് പിതാവ്, തോമസ് മാർ യൗസേബിയോസ് പിതാവ് എന്നിവരെ മേൽപ്പട്ട ശുശ്രൂഷയ്ക്കായി പരിശുദ്ധ സുന്നഹദോസ് തെരഞ്ഞെടുത്തപ്പോൾ അവരെ അഭിഷേകം ചെയ്തത് ബാവാതിരുമനസ് ആണ്. കൂടാതെ തോമസ് മാർ കൂറിലോസ് പിതാവിനെ തിരുവല്ല അതിഭദ്രാസനത്തിന്റെ മെത്രാപ്പോലിത്തൻ ആർച്ച് ബിഷപ്പായി അഭിഷേചിച്ചു. വിവിധ ഭദ്രാസനങ്ങളും എക്സാർക്കേറ്റും വന്ദ്യ പിതാക്കന്മാർക്ക് അജപാലന ശുശ്രൂഷയ്ക്കായി നല്കുമ്പോഴും നിരന്തരമായ പിൻബലവും കൈത്താങ്ങും നല്കി ശ്രേഷ്ഠാചാര്യ ശുശ്രൂഷയിൽ അവരെ ബലപ്പെടുത്തുന്നു. അമേരിക്കൻ ഐക്യനാടുകൾ, കാനഡ, ആസ്ട്രേലിയ, ന്യൂസിലാൻഡ്, U.K, ജർമ്മനി, സ്വിറ്റ്സർലണ്ട്, ഗൾഫ് നാടുകൾ എന്നിവിടങ്ങളിലെല്ലാം ബാവതിരുമനസ് നല്കിയ സഭാ സംവിധാനങ്ങൾ അഭിനന്ദനാർഹമാണ്. ഗുഡ്ഗാവ് ഭദ്രാസനവും, പൂന-കഡ്കി എക്സാർക്കേറ്റും 2015 മാർച്ച് 26-ന് നിലവിൽ വന്നതോടുകൂടി ഭാരതം മുഴുവനും സുവിശേഷപ്രഘോഷണത്തിനുള്ള അസുലഭ അവസരം പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ മലങ്കര സഭയ്ക്കു നല്കി. ബാവാതിരുമനസ്സിന്റെ ശ്രദ്ധാപൂർണമായ പ്രതിബദ്ധതയും ആത്മസമർപ്പണവും ഈ സഭാ സംവിധാനത്തിന്റെ സാക്ഷാത്കാരത്തിന്റെ പിന്നിലുണ്ട്. ഭാരതത്തിനുള്ളിലെ വിവിധ മിഷൻകേന്ദ്രങ്ങളിൽ ദിവസങ്ങളോളം താമസിച്ച് അവിടുത്തെ അജപാലന ക്രമീകരണങ്ങൾക്ക് ബാവാതിരുമനസ് നേതൃത്വം നല്കുന്നു.

വിശ്വാസ സമൂഹത്തിന്റെ കൂടിവരവിനും സംഘാതമായ സുവിശേഷ സാക്ഷ്യത്തിനും ബാവാ തിരുമനസ് സവിശേഷമായ ഊന്നൽ നല്കുന്നു. സഭാമക്കൾ ഒരേ വിശ്വാസവും ഒരേ പൈതൃകവും ഏറ്റുപറയുവാനും അൾത്താരയ്ക്കു ചുറ്റും ഒരുമയോടെ ആരാധിക്കുവാനുമുള്ള അവസരമാക്കി അത്തരം കൂടിവരവിനെ ബാവാ തിരുമനസ് മാറ്റിയെടുക്കുന്നു. സഭാസമൂഹത്തിന്റെ കെട്ടുറപ്പും ഐക്യവും പ്രഘോഷിക്കുവാനും വിവിധ കാര്യാലയങ്ങളുടെ ശാക്തീകരണത്തിനും പൊതുവായ ആഘോഷങ്ങൾ അവസരം ഒരുക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കിയുടെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾ ബത്തേരി ഭദ്രാസനത്തിലെ കോടഞ്ചേരിയിൽ 2007 സെപ്റ്റംബർ 20, 21 തീയതികളിൽ ആഘോഷിച്ചപ്പോഴും, മലങ്കര സുറിയാനി കത്തോലിക്കാ സഭ കന്യാകുമാരി ജില്ലയിൽ പ്രേഷിത പ്രവർത്തനം ആരംഭിച്ചതിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾ മാർത്താണ്ഡം ഭദ്രാസനത്തിലെ മരിയഗിരിയിൽ 2009 സെപ്റ്റംബർ 20-26 തീയതികളിൽ ആഘോഷിച്ചപ്പോഴും, സൗത്ത് കാനറാ മിഷൻ സ്ഥാപനത്തിന്റെ സുവർണ്ണ ജൂബിലി ആഘോഷം 2016 സെപ്റ്റംബർ 17,18 തീയതികളിൽ പുത്തൂരിൽ നടത്തിയപ്പോഴും വിവിധ ഭദ്രാസനങ്ങളുടെ ആതിഥേയത്വത്തിൽ പുനരൈക്യസഭാസംഗമങ്ങൾ ക്രമീകരിച്ചപ്പോഴും ബാവാതിരുമനസിന്റെ നേതൃപാടവവും ഏകോപന മികവും പ്രകടമായിരുന്നു.

ഭദ്രാസനത്തിലെ ദൈവാലയങ്ങളുടെയെല്ലാം മാതൃദേവാലയം ഭദ്രാസന ദേവാലയമാണ് (കത്തീഡ്രൽ ദൈവാലയം). പൊതു ആരാധനാകേന്ദ്രം എന്നനിലയിൽ ഭദ്രാസന മക്കളുടെ ആദ്ധ്യാത്മികതയുടെ ദൃശ്യമായ സാക്ഷ്യകൂടാരമാണത്. ഭദ്രാസനങ്ങളുടെ ഒരുമിച്ചുള്ള പ്രാർത്ഥനയും അധ്വാനവും പങ്കുവെയ്പും കൂട്ടുത്തരവാദിത്വവും സമഞ്ജസമായി സമ്മേളിക്കുമ്പോഴാണ് ഓരോ കത്തീഡ്രലും രൂപപ്പെടുന്നത്. മൂവാറ്റുപുഴ, പത്തനംതിട്ട, മാവേലിക്കര, ബത്തേരി ഭദ്രാസന ദൈവാലയങ്ങളുടെ നിർമ്മാണത്തിൽ അതതു ഭദ്രാസനാദ്ധ്യക്ഷന്മാ




രോടൊപ്പം ബാവാതിരുമനസ് ക്രിയാത്മകമായി പങ്കാളിയാകുകയും മൂറോൻ കൂദാശ നടത്തി വിശ്വാസ സമൂഹത്തിനായി പ്രതിഷ്ഠിക്കുകയും ചെയ്തു. പുനരൈക്യ പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ഈടുറ്റ കണ്ണിയായ തിരുവനന്തപുരം -പാളയം സെന്റ് മേരീസ് പ്രോ-കത്തീഡ്രൽ സമാധാന രാജ്ഞി ബസിലിക്കയായി 2008 നവംബർ 10-ന് പരിശുദ്ധ സിംഹാസനം ഉയർത്തിയപ്പോൾ അത് ബാവാതിരുമനസിന്റെ സഭാ നേതൃത്വത്തിന് ഒരു പൊൻതൂവലായി.

ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികൾ ക്രിയാത്മകമായി വേഗത്തിലാക്കുന്നതിൽ ബാവതിരുമനസിന്റെ സ്ഥിരോത്സാഹത്തിനും നിശ്ചയദാർഢ്യത്തിനും വലിയ പങ്കുണ്ട്. 2007 ജൂലൈ 14-ന് മാർ ഈവാനിയോസ് പിതാവിനെ "ദൈവദാസനായി" ബാവാതിരുമനസ് പ്രഖ്യാപിച്ചു. നാമകരണ നടപടികൾക്കുവേണ്ട കാനോനിക സംവിധാനങ്ങൾ, കമ്മീഷനുകൾ, കാതോലിക്കേറ്റ് സെന്ററിൽ ഒരുക്കിയ ഭൗതിക സംവിധാനങ്ങൾ, സഭാനിയമത്തിലും, സഭാചരിത്രത്തിലും, ദൈവശാസ്ത്രത്തിലും പ്രാവീണ്യം നേടിയ വ്യക്തികളെ കണ്ടെത്തിയത്, വത്തിക്കാൻ കാര്യാലയങ്ങളുമായി ബന്ധപ്പെട്ട് വിവിധ നടപടികളുടെ ഏകോപനം, സഭാതലത്തിൽ വിശ്വാസ സമൂഹത്തെ ആത്മീയമായി പ്രബുദ്ധമാക്കിയത്, കബർ ചാപ്പൽ കാലോചിതമായി നവീകരിച്ചത്, കബർ ചാപ്പലിലെ നിത്യാരാധന സംവിധാനങ്ങൾ, അനുദിന ദിവ്യബലി, യാമനമസ്ക്കാരങ്ങൾ തുടങ്ങി എല്ലാ കാര്യങ്ങളിലും ബാവാതിരുമനസ് വ്രതനിഷ്ഠമായ മനസ്സോടെ നടപടി ക്രമങ്ങൾക്ക് നേതൃത്വം നല്കുന്നു. മാർ ഈവാനിയോസ് പിതാവിന്റെ ത്യാഗനിർഭരമായ സഭാജീവിതം അതിന്റെ തീവ്രതയിൽ സഭാമക്കൾക്ക് സംലഭ്യമാക്കുവാൻ, മാർ ഈവാനിയോസ് പിതാവ് എഴുതിയതും പിതാവിനെ കുറിച്ച് എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിക്കുവാനും അത് യഥേഷ്ടം ലഭ്യമാക്കുവാനും ബാവാതിരുമനസ് ശ്രദ്ധിക്കുന്നു. കബർ ചാപ്പലിന്റെ അരികിലായി ഇൻഫർമേഷൻ കൗണ്ടർ സ്ഥാപിക്കുവാനും പ്രത്യേകം ശ്രദ്ധിച്ചു. മാർ ഈവാനിയോസ് പിതാവിനെ കുറിച്ച് വിശാലമായ ബോധവത്ക്കരണം പൊതുസമൂഹത്തിന് നല്കാൻ ബാവാതിരുമനസ് നേരിട്ട് പദയാത്രാസംഘത്തെ നയിക്കുന്നതും ചരിത്രത്തിന്റെ മറ്റൊരു സവിശേഷതയാണ്. ജൂലൈ 14-ന് കബറിങ്കൽ രാത്രി മുഴുവൻ ജാഗരണ പ്രാർത്ഥനയിൽ നിമഗ്നനാകുന്ന ബാവാതിരുമനസ് നല്കുന്ന ആത്മീയ നേതൃത്വം ശ്രദ്ധേയമാണ്. ജൂലൈ 15-ന് ആഗോള കത്തോലിക്കാ സഭയിലെ പ്രഗത്ഭമതികളെ ക്ഷണിക്കുകയും അങ്ങനെ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മ തിരുന്നാളിന് ആഗോളമാനം നല്കുകയും ചെയ്തു. മനിലാ ആർച്ച് ബിഷപ്പ് അന്തോണിയോസ് ലൂയിസ് കർദ്ദിനാൾ താഗ്ലേ പിതാവ്, പൗരസ്ത്യ തിരുസംഘത്തിന്റെ സെക്രട്ടറി ജനറൽ ആർച്ച് ബിഷപ്പ് സിറിൽ വാസിൽ പിതാവ്, നീതിക്കും സമാധാനത്തിനും വേണ്ടിയുള്ള വത്തിക്കാന്റെ പൊന്തിഫിക്കൽ കൗൺസിൽ അദ്ധ്യക്ഷൻ പീറ്റർ കർദ്ദിനാൾ ടർക്ക്സൺ പിതാവ്, ന്യൂയോർക്ക് ആർച്ച് ബിഷപ്പ് കർദ്ദിനാൾ തിമോത്തി ഡോളൻ പിതാവ് എന്നിവർ തങ്ങളുടെ സാന്നിധ്യവും സന്ദേശവും വഴി മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മ തിരുനാളിനെ വിവിധ വർഷങ്ങളിൽ അർത്ഥ പൂർണ്ണമാക്കി. മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ പ്രദേശിക തലത്തിലുള്ള കാനോനിക അന്വേഷണം (ഒന്നാം ഘട്ടം) 2016 ആഗസ്റ്റ് 25-ന് പട്ടം സെന്റ് മേരീസ് അതിഭദ്രാസന ദൈവാലയത്തിൽ വച്ച് ബാവാതിരുമനസിന്റെ മുഖ്യകാർമ്മികത്വത്തിൽ നടന്ന കർമ്മ പരിപാടികളോടെ സമാപിച്ചു. നൈയാമികമായി തയ്യാറാക്കപ്പെട്ട അംഗീകൃത മൂലരേഖകൾ 2016 സെപ്റ്റംബർ 8-ന് റോമിലെ വിശുദ്ധരുടെ നാമകരണത്തിനായുള്ള അപ്പോസ്തോലിക തിരുസംഘത്തിന്റെ അദ്ധ്യക്ഷനായ ആഞ്ചലോ കർദ്ദിനാൾ അമാത്തോ പിതാവിന് ഔദ്യോഗികമായി ബാവാതിരുമനസ് കൈമാറി. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ ചരിത്രപരമായ രണ്ടാം ഘട്ടം വത്തിക്കാനിൽ 2017 ജനുവരി 31-ന് ഔദ്യോഗികമായി സമാരംഭിച്ചു. മാർ ഈവാനിയോസ് പിതാവ് തന്റെ മാതാപിതാക്കളെ കത്തോലിക്കാസഭയിലേക്ക് പുനരൈക്യപ്പെടുത്തിയ കല്ലുമല ദൈവാലയം, മാർ ഈവാനിയോസ് പിതാവ് താമസിച്ച പുതിയകാവിലെ വൈദിക മന്ദിരം (മാർ ഈവാനിയോസ് സ്മൃതിമന്ദിരം) എന്നിവ കാലോചിതമായി പുനരുദ്ധരിക്കുവാനും നവീകരിക്കുവാനും ബാവാതിരുമനസ് ക്രിയാത്മകമായ നേതൃത്വം എടുത്തു. സഭൈക്യത്തിനും പുനരൈക്യ മക്കളെ ഒരു സഭയായി പടുത്തുയർത്തുന്നതിനും ജീവിതം സമർപ്പിച്ച മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധന്മാരുടെ നിരയിൽ ചേർത്തു കാണുവാൻ സഭയുടെ തലവനും പിതാവുമെന്ന നിലയിൽ ബാവാതിരുമനസ് തപനിഷ്ഠകളോടെ സഭാമക്കളെ ഒരുക്കുന്നു.

ബാവാതിരുമനസ്സ് സഭാ സമൂഹത്തെ സജീവമായ ദൈവാരാധനയ്ക്കായി അവധാനതയോടെ ഒരുക്കുന്നു. സഭാമക്കൾ ഒത്തുകൂടുമ്പോഴെല്ലാം വി. കുർബാനയാണ് എപ്പോഴും കേന്ദ്രബിന്ദു. ഭക്തിയോടും വ്യക്തതയോടും ആരാധനയ്ക്ക് നേതൃത്വം നല്കുവാൻ ബാവാതിരുമനസ് ശ്രദ്ധിക്കുന്നു. ദൈവജനം ഒരുമിച്ച് ബോധപൂർവ്വം പരമപിതാവിനെ ആരാധിക്കുമ്പോഴാണ് സഭയെന്ന നിലയിൽ പ്രേഷിത സാക്ഷ്യം നല്കാൻ സഭാമക്കൾക്ക് സാധിക്കുന്നത്. ആരാധനക്രമ പുസ്തകങ്ങൾ ഭംഗിയായി അച്ചടിക്കുവാനും ദൈവജനത്തിന് ലഭ്യമാക്കുവാനും സഭാതല ലിറ്റർജിക്കൽ കമ്മീഷൻ ശ്രദ്ധിക്കുന്നു. ആധുനിക സാങ്കേതിക മികവിൽ, ആകർഷകമായി ആരാധനക്രമ പുസ്തകങ്ങൾ ദൈവജനത്തിന് സംലഭ്യമാക്കണമെന്ന് ബാവാതിരുമനസ് നിഷ്കർഷിക്കുന്നു. വി. കുർബാനതക്സ, കൂദാശക്രമങ്ങൾ, യാമനമസ്ക്കാരങ്ങൾ, ദിവ്യനിധി, നോമ്പുകാല പ്രാർത്ഥന പുസ്തകങ്ങൾ, ശ്ഹീമ്മോ നമസ്ക്കാരം തുടങ്ങി എല്ലാവിധ ആരാധനക്രമ പുസ്തകങ്ങളും വിശ്വാസ സമൂഹത്തിന് സുലഭമാണ്. വി. കൂദാശകളുടെ പരികർമ്മത്തിനുള്ള വിശുദ്ധ മൂറോൻ 2012 മാർച്ച് 9-ാം തീയതി പട്ടം കത്തീഡ്രലിൽ ആഘോഷമായി കൂദാശ ചെയ്തു എന്നത് ബാവാതിരുമനസ്സിലെ ശ്രേഷ്ഠാചാര്യ ശുശ്രൂഷയുടെ ഗരിമ വർദ്ധിപ്പിക്കുന്നു.



സ്വയംഭരണാവകാശമുള്ള സഭയായി മലങ്കര സുറിയാനി കത്തോലിക്കാ സഭയെ 2005 ഫെബ്രുവരി 10-ന് പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ ഉയർത്തി. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ലഭിച്ച അംഗീകാരവും പുനരൈക്യ സംരംഭങ്ങൾക്ക് ആഗോള കത്തോലിക്കാസഭ നല്കിയ വലിയ പ്രോത്സാഹനവുമായി ഇതിനെ വിലമതിക്കാം. സ്വയംഭരണാവകാശമുള്ള സഭയ്ക്ക് വിവിധ കാര്യാലയങ്ങളുടെ ഏകോപന പ്രവർത്തനങ്ങൾ സുഗമമായി നടത്തുവാനുള്ള പൊതു കാര്യാലയമായ പട്ടത്തെ കാതോലിക്കേറ്റ് സെന്റർ 2011 സെപ്റ്റംബർ 21-ന് ബാവാതിരുമനസ് കൂദാശ ചെയ്ത് സഭയ്ക്ക് സമർപ്പിച്ചു. സഭയുടെ പൊതുകാര്യാലയത്തിന്റെ നിർമ്മാണവും ഔദ്യോഗിക തുടക്കവും ബാവാതിരുമനസിലൂടെ യാഥാർത്ഥ്യമായ ദൈവികനന്മയാണ്. മലങ്കര മക്കൾക്ക് എന്നും അഭിമാനിക്കാവുന്ന തരത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ അസംബ്ലി ഇദംപ്രഥമമായ 2011 സെപ്റ്റംബർ 21-23 തീയതികളിൽ കാതോലിക്കാ സെന്ററിൽ സമ്മേളിച്ചു. പ്രേഷിതയായ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കാലോചിതമായ സഭാ നവീകരണത്തിനും ശാക്തീകരണത്തിനും പൊതു അസംബ്ലി വേദിയായി. സ്വയം വിലയിരുത്തുവാനും ദൗത്യം ഉൾക്കൊണ്ട് പ്രേഷിത തീഷ്ണതയിൽ മുമ്പോട്ടു പോകുവാനും പൊതു അസംബ്ലി കരുത്തു പകർന്നു. പ്രഥമ പൊതു അസംബ്ലി വിഭാവനം ചെയ്യുന്നതിനും സാക്ഷാത്ക്കരിക്കുന്നതിനും സഭയുടെ തലവനായ ബാവാതിരുമനസ്സിന്റെ ധിഷണാശക്തിക്കും നേതൃപാടവത്തിനും സാധിച്ചു.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ അഭിവന്ദ്യ പിതാക്കന്മാർ 2011 മാർച്ച് 25-ന് ബാവാതിരുമനസിന്റെ നേതൃത്വത്തിൽ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പയുമായി നടത്തിയ ആദ് ലിമിനാ സന്ദർശനം സഭാ ചരിത്രത്തിലെ മറ്റൊരു നാഴികകല്ലാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി ഉയർത്തപ്പെട്ടതിനു ശേഷമുള്ള ആദ്യ ആദ്‌ലിമിനാ സന്ദർശന മായിരുന്നു ഇത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രപരമായ സാംഗത്യം, പൂർത്തീകരിക്കേണ്ട നിയോഗങ്ങൾ എന്നിവ തത്സമയം മാർപാപ്പ എടുത്തു പറഞ്ഞു.

പൗരസ്ത്യ തിരുസംഘാദ്ധ്യക്ഷൻ ലിയനാർഡോ കർദ്ദിനാൾ സാന്ദ്രി പിതാവിന്റെ സന്ദർശനം, അന്ത്യോക്യൻ സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് യൂസഫ് ത്രിതീയൻ യൗനാൻ ബാവയുടെ സന്ദർശനം, മാറോനീത്താ സുറിയാനി കത്തോലിക്കാസഭയുടെ പാത്രിയർക്കിസ് മോറാൻ മാർ ബഷാറ ബുത്ത്റോസ് അൽറായി ബാവയുടെ സന്ദർശനം എന്നിവ മലങ്കര സുറിയാനി കത്തോലിക്കാ സഭയും ആഗോള കത്തോലിക്കാ സഭയും തമ്മിലുള്ള ഊഷ്മള ബന്ധത്തിനും വളർച്ചയ്ക്കും ശ്രദ്ധേയമായ സംഭാവന നല്കി. അഭിവന്ദ്യരായ ഈ സഭാ പിതാക്കന്മാരെ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലേക്ക് ബാവാതിരുമനസ് ക്ഷണിക്കുകയും സഭയുടെ സമ്പന്നമായ വിശ്വാസ പാരമ്പര്യവും ആരാധനക്രമ മനോഹാരിതയും അവർക്ക് പരിചയപ്പെടുത്തി കൊടുക്കുകയും ചെയ്തു.

സഭാ മക്കളുടെ സന്തോഷത്തിലും സന്താപത്തിലും സമാശ്വാസത്തിന്റെ അനുഗ്രഹ സാന്നിധ്യമായി പരിശുദ്ധ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ അനുഗ്രഹകരമായ തന്റെ അജപാലന ശുശ്രൂഷ ഭാഗ്യമോടെ തുടരുന്നു. അനുയോജ്യരായ ഇടയന്മാരെ നിങ്ങൾക്കു ഞാൻ നല്കും എന്ന ദൈവതിരുവചനം ബാവാ തിരുമനസ്സിലൂടെ സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു.




ഡോ. തോമസ് മാർ അന്തോണിയോസ് ഒ. ഐ. സി.
മെത്രാപ്പോലീത്താ



# ദൈവകരം കൂടെയുള്ള ശ്രേഷ്ഠാചാര്യൻ

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ദ്വിതീയ കാതോലിക്കാബാവാ



### മുഖവുര

2005 ഫെബ്രുവരി 10. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ സുവർണശോഭതിളങ്ങി നിൽക്കുന്ന സുദിനം. ആഗോള കത്തോലിക്കാ സഭ മലങ്കര സഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ച പുണ്യദിനം. പാത്രിയർക്കീസിന് തുല്യഅധികാരമുള്ള മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ് സ്ഥാനിയായി സഭാതലവനെ നിയമിച്ചുകൊണ്ട് ഈ സഭയെ ഒരു മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി വി. ജോൺപോൾ രണ്ടാമൻ മാർപാപ്പാ ഉയർത്തിയ ആഹ്ലാദദിനം. അതിന്റെ ചരിത്രതലങ്ങളെ അപഗ്രഥിച്ചുകൊണ്ട് സാർവത്രിക സഭാ

തലവൻ പ്രഖ്യാപിച്ചു. “വിശുദ്ധ തോമ്മാശ്ലീഹായാൽ തന്നെ ഭാരതത്തിൽ ക്രിസ്തുമതം സ്ഥാപിക്കപ്പെടുകയും പിൻഗാമികളാൽ ഫലപ്രദമായി നയിക്കപ്പെടുകയും കഴിഞ്ഞ നൂറ്റാണ്ടുകളിൽ അതു വിവിധ പാരമ്പര്യങ്ങളിലൂടെ പുഷ്ടിപ്പെടുകയും ചെയ്തു. 1930–ൽ പരിശുദ്ധ സിംഹാസനവുമായി പുനരൈക്യപ്പെട്ട മലങ്കര സുറിയാനി സമൂഹം വിശ്വാസികളുടെയും ഇടയന്മാരുടെയും എണ്ണത്തിൽ ഏറ്റവും അധികം വളർച്ച പ്രാപിക്കുകയും അതേ സമയം പുരാതനമായ അതിന്റെ സഭാത്മകമായ വിശ്വാസവും പൈതൃകവും കാത്തു പരിപാലിക്കുകയും ചെയ്തു. ആകയാൽ, പ്രസ്തുത സഭയുടെ പ്രകാശമാനമായ സ്ഥിതി നാം വ്യക്തമായി മനസ്സിലാക്കുകയും വിലമതിക്കുകയും ചെയ്തുകൊണ്ട്, ആ മലങ്കര സുറിയാനി സഭാ സമൂഹത്തെ തിരുവനന്തപുരം മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി പൗരസ്ത്യ സഭകളുടെ കാനോൻ നിയമ സംഹിതയിൽ വ്യവസ്ഥ ചെയ്തിട്ടുള്ള അവകാശങ്ങളോടും കടമകളോടും കൂടെ ഉയർത്തുവാൻ നാം തീരുമാനിച്ചിരിക്കുന്നു.” ഈ ചരിത്രനിമിഷത്തിന്റെ 12–ാം വാർഷികം നാമിപ്പോൾ ആചരിക്കുന്നു.

### പ്രഥമ കാതോലിക്കാബാവാ

ഒരു വ്യക്തിഗതസഭയുടെ തനിമ നഷ്ടപ്പെടുത്താതെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിച്ച് സുവിശേഷം ജീവിച്ച് പ്രഘോഷിക്കുന്ന ഒരു സഭാകൂട്ടായ്മയായി ബലപ്പെടുത്താനുള്ള നിയോഗം പേറിയാണ് പ്രഥമ മേജർ ആർച്ചുബിഷപ്പ് സിറിൽ മാർ ബസേലിയോസ് കാതോലിക്കാബാവാ തന്റെ ശുശ്രൂഷകൾ ആരംഭിച്ചത്. എന്നാൽ ഒരു മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയുടെ സംവിധാനങ്ങളും അടിസ്ഥാന സൗകര്യങ്ങളും ക്രമീകരിക്കുന്നതിനുമുമ്പേ പ്രഥമ കാതോലിക്കാബാവാ 2007 ജനുവരി 18 –ന് ദൈവസന്നിധിയിലേയ്ക്ക് യാത്രയായപ്പോൾ മലങ്കര സഭ കണ്ണുനീർവാർത്തു. ആഗോള സഭയും വിശാലമായ സമൂഹവും മലങ്കര സുറിയാനി കത്തോലിക്കാസഭയെ സാകൂതം ഉറ്റുനോക്കിക്കൊണ്ടിരുന്ന നിർണായകമായ ദിവസങ്ങളായിരുന്നു തുടർന്നു വന്ന കുറേ ദിനങ്ങൾ. സഭാമക്കളുടെ പ്രാർത്ഥനകളിൽ ഒരു ചോദ്യം മാത്രമായിരുന്നു: ഈ സഭയെ ഇനി ആരു നയിക്കും?

### ദ്വിതീയ കാതോലിക്കാബാവായുടെ തെരഞ്ഞെടുപ്പ്

2007 ഫെബ്രുവരി 7 ന് മലങ്കര സഭയുടെ പിതാക്കന്മാർ പട്ടം കാതോലിക്കേറ്റ് സെന്ററിൽ ഒന്നിച്ചുകൂടി, ദൈവജനത്തിന്റെ പ്രാർത്ഥനകൾക്ക് തങ്ങളുടെ തെരഞ്ഞെടുപ്പിലൂടെ സ്ഥിരീകരണം ലഭിക്കാനായി പ്രാർത്ഥനാപൂർവം ചെലവഴിച്ച ദിനങ്ങൾ. തെരഞ്ഞെടുപ്പിന്റെ ദൈവശാസ്ത്രം വി. വേദപുസ്തകത്തിൽ കാണുമ്പോൾ നാം അതിശയിക്കും. ബാലനായ ദാവീദിനെ ഇസ്രായേൽ രാജാവാക്കിയ ദൈവത്തിന്റെ തെരഞ്ഞെടുപ്പ്... ചെറിയവരെ ഉയർത്തുന്ന ദൈവത്തിന്റെ കരുണ... ശിശുക്കളെ ജ്ഞാനം കൊണ്ട് നിറയ്ക്കുന്ന ദൈവീക പദ്ധതി... (1 സാമു 16: 12–13) ഫെബ്രുവരി 10–ന് മലങ്കര മക്കൾ പട്ടം കത്തീഡ്രലിൽ ഒരുമിച്ചു കൂടിയപ്പോൾ ദൈവത്തിന്റെ അരുളപ്പാട് അവർ നിശബ്ദം ശ്രവിച്ചു. “എനിക്ക് ഇഷ്ടമുള്ള ഇടയന്മാരെ ഞാൻ നിങ്ങൾക്ക് തരും, അവർ ജ്ഞാനത്തോടും വിവേകത്തോടും കൂടെ നിങ്ങളെ പരിപാലിക്കും” (ജെറ 3: 15). സുന്നഹദോസ് പിതാക്കന്മാരിൽ ഏറ്റവും ഇളയവൻ, 48 വയസ്സുമാത്രം പ്രായമുള്ള മെത്രാൻ. ദൈവീക നിയോഗം ശിരസാവഹിക്കുമ്പോൾ ദൈവത്തിന്റെ കരം അഭിവന്ദ്യ ഐസക് മാർ ക്ലീമീസ് പിതാവിനോട് കൂടെ ഉണ്ടായിരുന്നു എന്നതിൽ ആർക്കും തർക്കമില്ല. ദൈവാലയ മണികളുടെ നിർത്താത്തനാദത്തിനിടെ തിരുസിംഹാസനത്തിന്റെ അംഗീകാരം പ്രഖ്യാപിക്കുമ്പോൾ ദൈവജനം ആർത്തു വിളിച്ചു. “ഓക്സിയോസ്.. ഓക്സിയോസ്.. ഓക്സിയോസ്..” 2007 മാർച്ച് 5–ന് ഭക്തിനിർഭരമായശുശ്രൂഷാമദ്ധ്യേ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ദ്വിതീയ കാതോലിക്കാബാവ ആയി സ്ഥാനമേൽക്കുമ്പോൾ ആഗോള കത്തോലിക്കാ സഭയിലെ പ്രായംകുറഞ്ഞ സഭാതലവനായി മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ മാറുകയായിരുന്നു. ഈ സഭാശുശ്രൂഷയുടെ പത്താം വാർഷികത്തിലൂടെ നാം ഇപ്പോൾ കടന്നുപോകുന്നു.

### ജനനം, ദൈവനിയോഗങ്ങൾ

കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളിലെ അതിപുരാതനമായ പകലോമറ്റം ശാഖയിൽ മുക്കൂർ തോട്ടുങ്കൽ കുടുംബത്തിൽ മാത്യുവിന്റേയും, അന്നമ്മയുടേയും മകനായി 1959 ജൂൺ 15–ാം തീയതി ജനിച്ച ശിശുവിന് മാമോദീസായുടെ സമയം ഐസക് എന്ന പേരു നൽകി. പഠനത്തോടൊപ്പം ദൈവീക കാര്യങ്ങളിലും സഭാപ്രവർത്തനങ്ങളിലും താല്പര്യം കാണിച്ചിരുന്ന ബാലൻ ദൈവത്തിന്റെയും മനുഷ്യരുടേയും പ്രീതിയിൽ വളർന്നു വന്നു. സ്കൂൾ പഠനശേഷം തന്നെക്കുറിച്ചുള്ള ദൈവീകപദ്ധതി തിരിച്ചറിഞ്ഞ് തിരുവല്ല ഭദ്രാസനത്തിലെ മൈനർ സെമിനാരിയിൽ ചേർന്ന് വൈദിക പരിശീലനം ആരംഭിച്ചു. സുവിശേഷ വേലയ്ക്ക് കൂടുതൽ സാദ്ധ്യതകൾ തേടി പുതുതായി രൂപീകരിച്ച ബത്തേരി ഭദ്രാസനത്തിൽ ചേർന്ന് വൈദിക പരിശീലനം തുടർന്നു. 1983–1986 കാലയളവിൽ പൂനപേപ്പൽ സെമിനാരിയിൽ ദൈവശാസ്ത്രപഠനം പൂർത്തിയാക്കി അഭിവന്ദ്യ വലേരിയൻ ഡിസൂസ തിരുമേനിയിൽ നിന്ന് 1986 മാർച്ച് 22–ാം തീയതി ഡീക്കൻപട്ടം സ്വീകരിച്ച് നാട്ടിലേയ്ക്ക് മടങ്ങി വന്നു. 1986 ജൂൺ 11–ാം തീയതി അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് പിതാവ് ഐസക് ശെമ്മാശനെ ബത്തേരി രൂപതയ്ക്കായി പുരോഹിതനായി അഭിഷേകം ചെയ്തു. തുടർന്ന് ദൈവശാസ്ത്രത്തിൽ ഉപരിപഠനം നടത്താനായി നവവൈദികനെ ബാംഗ്ലൂരിലെ ധർമ്മാരാം കോളേജിലേയ്ക്ക് അയച്ചു. 1986–1989 കാലയളവിൽ പഠനത്തോടൊപ്പം ബാംഗ്ലൂരിലെ മലങ്കരമക്കളെ ഒരുമിച്ചുകൂട്ടാനും അവരുടെ ആത്മീയ ശുശ്രൂഷ നിർവഹിക്കാനും ഐസക് അച്ചൻ കാണിച്ച തീക്ഷ്ണത ഇന്നും അവിടുത്തെ ദൈവജനത്തിന്റെ ഹൃദയകോണിൽ പച്ചകെടാതെ നിൽക്കുന്നു. ദൈവശാസ്ത്രത്തിൽ ബിരുദാനന്തരബിരുദം കരസ്ഥമാക്കിയ ഐസക്കച്ചനെ ബത്തേരി ഭദ്രാസനത്തിലെ വൈദികപരിശീലനത്തിന്റെ ചുമതല ഭരമേൽപ്പിച്ചു.




### ഉപരിപഠനം, ഉപരിദൈവനിയോഗങ്ങൾ

മൈനർ സെമിനാരി റെക്ടറായും, കത്തീഡ്രലിന്റെ വികാരിയായും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ച അച്ചനെ കൂടുതൽ ദൈവശാസ്ത്ര പരിശീലനത്തിനായി റോമിലേയ്ക്ക് അയച്ചു. റോമിലെ അതിപ്രസിദ്ധമായ സെന്റ് തോമസ് അക്വിനാസ് (ആഞ്ചലിക്കും) യൂണിവേഴ്സിറ്റിയിൽ നിന്ന് എക്യുമെനിസത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ റവ. ഡോ. ഐസക്ക് 1997-ൽ പുതിയ നിയോഗമേൽക്കാനായി തന്റെ മാതൃരൂപതയിലേയ്ക്ക് മടങ്ങി വന്നു. അസാധാരണമായ ഒരു ദൈവനിയോഗവും പരിശീലനവും ഐസക്ക് അച്ചന്റെ ജീവിത്തിലുടനീളം നമുക്ക് കാണാൻ സാധിക്കും. ഒരുപക്ഷേ ദൈവം വലിയ നിയോഗത്തിനായി ഈ വ്യക്തിയെ ഒരുക്കുകയായിരുന്നു എന്ന് നാം ഇപ്പോൾ മനസിലാക്കുന്നു. റോമിൽനിന്നും തന്റെ മാതൃരൂപതയിലേയ്ക്ക് കടന്നു വന്നപ്പോൾ അദ്ദേഹത്തിനു ലഭിച്ചത് പല ജോലികൾ ഒന്നിച്ചായിരുന്നു. രൂപതയുടെ പ്രോട്ടോ-സിഞ്ചേലൂസ്, രൂപതയുടെ ചാൻസിലർ, വൈദികവിദ്യാർഥികളുടെ ആത്മീയ നിയന്താവ്, എന്നീ ചുമതലകൾ ഓരോന്നും അതതിന്റെ പ്രാധാന്യത്തോടെ സമർപ്പണബുദ്ധ്യാ നിർവഹിച്ചു. അവിടുത്തെ പ്രത്യേക സാഹചര്യത്തിൽ ബത്തേരി ഒരു വികസിത മേഖലയാക്കി തീർക്കുവാൻ ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ദിവന്നാസിയോസ് പിതാവിന്റെ മനസ്സ് വായിച്ചറിഞ്ഞ്, ആ താൽപര്യങ്ങളെ തന്റെ ഹൃദയത്തോട് ചേർത്തുവച്ച് ബത്തേരി ഭദ്രാസനത്തെ കെട്ടിപ്പടുക്കാൻ വന്ദ്യ മോൺസിഞ്ഞോർ ഐസക്കച്ചൻ അഹോരാത്രം പരിശ്രമിച്ചു. ഏവരേയും ഒന്നിച്ചു നിറുത്തി സഭാശുശ്രൂഷ കാര്യപ്രാപ്തിയോടെ ചെയ്യുവാനുള്ള വികാരി ജനറലച്ചന്റെ കഴിവ് ഏവരുടേയും മുത്കതകണ്ഠപ്രശംസയ്ക്ക് പാത്രമായി. ആചാര്യശുശ്രൂഷയിൽ വിശ്വസ്തനും വിവേകിയുമായിരുന്നതിനാൽ ശ്രേഷ്ഠാചാര്യ ശുശ്രൂഷയ്ക്ക് ഐസക്കച്ചനെ ദൈവം തെരഞ്ഞെടുത്തു. 2001 ജൂൺ 18-ന് വടക്കെ അമേരിക്കയുടേയും യൂറോപ്പിന്റേയും അപ്പോസ്തോലിക് വിസിറ്റേറ്ററായും, തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായമെത്രാനായും മോൺ. ഐസക്കിനെ വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ നിയമിച്ചു. 2001 ആഗസ്റ്റ് 15-ന് തിരുമൂലപുരത്തുവച്ച് മെത്രാനായി അഭിഷിക്തനായ വന്ദ്യ ഐസക് റമ്പാൻ ക്ലീമീസ് എന്ന മെത്രാൻനാമം സ്വീകരിച്ചു. അഭിവന്ദ്യ ഐസക് മാർ ക്ലീമീസ് പിതാവിന്റെ മേൽപ്പട്ടശുശ്രൂഷയുടെ ആദ്യപടി പ്രവാസികളായ മലങ്കരമക്കൾക്ക് ഒരു സഭയെന്ന വ്യക്തിത്വം ഉറപ്പിക്കാനുള്ള അടിസ്ഥാനംപണിയാനുള്ള നിയോഗമായിരുന്നു. വളരെ ചുരുങ്ങിയ സമയം കൊണ്ട് ഒരു വ്യക്തിഗത സഭാകൂട്ടായ്മയായി മലങ്കര മക്കളെ ഒരുമിച്ചുകൂട്ടാനും സഭയുടെ ആസ്ഥാന കാര്യാലയത്തിന്റെ അടിസ്ഥാനം ന്യൂയോർക്കിൽ ആരംഭിക്കാനും അഭിവന്ദ്യ പിതാവിന് സാധിച്ചു എന്നത് അഭിമാനകരമായ കാര്യമാണ്. മലങ്കര സഭയുടെ ആദ്യ ബാഹ്യഭാരത ഭദ്രാസനം അമേരിക്കയിൽ സ്ഥാപിതമായിരിക്കുമ്പോൾ അതിന്റെ അടിസ്ഥാനം ഉറപ്പിക്കുന്നതിൽ പിതാവ് ഏറ്റെടുത്ത ത്യാഗം ചെറുതല്ല.

### തിരുവല്ലായുടെ പ്രഥമമെത്രാപ്പോലിത്തൻ ആർച്ചുബിഷപ്പ്

ദൈവത്തിന്റെ നിയോഗം വീണ്ടും അഭിവന്ദ്യ



ക്ലീമീസ് പിതാവിനെ തേടിയെത്തി. തന്റെ ദൈവവിളി സ്ഥിരീകരിച്ച് സെമിനാരി പരിശീലനത്തിനായി പ്രവേശിപ്പിച്ച അഭിവന്ദ്യ തിമോത്തിയോസ് പിതാവിന്റെ പിൻഗാമി ആകാനുള്ള നിയോഗം. തിരുവല്ലാ ഭദ്രാസനത്തിന്റെ ആറാമത്തെ അദ്ധ്യക്ഷനായി 2003 സെപ്റ്റംബർ 11-ന് പിതാവ് ചുമതലയേറ്റു. മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ രണ്ടാമത്തെ അതിഭദ്രാസനമായി തിരുവല്ലഭദ്രാസനത്തെ ഉയർത്തിയപ്പോൾ അതിന്റെ പ്രഥമ ആർച്ചുബിഷപ്പായി ക്ലീമീസ് പിതാവ് നിയമിതനായി. 2006 ജൂൺ 10-ന് തിരുവല്ലാ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി സ്ഥാനമേറ്റു. അതിഭദ്രാസനത്തിന്റെ ശുശ്രൂഷ ദൈവജനത്തിന് സംലഭ്യമാക്കുമ്പോഴാണ് ദൈവത്തിന്റെ വലിയ നിയോഗം ആർച്ചുബിഷപ്പ് മാർ ക്ലീമീസിനെ തേടിയെത്തിയത്.

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ദ്വിതീയകാതോലിക്കാബാവാ

ആദ്യമായി മലങ്കര സുറിയാനി കത്തോലിക്കാ സഭ അതിന്റെ സഭാതലവനെ തെരഞ്ഞെടുക്കാൻ ഒരുമിച്ചുകൂടിയപ്പോൾ ദൈവഹിതം മാർ ക്ലീമീസ് എന്ന പേരിനോടാണെന്ന് പരിശുദ്ധാത്മാവ് സുന്നഹദോസ് പിതാക്കന്മാർക്ക് സംശയലേശമന്യേ വെളിപ്പെടുത്തിക്കൊടുത്തു. പ്രായകുറവിനെ അയോഗ്യതായായി കണ്ടവർക്ക് തന്റെ പ്രവർത്തനത്തിലൂടെ മറുപടി നൽകിയപ്പോൾ സുന്നഹദോസ് തെരഞ്ഞെടുപ്പിന്റെ ദൈവീക നിയോഗം നാം തിരിച്ചറിഞ്ഞു. പ്രായത്തിന്റെ ചുറുചുറുക്ക് പക്വതയുടെ കുറവല്ലെന്ന് തന്റെ സഭാനേതൃത്വ ശുശ്രൂഷയിലൂടെ ഓരോ ദിവസവും മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ തെളിയിക്കുന്നത് കാണുമ്പോൾ നാം ഏവരും ആഹ്ലാദിക്കുകയാണ്. "കർത്താവിന്റെ കരം അവനോടുകൂടെ ഉണ്ടായിരുന്നു" എന്ന് ദൈവീക ശുശ്രൂഷകരെക്കുറിച്ച് വിശുദ്ധ വേദപുസ്തകം സാക്ഷിക്കുമ്പോൾ നാം ജീവിക്കുന്ന കാലഘട്ടത്തിൽ "ദൈവത്തിന്റെ കരം കൂടെയുള്ള" ഒരു സഭാതലവന്റെ സഭാശുശ്രൂഷ അനുഭവിക്കാൻ ഭാഗ്യം സിദ്ധിച്ചവരാണ് നാം. ദൈവാത്മാവിന്റെ അഭിഷേകത്താൽ തീക്ഷ്ണതയുള്ള പ്രവാചക ശബ്ദമായി ക്ലീമീസ് കാതോലിക്കാബാവാതിരുമേനിയുടെ ശുശ്രൂഷയെ വിശാല മനുഷ്യസമൂഹം കാണുന്നതിൽ നമുക്ക് അഭിമാനിക്കാം.

പുണ്യശ്ലോകനായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ സഭാ സ്നേഹവും, മഹാനായ ആർച്ചുബിഷപ്പ് മാർ ഗ്രിഗോറിയോസിന്റെ മാനവസ്നേഹവും, മഹത്വമുള്ളവനായ സിറിൽ മാർ ബസേലിയോസ് കാതോലിക്കാബാവായുടെ പാണ്ഡിത്യവും, അവർ മൂവരും കാട്ടിക്കൊടുത്ത സഭാപാരമ്പര്യവും മലങ്കരസഭയുടെ നേതൃത്വശുശ്രൂഷയിൽ ചോർന്നുപോകാതെ തന്റെ സ്വതസിദ്ധമായ നർമ്മത്തോടും ദൈവാശ്രയബോധത്തോടും സൗഹൃദപരമായ ഇടപെടലിലൂടെയും പിതൃനിർവിശേഷമായ ശാസനയോടുകൂടെയും ഈ അപ്പോസ്തോലിക സഭയെ നയിക്കുന്നതിൽ അത്യഭിവന്ദ്യ ക്ലീമീസ് കാതോലിക്കാബാവാതിരുമേനി ഒരു ദശകം പിന്നിട്ടതിൽ നമുക്കേവർക്കും ആഹ്ലാദിക്കാം. ഈ കാലഘട്ടത്തിൽ ഒരു സഭയായി നാം അനുഭവിക്കുന്ന നന്മകൾ നിരവധിയാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആസ്ഥാന കാര്യാലയമായ കാതോലിക്കേറ്റ് സെന്ററിന്റെ കൂദാശ, സഭയുടെ പ്രത്യേക നിയമസംഹിതയുടെ പ്രസിദ്ധീകരണം, അഞ്ച് പുതിയ ഭദ്രാസനങ്ങൾ, ഒരു എക്സാർക്കേറ്റ്, ഇവയൊക്കെ കാതോലിക്കാബാവായുടെ നേതൃത്വ ശുശ്രൂഷയുടെ പ്രകടമായ അടയാളങ്ങളാണ്. 8 പുതിയ മെത്രാന്മാരെ സ്വകരങ്ങളാൽ അഭിഷേചിച്ച കാതോലിക്കാബാവായുടെ കരങ്ങളിലൂടെ നാം പ്രാപിക്കുന്ന ദൈവകൃപ അനന്തമാണ്.

## മലങ്കരയുടെ സൂര്യതേജസ്സിന്റെ ഉപാസകൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ച് ഏറ്റവും വലിയൊരു സ്വപ്നമാണ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികൾ. 1999-ൽ ആരംഭിച്ച ആമുഖ നടപടികൾ ഒരു പുതിയ തലത്തിലേയ്ക്ക് പ്രവേശിക്കുന്നത് മോറാൻ മോർ ക്ലീമീസ് കാതോലിക്കാബാവാ ചുമതലയേറ്റെടുത്തതോടുകൂടിയാണ്. 2007 മാർച്ച് 5-ാം തീയതി നാമകരണനടപടികളുടെ ചുമതല ഏറ്റെടുത്തതിനുശേഷമുള്ള നടപടികൾ ത്വരിതഗതിയിലാക്കുവാനായി അത്യഭിവന്ദ്യ പിതാവ് നൽകിയ നേതൃത്വം വാക്കുകൾക്കധീതമാണ്. പൗരസ്ത്യ തിരുസംഘത്തിലേയ്ക്ക് ഔദ്യോഗികമായ അപേക്ഷ സമർപ്പിച്ച് അവിടെനിന്നും തുടർ നടപടികൾക്ക് തടസ്സമൊന്നുമില്ലായെന്നുള്ള ഔദ്യോഗികരേഖ സ്വീകരിക്കുകയും നമ്മുടെ പുണ്യപിതാവായ മാർ ഈവാനിയോസ് പിതാവിനെ ദൈവദാസനായി പ്രഖ്യാപിക്കാനുള്ള ദൈവികനിയോഗം ബാവാതിരുമേനിയിൽ വന്നുചേർന്നത് ഒരു ദൈവപദ്ധതിയായി നാം കാണുന്നു. മലങ്കര സഭയുടെ പുണ്യകേന്ദ്രമായ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേയ്ക്ക് ധാരാളം തീർത്ഥാടകർ എത്തിച്ചേരുന്നു എന്ന് തിരിച്ചറിഞ്ഞ ബാവാതിരുമേനി തീർത്ഥാടകർക്ക് സ്വച്ഛമായി പ്രാർഥിക്കുവാനായി ചാപ്പൽ വിപുലപ്പെടുത്തുകയും അതിന്റെ ഉള്ളിൽതന്നെ ഒരു നിത്യാരാധനചാപ്പലിന് രൂപം നൽകുകയും ചെയ്തു. 2009-ൽ ചരിത്രകമ്മീഷനും, 2011-ൽ ദൈവശാസ്ത്രകമ്മീഷനും, അതിരൂപതാ അന്വേഷണകമ്മീഷനും രൂപംനൽകിക്കൊണ്ട് അതിരൂപതാ തലത്തിലെ കാനോനികാ അന്വേഷണത്തിന് തുടക്കംകുറിച്ചു. 2011-ൽ തിരുവനന്തപുരം അതിഭദ്രാസനത്തെയും കൂടി ഔദ്യോഗിക അപേക്ഷകസ്ഥാനത്തേയ്ക്ക് ഉൾപ്പെടുത്തിക്കൊണ്ട് കാനോനിക നടപടികളുടെ ഉത്തരവാദിത്വം കൂടുതൽ കാര്യക്ഷമമായി കൊണ്ടുപോകുവാൻ കാതോലിക്കാബാവാ തിരുമേനി പ്രത്യേക താൽപര്യം എടുത്തു. 2014-ൽ പുണ്യതാതന്റെ കബറിടം തുറന്നുള്ള പരിശോധനയുടെ കാനോനികമാനം കൈവിടാതെ മലങ്കര മക്കളെ ഒരുമിച്ചുക്കൂട്ടി ഏറെ ഭക്തിസാന്ദ്രമാക്കിതീർക്കുന്നതിൽ പിതാവ് കാണിച്ച വൈദഗ്ദ്ധ്യം എടുത്തുപറയേണ്ടതാണ്. 2016-ൽ പ്രെയർ മിനിസ്ട്രി രൂപീകരിച്ചുകൊണ്ട് ആ പുണ്യസ്ഥലം പ്രാർത്ഥനാകേന്ദ്രമാക്കി. യുവജനങ്ങളോടൊപ്പം കബറിടത്തിലേയ്ക്കുള്ള തീർത്ഥാടന പദയാത്രയിൽ എല്ലാവർഷവും അണിചേർന്നുകൊണ്ട് മാർ ഈവാനിയോസ് പിതാവിന്റെ ജീവിത വിശുദ്ധിയുടെ പരിമളം സഭ




മുഴുവനിൽ പരത്തുന്നതിൽ കാതോലിക്കാബാവാ തിരുമേനി വ്യക്തിപരമായി എടുക്കുന്ന ത്യാഗവും നേതൃത്വവും ഏറെ അനുകരണീയമാണ്. നാമകരണ നടപടികളുടെ മേജർ അതിഭദ്രാസനതല കാനോനിക അന്വേഷണ പ്രവർത്തനങ്ങൾ സമയബന്ധിതമായി, 2016 ആഗസ്റ്റ് 25-ന്, പൂർത്തിയാക്കാൻ പിതാവ് നൽകിയ നേതൃത്വം ശ്ലാഘനീയമാണ്. മാത്രമല്ല, നടപടിക്രമങ്ങളുടെ രേഖകൾ വത്തിക്കാനിലെ നാമകരണ നടപടികൾക്കായുള്ള തിരുസംഘത്തിൽ സമർപ്പിക്കുന്ന അവസരത്തിൽ കാതോലിക്കാബാവാ തിരുമേനി നേരിട്ട് അതിന് നേതൃത്വം കൊടുത്തതിലൂടെ ഒരു സഭ ഒന്നായുള്ള ആഗ്രഹവും പ്രവർത്തനവും തിരുസംഘത്തെ ഇക്കാര്യത്തിൽ ബോധ്യപ്പെടുത്താൻ സാധിച്ചത് തുടർ നടപടികൾക്ക് ഏറെ പ്രയോജനകരമാണ്. സഭയൊന്നായി സ്വർഗത്തിന്റെ കൈയ്യൊപ്പിനായി കാത്തിരിക്കുമ്പോൾ ബുധനാഴ്ചകളിലുള്ള പ്രത്യേക ഉപവാസവും പ്രാർഥനകളും പരിത്യാഗങ്ങളും നടത്തി സഭാമക്കളെ ആത്മീയമായി ഒരുക്കാൻ കാതോലിക്കാബാവാ തിരുമേനി കാണിക്കുന്ന തീക്ഷ്ണത ഈ നാമകരണ നടപടിക്രമങ്ങൾക്ക് ശക്തി പകരുന്നു എന്നതിൽ യാതൊരു സംശയവുമില്ല.

### പ്രേഷിതവര്യൻ

മലങ്കര കത്തോലിക്കാസഭയുടെ അസ്തിത്വത്തേയും വ്യക്തിത്വത്തേയുംകുറിച്ച് വ്യക്തമായ കാഴ്ചപ്പാട് പിതാവിനുണ്ട്. മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക പാരമ്പര്യത്തിൽനിന്ന് ഉത്ഭവിച്ച മലങ്കര സഭയ്ക്ക് അതിനാൽതന്നെ സ്വന്തമായ ഒരു വ്യക്തിത്വം ഉണ്ടെന്നും, ആഗോളസഭാ സംസർഗ്ഗത്തോടൊപ്പം അത് പരിപോഷിപ്പിക്കപ്പെടേണ്ടതാണെന്നും തിരുമേനി വിശ്വസിക്കുന്നു, അതിനനുസരിച്ച് തന്റെ പ്രേഷിതരീതി വിശാലമാക്കുന്നു. ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ കൈകളാൽ തെളിച്ചുകൊടുത്തപ്പെട്ടതും, ഒളിമങ്ങാതെ തന്റെ കൈകളിൽ എത്തിച്ചേർന്നതുമായ ആ പ്രേഷിതദീപം കൂടുതൽ മാറ്റുള്ളതാക്കിതീർക്കുവാൻ പിതാവ് വഹിക്കുന്ന പങ്ക് എടുത്തു പറയേണ്ടതാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ അസംബ്ലി വിളിച്ചുചേർത്തുകൊണ്ട് ഈ സഭയുടെ പ്രേഷിതചൈതന്യം പ്രോജ്ജ്വലിപ്പിക്കാനായി സുവിശേഷസംഘത്തിന് രൂപം നൽകുന്നതിലും, അതിന്റെ തുടർക്രമീകരണത്തിനും കാതോലിക്കാബാവാതിരുമേനി നൽകുന്ന നേതൃത്വം ചരിത്രത്തിൽ എഴുതിചേർക്കപ്പെടും. ഇന്ന് സുവിശേഷത്തിന്റെ പരിമളം സഭയിലാ



കമാനം എത്തിക്കുന്നതിനുവേണ്ടിയുള്ള ഈ സംഘത്തിന്റെ പ്രവർത്തനം വരുത്തിയ, വരുത്തിക്കൊണ്ടിരിക്കുന്ന ചലനം അത്ഭുതാവഹമാണ്.

### സഭൈക്യ പ്രവാചകൻ

ക്രിസ്തുനാഥന്റെ അന്ത്യാഭിലാഷമായ ഐക്യത്തിന്റെ ശുശ്രൂഷ തുടരുന്ന മലങ്കര കത്തോലിക്കാ സഭയുടെ സഭൈക്യശുശ്രൂഷകളെക്കുറിച്ച് ആഴമായ ബോധ്യം തന്റെ പഠനകാലത്തു തന്നെ നേടിയെടുത്ത കാതോലിക്കാബാവാതിരുമേനി സഭൈക്യശുശ്രൂഷയിൽ തന്റെ സാന്നിദ്ധ്യംകൊണ്ടും നേതൃത്വ ശുശ്രൂഷകൊണ്ടും വളരെയധികം സംഭാവനകൾ നൽകിക്കൊണ്ടിരിക്കുന്നു. മറ്റു സഭാദ്ധ്യക്ഷന്മാരോട് സൗഹാർദമായ സമീപനത്തിലൂടെയും പൊതുതാൽപര്യമുള്ള കാര്യങ്ങളിൽ നേതൃത്വം ഏറ്റെടുത്തുകൊണ്ടും സഭൈക്യ ശുശ്രൂഷയെ പിതാവ് ശക്തിപ്പെടുത്തുന്നു. മതസൗഹാർദവേദിയിലെ സ്ഥിരം സാന്നിദ്ധ്യമാണ് അത്യഭിവന്ദ്യ കാതോലിക്കാബാവാതിരുമേനി.

### ബാവാതിരുമേനിയുടെ പിതൃതുല്യഭാവം

ഏവരേയും പേരെടുത്ത് വിളിച്ച് തന്റെ സൗഹൃദം പങ്കുവയ്ക്കുന്ന കാതാലിക്കാബാവാതിരുമേനി സഭാനേതൃത്വത്തിലെ ഒരു അസാധാരണ വ്യക്തിത്വമാണ്. തന്നോടൊപ്പം ശുശ്രൂഷചെയ്യുന്നവരുടെ സ്വകാര്യ സന്തോഷത്തിലും ദുഃഖത്തിലും ഒരുപോലെ പങ്കാളിയാകുന്ന പിതാവിന്റെ കരുതൽ അനുഭവിച്ചവർ ഏറെയാണ്. വൈദികരേയും സന്ന്യസ്തരേയും ശാക്തീകരിച്ചുകൊണ്ട് ദൈവമക്കളെ സഭാശുശ്രൂഷയിൽ പങ്കാളികളാക്കിക്കൊണ്ട് കൂട്ടായ്മയിൽ സഭാനേതൃത്വം കെട്ടിപ്പടുക്കാനാണ് ബാവാതിരുമേനി പരിശ്രമിക്കുന്നത്. വൈദികവിദ്യാർത്ഥികളെ അറിയുകയും, സ്നേഹിക്കുകയും, പ്രോത്സാഹിപ്പിക്കുകയും അവരെ സഭയ്ക്കും, സമൂഹത്തിനും അനുയോജ്യരാക്കി വളർത്തുവാൻ പിതാവ് കാണിക്കുന്ന താല്പര്യം എടുത്തുപറയേണ്ടതാണ്. സഭാമക്കളുടെ ആവശ്യങ്ങളിൽ അവരോട് ചേർന്നുനിന്നുകൊണ്ട് രാഷ്ട്രീയ സാമൂഹിക നേതൃത്വത്തോട് സംവാദം നടത്താനുള്ള പിതാവിന്റെ കഴിവ് ശ്ലാഘനീയമാണ്.

### ബാവാതിരുമേനിയുടെ സാമൂഹിക പ്രതിബദ്ധത

അത്യഭിവന്ദ്യ ക്ലീമീസ് കാതോലിക്കാബാവായുടെ സാമൂഹ്യ പ്രതിബദ്ധത ആർക്കും നിഷേധിക്കാനാവാത്ത യാഥാർത്ഥ്യമാണ്. നിരാലംബരെ കരുതുന്ന ബാവാതിരുമേനിയുടെ ശൈലി അനുകരണീയമാണ്. ഏതൊരാഘോഷത്തേയും അനുഗ്രഹമാക്കാൻ പാവങ്ങളോട് പക്ഷംചേർന്നുള്ള കർമ്മപദ്ധതി ആവിഷ്ക്കരിക്കുന്നതിൽ പിതാവിനുള്ള പാടവം അസൂയാവഹമാണ്. അനന്തപുരിയിൽ അലഞ്ഞുനടക്കുന്നവർക്കായി ആരംഭിച്ച 'സ്നേഹവീടും' ഭവനരഹിതർക്കായി ആരംഭിച്ച 'സ്നേഹപൂർവം ഒരു വീട്' പദ്ധതിയും പിതാവിന്റെ ആർദ്രമായ ഹൃദയത്തിന്റെ ബഹിർസ്ഫുരണങ്ങളാണ്.

വിദ്യാഭ്യാസ, സാമൂഹിക സ്ഥാപനങ്ങളെ ശക്തിപ്പെടുത്താനും, അതിന് ആഗോളമാനം നൽകുവാനും, ദളിതസമൂഹത്തിന്റെ ക്ഷേമത്തിനായി പിൻതുണ നൽകുവാനും, പാർശ്വവൽക്കരിക്കപ്പെട്ടവരുടെ കൂടെ ആയിരിക്കുവാനും അവരുടെ ശബ്ദമായി മാറുവാനും, പാവങ്ങളെ തീറ്റിപ്പോറ്റുവാനും അവർക്ക് പാർപ്പിടമായി മാറുവാനും അദ്ദേഹം കാണിക്കുന്ന ആവേശം ഒരിക്കലും മറക്കാൻ സാധിക്കാത്തതാണ്.

### സാർവത്രികസഭയുടെ കർദ്ദിനാൾ

ഔന്നത്യത്തിൽ നിന്ന് ഔന്നത്യത്തിലേയ്ക്ക് ഈ സഭയെ നയിക്കുന്നതിനോടൊപ്പം ഉന്നതിയിൽ നിന്ന് ഉന്നതിയിലേയ്ക്ക് ഈ പിതാവ് വളരുകയായിരുന്നു. 2012 നവംബർ 24-ന് മോറാൻ മോർ ബസേലിയോസ് ക്ലീമീസ് ബാവാതിരുമേനിയെ പരി. ബനഡിക്ട് പതിനാറാമൻ മാർപാപ്പ കർദിനാൾ പദവിയിലേയ്ക്ക് ഉയർത്തി. സാർവത്രിക സഭയിലെ രാജകുമാരന്മാരുടെ ഗണത്തിലെ ഏറ്റവും പ്രായംകുറഞ്ഞ കർദിനാൾ, മലങ്കരസഭയിൽ നിന്നുള്ള ആദ്യത്തെ കർദിനാൾ, കേരളത്തിലെ അഞ്ചാമത്തെ കർദിനാൾ, വിശേഷണങ്ങൾ നിരവധിയാണ്. ബാവാതിരുമേനിയുടെ ജീവിതത്തിൽ ഓരോ പദവിയും അദ്ദേഹത്തെത്തേടി വരുമ്പോഴും കേരളത്തിലെ വിശാലസമൂഹം സമുദായ-രാഷ്ട്രീയ ഭേദമെന്യേ ആവേശപൂർവം അദ്ദേഹത്തോടുകൂടി ഉണ്ടായിരുന്നു. ശുശ്രൂഷയുടെ പുതിയ പടവുകൾ അദ്ദേഹം കയറുമ്പോഴും കൂടുതൽ ആളുകളെ തന്നോട് ചേർത്തു നിർത്താൻ തീവ്രമായി ആഗ്രഹിക്കുകയും എല്ലാവർക്കും എല്ലായിടത്തും തന്റെ ശ്രേഷ്ഠാചാര്യ ശുശ്രൂഷ സംലഭ്യമാക്കാൻ തീവ്രമായി പരിശ്രമിക്കുകയും ചെയ്യുന്നു. കർദിനാൾ സ്ഥാനലബ്ധിയുടെ അവസരത്തിൽ വിവിധമതനേതാക്കന്മാരെ തന്നോടുകൂടെ വത്തിക്കാനിലേയ്ക്ക് കൊണ്ടുപോയപ്പോൾ ലോകമുഴുവനും കാതോലിക്കാബാവായുടെ മതസൗഹാർദത്തെ മുക്തകണ്ഠം പ്രശംസിച്ചു. ബാവാതിരുമേനി താമസിക്കുന്നയിടങ്ങളിലെ വിളക്കുകൾ രാത്രികാലങ്ങളിൽ കൺചിമ്മാതിരിക്കുമ്പോൾ ജാഗരൂകനായ ഒരു സഭാപിതാവിന്റെ സാന്നിധ്യം സഭാമക്കൾ തിരിച്ചറിയുന്നു. ദൈവജനത്തോടൊപ്പം പദയാത്രയിലും തീർത്ഥാടനത്തിലും ജാഗരണപ്രാർത്ഥനയിലും ഒന്നിച്ചു നിന്ന് സദാ ജാഗരൂകനായിരിക്കുന്ന "ആടുകളുടെ മണമുള്ള ഒരു ഇടയൻ". ദൈവസന്നിധിയിൽ ദൈവജനത്തിനുവേണ്ടി മദ്ധ്യസ്ഥം വഹിക്കുന്നതിൽ നിതാന്ത ജാഗ്രതയിലും ദൈവീക നന്മ മറ്റുള്ളവരുമായി പങ്കുവയ്ക്കുന്നതിൽ ഉദാരമതിയായിരിക്കുന്നതിലും ആണ് ബാവാതിരുമേനിയുടെ വ്യക്തിത്വം.

ഒരു മാർപാപ്പായുടെ തെരഞ്ഞെടുപ്പിൽ മലങ്കര സഭയുടെ പ്രഥമ പങ്കാളിത്തം അത്യഭിവന്ദ്യ ബസേലിയോസ് കർദിനാൾ ക്ലീമീസ്ബാവാതിരുമേനിയിലൂടെയാണ് നമുക്ക് ലഭിച്ചത്. ഫ്രാൻസിസ്പാപ്പായെ തെരഞ്ഞെടുത്ത കോൺക്ലേവിലെ പിതാവിന്റെ പങ്കാളിത്തം എന്നും അഭിമാനകരമായ കാര്യമാണ്. ഒരു ചെറിയ വ്യക്തിഗത സഭയുടെ അദ്ധ്യക്ഷൻ തന്റെ പ്രവർത്തനത്തിൽ എപ്പോഴും കാട്ടുന്ന വിശാലതയും ചിന്തകളിൽ നിലനിർത്തുന്ന ഔന്നത്യവും ജീവിതത്തിൽ ഉടനീളമുള്ള



സുതാര്യതയും കാണുമ്പോൾ ആർക്കും മാറ്റിനിറുത്താൻ സാധിക്കാത്ത വ്യക്തിത്വമായി മാറുന്നു.

**ആഗോളസഭയിലും ഭാരതസഭയിലും കേരളസഭയിലും ഉള്ള പങ്ക്**

ഭാരതസഭയുടെ അനിഷേധ്യമായ നേതൃത്വം ബാവാ തിരുമേനിയിൽ നാം കാണുന്നു. ഭാരത മെത്രാൻസംഘത്തിന്റേയും കേരളമെത്രാൻസംഘത്തിന്റേയും അദ്ധ്യക്ഷനായി ഭാരത ക്രൈസ്തവ സഭയ്ക്ക് നൽകുന്ന ധീരമായ നേതൃത്വം പലപ്പോഴും സാമൂഹ്യ സമ്പർക്ക മാധ്യമങ്ങൾ ശ്ലാഘിക്കാറുണ്ട്. ദേശീയ ഉദ്ഗ്രഥന സമിതിയിലെ അംഗമായി പിതാവിനെ നാമനിർദേശം ചെയ്തതിലൂടെ ഭാരതസർക്കാർ പിതാവിന്റെ ശുശ്രൂഷകളെ ഔദ്യോഗികമായി അംഗീകരിക്കുകയായിരുന്നു.

**ഉപസംഹാരം**

ദൈവജനമായ ഇസ്രായേലിനെ യഹോവയായ ദൈവം താൻ തെരഞ്ഞെടുത്ത നേതാക്കന്മാരിലൂടെയും രാജാക്കന്മാരിലൂടെയും പ്രവാചകന്മാരിലൂടെയുമാണ് നയിച്ചത്. പുതിയ ദൈവജനമായ സഭയെ തന്റെ പുത്രന്റെ രക്ഷണീയവ്യാപാരത്തിലൂടെ പരിശുദ്ധാത്മ ശക്തിയാൽ നയിക്കുന്നത് താൻ തെരഞ്ഞെടുക്കുന്ന പ്രധാനാചാര്യന്മാരിലൂടെയാണ്. അവരുടെ നേതൃത്വവും ദർശനവും സഭയുടെ കെട്ടുപണിയിൽ നിർണായകമാണ്. സാർവത്രികസഭയുടെ കൂട്ടായ്മയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയിലൂടെ ദൈവജനത്തെ, വിശിഷ്യാ മാർത്തോമ്മാ ക്രിസ്ത്യാനികളെ നയിക്കുവാനും വിശുദ്ധീകരിക്കുവാനും നിയോഗിതനായ അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ലീമീസ് കാതോലിക്കാബാവാ തിരുമേനി എല്ലാ അർത്ഥത്തിലും ഒരു സഭാദാർശനികനാണ് എന്നതിൽ ഒരു സംശയവുമില്ല. സഭയുടെ ദൈവിക രഹസ്യം അതിന്റെ ദൈവിക സ്രോതസ്സിൽതന്നെ മനസ്സിലാക്കുന്നതിനും ചരിത്രത്തിന്റെ സമകാലീന സംഭവങ്ങളിൽ അവയെ പുനർവ്യാഖ്യാനിക്കുന്നതിനും അങ്ങനെ നൂതനമായ ഒരു സഭാദർശനം സാർവത്രികസഭയ്ക്കു പൊതുവായും മലങ്കര സഭയ്ക്ക് പ്രത്യേകമായും നൽകുന്നതിലും മലങ്കര കത്തോലിക്കാസഭയുടെ ദ്വിതീയ കാതോലിക്കാബാവാ നൽകുന്ന നേതൃത്വ ശുശ്രൂഷ ഏറെ വലുതാണ്. കർമ്മമണ്ഡലം ചുരുങ്ങുന്നില്ല. അതിർത്തികൾ വിശാലമാകുന്നു. ദൗത്യം തുടരുന്നു. കൃപയ്ക്ക് മേൽ കൃപ പ്രാപിച്ച് ഈ സഭയെ നയിക്കാൻ അത്യഭിവന്ദ്യ പിതാവേ അങ്ങയെ ദൈവം അനുഗ്രഹിക്കട്ടെ എന്ന് ഞങ്ങൾ സഭാമക്കൾ ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.




# ദൈവത്തിന്റെ പുരോഹിതൻ സഭയുടെ കർദ്ദിനാൾ ജനങ്ങളുടെ ബാവ



ഡോ. സിറിയക് തോമസ്




കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും മേജർ ആർച്ച് ബിഷപ്പുമായി തെരഞ്ഞെടുക്കപ്പെട്ടു ചുമതലയേറ്റിട്ട് ഒരു ദശവത്സരം പൂർത്തിയാകുന്നു. സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ ബിഷപ്പും മലങ്കര കത്തോലിക്കാസഭയിലെ പ്രായം കുറഞ്ഞ ആർച്ചുബിഷപ്പും പിന്നീട് ആകമാന റോമൻ കത്തോലിക്കാസഭയിലെ ഏറ്റവും പ്രായം കുറഞ്ഞ കർദ്ദിനാളുമായി മാറിയതും ഇക്കഴിഞ്ഞ പത്തുവർഷത്തിനിടയിൽത്തന്നെ. ആരോടെങ്കിലും ഒരിക്കൽ പരിചയപ്പെട്ടാൽ പരിചയപ്പെടുന്നവരുടെ മനസ്സിൽ തനിക്കായി ഒരു സിംഹാസനമുറപ്പിക്കുന്ന കല ഐസക് തോട്ടുങ്കലച്ചാനായിരിക്കുന്ന കാലം മുതൽക്കേ ബാവായ്ക്ക് സ്വായത്തമായിരുന്നു. ബത്തേരിയിലും തിരുവല്ലയിലും പിന്നീട് തിരുവനന്തപുരത്തും ഡൽഹിയിലും റോമിലുമെല്ലാം ബാവായെ ജനപ്രിയനാക്കിയതിന്റെ രഹസ്യവും മറ്റൊന്നല്ല. സ്വന്തം സൗഹൃദവലയം സങ്കുചിതമാക്കാത്ത ഒരു ആത്മീയാചാര്യനാണ് ബാവാ. ക്ലീമീസ് ബാവായുടെ ആരാധകർക്ക് മതവ്യത്യാസമോ പ്രത്യയ ശാസ്ത്ര ഭിന്നതകളോ തിരുമേനിയുമായുള്ള തരംഗ ദൈർഘ്യത്തിനു (wave length) തടസ്സം സൃഷ്ടിക്കുന്നുമില്ല. സിറിൾ പിതാവിന്റെ പ്രിയ ശിഷ്യന് ഗ്രീഗോറിയോസ് പിതാവ് പാഠപുസ്തകമാകുന്ന കാഴ്ചയാണ് കഴിഞ്ഞ പത്തുവർഷമായി തലസ്ഥാന നഗരിയിലുള്ളവർ കണ്ടുകൊണ്ടിരിക്കുന്നത്. കത്തോലിക്കർക്കു മാത്രമായി ഒരു ദൈവമില്ലെന്നു ഫ്രാൻസിസ് പാപ്പാ പറയുന്നതിനുമെത്രയോ വർഷങ്ങൾക്കു മുൻപാണ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തലസ്ഥാനത്തെ വിശ്വാസികൾക്കും അവിശ്വാസി




കൾക്കും ഒരുപോലെ ആരാധ്യനും ആദരണീയനുമായത്. പിന്നീട് സിറിൾ പിതാവും ക്ലീമീസ് ബാവായുമൊക്കെ ബനഡിക്ട് തിരുമേനിയുടെ പാദമുദ്രകളെത്തന്നെയാണ് തലസ്ഥാനത്തു പിൻതുടർന്നതും.

ഐസക് തോട്ടുങ്കൽ പഠിക്കുന്ന കാലത്തു സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു. എന്നാൽ അന്നും ഒട്ടൊരു സ്വതന്ത്രബുദ്ധിയുമായിരുന്നു. ഐസക് അച്ചന്റെ സിദ്ധികളെ സിറിൾ പിതാവ് തിരിച്ചറിയുകയും ചെയ്തു. പിന്നീട് മെത്രാനായപ്പോഴും മെത്രാപ്പോലീത്താ ആയ

ണ്ടിരിക്കുന്ന സത്യം. വിശുക്കുന്നവനു മുന്നിൽ സാബത്തും തടസ്സമല്ലെന്നു പറഞ്ഞുവച്ചതു യേശു തമ്പുരാൻ തന്നെ ആയിരുന്നല്ലോ.

വികസന നായകനാവാൻ രാഷ്ട്രീയ നോതാവായിരിക്കണമെന്ന നിർബന്ധമില്ലെന്നു തെളിയിച്ച ആത്മീയാചാര്യനായിരുന്നല്ലോ സിറിൾ പിതാവ്. ബത്തേരിയിലെയും വയനാട്ടിലേയും നഗരവാസികൾക്കും ഗ്രാമവാസികൾക്കും മാത്രമല്ല വനവാസികൾക്കും ഗോത്രവർഗ്ഗകാർക്കുപോലും ദൈവം ഭക്ഷണത്തിന്റെയും വസ്ത്രത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും തൊഴിലവസരങ്ങളുടെയും രൂപത്തിലാവണം പ്രത്യക്ഷപെടേണ്ടതെന്ന പാഠം



പ്പോഴും മേജർ ആർച്ചു ബിഷപ്പായപ്പോഴും കർദ്ദിനാളായിക്കഴിഞ്ഞും ബാവാ കൂടുതൽ ശ്രദ്ധേയനായി. വ്യത്യസ്ത സന്ദർഭങ്ങളിൽ സുവ്യക്തമായ നിലപാടുകൾ സ്വീകരിച്ചുകൊണ്ടാണ്. ഫ്രാൻസിസ് പാപ്പാ ലോകജനതയുടെ ഹൃദയം കവർന്നത് സഭാനിയമങ്ങളുടെ കാർക്കശ്യമാണെങ്കിൽപ്പോലും അതു വിശ്വാസികൾക്കും ദൈവകാരുണ്യത്തിനുമിടയിൽ മതിൽ കെട്ടുന്നതാവാൻ പാടില്ലെന്ന പാപ്പായുടെ ദർശനവും സമീപനവും സഭാവിശ്വാസികൾക്കു കൂടുതൽ ആകർഷകവും സ്വീകാര്യവുമാവുന്നതിൽ അത്ഭുതമില്ല. കാലത്തിന്റെ മാറ്റങ്ങളെ കാണാനുള്ള കണ്ണും മനസ്സും ആത്മീയാചാര്യന്മാരുടെയും സ്വീകാര്യത വർദ്ധിപ്പിക്കുമെന്നതാണ് നാം കണ്ടുകൊ

പറഞ്ഞു തന്നതും തിരുമേനിയാണ്. മലങ്കര കത്തോലിക്കാസഭ ജനസംഖ്യ വച്ചുനോക്കിയാൽ താരതമ്യേന ചെറിയ സഭയാണ്. എന്നാൽ small is beautiful എന്ന ഗാന്ധിദർശനത്തിന്റെ പെരുളറിഞ്ഞ ആത്മീയ നേതാവായിരുന്നു സിറിൾ പിതാവ്. പിതാവിന്റെ കാലടിപ്പാതകളിൽകൂടിത്തന്നെ നടന്നാണ് ക്ലീമിസ് പിതാവും സഭയുടെ തലവനും സാരഥിയുമായത്. അച്ചനായപ്പോഴും മെത്രാനായപ്പോഴും മെത്രാപ്പോലീത്തായായപ്പോഴും പിന്നീട് വലിയ മെത്രപ്പോലീത്തായും കാതോലിക്കയും കർദ്ദിനാളുമൊക്കെയായപ്പോഴും ബാവായുടെ മനോനിലയ്ക്കു മാറ്റമൊന്നും വന്നില്ല. എപ്പോഴും ദൈവത്തിന്റെ വഴികളിലൂടെ നടന്നു. ജനങ്ങളെ എന്നും ഹൃദയത്തോടു

ചേർത്തുവച്ചു. അതിൽ ജാതിവ്യത്യാസമോ മതവ്യത്യാസമോ സഭാവ്യത്യാസമോ പരിഗണിച്ചില്ല. സമ്പന്നനോടും സാധാരണക്കാരനോടും സൗമ്യമായി ഇടപെട്ടു. എല്ലാവരോടും സ്നേഹം, എല്ലാവർക്കും കരുതൽ, തിരുമേനി ഓരോരുത്തരോടും കാണിക്കുന്ന വ്യക്തിപരമായ കരുതലാണ് കൂടുതൽ ശ്രദ്ധേയം. ഹൃദയസ്പർശിയും ഓർമ്മയിൽ സൂക്ഷിക്കുന്നതുമായ അത്തരം ഒട്ടേറെ അനുഭവങ്ങളുണ്ട്.

ഒന്നുമാത്രം പറയട്ടെ, ബാവാതിരുമേനിയുടെ ഒരു ഡൽഹി സന്ദർശനമായിരുന്നു സന്ദർഭം. ഞാനന്ന് ദേശീയ ന്യൂനപക്ഷ വിദ്യാഭ്യാസ കമ്മീഷനിലംഗമായിരിക്കുന്ന കാലം. വീട്ടിൽ ഉച്ചഭക്ഷണത്തിനുവരാമെന്നു സമ്മതിച്ചിരുന്നെങ്കിലും അതിരാവിലെ ഡൽഹിയിൽ നിന്നു ദൂരമൽപമുള്ള ഒരു പള്ളിയിൽ കുർബാനയും പിന്നീട് രണ്ടു സ്ഥലങ്ങളിലെ സന്ദർശനവും കഴിയുമ്പോൾ വളരെ വൈകുമെന്നു മനസിലാക്കിയ തിരുമേനി നാലുമണിക്കു വീട്ടിലെത്തിക്കൊള്ളാമെന്നു സമയം മാറ്റി. ഏഴുമണിക്ക് ഹിന്ദിയിൽ പറഞ്ഞാൽ ഒരു ന്യായമൂർത്തിയുടെ വസതിയിൽ തിരുമേനിക്കു സ്വീകരണമുണ്ട്. ഒരു കോളേജ് അലുമിനി അസോസിയേഷൻ വകയാണ് ചടങ്ങ്. എനിക്കും ക്ഷണമുണ്ട്. വൈകുന്നേരച്ചടങ്ങിന് എന്റെ വീട്ടിൽ നിന്നും ഒന്നിച്ചുപോകാമെന്നും തിരുമേനി നിർദ്ദേശിച്ചു. തിരുമേനി വീട്ടിലെത്തിയപ്പോൾ സമയം വളരെ വൈകി. അതിരാവിലെ മുതലുള്ള യാത്രയും പരിപാടികളും ബാവായെ വല്ലാതെ ക്ഷീണിതനാക്കിയിട്ടുണ്ടെന്നു മുഖത്തറിയാം. കുറച്ചു സമയം ഉറങ്ങാതെ തനിക്കൊന്നിനും വയ്യെന്നും തിരുമേനി. ആറരയ്ക്കു വിളിച്ചാൽ മതിയെന്ന ബാവായുടെ കല്പനയും. ന്യായമൂർത്തിയുടെ വസതിയിലെ ചടങ്ങിനു വൈകുമെന്ന് ഞാൻ സൂചിപ്പിക്കാതിരുന്നില്ല. "വയ്യ ഒന്നു കിടക്കാതെ വയ്യ" എന്നു വീണ്ടും ബാവാ. ഞങ്ങളുടെ ഗസ്റ്റ് റൂമിൽ ബാവാ ഉറങ്ങാൻ കിടന്നു. അച്ചനും ഞാനും ഡ്രോയിംഗ് റൂമിൽ സംസാരിച്ചു സമയം കഴിച്ചു. ആറരയായിട്ടും തിരുമേനി കതകുതുറക്കുന്നില്ല. വിളിക്കാൻ അച്ചനും മടി. അല്പം കഴിഞ്ഞു ബാവാ കതകുതുറന്നു. പോകാൻ റെഡി. നാലുമണി ചായ ആറരയ്ക്കായി. സമ്മേളന സ്ഥലത്തെത്താൻ അരമണിക്കൂർ പോര. സാരമില്ല. ടീച്ചർ ഇത്ര കഷ്ടപ്പെട്ടുണ്ടാക്കിയ ചായ കുടിക്കാതെ പോകാനൊക്കുമോ എന്നു അനുവിനോടും കാരുണ്യവും കരുതലും. 'ന്യായമൂർത്തി' ഇന്ന് എന്നെ ശിക്ഷിക്കാതെ വിടുകയില്ലെന്ന് ഞാനും. അവിടെ എത്തും മുൻപ് തന്നെ ബാവായ്ക്കും അച്ചനും ആതിഥേയന്റെ ഫോൺ വിളികൾ. അവരതെടുക്കുന്നില്ല. "ബാവാ സാറിന്റെ വീട്ടിലായിരുന്നില്ലേ? എങ്ങോട്ടു പോയി" എന്നു എന്നോടു ഫോണിൽ ചോദ്യം. എന്റെ "ശിഷ്യൻ" കൂടിയായ ഒരു മാധ്യമ സുഹൃത്തും ഗുരുവിനും ഒരു പണിതരാൻ "ന്യായ മൂർത്തിയെ അല്പം പ്രകോപിച്ചിരുന്നുവെന്നു ഞാൻ പിന്നീടറിഞ്ഞു. ബാവാ ഒപ്പമുണ്ടെന്നും ഞങ്ങൾ പതിനഞ്ചു മിനിറ്റിനുള്ളിൽ എത്തുമെന്നും ആതിഥേയ സുഹൃത്തു വാക്കു കൊടുത്തു. ഞങ്ങൾ ചെന്നിറങ്ങുമ്പോൾ ബാവയുടെ കൈമുത്തും മുൻപു തന്നെ എന്നോടായി ആതിഥേയന്റെ പരിഭവം. "സാർ കർദ്ദിനാളിനെ ഹൈജാക്ക് ചെയ്തു" അല്ലേ? ഞാൻ മൗനം ഭൂഷണമാക്കി. പക്ഷേ ബാവ എന്റെ മുഖത്തെ ഭാവമാറ്റം കാണാതിരുന്നില്ല. അപ്പോൾ ഒന്നും പറഞ്ഞതുമില്ല.

സ്വീകരണച്ചടങ്ങിലെ പ്രസംഗങ്ങൾ കഴിഞ്ഞ് ബാവാ തിരുമേനി മറുപടി പറയുമ്പോൾ തിരുമേനി 'ന്യായമൂർത്തി' യുടെ "അന്യായവിധി"യിൽ നിന്നും എന്നെ കുറ്റവിമുക്തനാക്കി. നടന്നതൊക്കെ തിരുമേനി സദസ്സിനോട് പറഞ്ഞു. സാറിന്റെ വീട്ടിൽ താൻ 'ബല'മായി വിശ്രമിക്കുകയായിരുന്നുവെന്നും താൻ അത്ര ക്ഷീണിതനായിരുന്നതുകൊണ്ടും ദീർഘയാത്രയും തുടർച്ചയായ പരിപാടികളും മൂലം അങ്ങനെ സംഭവിച്ചതാണെന്നും "ന്യൂനപക്ഷ കമ്മീഷൻ" തന്നെ ഹൈജക്കു ചെയ്തതല്ലെന്നും തിരുമേനി വാക്കുകളിൽ നർമ്മം കലർത്തി. തന്റെ കാറിൽ ബാവയെ സി.ബി.സി.ഐ. സെന്ററിൽ വിടാമെന്ന് ആതിഥേയൻ നിർബന്ധം പിടിച്ചെങ്കിലും ബാവ എന്നോടൊപ്പം തന്നെ കയറി "ഐക്യദാർഢ്യം" പ്രഖ്യാപിക്കുവാനും കാരുണ്യം കാണിച്ചു. രണ്ടു വശവും കേൾക്കാതെ 'ന്യായമൂർത്തി' മുൻവിധിയോടെ 'വിധി' പറയുന്നത് "നീതിന്യായ" മല്ലെന്നു കാറിലേക്കു കയറും മുൻപ് ആതിഥേയനോടു ഞാൻ പരിഭവം പറഞ്ഞതും ബാവ കേട്ടു. കേട്ടെങ്കിലും തിരുമേനി 'കേൾക്കാതിരിക്കുക'യും ചെയ്തു. ആത്മീയന്റെ "നല്ലതന്ത്രം" എന്നു ഞാനും കണ്ടു. ഒരു വാക്കു കൂടി പറയാതെ പോയാൽ കഥ തീരുന്നില്ല.

മാധ്യമസുഹൃത്തു മനഃപ്പൂർവ്വം രംഗം വഷളാക്കുകയായിരുന്നുവെന്നു പിന്നീട് ന്യായമൂർത്തിയ്ക്കും മനസ്സിലായിരിക്കണം. ആ വർഷത്തെ വലിയ ആഴ്ച ധ്യാനത്തിനിടയിൽ അന്നത്തെ ആതിഥേയസുഹൃത്തു എന്നെ ഫോണിൽ വിളിച്ചു. അന്നു അദ്ദേഹത്തിന്റെ ഭാഗത്തു നിന്നും ഉണ്ടായ വാക്കോ പെരുമാറ്റമോ എന്നെ മുറിപ്പെടുത്തിയെങ്കിൽ അതു ക്ഷമിക്കണമെന്നു പറയുവാനുള്ള വലിയ മനസ്സു കാട്ടിയ അദ്ദേഹത്തിന്റെ മുന്നിൽ ഞാൻ ചെറുതായി. കാരണം അദ്ദേഹം 'തിരുത്തു' പറയുംവരെ എന്റെ മനസ്സിൽ അതു ഒരു നീറ്റലായി നിലനിന്നിരുന്നല്ലോ. പിന്നീടൊരു ചടങ്ങിനു പാലായിൽ വന്നപ്പോൾ വീട്ടിൽ വന്നു ഞങ്ങളെക്കാണാനും അദ്ദേഹം സന്മനസ്സുകാട്ടി.

കൂടെയുള്ളവരോടുള്ള ബാവയുടെ കരുതലിൽ നിന്നാണ് കഥയിലേക്കു പോയത്. എത്ര ആർജ്ജവത്തോടെയാണ് ബാവ അന്നു എന്നെ സംരക്ഷിച്ചത്.

ക്ലീമിസ് പിതാവിനെപ്പോലെ ഇത്ര ഭംഗിയായി ഇംഗ്ലീഷിലും മലയാളത്തിലും എഴുതുവാനും പ്രസംഗിക്കുവാനും കഴിയുന്നവർ ആത്മീയരംഗത്ത് അധികമില്ല. ഏതു പ്രസംഗത്തിനും ബാവയ്ക്കു നല്ല ഹോംവർക്കുണ്ട്. പ്രസംഗത്തിലതറിയുകയും ചെയ്യാം. പ്രൗഢമായ ശബ്ദവും ആകർഷകമായ ഭാഷാശൈലിയുമാണ് തിരുമേനിയുടെ പ്രസംഗത്തിനകമ്പടി. ഒരേ സമയം കർദ്ദിനാളും കാതോലിക്കാബാവയും. ഒരേസമയം സി.ബി.സി.ഐ. യുടെയും കെ.സി.ബി.സി. യുടെയും പ്രസിഡന്റ്. ദൈവവും കാലവും തിരുമേനിക്കായി ഇനിയും പലതും കാത്തുവച്ചിട്ടുണ്ടാകും. നിശ്ചയമായും കാത്തുവച്ചിട്ടുണ്ടാകണം, തീർച്ച. ബാവയുടെ അശ്വമേധം ആരംഭിച്ചിട്ടേയുള്ളൂ.

ആയുഷ്മാൻഭവ




# പത്തരമാറ്റിന്റെ പത്ത് വർഷം



**റവ. ഫാ. ചെറിയാൻ താഴമൺ**
(വികാരി ജനറാൾ, തിരുവല്ല അതിഭദ്രാസനം)

**മുൻകുറി**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായി കർദ്ദിനാൾ മോറാൻ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തെരഞ്ഞെടുക്കപ്പെട്ട് നിയമിതനായി സ്ഥാനമേറ്റ് ശുശ്രൂഷ ആരംഭിച്ചിട്ട് 2017 മാർച്ച് അഞ്ചാം തീയതി ഞായറാഴ്ച പത്ത് വർഷം പൂർത്തിയായി. ഒരു ദശകത്തിലെ ബാവാതിരുമേനിയുടെ ശുശ്രൂഷയിലൂടെ സാർവ്വത്രിക സഭയ്ക്കും ഭാരത കത്തോലിക്കാ സഭയ്ക്കും വളരെ പ്രത്യേകമായി മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കും ലഭ്യമായ നന്മകളെ അടുത്തറിയുവാനൊരു ശ്രമമാണ് ഈ ലേഖനം.



**ദൈവിക ഇടപെടലുകളുടെ അനുസ്യൂത പ്രവാഹം**

ദൈവിക ഇടപെടലുകളുടെ അനുസ്യൂത പ്രവാഹമാണ് അഭിവന്ദ്യ ബാവാതിരുമേനിയുടെ ജീവിതവഴി. തിരുവല്ല രൂപതയിലെ വൈദികനാകാനാഗ്രഹിച്ച് സെമിനാരിയിലെത്തിയ അദ്ദേഹം ഇരുപത്തി ഏഴാം വയസ്സിൽ ബത്തേരി രൂപതയിൽ മിഷനറി വൈദികനായി (11- 06-1986). ബത്തേരി രൂപതയുടെ പ്രേഷിത വയലിൽ മിഷനറി ആയിരിക്കുമ്പോൾ നാല്പത്തിരണ്ടാം വയസ്സിൽ വൈദിക ശുശ്രൂഷയുടെ പതിനഞ്ചാം വർഷം (15- 08- 2001) വടക്കേ അമേരിക്കയിലേക്ക് കുടിയേറിയ മലങ്കര മക്കളുടെ ചുമതലക്കാരനായ മെത്രാൻ സ്ഥാനത്തേക്ക് നിയമിതനായി. മെത്രാഭിഷേകത്തിന്റെ അഞ്ചാം വർഷം നാല്പത്തിഏഴാം വയസ്സിൽ തിരുവല്ലയുടെ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി. നാല്പത്തി എട്ടാം വയസ്സിൽ വൈദികാഭിഷേകത്തിന്റെ ഇരുപത്തിഒന്നാം വർഷം മെത്രാഭിഷേകത്തിന്റെ ആറാം വർഷം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച് ബിഷപ്പ് കതോലിക്കാ ബാവായായി ഉയർത്തപ്പെട്ടു (5- 03- 2007). വൈദികാഭിഷേകത്തിന്റെ ഇരുപത്തിആറാം വർഷം മെത്രാൻ സ്ഥാനസ്വീകരണത്തിന്റെ പതിനൊന്നാം വർഷം, കാതോലിക്കാ സ്ഥാനസ്വീകരണത്തിന്റെ അഞ്ചാം വർഷം, അൻപത്തിമൂന്നാം വയസ്സിൽ സാർവ്വത്രിക സഭയുടെ രാജകുമാരനായി കർദ്ദിനാൾ സംഘത്തിൽ ഉൾചേർക്കപ്പെട്ട് സാർവ്വത്രിക സഭയുടെ ഭരണ സംവിധാനത്തിലേക്ക് നിയമിക്കപ്പെട്ടു (24-11- 2012).

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ കാതോലിക്കാബാവാ മോറാൻ മാർ സിറിൽ ബസ്സേലിയോസ് തിരുമേനി കാലം ചെയ്തപ്പോൾ (18-01-2007) ഒഴിവുവന്ന സ്ഥാനത്തേക്ക് സഭയുടെ പരിശുദ്ധ സുന്നഹദ്ദോസിലൂടെ പരിശുദ്ധാത്മാവ് തെരഞ്ഞെടുത്തത് സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ ഐസക്ക് മാർ ക്ലീമീസ് പിതാവിനെ ആയിരുന്നു.

ഇടയ ബാലനായ ദാവീദിനെ ഇസ്രായേലിന്റെ രാജകീയ സിംഹാസനത്തിലേക്ക് ഉയർത്തിയ ദൈവകരം മലങ്കര സുറിയാനികത്തോലിക്കാ സഭയിൽ ഇടപെട്ട് നയിക്കുന്നതിന്റെ പ്രത്യക്ഷമായ തെളിവായിരുന്ന ആ തെരഞ്ഞെടുപ്പ് 2007 ഫെബ്രുവരി 8 നെ മലങ്കര സഭാചരിത്രത്തിലെ അവിസ്മരണീയ ദിനമാക്കി. അന്നാണ് ഭാരതത്തിലെ പൗരസ്ത്യ കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ ഇദം പ്രഥമമായി പരിശുദ്ധ സുന്നഹദ്രോസ് ഒരു സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച് ബിഷപ്പ് കാതോലിക്കാബാവായെ സഭാനിയമപ്രകാരം തെരഞ്ഞെടുത്തത്. വെളിപാടിന്റെ വിളിയുടെ വഴിയും ജനാധിപത്യരീതിയിലുള്ള തെരഞ്ഞെടുപ്പിന്റെ വഴിയും ഒത്തുചേർന്നുള്ള തെരഞ്ഞെടുപ്പിന്റെ ഉത്തമ മാതൃക. ഫെബ്രുവരി ഒൻപതാം തീയതി പരിശുദ്ധ മാർപാപ്പായുടെ അംഗീകാരം നേടി പത്താം തീയതി തെരഞ്ഞെടുപ്പുവാർത്ത ഔദ്യോഗികമായി പ്രഖ്യാപിച്ചു. സ്ഥാനാരോഹണം 2007 മാർച്ച് അഞ്ചാം തീയതി പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നു. മാർ തോമ്മാശ്ലീഹായുടെ ശ്ലൈഹിക പാരമ്പര്യത്തിൽ കാതോലിക്കാ ബാവായായി പത്ത് വർഷത്തെ ശുശ്രൂഷ പൂർത്തിയാക്കിയ (5-3-2017) ബാവാതിരുമേനിയുടെ നേതൃമഹിമ കേരള സംസ്ഥാനത്തിന്റെയും ഭാരതത്തിന്റെയും അതിരുകൾ കടന്ന് സാർവ്വത്രികമായിരിക്കുന്നു. കേരള മെത്രാൻ സമിതിയുടെ അദ്ധ്യക്ഷൻ, ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ അദ്ധ്യക്ഷൻ (രണ്ട് പ്രാവശ്യം) ദേശീയോദ്ഗ്രഥന സമിതിയിലെ വിശിഷ്ട അംഗം, ഫെഡറേഷൻ ഓഫ് ഏഷ്യൻ ബിഷപ്പ്സ് കോൺഫ്രൻസിന്റെ കോർ ടീമിലെ സ്ഥിരഅംഗം, റോമിലെ പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള കോൺഗ്രനേഷനിലെ സ്ഥിര അംഗം, മതാന്തര സംവാദത്തിനുവേണ്ടിയുള്ള പൊന്തിഫിക്കൽ കമ്മീഷനിലെ അംഗം, ഭാരതത്തിലെ എല്ലാ ക്രൈസ്തവ വിഭാഗങ്ങളും ഉൾപ്പെടുന്ന നാഷണൽ യുണൈറ്റഡ് ക്രിസ്റ്റ്യൻ ഫ്രണ്ടിന്റെ പ്രസിഡണ്ട്, സകല മതങ്ങൾക്കും സമുദായങ്ങൾക്കും സഭകൾക്കും രാഷ്ട്രീയപാർട്ടികൾക്കും ഹൃദയ അടുപ്പത്തോടെ സമീപിക്കാവുന്ന ഭാരതത്തിലെ ഏക സഭാദ്ധ്യക്ഷൻ. സ്ഥാനങ്ങളും പദവികളും വിശേഷണങ്ങളും ഏറെ.

### മതാതീതമതാചാര്യൻ

കാതോലിക്കാബാവായായി തെരഞ്ഞെടുക്കപ്പെട്ട വാർത്ത പരസ്യമായി പ്രഖ്യാപിച്ച ദിവസം അദ്ദേഹം നല്കിയ പ്രസ്താവനയിൽ ഇപ്രകാരം പറയുന്നു: മത വിശ്വാസങ്ങൾക്ക് അതീതമായി പൊതുജനനന്മയാണ് ഞാൻ ലക്ഷ്യം വയ്ക്കുന്നത്. സമാനചിന്താഗതിയുള്ളവരും ഈശ്വരവിശ്വാസികളുമായ എല്ലാവരുമായും ഈ ലക്ഷ്യത്തിനുവേണ്ടി ഒന്നിച്ചു പ്രവർത്തിക്കും. ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടുന്ന ഭരണസംവിധാനങ്ങളുമായി ക്രിയാത്മകമായി പ്രതികരിച്ച് ജനക്ഷേമത്തിനായി പ്രവർത്തിക്കുകയും ചെയ്യും . അദ്ദേഹത്തിന്റെ വീക്ഷണത്തിൽ സഭ സഭയ്ക്കു വേണ്ടിയല്ല വിശാലമനുഷ്യസമൂഹത്തിനുവേണ്ടിയാണ്. ലോകത്തെ രക്ഷിക്കുന്നതിനുള്ള കാരുണ്യ സാന്നിദ്ധ്യമാണ് സഭ. കാതോലിക്കാബാവായായുള്ള അദ്ദേഹത്തിന്റെ കഴിഞ്ഞ പത്ത് വർഷത്തെ ശുശ്രൂഷകളിൽ ഈ ദർശനത്തിന്റെ സ്വാധീനം സുവ്യക്തമാണ്. സത്യത്തിന്റെ അംശങ്ങൾ മറ്റ് മതങ്ങളിലും ഉണ്ടെന്നംഗീകരിച്ചുകൊണ്ട് തന്റെ സഭയുടെ വിശ്വാസത്തിന് കോട്ടം തട്ടാതെയും അപകടത്തിൽപ്പെടുത്താതെയും ക്രിസ്തുവിലുള്ള വെളിപാടിന്റെ അനന്യത കാത്ത് സൂക്ഷിച്ചുകൊണ്ട് മറ്റ് മതങ്ങളുമായി സംവദിക്കുകയും സഹകരിക്കുകയും ചെയ്യുക എന്നതാണ് അദ്ദേഹത്തിന്റെ ശൈലി.

മതസൗഹാർദം പുലർത്തുന്നതിനും വളർത്തുന്നതിനുമായി മറ്റ് മതങ്ങളുടെയും സമുദായങ്ങളുടെയും കേന്ദ്രങ്ങൾ സന്ദർശിക്കുന്നതിലും മതാചാര്യന്മാരും സമുദായനേതാക്കന്മാരുമായി ഊഷ്മള ബന്ധം നിലനിർത്തുന്നതിനുമായി അദ്ദേഹം പുലർത്തുന്ന താല്പര്യം സർവ്വരാലും ശ്ലാഘിക്കപ്പെടുന്നതാണ്. ശിവഗിരിയിലും പോത്തൻകോട്ടും പെരുന്നയിലും കണിച്ചുകുളങ്ങരയിലും കവടിയാർ കൊട്ടാരത്തിലും പാണക്കാട്ടുമെല്ലാം കടന്നുചെന്ന് മതമൈത്രിയുടെയും സമുദായ സൗഹൃദത്തിന്റെയും സന്ദേശങ്ങൾ പങ്കുവച്ചതിലൂടെ കേരള സമൂഹത്തിന് അദ്ദേഹം നല്കിയിട്ടുള്ള മൂല്യങ്ങൾ ബഹുസ്വരതയുടെ ഉദാത്തമായ മാതൃകയാണ്. മന്നം ജയന്തിയിലും ശിവഗിരിതീർത്ഥാടനസംഗമത്തിലും ഗണേശോത്സവത്തിലും കരുണാകര ഗുരുവിന്റെ പർണ്ണശാല പ്രതിഷ്ഠാ മഹോത്സവത്തിലും മതാചാര്യസംഗമ വേദികളിലും റംസാൻ സംഗമങ്ങളിലും ഇഫ്ത്താർ വിരുന്നുകളിലും സഭൈക്യസംഗമങ്ങളിലുമെല്ലാം ഓടിയെത്തി വൈവിദ്ധ്യം പരിമിതിയല്ല ഭാരതത്തിന്റെ സമ്പത്താണ്, അത് കാത്ത്സൂക്ഷിക്കേണ്ടത് നാടിന്റെ നിലനില്പിന് അനിവാര്യമാണെന്നും അദ്ദേഹം സദാ സമൂഹത്തെ അനുസ്മരിപ്പിക്കുന്നു. മതസൗഹാർദവും മതമൈത്രിയും കണ്ണിലെ കൃഷ്ണമണിപോലെ സംരക്ഷിക്കപ്പെടണം എന്നതാണ് അദ്ദേഹത്തിന്റെ ശക്തമായ നിലപാട്. അദ്ദേഹത്തിന്റെ ഈ ദർശനം രാജ്യത്തിനാകമാനം പ്രയോജനപ്പെടണം എന്ന ചിന്തയല്ലാതെ മറ്റെന്താണ് അദ്ദേഹത്തിന് ദേശീയോദ് ഗ്രഥന സമിതിയിൽ വിശിഷ്ട അംഗത്വം നല്കാൻ കേന്ദ്രസർക്കാരിനെ പ്രേരിപ്പിച്ചത്. കേരളത്തിൽ മതസൗഹാർദ നിലപാടുകൾ ശക്തിപ്പെടുവാൻ അദ്ദേഹത്തിന്റെ പ്രസംഗങ്ങളും പ്രസ്താവനകളും നിലപാടുകളും വലിയ രീതിയിൽ സഹായിച്ചിട്ടുണ്ട് എന്നത് കരതലാമലകം പോലെ വ്യക്തമാണ്.

### സഭാ ശുശ്രൂഷയുടെ വൃത്തം വിശാലമാക്കിയ ഇടയശ്രേഷ്ഠൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായുള്ള കതോലിക്കാബാവാ സ്ഥാനലബ്ധിക്കുശേഷമുള്ള അദ്ദേഹത്തിന്റെയും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയും പ്രബോധനങ്ങളും പ്രവർത്തനങ്ങളും ജീവിതവും നിരീക്ഷിച്ചാൽ സഭാജീവിതത്തിൽ ചില സവിശേഷ ഊന്നലുകൾ ദൃശ്യമാണ്. കഴിഞ്ഞ പത്ത് വർഷങ്ങളിൽ സഭാതലത്തിൽ നടത്ത




പ്പെട്ട എല്ലാ ആഘോഷങ്ങളിലും ഇതര സഭകളെയും മതസമൂഹങ്ങളെയും സമുദായങ്ങളെയും വേർതിരിവുകളില്ലാതെ സന്മനസുള്ളവരും മനുഷ്യനന്മ കാംക്ഷിക്കുന്നവരുമായ എല്ലാവരെയും ഉൾച്ചേർക്കുവാനുതകുന്ന വേദികളാക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ആത്മികവും അജപാലനപരവുമായ പരിപാടികൾക്ക് പുറമേ സഭൈക്യ സമ്മേളനങ്ങളും മതസൗഹാർദ്ദസമ്മേളനങ്ങളും രാഷ്ട്ര നിർമ്മിതിയെക്കുറിച്ചുള്ള ചർച്ചാവേദികളും ക്രമീകരിച്ചിരുന്നു. ഈ കാര്യങ്ങൾ വ്യക്തമാക്കുന്നതെന്താണ് ? സഭയുടെ ഏതൊരു പ്രവർത്തനത്തിന്റെയും ശുശ്രൂഷയുടെയും ആഘോഷങ്ങളുടെ പോലും പിന്നിലെ ദർശനം എന്തായിരിക്കണം പ്രവർത്തന പന്ഥാവ് എന്തായിരിക്കണം എന്നൊക്കെയുള്ള ദർശന വ്യക്തത ബാവാതിരുമേനിയിലൂടെ സഭ സ്വാംശീകരിച്ചിരിക്കുന്നു എന്നാണ്. സഭയിലെ സകല പ്രവർത്തനങ്ങളുടെയും അടിസ്ഥാന ദർശനം എന്തായിരിക്കണമെന്ന് വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ആരെയും അവഗണിക്കാതെ സകലരെയും ഉൾക്കൊള്ളുന്ന ദർശനം. സഭയുടെ ശുശ്രൂഷകൾ സഭയുടെ മതിലുകൾക്കുള്ളിലൊതുക്കാതെ സകലർക്കും ലഭ്യമാക്കുവാൻ ആഹ്വാനം ചെയ്യുന്ന ദർശനം.

### മലങ്കര സഭയുടെ മഹത്വം ഉയർത്തിയ ഉന്നതഇടയൻ

മോറാൻ മാർ ബസ്സേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ വ്യക്തിത്വ പ്രത്യേകതകളും ദർശന വ്യക്തതയും അദ്ദേഹത്തെ കർദ്ദിനാൾ സംഘത്തിൽ ഉൾപ്പെടുത്തുവാൻ പരിശുദ്ധ മാർപാപ്പായെ പ്രേരിപ്പിച്ചു. എന്നാൽ പ്രസ്തുത സ്ഥാന ലബ്ധിയെ അദ്ദേഹം കണ്ടത് മലങ്കര സഭയ്ക്കും ഭാരത സംസ്കാരത്തിനും ഭാരത ജനതയ്ക്കും ലഭിച്ച പദവിയും അംഗീകാരവുമായിട്ടാണ്. 2013 മെയ് ഒൻപതിന് പുറപ്പെടുവിച്ച (Prot.No. CPL 1/2013) കല്പനയിൽ അദ്ദേഹം ഇപ്രകാരം എഴുതുന്നു: സാർവ്വത്രിക സഭയിൽ വിശുദ്ധ പത്രോസിന്റെ പിൻഗാമികളുടെ ശ്ലൈഹിക ശുശ്രൂഷയിൽ നേരിട്ടുള്ള പങ്കാളിത്തം നമ്മുടെ സഭയ്ക്ക് കൈവന്നിരിക്കുന്നു. വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കാനുള്ള കർദ്ദിനാൾ സംഘത്തിലെ അംഗമെന്നനിലയിൽ ഉത്കൃഷ്ടമായ മറ്റൊരു ദൗത്യംകൂടി നമുക്ക് ഭരമേല്പിക്കപ്പെട്ടിരിക്കുന്നു. ഇത് മലങ്കരസഭയ്ക്ക് സാർവ്വത്രിക സഭയിലുള്ള വ്യക്തിത്വത്തിന്റെയും സ്വയശീർഷക ഭരണ സംവിധാനത്തിന്റെയും അംഗീകാരമാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദ്ദോസിന്റെ സെക്രട്ടറി അഭിവന്ദ്യ തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ വ്യക്തമാക്കുന്നു: മാർതോമാശ്ലീഹായുടെ വിശ്വാസ സാക്ഷ്യവും പാരമ്പര്യങ്ങളും വിശുദ്ധ പത്രോസിന്റെ ശ്ലൈഹിക ശുശ്രൂഷയ്ക്ക് അനിവാര്യമാണെന്ന ദൈവിക വെളിപ്പെടുത്തലാണ് പരിശുദ്ധ പിതാവ് ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പായിലൂടെ ലഭിച്ചത്. (Cr. No. 1/2012, dtd. 25102012. P.1). ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ 1932-ൽ ആദ്യമായി റോമിൽ എത്തി വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ കണ്ട് മലങ്കര സഭയെ അദ്ദേഹത്തിനും റോമിനും പരിചയപ്പെടുത്തി. എന്നാൽ, എൺപത് വർഷങ്ങൾക്ക് ശേഷം വിശുദ്ധ പത്രോസിന്റെ പിൻഗാമി മലങ്കരസഭയുടെ ഒരു മകനെ കർദ്ദിനാളായി ഉയർത്തുക വഴി (24. 11. 2012) മലങ്കര സഭയെ സാർവ്വത്രിക സഭയ്ക്കാകമാനം പരിചയപ്പെടുത്തിയിരിക്കുന്നു. മറ്റ് വാക്കുകളിൽ പറഞ്ഞാൽ ബസ്സേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായിലൂടെ മലങ്കര സഭയെ (അന്ത്യോക്യൻ ആരാധനാ പൈതൃകംപിൻതുടരുന്ന മാർതോമ്മാ നസ്രാണി സഭ) സാർവ്വത്രിക സഭയിലാകമാനം പരിചയപ്പെടുത്തപ്പെട്ടിരിക്കുന്നു. ബസ്സേലിയോസ് ക്ലീമീസ് ബാവായിലൂടെ മലങ്കര സഭയ്ക്ക് ലഭിച്ചിരിക്കുന്ന സമാനതകളില്ലാത്ത ഒരു നേട്ടമാണിത്.

### സ്വയം ഭരണ സഭാ സംവിധാന ക്രമീകരണങ്ങൾ

2005 ഫെബ്രുവരി പത്താം തീയതി മലങ്കര സുറിയാനി കത്തോലിക്കാ സഭയെ മേജർ ആർച്ച്ബിഷപ്പ് കാതോലിക്കാബാവായുടെ നേതൃത്വത്തിൽ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാൽ ഭരിക്കപ്പെടുന്ന സ്വയം ഭരണാവകാശമുള്ള മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പാ ഉയർത്തിയതോടുകൂടി 1653 ലെ കൂനൻ കുരിശ് സത്യത്തിൽ മലങ്കര നസ്രാണികൾ ഉന്നയിച്ച സകല ആവശ്യങ്ങളും പൂർണ്ണമായി അംഗീകരിക്കപ്പെട്ടു, എങ്കിലും അത് പൂർണ്ണമായി സഭയുടെ ഭരണ സംവിധാനത്തിൽ ഉൾച്ചേർക്കപ്പെട്ടത് കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായുടെ കഴിഞ്ഞ പത്ത് വർഷത്തെ നേതൃത്വ കാലഘട്ടത്തിലാണ്. പ്രഥമ കാതോലിക്കാബാവാ മോറാൻ മോർ സിറിൽ ബസ്സേലിയോസ് ബാവായുടെ നേതൃത്വത്തിൽ പൗരസ്ത്യ കാനോൻ നിയമപ്രകാരമുള്ള സിന്നഹദ്ദോസ് ഭരണക്രമവും സഭാതലത്തിലുള്ള അജപാലന ഭരണക്രമീകരണങ്ങൾക്കായി വിവിധ സുന്നഹദ്ദോസ് കമ്മീഷനുകളും നിലവിൽ വരികയും പ്രവർത്തനം ആരംഭിക്കുകയും ചെയ്തിരുന്നു എങ്കിലും സുന്നഹദ്ദോസ് ഭരണക്രമം അതിന്റെ പൂർണ്ണതയിൽ പ്രവർത്തനക്ഷമമായത് ബസ്സേലിയോസ് ക്ലീമീസ് കതോലിക്കാ ബാവായുടെ നേതൃത്വത്തിലാണ്. സഭയുടെ അജപാലന ശുശ്രൂഷ ക്രോഡീകരണ കേന്ദ്രമായി പട്ടത്ത് നിർമ്മാണം ആരംഭിച്ചിരുന്ന കാതോലിക്കേറ്റ് സെന്ററിന്റെ പണിപൂർത്തിയാക്കി അജപാലന ശുശ്രൂഷാ ക്രമീകരണങ്ങൾക്കാവശ്യമായ അടിസ്ഥാന സൗകര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തിരിക്കുന്നു.

### നിയമാവലിയുടെ ക്രോഡീകരണവും നടപ്പാക്കലും

പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള കാനോൻ നിയമത്തിന്റെയും മലങ്കര സഭയുടെ പൈതൃകങ്ങളുടെയും പാരമ്പര്യങ്ങളുടെയും കീഴ്‌വഴക്കങ്ങളുടെയും വെളിച്ചത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രത്യേക കാനോൻ നിയമസംഹിത തയ്യാറാക്കി 2012 മാർച്ച് 10 ന് പ്രസിദ്ധീകരിച്ച് നടപ്പിൽ വരുത്തിയത് അദ്ദേഹത്തിന്റെ നേതൃകാലത്തിലെ വലിയ സംഭാവനയാണ്. പൗരസ്ത്യ സഭകളുടെ കാനോൻ നിയമമനുസ



രിച്ച് മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച് ബിഷപ്പ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കാനോൻ നിയമവും പാരമ്പര്യവുമനുസരിച്ച് കതോലിക്കാ ബാവാ എന്നാണ് അഭിസംബോധന ചെയ്യപ്പെടുക എന്നും അദ്ദേഹത്തിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരങ്ങളും അവകാശങ്ങളും പൗരസ്ത്യകാനോന നിയമപ്രകാരം പാത്രിയർക്കീസ് ബാവായിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരങ്ങളും അവകാശങ്ങളും ആയിരിക്കുമെന്നും സ്ഥിരീകരിച്ച് ഉറപ്പിക്കുവാനും പ്രാവർത്തികമാക്കുവാനും അദ്ദേഹത്തിന് സാധിച്ചു. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദ്ദോസിന്റെ ആലോചനയോടെ സഭയിൽ പുതിയ ഭദ്രാസനങ്ങൾ സ്ഥാപിക്കുകയും ഭദ്രാസനാദ്ധ്യക്ഷന്മാർക്ക് സ്ഥലം മാറ്റം നല്കുകയും ചെയ്തതുവഴി ഭാരതത്തിലെ പൗരസ്ത്യസഭകളുടെ ചരിത്രത്തിൽ ഒരു നൂതന അദ്ധ്യായം എഴുതി ചേർക്കപ്പെടുന്നതിൽ അദ്ദേഹം ദൈവകരത്തിൽ ഉപകരണമായി. മൂവാറ്റുപുഴ ഭദ്രാസനാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയെ തിരുവല്ല അതിഭദ്രാസനത്തിൽ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി നിയമിച്ചതും മാർത്താണ്ഡം ഭദ്രാസനാദ്ധ്യക്ഷനായിരുന്ന യൂഹാനോൻ മാർ ക്രിസോസ്റ്റോം പിതാവിനെ പത്തനംതിട്ട ഭദ്രാസനത്തിലേക്കും ബത്തേരി ഭദ്രാസനാദ്ധ്യക്ഷനായിരുന്ന ഗീവർഗീസ് മാർ ദിവന്യാസിയോസ് പിതാവിനെ പുത്തൂർ ഭദ്രാസനത്തിലേക്കും വടക്കേ അമേരിക്കയിലെ വിസിറ്റേറ്ററായിരുന്ന ജോസഫ് മാർ തോമസ് പിതാവിനെ ബത്തേരി ഭദ്രാസനത്തിലേക്കും സ്ഥലം മാറ്റം നല്കി നിയമിച്ചത് വർത്തമാനകാലചരിത്രമാണ്.

## ഭാരതം മുഴുവനുമുള്ള പ്രേഷിത ശുശ്രൂഷാനുമതി

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഭാരതം മുഴുവനും സുവിശേഷ പ്രവർത്തന അവകാശം ലഭ്യമാക്കിയത് ബാവാതിരുമേനിയുടെ കിരീടത്തിലെ വേറൊരു




സവിശേഷ തൂവലാണ്. സാർവ്വത്രിക സഭാകൂട്ടായ്മയിലെ ഏറ്റവും ശക്തവും ദൈവവിളികളാൽ സമ്പന്നവുമായ സീറോ മലബാർ സഭയ്ക്കുപോലും ഇന്നും ഈ അവകാശം ലഭ്യമായിട്ടില്ല എന്നറിയുമ്പോ ഴാണ് ബാവാതിരുമേനിയുടെ നേതൃത്വമഹിമ നമുക്ക് കൂടുതൽ ബോദ്ധ്യമാകുന്നത്.

### അർഹിക്കുന്നവർക്ക് അംഗീകാരം

സഭയിൽ എല്ലാവർക്കും അർഹമായ അംഗീകാരം നല്കുന്നതിൽ അദ്ദേഹം കാണിക്കുന്ന താല്പര്യം ശ്രദ്ധേ യമാണ്. സിറിൽ ബസ്സേലിയോസ് കാതോലിക്കാ ബാവാ യുടെ നേതൃത്വകാലത്ത് സഭയിലെ ബഹുമാനപ്പെട്ട വൈദികർക്ക് പ്രത്യേകം അംഗീകാരം നല്കുവാനായി കോർഎപ്പിസ്ക്കോപ്പാ, റമ്പാൻ പദവികൾ സഭയിൽ പുനഃസ്ഥാപിക്കുവാൻ ബാവാതിരുമേനിയെ പ്രേരിപ്പിച്ചത് അന്ന് തിരുവല്ല അതിഭദ്രാസനാദ്ധ്യക്ഷനായിരുന്ന അഭി വന്ദ്യ ഐസക് മാർ ക്ലീമിസ് മെത്രാപ്പോലീത്തായായി രുന്നു. സിറിൽ ബസ്സേലിയോസ് ബാവായുടെ അനുവാ ദത്തോടെ തിരുവല്ല അതിഭദ്രാസനത്തിലെ ബഹു. ചെറി യാൻ രാമനാലിൽ, ബഹു. തോമസ് പത്തിപ്പറമ്പിൽ ബഹു. മാത്യു കരിമ്പിൽ എന്നീ വൈദികർക്ക് കോർഎ പ്പിസ്കോപ്പാസ്ഥാനം നല്കിക്കൊണ്ട് അഭി. ഐസക്ക് മാർ ക്ലീമീസ് മെത്രാപ്പോലീത്തായാണ് ഈ പദവികൾ പുനഃസ്ഥാപിക്കൽ പ്രക്രിയയ്ക്ക് തുടക്കം കുറിച്ചത്. കാതോലിക്കാബാവാ സ്ഥാനം സ്വീകരിച്ചുകഴിഞ്ഞപ്പോൾ സഭയിലെ അൽമായ നേതാക്കന്മാർക്കും പദവികൾ നല്കി അംഗീകരിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു. **സഭയുടെ ഉത്സാഹിയായ പുത്രൻ/പുത്രി** എന്നീ അംഗീകാരമുദ്ര കൾ സഭയിലെ വിവിധ ഭദ്രാസനങ്ങളിലും പ്രേഷിത മേഖ ലകളിലും നിന്ന് പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട പുരു ഷന്മാർക്കും സ്ത്രീകൾക്കും നല്കുകവഴി അദ്ദേഹ ത്തിന്റെ നേതൃമഹിമയുടെ വേറൊരു അജപാലന മുഖം കൂടി തെളിവാർന്നു പ്രകടമായി.

### എല്ലാവരും ഉറ്റുനോക്കുന്ന നേതൃത്വം

താൻ തലവനും പിതാവുമായിരിക്കുന്ന സഭയുടെ അതിരുകൾക്ക് അപ്പുറം കടന്ന് സാർവ്വത്രിക സഭാ കൂട്ടാ യ്മയിലെ മറ്റ് വ്യക്തിഗത സഭകൾക്കും എന്ത് ആവശ്യം നേരിട്ടാലും ആലോചനയും സഹകരണവുമായി ഓടിയെ ത്താൻ അദ്ദേഹം ഒരിക്കലും അമാന്തിക്കാറില്ല. പരിശുദ്ധ കത്തോലിക്കാ സഭയെ റീത്തുകൾക്കതീതമായി ഒന്നായി കാണാനുള്ള ഔന്നത്യവും ഹൃദയവിശാലതയും അദ്ദേ ഹത്തിന്റെ പ്രത്യേകതകളാണ്. കത്തോലിക്കാസഭയുടെ നിയന്ത്രണം നഷ്ടമായിരുന്ന ദീപിക ദിനപത്രത്തിന്റെയും മറ്റ് അനുബന്ധപ്രസിദ്ധീകരണങ്ങളുടെയും നടത്തിപ്പും രാഷ്ട്രദീപിക കമ്പനിയുടെ ഉടമസ്ഥാവകാശവും തിരികെ വാങ്ങിയെടുക്കുവാനുള്ള സീറോ മലബാർ സഭയുടെയും സമുദായത്തിന്റെയും വർഷങ്ങൾ നീണ്ട പരിശ്രമങ്ങൾ ഫലമണിയുവാൻ വൈഷമ്യം നേരിട്ട സന്ദർഭത്തിൽ സഭ യുടെയും സമുദായത്തിന്റെയും ആവശ്യവും അഭിമാനവും സംരക്ഷിക്കുവാൻ ബാവാതിരുമേനി നല്കിയ ചടുലമായ നേതൃത്വം ചരിത്രത്തിന്റെ ഭാഗമാണ്. ഇതര സഭകളിലും ഭദ്രാസനങ്ങളിലും എന്തെങ്കിലും ആവശ്യങ്ങളോ പ്രതി സന്ധികളോ ഉണ്ടെന്നറിഞ്ഞാൽ പരിഹാര നിർദ്ദേശങ്ങളും സഹായവുമായി ഓടിയെത്തുന്നവരിൽ പലപ്പോഴും ഒന്നാ മൻ ബാവാതിരുമേനിയാണ് എന്നത് പകൽ പോലെ വ്യക്തമായ സത്യമാണ്. ഭാരതത്തിലെ ക്രൈസ്തവരുടെ ഇടയിൽ മാത്രമല്ല ഇതര മതങ്ങളുടെയും സമുദായങ്ങ ളുടെയും ഇടയിലും അദ്ദേഹത്തിനുള്ള സ്വീകാര്യതയു ടെയും അംഗീകാരത്തിന്റെയും അടിസ്ഥാനവും ഇതുത ന്നെ. കേരളത്തിലെ വിവിധ രാഷ്ട്രീയ പാർട്ടികളും സമു ദായങ്ങളും പോലും പ്രശ്നങ്ങൾക്കും പ്രതിസന്ധി കൾക്കും പരിഹാരനിർദ്ദേശങ്ങൾ തേടി അദ്ദേഹത്തെ സമീപിക്കാറുണ്ടന്നത് അദ്ദേഹത്തിന്റെ വ്യക്തി മാഹാ ത്മ്യത്തിന്റ മറ്റൊരു കൊടി അടയാളമാണ്.

### പിൻകുറി

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തല വനും പിതാവുമായ കർദ്ദിനാൾ മോറാൻ മോർ ബസ്സേ ലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ നേതൃ ത്വകാലം അദ്ദേഹത്തിലൂടെ സഭയുടെയും സഭയിലൂടെ അദ്ദേഹത്തിന്റെയും അദ്ദേഹം വഴി സഭയിലെ മറ്റ് അനേ കരുടെയും വളർച്ചയുടെ കാലമാണ്. മതത്തിന്റെ മതിൽകെട്ടുകൾ പൊളിച്ചു മാറ്റി സഭാശുശ്രൂഷയുടെ ചക്രവാളങ്ങൾ വികസിപ്പിച്ച് അജപാലന ശുശ്രൂഷയുടെ കവാടങ്ങൾ സകലർക്കുമായി തുറന്നു നല്കിയിരി ക്കുന്ന ബാവാ തിരുമേനി നാടിനൊരു സുകൃതമാണ്.

നീ എന്റെ ദാസനാണ് ഞാൻ നിന്നെ തെരഞ്ഞെ ടുത്തു...... ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്. സംഭ്രമിക്കേണ്ട ഞാനാണ് നിന്റെ ദൈവം ഞാൻ നിന്നെ ശക്തിപ്പെടുത്തുയും സഹായിക്കുകയും ചെയ്യും. എന്റെ വിജയകരമായ വലതുകൈകൊണ്ട് ഞാൻ നിന്നെ താങ്ങി നിർത്തും (ഏശയ്യാ 41/ 9–10).... ദൈവത്തിൽ ആശ്രയിക്കുന്നവർ ശക്തിപ്രാപിക്കും. അവർ കഴുകന്മാ രെപ്പോലെ ചിറകടിച്ചുയരും. അവർ ഓടിയാലും ക്ഷീണി ക്കുകയില്ല. നടന്നാൽ തളരുകയുമില്ല (ഏശ.40/31) എന്നുള്ള പ്രവാചകവചനം ബാവാതിരുമേനിയിൽ നൂറ് ശതമാനവും അന്വർത്ഥമായിരിക്കുന്നതായി കാണാം. ഇരുപത് മണിക്കൂറിനുമേൽ സമയം ദിവസവും ഔദ്യോ ഗിക ജോലികൾക്കും ശുശ്രൂഷകൾക്കുമായി ചെലവഴി ക്കുന്ന ബാവാതിരുമേനിയുടെ ഊർജ്ജവും ബലവും കർത്താവിന്റെ കരം തന്നെ. ക്ഷീണവും തളർച്ചയുമി ല്ലാത്ത ശുശ്രൂഷാ പ്രയാണം. ഔന്നത്യങ്ങളിൽ സഭയെ നയിക്കുകയും സ്വയം ഉയരുകയും ചെയ്യുന്നു. ഉയരങ്ങ ളിലേക്ക് വളരുംതോറും അദ്ദേഹത്തിന്റെ ശുശ്രൂഷാ മേഖ ലകളും വിസ്തൃതമായിക്കൊണ്ടിരിക്കുന്നു. അദ്ദേഹ ത്തിന്റെ ജീവിത സുകൃത പരിമളം സഭയിലും സമൂഹ ത്തിലും കൂടുതൽ വ്യാപിക്കുവാൻ വരും വർഷങ്ങൾ ഇട യാക്കട്ടെ എന്ന് പ്രാർത്ഥിക്കാം പിൻബലം നല്കാം.




# മഹത്വപൂർണമായ പാരമ്പര്യത്തിന്റെ നേർതുടർച്ച




**ജേക്കബ് പുന്നൂസ്**
(മുൻ ഡി.ജി.പി)
സെക്രട്ടറി, തിരുവനന്തപുരം മേജർ അതിരൂപത പാസ്റ്ററൽ കൗൺസിൽ


ദൈവാനുഗ്രഹത്താൽ വളരെ അഭിമാനകരമായ വളർച്ചയാണ് മലങ്കര കത്തോലിക്കാ സഭ കഴിഞ്ഞ എട്ടു ദശകങ്ങളിലായി കൈവരിച്ചത്. മറ്റു പല സഭാസമൂഹങ്ങളും ആധുനിക വിഭ്രാന്തികൾ പൊതുസമൂഹത്തിൽ സൃഷ്ടിച്ച കടുത്ത വെല്ലുവിളികളെ അതിജീവിക്കുവാൻ വേണ്ടി നിരന്തരമായി പോരാടേണ്ടി വന്ന ഒരു കാലഘട്ടമായിരുന്നു ഇത്. എന്നാൽ അസാമാന്യമായ ദൈവ പരിപാലന മൂലം മലങ്കര കത്തോലിക്കാ സഭ വളർച്ചയുടെ പ്രോജ്ജ്വലമായ പുതിയ അദ്ധ്യായങ്ങൾ കഴിഞ്ഞ പതിറ്റാണ്ടുകളിലുടനീളം സഭാചരിത്രത്തിൽ എഴുതിച്ചേർത്തു. ദൈവേഷ്ട വിധേയത്വവും സാർവ്വത്രിക സഭയോടുള്ള കൂറുമല്ലാതെ, മറ്റു യാതൊന്നും കൈമുതലായില്ലാതെയാണ് സഭയുടെ പ്രയാണം ആരംഭിച്ചത്. എന്നാൽ ദൈവപരിപാലനമൂലം വളർച്ചയുടെ നിരവധി പടവുകൾ ഈ സഭാസമൂഹം അത്ഭുതകരമായി നടന്നുകയറി.



ക്രമാനുഗതമായ ഈ വളർച്ചയ്ക്ക് വലിയ ഒരളവിൽ കാരണഭൂതമായി വർത്തിച്ചത് ഈ കാലഘട്ടങ്ങളിൽ സഭാതലവന്മാരായിരുന്ന മഹാപിതാക്കന്മാരുടെ അതിശക്തമായ നായകത്വവും ദർശനവും നടപടികളുമായിരുന്നു. മഹത്വപൂർണ്ണമായ ആ പാരമ്പര്യത്തിന്റെ നേർതുടർച്ചയാണ് ക്ലീമിസ് ബാവാ തിരുമേനിയിലൂടെ സഭയ്ക്ക് 2007-ൽ ലഭിച്ചത്. മലങ്കര കത്തോലിക്കാസഭയുടെ തലവനും പിതാവുമായി ബാവാ തിരുമേനി കർമ്മനിരതമായ പത്ത് സംവത്സരങ്ങൾ പൂർത്തീകരിക്കുന്ന ഈ അവസരത്തിൽ തിരുമേനിയിലൂടെ സഭയ്ക്കും സമൂഹത്തിനും ലഭിച്ച എല്ലാ നന്മകൾക്കും സന്തോഷങ്ങൾക്കുമായി ദൈവത്തോട് നന്ദിപറയാം.

സമൂഹങ്ങളുടെ പൊതുപ്രതീക്ഷകൾ വ്യക്തികളിലൂടെ സഫലീകരിക്കപ്പെടുന്നതിന്റെ നിരവധി ദൃഷ്ടാന്തങ്ങൾ ചരിത്രത്തിലുടനീളം പലപ്പോഴായി നമുക്കു കാണാൻ കഴിയും. മലങ്കര സഭാസമൂഹം ദശാബ്ദങ്ങളായി പ്രാർത്ഥനാപൂർവ്വം ആഗ്രഹിച്ചിരുന്ന സ്വപ്നതുല്യമായ പല കാര്യങ്ങളും ബാവാ തിരുമേനിയുടെ ശുശ്രൂഷയിലൂടെ യാഥാർത്ഥ്യവൽക്കരിക്കപ്പെട്ടു എന്നതാണ് ഈ ദശാബ്ദത്തിൽ സഭാമക്കൾക്ക് ലഭിച്ച ഏറ്റവും വലിയ ചാരിതാർത്ഥ്യം. സഭയ്ക്കും അതിന്റെ തലവനും ലഭിക്കുന്ന അംഗീകാരവും പദവികളും സഭാസമൂഹത്തെ സംബന്ധിച്ചിടത്തോളം സഭയുടെ സ്വീകാര്യതയുടെയും പ്രാധാന്യത്തിന്റെയും പ്രത്യക്ഷ മാനദണ്ഡമാണ്. തന്മൂലം ആദരിക്കപ്പെടുന്നത് സഭാതലവൻ മാത്രമല്ല, മറിച്ച് സഭാസമൂഹവും കൂടിയാണ്. അത്തരം പല അനുഭവങ്ങളിലൂടെയും കടന്നുപോകാനുള്ള ഭാഗ്യം കഴിഞ്ഞ ദശാബ്ദത്തിൽ പലതവണ മലങ്കരമക്കൾക്ക് ലഭിച്ചു.

ബാവാ തിരുമേനിയ്ക്ക് കർദ്ദിനാൾ പദവി ലഭിച്ചത് മലങ്കര സഭയ്ക്ക് ലഭ്യമായ ഏറ്റവും വലിയ അനുഗ്രഹമാണ്. പുനരൈക്യ പ്രസ്ഥാനത്തെ കത്തോലിക്കാ പൊതുസമൂഹം പൂർണ്ണമായി ഉൾക്കൊണ്ടു എന്നതിനും അതിന് ഏറ്റവും വലിയ പ്രാധാന്യം വത്തിക്കാൻ നേരിട്ടു നൽകി എന്നതിനും വിവിധ ആരാധനാ പാരമ്പര്യങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ മലങ്കര കത്തോലിക്കാ സഭ അതിന്റെ സംസ്കാരിക - വിശ്വാസ - അനുഷ്ഠാന പാരമ്പര്യത്തിൽ മറ്റൊരു സഭാവിഭാഗത്തി




ന്റെയും പിന്നിലല്ല എന്നതിനും മാർപാപ്പാ നൽകിയ സ്ഥിരീകരണ പ്രഖ്യാപനമാണ് ക്ലീമിസ് ബാവാ തിരുമേനിയ്ക്ക് പരിശുദ്ധ സിംഹാസനം കല്പിച്ചനുവദിച്ച കർദ്ദിനാൾ പദവി. മലങ്കര സഭയുടെ പ്രത്യേകവും പുരാതനവുമായ ആരാധനാശൈലി സാർവ്വത്രികസഭയുടെ മഹനീയമായ ബഹുസ്വരതയുടെ ഉത്തമ ദൃഷ്ടാന്തമായി ഉയർത്തികാട്ടാൻ നമുക്കു ലഭിച്ച ദൈവദത്തമായ അവസരമാണ് നമ്മുടെ സഭാതലവൻ സഭയുടെ രാജകുമാരനായി അവരോധിക്കപ്പെട്ട സന്ദർഭം.

വിശ്വസമൂഹത്തിനു പൊതുവായി അങ്ങേയറ്റം പ്രധാനവും താല്പര്യജനകവുമായ ഒരു പ്രക്രിയയാണ് പുതിയ മാർപാപ്പായുടെ തെരഞ്ഞെടുപ്പ്. ലോകത്ത് മറ്റൊരു മതാദ്ധ്യക്ഷന്റെ തെരഞ്ഞെടുപ്പിനും ഇത്രയധികം വാർത്താപ്രാധാന്യം ലഭിക്കുന്നില്ല. ലോകചരിത്രത്തിന്റെ ഗതിവിഗതികളെത്തന്നെ സ്വാധീനിക്കത്തക്ക ശക്തിയുള്ളവയാണ് പരിശുദ്ധ പിതാവിന്റെ വ്യക്തിത്വങ്ങളും അഭിപ്രായ പ്രകടനങ്ങളും നടപടികളും എന്ന് ലോകം തിരിച്ചറിയുന്നതുകൊണ്ടാണ് തെരഞ്ഞെടുപ്പിന് ഇത്രയധികം പ്രാധാന്യം ലഭിക്കുന്നത്. ലോകം ഉറ്റുനോക്കുന്ന ആ മഹാപ്രക്രിയയിൽ ഭാഗഭാക്കാകാൻ മലങ്കര സഭയ്ക്ക് നേരിട്ട് ഇതുവരെ സാധിച്ചിരുന്നില്ല. അതിനുള്ള അവസരം ആദ്യമായി സഭയ്ക്ക് ലഭിച്ചത് കർദ്ദിനാൾ ക്ലീമിസ് ബാവാ തിരുമേനിയിലൂടെയാണ്. എല്ലാ മലങ്കരസഭാമക്കൾക്കും ആഹ്ലാദത്തിന്റെയും അഭിമാനത്തിന്റെയും അസുലഭനിമിഷങ്ങളാണ് ആ ദിവസങ്ങൾ നൽകിയത് എന്നത് പ്രത്യേകമായി അനുസ്മരണീയമാണ്.

സി.ബി.സി.ഐ. അദ്ധ്യക്ഷൻ, കെ.സി.ബി.സി. അദ്ധ്യക്ഷൻ എന്നീ നിലകളിലുള്ള പ്രവർത്തനങ്ങളിലൂടെ വളരെ ഊർജ്ജസ്വലമായ നേതൃത്വമാണ് ഭാരതീയ കത്തോലിക്കർക്കും സഭയ്ക്കും തിരുമേനി പ്രദാനം ചെയ്തത്. സഭകളുടെ കൂട്ടായ്മയുടെ ശാക്തീകരണത്തിന് വലിയ രീതിയിലുള്ള അഭിവൃദ്ധിയാണ് ഇതുമൂലം ഉണ്ടായിട്ടുള്ളത്. നിരന്തരമായ പരസ്പരസമ്പർക്കവും ഒരുമിച്ചുള്ള പ്രവർത്തനങ്ങളും വളരെയധികം വിപുലപ്പെടുത്തി പരസ്പര സഹകരണത്തിന്റെ വിവിധ മേഖലകളിൽ വർദ്ധിച്ച രൂപത്തിലുള്ള ഐക്യബോധം എല്ലാവരിലും ഉണർത്തിയെടുക്കുവാൻ ഇതുമൂലം സാധിച്ചിട്ടുണ്ട്. എല്ലാ പ്രശ്നങ്ങളിലും വ്യക്തവും യുക്തിനിഷ്ഠവുമായ ഇടപെടലുകളിലൂടെ സഭയുടെ നിലപാടുകൾക്ക് പൊതുസമൂഹത്തിന്റെ അംഗീകാരവും മൊത്തത്തിൽ ലഭിച്ചു എന്നതും ശ്രദ്ധേയമാണ്.



ഭാരതീയ ക്രൈസ്തവസഭകളുടെ കൂട്ടായ്മയിലും തിരുമേനി സജീവസാന്നിദ്ധ്യമാണ്. ഇപ്പോൾ ഈ കൂട്ടായ്മയുടെ അദ്ധ്യക്ഷനും മറ്റാരുമല്ല. വ്യത്യസ്ത പ്രസ്ഥാനങ്ങളായി നിലകൊള്ളുമ്പോഴും ആത്യന്തികമായി എല്ലാവരും ഒരുമിച്ച് നിൽക്കേണ്ടവരും ഒരുമിച്ച് ഒരിടത്തു ചെന്നെത്തേണ്ടവരുമാണെന്നുള്ള ചിന്താധാര പ്രബലപ്പെടുത്തുവാൻ തിരുമേനിയ്ക്ക് സാധിക്കുന്നുണ്ട്. മറ്റു സഭാനേതാക്കന്മാരുമായി സംവദിക്കുവാനും അവർക്ക് ആതിഥ്യമരുളാനും അവരെ ആദരിക്കുവാനും തിരുമേനി സദാ ശ്രദ്ധാലുവാണ്. ഇന്ത്യയിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലും മതങ്ങളുമായി ബന്ധപ്പെട്ടു രൂപപ്പെട്ടുകൊണ്ടിരിക്കുന്ന സംഘർഷാത്മകത അതീവപ്രധാനവും ഗുരുതരവും ആയ ഒരു പ്രശ്നമാണ്. ഇത്തരം സംഘർഷങ്ങളിൽ അയവുവരുത്തി പ്രശ്നങ്ങൾ രമ്യമായി പരിഹരിക്കണം എന്നുള്ളത് ചരിത്രപരമായ അനിവാര്യതയാണ്. ആശങ്കാജനകമായ ഇത്തരം സംഘർഷങ്ങളുടെ തീവ്രത ലഘൂകരിക്കുവാൻ തിരുമേനിയുടെ ഇടപെടലുകൾക്ക് പലപ്പോഴും കഴിയുന്നുണ്ട് എന്നത് എല്ലാ ക്രൈസ്തവ സഭകൾക്കും അഭിമാനകരമാണ്. മറ്റുമതങ്ങളുമായും അവരുടെ നേതാക്കന്മാരുമായും വളരെ വലിയ സുഹൃദ്ബന്ധമാണ് തിരുമേനി കാത്തുസൂക്ഷിക്കുന്നത്. അതുകൊണ്ടു തന്നെ പ്രശ്നങ്ങളുടെ പ്രാരംഭദശയിൽ തന്നെ പരസ്പരവിശ്വാസം നഷ്ടപ്പെടാതെ പരിഹാരത്തിനു വേണ്ടി യോജിച്ചു പ്രവർത്തിക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കപ്പെടുന്നു.

വിവിധ മതനേതാക്കന്മാരുമായി മാത്രമല്ല ഈ ബന്ധം. രാഷ്ട്രത്തിന്റെയും സംസ്ഥാനത്തിന്റെയും നേതാക്കളുമായി നേരിട്ട് ഇടപെടുവാനും അവരുടെയെല്ലാം ആദരവു നേടിയെടുക്കാനും തിരുമേനിക്ക് കഴിഞ്ഞിട്ടുണ്ട്. നേതാക്കന്മാർ പല ചേരികളിലുള്ളവരാണെങ്കിലും തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ അവർ എല്ലാവരും ഒത്തുചേരുന്നു എന്നത് നല്ല കാര്യങ്ങൾക്കായി എല്ലാവരും യോജിക്കും എന്ന ശുഭാപ്തിവിശ്വാസം നാടിനും നാട്ടുകാർക്കും നൽകുന്നു. വിസ്താരഭയത്താൽ ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടുവാൻ ഇപ്പോൾ മുതിരുന്നില്ല. തിരുവനന്തപുരത്ത് തിരുമേനിയെ സന്ദർശിച്ചവരുടെയും തിരുമേനി ഇന്ത്യയിലും വിദേശത്തുമായി പങ്കെടുത്ത പരിപാടികളുടെയും പട്ടികകളിലൂടെ ഒന്നു കണ്ണോടിച്ചാൽ ഇത്രമാത്രം വൈവിദ്ധ്യമാർന്ന പ്രശ്നങ്ങളിൽ വ്യത്യസ്ത വ്യക്തികളുമായി ഇത്ര അനായാസമായി ഒരു

വ്യക്തിക്ക് ഇടപെടുവാൻ സാധിക്കുന്നു എന്നത് നമ്മെ അത്ഭുതപ്പെടുത്തും. കരൺ ഥാപ്പറുമായി തിരുമേനി നടത്തിയ അഭിമുഖസംഭാഷണവും ആക്രമണങ്ങളുടെ പശ്ചാത്തലത്തിൽ കൽക്കട്ടയിലും ഡൽഹിയിലും തിരുമേനിയുടെ പത്രസമ്മേളനങ്ങളിൽ വ്യക്തമാക്കപ്പെട്ട യുക്തിയും ആർജ്ജവും ക്രൈസ്തവസ്നേഹം നിറഞ്ഞ സമീപനവും ഭാരത സമൂഹത്തിന് മൊത്തത്തിൽ സമാധാനത്തിന്റെ മാർഗ്ഗദീപം തെളിയിക്കുവാൻ ഉതകി എന്ന് ഈ അവസരത്തിൽ അനുസ്മരിക്കേണ്ടിയിരിക്കുന്നു.

കഴിഞ്ഞ കുറേ വർഷങ്ങളായി മലങ്കരസഭയിലെ പള്ളികളും രൂപതകളും സ്ഥാപനങ്ങളും വളരെ ഗണ്യമായ പുരോഗതിയാണ് കൈവരിച്ചത്. ബത്തേരിയിലും മാവേലിക്കരയിലും പത്തനംതിട്ടയിലും വെഞ്ചരിക്കപ്പെട്ട കത്തീഡ്രൽ ദേവാലയങ്ങൾ ദൈവപരിപാലനയുടെ മഹാപ്രതീകങ്ങളാണ്. അതോടൊപ്പം സാമൂഹ്യസേവനത്തിന്റെയും വിദ്യാഭ്യാസവ്യാപനത്തിന്റെയും ജീവകാരുണ്യപ്രവർത്തനങ്ങളുടെയും കാര്യത്തിൽ ശ്രേഷ്ഠരായ മുൻഗാമികൾ തെളിയിച്ച പാതയിലൂടെ സഭ കഴിഞ്ഞ 10 വർഷങ്ങളിലും ബഹുദൂരം മുന്നോട്ട് പോയി. പുതിയ നിരവധി സ്ഥാപനങ്ങൾ നിലവിൽവന്നു. രൂപത്തിലും ഭാവത്തിലും പ്രവർത്തനമികവിലും കേരളത്തിനകത്തും പുറത്തുമുള്ള സഭാസ്ഥാപനങ്ങൾ വലിയ നേട്ടങ്ങൾ കൈമുതലാക്കി. തിരുമേനിയുടെ സവിശേഷശ്രദ്ധയ്ക്കു വിധേയമായ നാലാഞ്ചിറ വിദ്യാനഗർ മനോഹാരിതയിലും വിദ്യാഭ്യാസനിലവാരത്തിലും ആകർഷകമായ വിവിധ സ്ഥാപനങ്ങളുടെ പ്രവർത്തനത്തിലും തിരുവനന്തപുരത്തിന് ഒരു തിലകക്കുറിയായി മാറിക്കഴിഞ്ഞു. അതേസമയം തിരുമേനിയുടെ നാമഹേതുകത്തിരുനാളുമായി ബന്ധപ്പെട്ട് നടത്തപ്പെടുന്ന കാരുണ്യപ്രവർത്തനങ്ങൾക്ക് ലഭിക്കുന്ന അനിതരസാധാരണമായ പിന്തുണയും പ്രതികരണവും ആശ്ചര്യജനകമാണ്. ഭവനനിർമ്മാണദൗത്യം ആയിരമെന്ന ലക്ഷ്യം മറികടന്ന് രണ്ടായിരത്തിലേക്കു കുതിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് മനസ്സിലാകുന്നത്. അശരണരായ രോഗികൾക്ക് ആശ്രയവും ആശയുമായി പിരപ്പൻകോട് ക്യാമ്പസിൽ പ്രവർത്തനങ്ങൾ പുരോഗമിച്ചുകൊണ്ടേയിരിക്കുന്നു. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ പ്രവർത്തനങ്ങൾ ശ്ലാഘനീയമായ രീതിയിൽ പുതിയ മേഖലകളിലേക്ക് കടന്നുചെന്നുകൊണ്ടിരിക്കുന്നു. വളരെ അപൂർവ്വമായി ലഭിക്കാറുള്ള ഐക്യരാഷ്ട്രസഭയുടെ അംഗീകാരം അടുത്തകാലത്തു മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയ്ക്ക് ലഭിച്ചിട്ടുണ്ട്. അതുകൊണ്ട് ഐക്യരാഷ്ട്രസഭയുമായി ബന്ധപ്പെട്ടുകൊണ്ട് ആഗോളതലത്തിൽ സാമൂഹ്യസേവന സരണികൾ നമ്മുടെ മുമ്പാകെ തുറക്കപ്പെടുകയാണ്.

സഭയുടെ പ്രേഷിതപ്രവർത്തനങ്ങൾക്കും വളരെ വലിയ പ്രോത്സാഹനമാണ് കഴിഞ്ഞ പത്തുവർഷങ്ങളിൽ ലഭിച്ചത്. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ മെച്ചപ്പെട്ട ശുശ്രൂഷ ചെയ്യുന്നതിന് സഹായകമായ രീതിയിൽ മലങ്കരസഭയുടെ വ്യാപ്തിയും കേന്ദ്രങ്ങളും ഭാരതമാകമാനം വിന്യസിക്കപ്പെട്ട ഒരു ഘടന നമുക്ക് സമീപകാലത്തു കൈവന്നിട്ടുണ്ട്. ഒറീസ്സയിലും പഞ്ചാബിലും വടക്ക് കിഴക്കൻ മേഖലകളിലും തിരുമേനി ആരംഭിച്ചു പരിപാലിക്കുന്ന മിഷൻ പ്രവർത്തനങ്ങൾ സഭ ഏറ്റെടുത്തിരിക്കുന്ന പ്രേഷിത ദൗത്യത്തിന്റെ ആകർഷകമായ ദൃഷ്ടാന്തങ്ങളാണ്.

ഉന്നതസ്ഥാനങ്ങൾ വഹിക്കുമ്പോഴും തിരുമേനി പിന്തുടരുന്ന എളിമയുടെയും സ്നേഹത്തിന്റെയും പാത സവിശേഷമാണ്. തിരുമേനിയുടെ നേതൃത്വത്തിൽ നടക്കുന്ന പ്രാർത്ഥനാശുശ്രൂഷകളിൽ സംബന്ധിച്ചിട്ടുള്ള എല്ലാവർക്കും ആ ശബ്ദത്തിന്റെ ഭക്തിദ്യോതകമായ ഘനഗാംഭീര്യം അതിവിശിഷ്ടമായ ഒരാധ്യാത്മിക അനുഭവമാണ്. എന്നാൽ അതേസമയം വ്യക്തികളോടും സാധാരണക്കാരോടും സംസാരിക്കുമ്പോൾ ഗാംഭീര്യത്തിന്റെ ആധികാരികതലവലേശമില്ലാതെ, സ്നേഹത്തിന്റെയും മാധ്യമത്തിന്റെയും നർമ്മോക്തിയുടെയും വാത്സല്യഭാവം പൂർണ്ണമായി ഉൾക്കൊണ്ടു സംഭാഷണത്തെ പ്രകാശമാനമാക്കുവാൻ ആ ശബ്ദത്തിന്റെ ഉടമയ്ക്ക് സാധിക്കുന്നു. ചെറിയ സംഗതികളിൽപോലും മറ്റുള്ളവരോടുള്ള കരുതൽ വലിയ തിരക്കുകൾക്കിടയിലും കാത്തുസൂക്ഷിക്കുവാൻ തിരുമേനിയ്ക്കു സാധിക്കുന്നുണ്ട്. അതിരുകളില്ലാത്ത സ്നേഹമാണ് ക്രൈസ്തവികതയുടെ മുഖമുദ്ര എന്ന് തിരുമേനി ഉദ്ബോധിപ്പിക്കുമ്പോൾ തന്നെ ആ സ്നേഹവായ്പ് സ്വന്തം ജീവിതത്തിലൂടെയും പെരുമാറ്റത്തിലൂടെയും മറ്റുള്ളവർക്ക് മാതൃകയാക്കി കാണിച്ചുകൊടുക്കുവാൻ തിരുമേനിക്ക് സാധിക്കുന്നു.

ആഹ്ലാദകരമായ അനുഭവങ്ങളിലൂടെ മനസ്സു കടന്നുപോകുമ്പോൾ സമയത്തിന്റെ കുത്തൊഴുക്കു നാം അറിയുകയില്ല. മണിക്കൂറുകൾ മിനിറ്റുകളായും വർഷങ്ങൾ ദിവസങ്ങളായും മാത്രം നമുക്ക് അനുഭവപ്പെടും. മലങ്കരസഭയുടെ തലവനായി മോറാൻ മാർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി പത്തു വർഷം പൂർത്തിയാക്കുന്നു എന്നത് കലണ്ടർ പരിശോധിക്കുമ്പോഴാണ് നാം തിരിച്ചറിയുന്നത്. അത്രമാത്രം സന്തോഷപ്രദവും അഭിമാനകരവുമായ മുഹൂർത്തങ്ങളുടെ തുടർച്ചയായ അനുഭവങ്ങളാണ് ബാവാ തിരുമേനിയിലൂടെ നമുക്ക് ലഭിച്ചത്. വ്യക്തിനിഷ്ഠമായ വാർഷികാഘോഷങ്ങൾക്ക് ക്ഷണിക പ്രാധാന്യമേ ഉള്ളൂ എന്ന് തിരുമേനി സ്വയം നമ്മെ പഠിപ്പിക്കുന്നുണ്ടെങ്കിലും സഭാദ്ധ്യക്ഷനെന്ന നിലയിലുള്ള ദശവത്സരപൂർത്തീകരണം ബഹുമുഖമായ പുരോഗതി കൈവരിച്ചുകൊണ്ടിരിക്കുന്ന സഭയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ പ്രാധാന്യമേറിയ ഒരു നാഴികക്കല്ലാണെന്ന് നാമെല്ലാം തിരിച്ചറിയുന്നു. അതുകൊണ്ട് തന്നെ സഭാമക്കളെ സംബന്ധിച്ചിടത്തോളം ഇത് കൃതജ്ഞതാനിർഭരമായ മുഹൂർത്തമാണ്. ദൈവം തെളിച്ചുകാട്ടുന്ന വഴിയിലൂടെ ക്രൈസ്തവസമൂഹത്തെയും നമ്മുടെ സഭയേയും ഭാവിയിൽ വളരെയേറെ വർഷങ്ങൾ നയിക്കുവാൻ ദൈവം ബാവാ തിരുമേനിക്ക് ആയുസ്സും ആരോഗ്യവും കല്പിച്ചനുഗ്രഹിക്കട്ടേ എന്ന പ്രാർത്ഥനയോടുകൂടി തിരുമേനിയ്ക്ക് എല്ലാ ആശംസകളും നേരുന്നു.




# പരിശുദ്ധ കാതോലിക്കാ ബാവാ കർദ്ദിനാൾ മാർ ക്ലീമിസ്



**ജോസഫ് മാർ ബർണബാസ്
എപ്പിസ്കോപ്പാ**

നമ്മുടെ പരദേശ പ്രയാണ കാലത്ത് എത്രയോ ആളുകളെ നാം കണ്ടുമുട്ടുന്നു. എത്രപേരോട് സംസാരിക്കുന്നു. എത്രപേരേ കണ്ടും കാണാതെയും പോകുന്നു. എന്നാൽ ചിലർ നമ്മെ നാം അറിയാതെ സ്വാധീനിക്കുന്നു. ആകാരമാകാം, സംസാരമാകാം, ആശയമാകാം, സ്വരമാകാം, സൗന്ദര്യമാകാം, മൗനം ആകാം......അവർ നമ്മുടെ ഉള്ളിലേക്ക് കയറി പൊറുക്കുന്നു. നമ്മുടെ ക്ലീമ്മിസ് ബാവാ അപ്രകാരമൊരാളായിട്ടാണ് എനിക്ക് അനുഭവപ്പെട്ടിട്ടുള്ളത്. ആകാരത്തിൽ കൃശഗാത്രനെങ്കിലും പേരിന്റെ നീളത്തിൽ ക്രിസോസ്റ്റം തിരുമേനിയോടൊപ്പമാണ് മോറാൻ മാർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കോസ് മേജർ ആർച്ച് ബിഷപ്പ്.

മദർ തെരേസായെ വിശുദ്ധരുടെ ഗണത്തിൽ ഉൾപ്പെടുത്തിയ ശേഷം മാർപ്പാപ്പാ തിരുമേനി



പറഞ്ഞു. സെയിന്റ് തരേസ എന്ന് വിളിക്കുന്നതിനേക്കാൾ അമ്മയെ മദർ തെരേസാ എന്നു വിളിക്കുന്നതിനാണ് താൻ ഇഷ്ടപ്പെടുന്നത്. അതുപോലെ നമുക്കും ഈ പിതാവിനെ ക്ലീമിസ് ബാവാ എന്നു വിളിക്കാം.

കാതോലിക്കാ സ്ഥാനത്തേയ്ക്ക് അവരോധിതനായിട്ട് ദശവത്സരം പൂർത്തിയാക്കുന്ന ബാവാ തിരുമേനിക്ക് സർവ്വ മംഗളവും ആശംസിക്കുന്നു. കാതലിക്ക് എന്ന പദം എല്ലാവരെയും ഉൾക്കൊള്ളുന്നതിനാൽ എന്നെയും കാതോലിക്ക എന്ന് പറയാൻ എനിക്ക് സന്തോഷമുണ്ട്. പിതാവിന്റെ സ്നേഹവും വാത്സല്യവും ഏറെ അനുഭവിക്കാൻ എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. ക്രിസ്തുജയന്തിയുടെ (2000-ാമാണ്ട്) നാളുകളിൽ ബത്തേരി രൂപതയുടെ വികാരി ജനറൽ അച്ചനായി ചുറുചുറുക്കോടെ ഒരു എക്യുമെനിക്കൽ സമ്മേളന സാരഥിയായി പ്രവർത്തിക്കുന്ന ഇടം മുതലാണ് എനിക്ക് വന്ദ്യ പിതാവിനോടുള്ള ബന്ധം ആരംഭിക്കുന്നത്. കുന്ദംകുളം-മലബാർ ഭദ്രാസന ചുമതലയുള്ള ആ കാലഘട്ടം എന്നും ഓർമ്മയിൽ സൂക്ഷിച്ചു വയ്ക്കാനുള്ള സഹൃദയ കൂട്ടായ്മകൾക്ക് ആക്കവും ശക്തിയും ആർജ്ജിക്കുന്നതിന് ഇടയായിട്ടുണ്ട്. മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെടുമ്പോൾ തലേന്നേ കോഴിക്കോട്ടു നിന്ന് യാത്രതിരിച്ച് തിരുമുലപുരം പള്ളിയിലെത്തി ശുശ്രൂഷയിൽ പങ്കെടുത്തും, ബാവാ തിരുമേനിയുടെ

തുടർന്നുള്ള പത്തു വർഷത്തെ പടിപടിയായിട്ടുള്ള ഉയർച്ച ദൂരെയും ചാരെയും നിന്ന് വീക്ഷിക്കുന്നതിനും എല്ലാ അഭിഷേക ചടങ്ങുകൾക്കും സാക്ഷിയായിരിപ്പാനും ദൈവം കൃപ ചെയ്തിട്ടുണ്ട്. തിരുവല്ലാ രൂപതയുടെ മെത്രാൻ, ആർച്ച് ബിഷപ്പ്, തിരുവനന്തപുരം അതിരൂപതാ മേജർ ആർച്ച് ബിഷപ്പ്, കർദ്ദിനാൾ.... അഭിവന്ദ്യ പിതാവിന്റെ അനർഗള വചനാധിഷ്ഠിത പ്രഘോഷണം, ലാവണ്യം നിറഞ്ഞ വിശുദ്ധ ആരാധനകൾ, നർമ്മത്തിൽ ചാലിച്ച സംഭാഷണം, സഭൈക്യ വേദികളിൽ മുഴങ്ങുന്ന ക്രിസ്തു ദർശനം, രാഷ്ട്രീയ, സാമൂഹ്യ വേദികളിലെ ധാർമ്മിക പോരാട്ടത്തിനുള്ള ആഹ്വാനം എല്ലാം എല്ലാം നമുക്ക് വലിയ പിതാവിന്റെ ആളത്വത്തിന്റെ മനോഹാരിത തെളിയിക്കുന്ന സന്ദർഭങ്ങളാണ്.

പട്ടം അരമനയിലെ അത്താഴ വിരുന്നുകളിൽ (അരമനയിലെ ഭക്ഷണത്തിന് അങ്ങനെയല്ലേ പറയാൻ പറ്റൂ) വന്നു ചേർന്നിരിക്കുന്ന എല്ലാവരേയും അരമന വാസികളേയും ഓരോരുത്തരുടെയും പേരു പറഞ്ഞ് വിശേഷണവും ചേർത്ത് സ്വാഗതം ചെയ്ത് സ്വീകരിക്കുന്നത് ബാവാ തിരുമേനിയുടെ പ്രത്യേകതയാണ്.

മാരാമൺ കൺവൻഷൻ എന്ന വചന കൂടാരത്തിലേക്ക് എല്ലാ വർഷവും കടന്നു വന്ന് വിശ്വാസ സമൂഹത്തെ ആശീർവ്വദിക്കുന്നത് വന്ദ്യ തിരുമേനിയുടെ ഒരു തീർത്ഥാടന രഹസ്യമാണ്.

അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് കാതോലിക്കാ ബാവയ്ക്കുശേഷം കാതോലിക്കാ പദവിയിലേക്ക് ഉയർത്തപ്പെട്ട ക്ലീമ്മിസ് പിതാവിന് സഭ കാതോലികം എന്ന നിഖ്യാ സുന്നഹദോസിന്റെ കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ഏകയോഗ ക്ഷേമമായി സഭയെ കെട്ടുപണി ചെയ്യുന്നതിന് ദൈവം തുണയ്ക്കുന്നു.

അഭിവന്ദ്യ പിതാവിനോടൊപ്പം വിവിധ കൂദാശകളിൽ പങ്കെടുക്കുന്നതിന് ദൈവം തുണച്ചിട്ടുണ്ട്. കത്തോലിക്കരുമായി അത്ര അടുപ്പം വേണ്ടെന്നു കരുതി എല്ലായിടത്തും ഞാനല്പം മാറി നിൽക്കുമ്പോൾ അതു ശരിയല്ല എന്നു പറയും വിധം ബാവാ എന്നെ ചേർത്തു നിറുത്താറുണ്ട്. അവിടെ നിന്ന് ഹൃദയം തൊട്ടറിയാം. അതിരുകളില്ലാത്ത സ്നേഹ വാത്സല്യത്തിന്റെ വാചാലത. ഇതൊരു മലങ്കര സ്വാഭാവമാക്കുന്നതിൽ ബാവാ തിരുമേനിയുടെ കൂടെയുള്ള പരിശുദ്ധ സുന്നഹദോസ് അംഗങ്ങളെല്ലാം മത്സരിച്ച് കൂടെയുണ്ട്. പിതാക്കന്മാർ ഒന്നിച്ചുള്ള താമസവും ഈ കൂട്ടായ്മാ ബന്ധത്തിന് എനിക്ക് ഊടും പാവും നൽകിത്തരുന്നു. കേരളത്തിലെ മെത്രാന്മാർ എല്ലാവരും ഇപ്രകാരം ഒന്നിച്ച് ഒരു യാത്രയും അജണ്ടകളില്ലാത്ത സമ്മേളനങ്ങളും ക്രമപ്പെടുത്തിയിരുന്നെങ്കിൽ നാം എത്ര അടുത്ത് വരുമായിരുന്നു. അന്യോന്യമുള്ള ബന്ധത്തിന്റെ വളർച്ച ക്രിസ്തു സാക്ഷ്യത്തിന് എത്ര മുതൽകൂട്ടാണ്.

അഭിവന്ദ്യ തിരുമേനി കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തപ്പെട്ട ആ മഹനീയ ശുശ്രൂഷയിൽ പങ്കെടുക്കാൻ എനിക്കും ദൈവം ഒരു അവസരം നൽകി. പ്രൗഢമായ ആ ശുശ്രൂഷ ബനഡിക്റ്റ് 16-ാമൻ മാർപാപ്പയാണ് നിർവഹിച്ചത്. നാട്ടിൽ വൈദിക കോൺഫ്രൻസിന്റെ ചുമതലയുണ്ടായിരുന്നതിനാൽ അടുത്ത ദിവസംതന്നെ ഞാൻ നാട്ടിലേക്കു മടങ്ങി. ശുശ്രൂഷയിൽ പങ്കെടുക്കുന്ന ഒരു കന്യാസ്ത്രീ ദുബായ് എയർപോർട്ടിൽ വച്ച് കണ്ട് കൈമുത്തി. അടുത്തു നിന്നയാൾ ഇത് കർദ്ദിനാളല്ല ബർണബാസ് തിരുമേനിയാണ് എന്നൊരു പാഠഭേദം സിസ്റ്ററോട് പറഞ്ഞു. അപ്പോൾ സിസ്റ്റർ പറഞ്ഞു ആരായാലും വേണ്ടില്ല, രണ്ടും ഒരു പോലെ.

ക്ലീമ്മിസ് പിതാവ് കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തപ്പെട്ടപ്പോൾ എനിക്ക് അടൂർ ഭദ്രാസന ചുമതലയായിരുന്നു. അരമന കവാടത്തിൽ ഞങ്ങൾ ആ സമയം ഒരു ബോർഡ് എഴുതി വച്ചു. മലങ്കരയുടെ രാജകുമാരന് അഭിനന്ദനങ്ങൾ.

ഇന്ന് നമുക്ക് ഒന്നിച്ച് പ്രാർത്ഥിക്കാം. ദൈവമേ ക്ലീമ്മിസ് പിതാവിനായി അങ്ങേയ്ക്കു സ്തുതി.






# ഭാരത സഭക്ക് അതുല്യ നേതൃത്വം



**റവ. ഡോ. ജോസഫ് ചിന്നയ്യൻ**
ഡെപ്യൂട്ടി സെക്രട്ടറി, സി.ബി.സി.ഐ

മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായി ചുമതലയേറ്റ് ഒരു ദശാബ്ദം പൂർത്തിയാക്കുന്ന തിരുവനന്തപുരം മേജർ അതിരൂപതാദ്ധ്യക്ഷൻ, കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനിക്ക് സ്നേഹാദരപൂർവ്വം ആശംസകൾ നേരുന്നു.

ഭാരത കത്തോലിക്കാ മെത്രാൻ സമിതി (സി.ബി.സി.ഐ.) അദ്ധ്യക്ഷൻ എന്ന നിലയിൽ അഭിവന്ദ്യ ക്ലിമിസ് തിരുമേനി ഭാരത സഭയ്ക്ക് നൽകിവരുന്ന കാലോചിതവും ധീരവുമായ നേതൃത്വത്തെ അനുസ്മരിക്കുകയാണ് ഈ ചെറു ലേഖനത്തിന്റെ മുഖ്യലക്ഷ്യം.

സീറോ മലങ്കര, സീറോ മലബാർ, ലത്തീൻ എന്നീ മൂന്നു വ്യക്തിഗത സഭകളുടെ കൂട്ടായ്മയാണ് ഭാരത കത്തോലിക്കാ സഭ. ഭാരത കത്തോലിക്കാ സഭയുടെ പരമോന്നതാധികാര സമിതിയാകട്ടെ, അഖിലേന്ത്യാ കത്തോലിക്കാ മെത്രാൻ സമിതിയും (Catholic Bishops Conference of India - CBCI). 2014 ഫെബ്രുവരിയിൽ പാലായിൽ ചേർന്ന അഖിലേന്ത്യാ കത്തോലിക്കാ മെത്രാൻ സമിതിയുടെ പ്ളീനറി സമ്മേളനമാണ് അഭിവന്ദ്യ ക്ലീമിസ് മെത്രാപ്പോലീത്തായെ സമിതിയുടെ അദ്ധ്യക്ഷനായി തെരഞ്ഞെടുത്തത്. 1960-ൽ നിലവിൽവന്ന അഖിലേന്ത്യാ മെത്രാൻ സമിതിയുടെ 13-ാമത്തെ പ്രസിഡന്റായി, ചരിത്രത്തിലെ ഏറ്റവും പ്രായം കുറഞ്ഞ സി.ബി.സി.ഐ. പ്രസിഡന്റ് എന്ന വിശേഷണത്തോടെ, ഈ സുപ്രധാന പദവിയിൽ അഭിവന്ദ്യ ക്ലീമിസ് പിതാവ് അവരോധിക്കപ്പെട്ടു.

തിരുവനന്തപുരം ലത്തീൻ അതിരൂപതാംഗമെന്ന നിലയിൽ, പ്രത്യേകിച്ച്, പാളയം സെന്റ് ജോസഫ്സ് കത്തീഡ്രൽ വികാരി എന്ന നിലയിൽ, തിരുവനന്തപുരം മേജർ അതിരൂപതാദ്ധ്യക്ഷൻ അത്യഭിവന്ദ്യ ബസേലിയോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്താ തിരുമേനിയെ അടുത്തറിയാനും സ്നേഹപരിലാളനകൾ ഏറ്റുവാങ്ങാനും നിരവധി അവസരങ്ങൾ എനിക്ക് ലഭിച്ചിട്ടുണ്ട്. ഇന്നിപ്പോൾ മെത്രാൻ സമിതിയുടെ ഡപ്യൂട്ടി സെക്രട്ടറി, സി.ബി.സി.ഐ. സെന്റർ ഡയറക്ടർ എന്നീ നിലകളിൽ, മെത്രാൻ സമിതി അദ്ധ്യക്ഷൻ കൂടിയായ അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന്റെ മുഖ്യസഹായികളിൽ ഒരാളായി പ്രവർത്തിച്ചുകൊണ്ട്, ഭാരതസഭയ്ക്ക്



പിതാവ് നൽകുന്ന കാലോചിതവും ഊർജ്ജസ്വലവുമായ നേതൃത്വത്തിന്റെ വർണ്ണവിരാജികൾ അടുത്തുനിന്ന് നോക്കിക്കാണാൻ സാധിക്കുന്ന ഒരാളെന്നനിലയിൽ, ആ ബഹുമുഖ പ്രവർത്തനങ്ങളുടെ നേരിയൊരു അവലോകം ഇവിടെ പ്രസക്തമെന്നു കരുതുന്നു.

മെത്രാൻ സമിതിയുടെ അദ്ധ്യക്ഷപദം ഏറ്റെടുത്ത ശേഷം അഭിവന്ദ്യ ക്ലീമിസ് പിതാവിന്റെ സത്വര ശ്രദ്ധ തിരിഞ്ഞത്, സഭയും ഗവൺമെന്റുമായുള്ള ബന്ധം മെച്ചപ്പെടുത്തുന്നതായിരുന്നു. സി.ബി.സി.ഐ. മറ്റു ഭാരവാഹികൾക്കൊപ്പം, രാഷ്ട്രപതി ശ്രീ. പ്രണബ് മുഖർജിയെ മാർച്ച് മാസം തന്നെ അഭിവന്ദ്യ പിതാവ് സന്ദർശിച്ചു. ഇത് തികച്ചും ഒരു ഔപചാരിക സന്ദർശനം മാത്രമായിരുന്നുവെങ്കിലും, ഭാരതസഭയുടെ നിസ്വാർത്ഥ സേവനങ്ങളെ രാഷ്ട്രപതി നന്ദിപൂർവ്വം സ്മരിച്ചത് ഏറെ അവസരോചിതമായി. 2014 ഏപ്രിൽ 18-ന് പ്രധാനമന്ത്രി ശ്രീ. നരേന്ദ്രമോദിയുമായുള്ള അഭിവന്ദ്യ ക്ലീമിസ് പിതാവിന്റെ കണ്ടുമുട്ടൽ പലതുകൊണ്ടും ശ്രദ്ധേയമായി. സഭയുടെ പൊതുവായ ആവശ്യങ്ങളും ആശങ്കകളും ഉണർത്തിക്കാനും പ്രതീക്ഷകൾ പങ്കുവയ്ക്കാനും തെരഞ്ഞെടുക്കപ്പെട്ട ഭരണത്തലവൻ എന്ന നിലയിൽ ശ്രീ. നരേന്ദ്രമോഡിക്ക് ഭാരത കത്തോലിക്കാ സഭയുടെ പ്രാർത്ഥനാപൂർണ്ണമായ പിന്തുണ അറിയിക്കാനും ഈ കൂടിക്കാഴ്ചയിൽ അഭിവന്ദ്യ ക്ലീമിസ് പിതാവിന് സാധിച്ചു എന്നതു വലിയൊരു നേട്ടം തന്നെയാണ്. വേണ്ടത്ര ഒരുക്കത്തോടുകൂടിയാണ് അഭിവന്ദ്യ ക്ലീമിസ് പിതാവ് പ്രധാനമന്ത്രിയെ സന്ദർശിച്ചത്. രണ്ടുദിവസം സി.ബി.സി.ഐ. സെന്ററിൽ തങ്ങി, നിരവധി പേരുമായി ആശയവിനിമയം നടത്തി, സി.ബി.സി.ഐ. കോർ ടീം അംഗങ്ങൾ തയ്യാറാക്കിയ 5 പേജുള്ള ഒരു സമഗ്രനിവേദനം ഗാഢമായി പഠിച്ചശേഷമാണ് പ്രധാനമന്ത്രിക്ക് നൽകാനുള്ള ഒരു കുറിപ്പുമായി അഭിവന്ദ്യ പിതാവ് ശ്രീ. നരേന്ദ്രമോഡിയെ സന്ദർശിച്ചത്. ഊഷ്മളമായ ഈ ആദ്യകൂടിക്കാഴ്ച തുടർന്നുള്ള കൂടിക്കാഴ്ചകൾക്ക് കളമൊരുക്കി.

ഉപരാഷ്ട്രപതി ശ്രീ. ഹമീദ് അൻസാരി, കോൺഗ്രസ് അദ്ധ്യക്ഷ ശ്രീമതി സോണിയാ ഗാന്ധി, കേന്ദ്ര ആഭ്യന്തരമന്ത്രി ശ്രീ. രാജ്നാഥ് സിംഗ്, കേന്ദ്ര ധനമന്ത്രി ശ്രീ. അരുൺ ജയ്റ്റ്ലി എന്നിവരുമായും വിവിധ സന്ദർഭങ്ങളിൽ അഭിവന്ദ്യ ക്ലീമിസ് പിതാവ് കൂടിക്കാഴ്ച നടത്തിയിട്ടുണ്ട്. ഇത്തരം സന്ദർഭങ്ങളിലെല്ലാം തന്നെ ഭാരതത്തിന്റെ സമഗ്രവികസനത്തിന് കത്തോലിക്കാ സഭ നൽകിയ നിർണ്ണായക സംഭാവനകൾ ഉയർത്തിക്കാട്ടാനും ഭരണഘടന അനുശാസിക്കുന്ന അവകാശങ്ങളും ആനുകൂല്യങ്ങളും ഭാരതത്തിലെ ക്രൈസ്തവർക്ക് നിഷേധിക്കാനിട വരരുതെന്ന് ശക്തമായി ആവശ്യപ്പെടാനും അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന് അനായാസേന സാധിച്ചിരുന്നു. ഡൽഹിയിലും പരിസരത്തും നിരവധി കത്തോലിക്കാ ദേവാലയങ്ങൾ ആക്രമിക്കപ്പെട്ടപ്പോഴും ഛത്തീസ്ഗഡ്, മധ്യപ്രദേശ്, പശ്ചിമബംഗാൾ എന്നീ സ്ഥലങ്ങളിൽ കന്യാസ്ത്രീകളും മിഷനറിമാരും പീഡിപ്പിക്കപ്പെട്ടപ്പോഴും, അവയ്ക്കെതിരെ അതിശക്തമായി പ്രതികരിക്കാനും അവയെല്ലാം ഭരണാധികാരികളുടെ ശ്രദ്ധയിൽ കൊണ്ടുവരാനും അഭിവന്ദ്യ ക്ലീമിസ് പിതാവിന് സാധിച്ചിരുന്നു. പ്രധാനമന്ത്രിയുമായുള്ള രണ്ടും മൂന്നും കൂടിക്കാഴ്ചകളിൽ, ബന്ധിയാക്കപ്പെട്ട ഫാദർ ടോം ഉഴുന്നാലിന്റെ മോചനവും മാർപാപ്പായുടെ ഭാരതസന്ദർശനവും മുഖ്യചർച്ചാവിഷയങ്ങളായിരുന്നു.

കേന്ദ്രത്തിൽ ഭരണമാറ്റം സംഭവിച്ചിട്ടും ചിരപരിചിതമായ മുഖങ്ങൾ അധികാരസ്ഥാനങ്ങളിൽ ഇല്ലാതിരുന്നിട്ടും, ഇന്നത്തെ ഭരണനേതൃത്വവുമായി ഭാരതസഭയ്ക്ക് ആരോഗ്യപരമായ ഒരു ബന്ധം നിലനിറുത്താൻ സാധിക്കുന്നത്, അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന്റെ നയ നൈപുണ്യത്തിന്റെ ഫലം കൊണ്ടുകൂടിയാണ്. സി.ബി.സി.ഐ. സെക്രട്ടറിയേറ്റിന്റെ പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുക എന്നതു അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന്റെ ചുമതലകളിലൊന്നായിരുന്നു. ഒരു ദശാബ്ദത്തിലേറെ ദീർഘിച്ച ചർച്ചകളും വിചിന്തനങ്ങളും സംവാദങ്ങളുമെല്ലാം അവയുടെ പരിസമാപ്തിയിലെത്തിയ അവസരത്തിലാണ് അഭിവന്ദ്യ ക്ലീമിസ് പിതാവ് സി.ബി.സി.ഐ. പ്രസിഡന്റ് ആയി ചുമതലയേൽക്കുന്നത്. സി.ബി.സി.ഐ. യുടെ അടിസ്ഥാന ഘടന നിലനിറുത്തിക്കൊണ്ടുതന്നെ, റീജിയണൽ മെത്രാൻ സമിതികളുടെ പ്രവർത്തനം ശക്തിപ്പെടുത്തുക, വ്യക്തിഗതസഭകളുടെ (Suijuris Churchus) പ്രവർത്തന മേഖലകൾ വിപുലപ്പെടുത്തുക, വികേന്ദ്രീകരണത്തിലൂടെ സി.ബി.സി.ഐ കമ്മീഷനുകൾക്ക് കൂടുതൽ ദൃശ്യതയും കാര്യക്ഷമതയും ഉറപ്പുവരുത്തുക തുടങ്ങിയ സുപ്രധാന കർമ്മപരിപാടികൾ ആവിഷ്കരിച്ചു നടപ്പിലാക്കുക ഏറെ ശ്രമകരമായ ദൗത്യമാണ്.

ചടുലവും പക്വവുമായ തന്റെ പ്രവർത്തനശൈലിയിലൂടെ, സമന്വയത്തിന്റെയും സമവായത്തിന്റെയും മാർഗ്ഗത്തിലൂടെ, സങ്കീർണ്ണവും ദുഷ്കരവുമായ ഈ ദൗത്യം പരിസമാപ്തിയിലെത്തിക്കാൻ സാധിച്ചത് അഭിവന്ദ്യ ക്ലീമിസ് പിതാവിന്റെ അഭിനന്ദനാർഹമായ നേട്ടം തന്നെയാണ്. ഒപ്പം പിതാവിന്റെ നേതൃപാടവത്തിന് ചാർത്തുന്ന മറ്റൊരു പൊൻതൂവലും.

സി.ബി.സി.ഐ. യുടെ ശ്രദ്ധേയമായ പല പോളിസികളും രൂപംകൊണ്ടതും നിലവിൽ വന്നതും ഏതാണ്ട് ഇതേ കാലയളവിൽത്തന്നെയാണ്. സി.ബി.സി.ഐ. വനിതാ കമ്മീഷന്റെ നേതൃത്വത്തിൽ രൂപം കൊണ്ട 'ജോലിസ്ഥലങ്ങളിൽ സ്ത്രീകൾക്കു നേരെയുള്ള ലൈംഗിക ചൂഷണത്തിനെതിരെയുള്ള പോളിസി, CBCI SC/BC കമ്മീഷൻ മുൻകൈയ്യെടുത്ത് തയ്യാറാക്കിയ 'CBCI ദളിത് പോളിസി' എന്നിവ ഭാരത കത്തോലിക്കാ സഭാ ചരിത്രത്തിൽ പുതിയ അദ്ധ്യായങ്ങൾ എഴുതിച്ചേർക്കാൻ പോരുന്ന സംഭവവികാസങ്ങളാണ്. ഭാരതസഭയ്ക്കു ഒരു ദളിത് പോളിസി വേണമെന്ന ആവശ്യം ദശാബ്ദങ്ങളായി മുഴങ്ങിക്കേട്ടിരുന്നു. ഏതാണ്ട് രണ്ടുവർഷക്കാലത്തെ സുദീർഘമായ ചർച്ചകളുടെയും പഠനത്തിന്റെയും പരിസമാപ്തിയെന്നോണം, 2016 ഡിസംബർ 8-ാം തീയതി 'CBCI -ദളിത് പോളിസി', തന്റെ കൈയ്യൊപ്പോടുകൂടി അഭിവന്ദ്യ ക്ലീമിസ് പിതാവ് പ്രസിദ്ധീകരിച്ചു; ദളിത്




ക്രൈസ്തവർക്ക് ആശ്വാസവും പ്രത്യാശയും പകരുന്ന ഭാരതസഭയുടെ സുപ്രധാനമായൊരു പ്രമാണരേഖ.

ക്രിസ്തുമതം സ്വീകരിച്ചു, അല്ലെങ്കിൽ പിന്തുടരുന്നു എന്ന ഒറ്റക്കാരണത്താൽ വിവേചനവും അവഗണനയും അനുഭവിക്കുന്ന നമ്മുടെ ദളിത് സഹോദരങ്ങളോട് അഭിവന്ദ്യ ബസേലിയോസ് മാർ ക്ലീമിസ് പിതാവിനുള്ള സ്നേഹവും കരുതലും വർണ്ണനാതീതമാണ്. CBCI –യുടെ വിവിധ കൂടിയാലോചനാവേദികളിൽ മാത്രമല്ല, ഭരണാധികാരികളുമായുള്ള കൂടിക്കാഴ്ചകളിലും, സ്വകാര്യസംഭാഷണങ്ങളിലും പൊതുവേദികളിലും ദളിത് ക്രൈസ്തവരുടെ ശോച്യാവസ്ഥ തുറന്നുകാട്ടുന്നതിനും അവർക്ക് നീതിയും തുല്യപരിഗണനയും ലഭ്യമാക്കുമെന്ന് ശക്തിയായി വാദിക്കുന്നതിനും എന്നും അഭിവന്ദ്യ ക്ലീമിസ് പിതാവ് മുൻപന്തിയിൽത്തന്നെ ഉണ്ടായിരുന്നു. ഗവൺമെന്റിനോട് നീതി നിർവ്വഹിക്കണം എന്ന് ആവശ്യപ്പെടുമ്പോൾത്തന്നെ, സഭക്കുള്ളിൽ നമ്മുടെ ദളിത് സഹോദരങ്ങൾക്ക് വേണ്ടി നമുക്ക് എന്തെല്ലാം ചെയ്യാൻ സാധിക്കുമെന്ന് നാം ചിന്തിക്കണമെന്ന് പിതാവ് തന്റെ സഹപ്രവർത്തകരെ ഉപദേശിക്കുന്നതു പലതവണ നാം കേട്ടിട്ടുള്ളതാണ്.

സി.ബി.സി.ഐ. യുടെ ഉടമസ്ഥതയിലുള്ള ബാംഗ്ലൂരിലെ സെന്റ് ജോൺസ് മെഡിക്കൽ കോളേജിൽ എം.ബി.ബി.എസ്. അഡ്മിഷന് 5% സീറ്റ് ദളിത് കത്തോലിക്കാ സഹോദരങ്ങൾക്കായ് സംവരണം ചെയ്തുകൊണ്ട് പ്രവേശനമാനദണ്ഡം പുനഃക്രമീകരിച്ചു പ്രസിദ്ധീകരിച്ചതിൽ, അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന്റെ നിശ്ചയദാർഢ്യത്തോടെയുള്ള ഇടപെടലുകൾ നിർണ്ണായകമായ പങ്കുവഹിച്ചു എന്നുള്ളത് ഏവർക്കും അറിവുള്ളതാണ്.

പാവപ്പെട്ടവരുടെ പക്ഷം ചേരുക, ശബ്ദമില്ലാത്തവർക്കുവേണ്ടി ശബ്ദിക്കുക, ദുഃഖിതരോടും വേദനയനുഭവിക്കുന്നവരോടും കാരുണ്യപൂർവ്വമായ സമീപനം സ്വീകരിക്കുക, ജീവിതപാതയിൽ അടിതെറ്റി വീണു കിടക്കുന്നവരെ താങ്ങിയെടുത്തു സുരക്ഷിത സത്രങ്ങളിലെത്തിച്ച് പരിചരിക്കുക എന്നിവ അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് പിതാവിന്റെ വ്യക്തിത്വത്തിന്റെ ഭാഗമാണ്, അന്തഃസ്സത്തയുടെ സംരംഭമാണ്. സി.ബി.സി.ഐ., കെ.സി.ബി.സി. പ്രസിഡന്റ്, സീറോ മലങ്കര കത്തോലിക്കാ സഭയുടെ തലവൻ, തിരുവനന്തപുരം മേജർ അതിരൂപതാദ്ധ്യക്ഷൻ, വത്തിക്കാനിലെ പല സുപ്രധാന തിരുസ്സംഘങ്ങളുടെയും ഉപദേശക സമിതി അംഗം എന്നീ വിവിധ നിലകളിൽ അത്യധികം കർമ്മോൽസുകതയോടെ വ്യാപരിക്കുന്ന അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് മെത്രാപ്പോലീത്തായെ അടുത്തുനിന്ന് നേരിൽക്കാണാനും അകലെ നിന്ന് നോക്കിക്കാണാനും നിരവധി അവസ്സരങ്ങൾ എനിക്ക് ലഭിച്ചിട്ടുണ്ട്. രാഷ്ട്രപതി, ഉപരാഷ്ട്രപതി, പ്രധാനമന്ത്രി എന്നീ അത്യുന്നത വ്യക്തികളുമായി കൂടിക്കാഴ്ച നടത്തുമ്പോഴും ഒപ്പം കൂടാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. പക്ഷേ ഈ സന്ദർഭങ്ങളിൽ നിന്നെല്ലാം വ്യത്യസ്ഥമായി, ഒരു യഥാർത്ഥ മനുഷ്യസ്നേഹിയേയും യേശുവിന്റെ ഹൃദയത്തുടിപ്പുകൾ ഏറ്റുവാങ്ങിയ അരുമശിഷ്യന്റെ തരളിത ഹൃദയത്തേയും കാണുക അഭിവന്ദ്യ ക്ലീമിസ് പിതാവ് ദുഃഖിതരുടെയും പീഡിതരുടെയും മുന്നിൽ നിൽക്കുമ്പോഴാണ്. അത്തരമൊരു അനുഭവവിവരണം ഈ ഹ്രസ്വലേഖനത്തിന് ഉചിതമായ പരിസമാപ്തിയായിരിക്കാം.

2015 മാർച്ച് 15–ന് റാണഗാട്ട് (പശ്ചിമ ബംഗാൾ) Jesus and Mary കോൺവെന്റിലെ കന്യാസ്ത്രീകൾക്കു നേരെയുണ്ടായ അതിക്രൂരവും നിന്ദ്യവുമായ ആക്രമണം ഭാരതസഭയെയും സുമനസ്സുകളായ എല്ലാ ഭാരതീയരെയും ഞെട്ടിപ്പിച്ചു. കോൺവെന്റിലുണ്ടായിരുന്ന രണ്ടു കന്യാസ്ത്രീകളെ ഒരു മുറിയിൽ ബന്ധികളാക്കിയശേഷം, 70 വയസ്സു കഴിഞ്ഞ ഒരു കന്യാസ്ത്രീയെ മറ്റൊരു മുറിയിൽവച്ച് കൂട്ടമാനഭംഗത്തിനിരയാക്കി. വ്യാപകമായ പ്രതിഷേധം വിളിച്ചുവരുത്തിയ ഈ സംഭവം റിപ്പോർട്ട് ചെയ്യുമ്പോൾ അഭിവന്ദ്യ ക്ലീമിസ് പിതാവ് ഡൽഹിയിലുണ്ടായിരുന്നു, ചില സുപ്രധാന മീറ്റിംഗിൽ പങ്കെടുത്തുകൊണ്ട്. അടുത്ത ദിവസം തന്നെ എന്നെയുംകൂട്ടി പിതാവ് കൽക്കട്ടയ്ക്ക് യാത്രയായി. കൽക്കട്ടയിൽ നിന്നും 140 കിലോമീറ്റർ അകലെയുള്ള റാണഗാട്ട് കോൺവെന്റിലെത്തി കന്യാസ്ത്രീകളെ സന്ദർശിച്ച് ആശ്വസിപ്പിച്ചു. കൃഷ്ണനഗർ രൂപതാദ്ധ്യക്ഷനും മറ്റു ചില വൈദികരും പിതാവിനെ സ്വീകരിക്കാൻ എത്തിയിരുന്നു. അക്രമം നടന്ന മുറികളും അലങ്കോലമാക്കിയ ചാപ്പലും പരിസരവുമെല്ലാം നടന്നുകണ്ടു. കന്യാസ്ത്രീകൾക്കൊപ്പം ചാപ്പലിൽ പ്രാർത്ഥിച്ചു. പുറത്തു തടിച്ചുകൂടിയ ജനങ്ങളോട് സംസാരിച്ചു. അവരുടെ ദുഃഖത്തിലും ആകുലതയിലും അവർ തനിച്ചല്ലെന്നും ഭാരതസഭ അവരോടൊപ്പമുണ്ടെന്നും അവർക്ക് ഉറപ്പുനൽകി. കോൺവെന്റിൽനിന്നും പിതാവ് നേരെ പോയത് കൂട്ടമാനഭംഗത്തിനിരയായ കന്യാസ്ത്രീ ചികിത്സതേടിയെത്തിയ ഡിസ്ട്രിക്റ്റ് ആശുപത്രിയിലേക്കായിരുന്നു. അവിടെ വലിയൊരു ജനക്കൂട്ടവും മാധ്യമപ്പടയും പിതാവിനെ കാത്തു നിൽക്കുന്നുണ്ടായിരുന്നു. ജനക്കൂട്ടത്തിനിടയിലൂടെ നന്നേ പണിപ്പെട്ട് സുരക്ഷാ ഉദ്യോഗസ്ഥർ അഭിവന്ദ്യ പിതാവിനെയും സംഘത്തെയും സിസ്റ്ററിന്റെ റൂമിലെത്തിച്ചു. ഏതാണ്ട് അരമണിക്കൂർ സമയം പിതാവ് അവിടെ ചെലവഴിച്ചു. അത്യന്തം ഹൃദയഭേദകമായിരുന്നു ആ കൂടിക്കാഴ്ച.

അതീവ ദുഃഖിതയും ക്ഷീണിതയുമാണെങ്കിലും,





ലേശം കാലുഷ്യമോ പകയോ ഇല്ലാതെ തന്റെ ദുരനുഭവം ആ വന്ദ്യ കന്യാസ്ത്രീ, പിതാവിനോട് വിവരിച്ചു. സിസ്റ്ററിന്റെ കരങ്ങൾ ഗ്രഹിച്ചുകൊണ്ട് അഭിവന്ദ്യ പിതാവ് അവരെ ആശ്വസിപ്പിച്ചു; ഭാരതസഭയുടെ പ്രാർത്ഥനാപൂർണ്ണമായ പിന്തുണ അറിയിച്ചു; ശാരീരിക അസ്വസ്ഥതയിൽ നിന്നും മാനസിക വിഭ്രാന്തിയിൽനിന്നും സാധാരണ ജീവിതത്തിലേയ്ക്ക് അതിവേഗം മടങ്ങിവരട്ടെ എന്നാശംസിച്ചു; അതിക്രൂരമായ പീഡനത്തിനിരയായെങ്കിലും അവയെല്ലാം യാതൊരു നിരാശയും കൂടാതെ തന്റെ നാഥനായ ഈശോയ്ക്കു സമർപ്പിക്കുന്നു എന്നു പറഞ്ഞ ആ കന്യാസ്ത്രീയുടെ ധീരതയേയും ക്രൂശിതനായ ക്രിസ്തുവിനോടുള്ള തീവ്രമായ സ്നേഹത്തേയും നമിക്കുന്നു എന്നു പറഞ്ഞുകൊണ്ട് ആ കന്യാസ്ത്രീയുടെ കരങ്ങൾ വിനയാന്വിതനായി അഭിവന്ദ്യ ക്ലീമിസ് പിതാവ് ചുംബിച്ചപ്പോൾ, കൂടെ നിന്നിരുന്ന ഞങ്ങളുടെ കണ്ണുകൾ നീറനണഞ്ഞു പിതാവ് ഗദ്ഗതകണ്ഠനായി. വർഷങ്ങളായി താൻ നിത്യേന ഉപയോഗിക്കുന്നതും മൂന്ന് മാർപാപ്പമാർ ആശീർവദിച്ചതുമായ ജപമാല, സിസ്റ്ററിന് സമ്മാനിച്ചശേഷമാണ് പിതാവ് വിട പറഞ്ഞത്. ആശുപത്രി പരിസരത്തു തിങ്ങിനിറഞ്ഞുനിന്ന ജനകൂട്ടത്തിന്റെ മദ്ധ്യത്തിലൂടെ നടന്നുനീങ്ങി റാണഗഡ് പ്രദേശത്തോട് വിടപറഞ്ഞ് പിതാവ് മടങ്ങുമ്പോൾ, അശരണരുടെയും പീഡിതരുടെയും ദുഃഖഭാരം ഏറ്റുവാങ്ങി, അവരെ ആശ്വസിപ്പിച്ച് അനുഗ്രഹിച്ച് നടന്നുനീങ്ങിയ സനാതന ഗലീലയേന്റെ ഒരു യഥാർത്ഥ ശിഷ്യൻ കടന്നുപോയതിന്റെ ആശ്വാസവും നൊമ്പരവും റാണഗഡ് നിവാസികളും ജീസസ്സ് മേരി കോൺവെന്റിലെ കന്യാസ്ത്രീകളും അനുഭവിച്ചറിയുകയായിരുന്നു.

അമൂല്യങ്ങളായ അനേകം കൃപാവരങ്ങൾകൊണ്ട് അനുഗ്രഹിക്കപ്പെട്ട വ്യക്തിയാണ് അഭിവന്ദ്യ ബസേലിയോസ് മാർ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി. ഭാരത കത്തോലിക്കാസഭയ്ക്കും, മലങ്കര കത്തോലിക്കാസഭയ്ക്ക് പ്രത്യേകിച്ചും കേരള സമൂഹത്തിനും പ്രത്യാശയും പ്രതീക്ഷയും പകർന്നുകൊണ്ട്, വഴികാട്ടിയും മാർഗ്ഗദർശിയും ശ്രേഷ്ഠാചാര്യനുമായി അനേകവർഷങ്ങൾ സേവനം ചെയ്യാൻ സർവ്വേശ്വരൻ അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ എന്ന് വിനയപൂർവ്വം പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.




# ക്ലീമിസ് ബാവാ തിരുമേനി; പുഷ്പിച്ച വൈദിക അൽമായ ബന്ധം



**ഡോ. റൂബിൾ രാജ്**

**"സമൃദ്ധമായ അനുഗ്രഹങ്ങളുമായി അവിടുന്ന് അവനെ സന്ദർശിച്ചു; അവന്റെ ശിരസ്സിൽ തങ്കക്കിരീടം അണിയിച്ചു...അങ്ങയുടെ സഹായത്താൽ അവന്റെ മഹത്വം വർദ്ധിച്ചു".(സങ്കീ 21: 3-5)**

ക്ലീമിസ് ബാവാ തിരുമേനി, കാതോലിക്കാ പദവിയിൽ ഒരു ദശകം പൂർത്തിയാക്കിയെന്നറിഞ്ഞപ്പോൾ വെളിപ്പെട്ട സങ്കീർത്തന ഭാഗമാണ് മുകളിൽ. അനുഗ്രഹത്തിന്റേയും, കൃപയുടേയും പത്ത് വർഷങ്ങൾ. പദവിയുടെ മഹത്വം വർദ്ധിച്ച ഒരു പതിറ്റാണ്ട്. ഇനിയും തുടരട്ടെ അനേകകാലം ബാവാ ഈ പദവിയിൽ എന്നു മാത്രമാണ് എന്റെ വിനീതമായ പ്രാർത്ഥന.

ക്ലീമീസ് ബാവാ തിരുമേനി എന്ന പേരു കേൾക്കുമ്പോൾ മനസ്സിൽ വരുന്നത് പദവിയുടെ ഔന്നത്യമോ, അധികാരത്തിന്റെ അകലമോ ഒന്നുമല്ല. മറിച്ച് , സ്നേഹത്തിന്റെ, കരുതലിന്റെ,സംലഭ്യതയുടെ ഊഷ്മളതയാണ്. തന്റെ പദവികൾ ദൈവം തന്നതാണെന്ന് ബാവാ തിരുമേനി തിരിച്ചറിഞ്ഞു എന്നതാണ് അദ്ദേഹത്തിന്റെ മഹത്വം.

മഹാന്റെ ലക്ഷണത്തെക്കുറിച്ച് പണ്ടെവിടെയോ വായിച്ചതോർമ്മിക്കുന്നു. അടുത്തു വരുന്നവരെ മഹാൻമാരാക്കുന്നവരാണ് മഹത്തുക്കൾ എന്ന്. ഇതാണ് അളവുകോലെങ്കിൽ നിസ്സംശയം പറയാം അദ്ദേഹം മഹാനാണ്. എക്കാലവും അങ്ങനെ നിലനിൽക്കുകയും ചെയ്യും.

എവിടെ, എന്നാണ് പരിചയം തുടങ്ങിയത് എന്ന് അറിയില്ല. കാലത്തിനതീതമായി എന്നിലേക്കുള്ള ബാവായുടെ സ്നേഹത്തിന്റെ പാലം നീണ്ടുകിടക്കുന്നു എന്നതാണ് സത്യം. അതെന്നും പുതുമയോടെ നിൽക്കുന്നു എന്നത് അതിലും സത്യം. ഇതെന്റെമാത്രം അനുഭവമാണോ? തീർച്ചയായും അല്ല. ബാവാ തിരുമേനിയെ പരിചയമുള്ള എല്ലാ അൽമായ സുഹൃത്തുക്കളുടേയും അനുഭവമാണിത്. അടുപ്പത്തിന്റെ പഴക്കമല്ല, ബാവയുടെ വശ്യതയുടെ ആഴം നിർണ്ണയിക്കുന്നത്. ആദ്യം കാണുന്ന, സംസാരിക്കുന്ന ആളിനും എന്റെ ബാവാ എന്ന് തോന്നിപ്പിക്കുന്ന ഹൃദ്യതയാണ് അദ്ദേഹത്തിന്റെ പെരുമാറ്റത്തിന്റെ പ്രത്യേകത.

പദവിയുള്ളവരുടെ ന്യൂനതയായി സാധാരണ വിശ്വാസികൾ പറയുന്നത്, അവർ പദവി നോക്കി മാത്രം സ്നേഹിക്കുന്നവരും,വില കൽപ്പിക്കുന്നവരുമാണെന്നാണ്. അവിടെയും, ഉയരം കുറവുള്ള ബാവ, ഉയർന്നു നിൽക്കുന്നു. ശരീരത്തിന്റെ വലിപ്പമോ, ഉയരമോ അല്ല, സ്വീകാര്യത നിർണ്ണയിക്കുന്നത്, മനസ്സിന്റെ വലിപ്പമാണെന്ന് പിതാവ് ദൈനംദിന ഇടപെടലുകളിലൂടെ നമ്മെ ബോദ്ധ്യപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

സഭയിലും, സമൂഹത്തിലും അൽമായരുടെ വില തിരിച്ചറിഞ്ഞിട്ടുള്ള ചുരുക്കം ചില തിരുമേനിമാരിലൊരാളാണ് ബാവ. അൽമായരാണ് സഭയെന്നും, അവരില്ലാതെ സഭയില്ലെന്നും ഉറപ്പുള്ള വ്യക്തിയാണ് അദ്ദേഹം. കൈമുത്താൻ മാത്രമല്ല, കൈ പൊക്കാനും, കരബലം വർദ്ധിപ്പിക്കാനും അവർ വേണമെന്ന് അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട്. ബഹുമാനം കലർന്ന ആ സ്നേഹമാണ് അദ്ദേഹം അവർക്കു നൽകുന്നത്.

അൽമായരോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും, പരിഗണനയും എനിക്കറിയാമെങ്കിൽ, അവരോടുള്ള തന്മയീഭാവത്തിനും ഈയുള്ളവൻ സാക്ഷിയാണ്. ബത്തേരിയിൽ നടന്ന MCYM സംസ്ഥാന ക്യാമ്പിലേക്ക് മുഖ്യ പ്രഭാഷകനായി എനിക്ക് ക്ഷണം ലഭിച്ചു. ട്രെയിനിൽ കോഴിക്കോട്ടിറങ്ങി, സംഘാടകർ അയച്ചുതന്ന കാറിൽ വയനാടൻ ചുരം കയറുമ്പോൾ, മുമ്പിൽ, കിതച്ച്, കിതച്ച്, പുകതുപ്പി ഒരു ടെമ്പോ ട്രാവലർ. തിരുവല്ല രൂപതയുടെ വാഹനമാണത് എന്ന് മനസ്സിലാക്കി. നിരപ്പെത്തിയപ്പോൾ മുമ്പോട്ട് പോകാനാവാതെ വാഹനം സൈഡിൽ നിർത്തിയിരിക്കുന്നു. കാരണമന്വേഷിക്കുവാൻ കാറിൽ നിന്നിറങ്ങി ചെന്നപ്പോൾ അതിരൂപതാദ്ധ്യക്ഷൻ ക്ലിമിസ് തിരുമേനി മുൻസീറ്റിൽ തന്നെയുണ്ട്. നീരുവീണു തുടങ്ങിയ കാല് ഉയർത്തിവച്ച് യുവാക്കൾക്കൊപ്പം സന്തോഷം പങ്കിട്ട്, അവരുടെ കമ്പനി ആസ്വദിച്ച് തിരുമേനി യാത്രയുടെ നേതാവായി ഇരിക്കുകയാണ്.

ഇത്രയും സാഹസം വേണമായിരുന്നോ എന്ന് ചോദിച്ചപ്പോൾ ഇത് സാഹസമായി കാണണ്ട, സഹവാസമായി കരുതിയാൽ മതിയെന്നായിരുന്നു മറുപടി. തിരു

മേനിക്കൊപ്പം യാത്ര ചെയ്ത യുവജന സുഹൃത്തുക്കൾ ഇന്നും ആ യാത്ര മറന്നിട്ടുണ്ടാവില്ല. പക്ഷേ, ആ യാത്രയെ ഞാൻ കാണുന്നത് സഹവാസമായിട്ടല്ല, സമ്മാനമായിട്ടാണ്. യുവജനങ്ങളെ അറിയുവാനും ഉൾക്കൊള്ളുവാനും, അവരോട് താദാത്മ്യം പ്രാപിക്കുവാനുമുള്ള സുമനസ്സാണ് സമ്മാനം.

അൽമായ ശാക്തീകരണം ഇടവകയിൽ മാത്രം ഒതുങ്ങരുത് എന്ന് വിശ്വസിക്കുന്ന വ്യക്തിയാണ് തിരുമേനി. പൊതുസമൂഹത്തിലും അവർക്ക് യോഗ്യതയനുസരിച്ചുള്ള സ്ഥാനം ഉണ്ടാവണം എന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ട്. അത് ചോദിച്ചുവാങ്ങി കൊടുക്കുവാൻ, അതിനുവേണ്ടി വിലപേശാൻ, വാദിക്കാൻ തിരുമേനി മുമ്പിലുണ്ട്. കൂടെയുള്ളവർ വളരുമ്പോഴാണ് കൂട്ടം വളരുന്നതെന്ന ചിന്തയാണ് തിരുമേനിയെ നയിക്കുന്നത്. പദവികൾ നേടിയെടുത്തു വാ, പിന്നീട് സ്നേഹിക്കാം എന്നതല്ല തിരുമേനിയുടെ പക്ഷം. സ്നേഹമുണ്ട് അതുകൊണ്ട് പദവികൾക്കു വേണ്ടി പരിശ്രമിക്കാം എന്നതാണ് അദ്ദേഹത്തിന്റ പക്ഷം. ഇത് കേട്ടറിവല്ല, അനുഭവമാണ്.

സഭയുടെ ശുശ്രൂഷാ തലങ്ങളിൽ അർഹതപ്പെട്ട അൽമായർക്ക് അവസരം നൽകണം എന്നതും തിരുമേനിയുടെ ചിന്തയാണ്. നമ്മുക്കുള്ളവർ നമ്മോട് പറയട്ടെ. ഇതാണ് അദ്ദേഹത്തിന്റെ പക്ഷം. പരിപാടിയുടെ ഗരിമ അനുസ്സരിച്ച് വ്യക്തികളെ കണ്ടെത്തി അവർക്ക് അവസരം നൽകുന്നതിൽ പ്രത്യേക താൽപര്യമാണ് തിരുമേനിയ്ക്ക്. ഈയുള്ളവൻ പ്രസംഗിച്ചപ്പോഴും, പ്രബന്ധം അവതരിപ്പിച്ചപ്പോഴും, ക്ളാസ് എടുത്തപ്പോഴും, സദസ്സിൽ, തലയാട്ടി, അഭിമാനത്തോടെ ഇരിക്കുന്ന ബാവാ തിരുമേനിയുടെ ചിത്രം എന്റെ മനസ്സിൽ ഞാൻ ചില്ലിട്ട് സൂക്ഷിച്ചിട്ടുണ്ട്. അവസാനം തിരുവല്ലയിൽ നടന്ന പ്രഥമ മലങ്കര ഡോക്ടേഴ്സ് കോൺഫ്രൻസിൽ സദസ്സിൽ ഇരുന്ന്, ഇടയ്ക്കു പോകുമെന്ന് പറഞ്ഞിട്ടും, പോകാതെ മുഴുവൻ സമയം ഇരുന്ന് തിരുമേനി എന്നെ ശ്രവിച്ചത് എന്റെ മനസ്സിന്റെ ആൽബത്തിലെ പുതിയ ചിത്രമാണ്. മിഴിവാർന്ന പുതിയ ചിത്രം.

തലസ്ഥാന നഗരിയിലെ തിരുമേനിയുടെ സാന്നിദ്ധ്യം അൽമായർക്ക് ഏറെ പ്രതീക്ഷ നൽകുന്നതാണ്. ഞങ്ങൾക്കവിടെ വിശ്വസിക്കാൻ കൊള്ളാവുന്ന, തന്റേടമുള്ള ഒരാളുണ്ട് എന്നത് അവർക്ക് ധൈര്യം പകരുന്നതാണ്. പേര് ചൊല്ലി വിളിച്ച്, കുശലം അന്വേഷിച്ച്. കുസൃതി പറഞ്ഞ് തിരുമേനി നടന്നു പോകുമ്പോൾ, ചുറ്റും നിൽക്കുന്നവർ പറയും ഞങ്ങളുടെ ശബ്ദവും, ബലവുമാണത്. അവരുടെ മനസ്സിലെ ഇരിപ്പടം ഒന്നു കൂടി കുടഞ്ഞ്, വീണ്ടും തിരുമേനിയെ അവിടെ കുടിയിരുത്തും.

പ്രായം കൊണ്ടും അനുഭവം കൊണ്ടും തലമൂത്ത അൽമായരോട് തിരുമേനി കാണിക്കുന്ന ബഹുമാനം വിശേഷപ്പെട്ടതാണ്. ഒരു തലോടൽ, ഒരാലിംഗനം, ഒരാശീർവാദം ഇവയിലൂടെ തിരുമേനി അവർക്കു മനസ്സു നിറയെ കൊടുക്കും. അവരുടെ ആവശ്യങ്ങളിൽ ഓടിയെത്താനും തിരുമേനി സമയം കണ്ടെത്തും. അങ്ങനെ അവരെല്ലാവരും തിരുമേനിയുടേതാവും, തിരുമേനി അവരുടേതും.




സത്യത്തിൽ ഒരൽമായൻ സഭാധികാരികളിൽ നിന്ന് എന്താണ് പ്രതീക്ഷിക്കുന്നത്. സഹായം? സ്ഥാനം? ഇവയൊന്നുമല്ല. അവനു വേണ്ടത് ഉൾച്ചേർക്കലാണ്. സത്വബോധമാണ്. അവൻക്കൂടിച്ചേരുന്നതാണ് സഭയെന്ന അംഗീകാരമാണ്. അവനും പ്രധാനപ്പെട്ടവനാണെന്ന ആദരവാണ്. ഇവയെല്ലാം വാരിക്കോരി കൊടുക്കുവാൻ ബാവാ തിരുമേനിക്കാവുന്നുണ്ട്. കേരളസഭയിൽ മറ്റേത് പിതാക്കൻമാരേക്കാൾ ബാവായ്ക്ക് സ്വീകാര്യത ലഭിക്കുന്നതിന്റെ കാരണവും മറ്റൊന്നല്ല.

സഭയുടെ ബാഹ്യസംവിധാനത്തേക്കാൾ ശക്തമാകേണ്ടത് ആന്തരിക വ്യക്തിത്വവും, തനിമയും ആവണമെന്ന നിർബന്ധബുദ്ധിയും ബാവായ്ക്കുണ്ട്. ആ തനിമ പ്രോജ്വലിക്കുന്നത് വ്യക്തികളുടെ, ഇടവകകളുടെ ആത്മീയതയിലൂടെയാണ്. അവിടെ അവരെ ഉറപ്പിക്കുവാനും , വേരുകളോളം പടരേണ്ട ആത്മീയതയെക്കുറിച്ച് ആവർത്തിച്ച് പറയുവാനും ബാവായ്ക്ക് തീക്ഷ്ണതയാണ്. അവിടെ മുഖം നോട്ടമില്ലെന്ന് പറയുന്നത് ശരിയല്ല. ഉണ്ട്, മുഖം നോട്ടമുണ്ട്. പക്ഷേ അത് ദൈവത്തിന്റെ മുഖമാണെന്നു മാത്രം. നമ്മുടെ കുറവുകൾ കൊണ്ട് അത് വാടരുതെന്ന യാഥാർത്ഥ്യം വിളിച്ചു പറയുവാൻ തിരുമേനിയ്ക്ക് ഒരു മടിയുമില്ല. അൽമായരെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ, വചനത്തിൽ ബന്ധിക്കുവാൻ, ആചാരനുഷ്ഠാനങ്ങളിൽ ചേർത്തു നിർത്തുവാൻ തിരുമേനിയുടെ തീക്ഷ്ണത ശക്തവും, വ്യക്തവുമാണ്. അത് പങ്ക് പറ്റുവാൻ അൽമായർ അറിയാതെ നിർബന്ധിതരാകും. പരാതികളില്ലാതെ അവരതനുസരിക്കുകയും ചെയ്യും.

ചുരുക്കത്തിൽ, ബാവാ തിരുമേനി എനിയ്ക്ക് ഉയരത്തിൽ നിൽക്കുന്ന മതമേലദ്ധ്യക്ഷനല്ല. സ്ഥാനമഹിമയുടെ ഉടയാടകൾക്കപ്പുറം, എനിക്കദ്ദേഹം എന്റെ മനസ്സിന്റെ മേലദ്ധ്യക്ഷനാണ്. ഇതെന്റെ മാത്രം അഭിപ്രായമോ, വികാരമോ അല്ല. അദ്ദേഹവുമായി ബന്ധപ്പെട്ടിട്ടുള്ള എല്ലാ അൽമായരുടേയും പൊതു വികാരമാണ്, അതെന്നും അങ്ങനെ നിലനില്ക്കും.

മലങ്കര കാത്തോലിക്കാ സഭയുടെ ബാവാ സ്ഥാനത്ത് ഒരു ദശകം പൂർത്തിയാക്കുന്ന തിരുമേനിയ്ക്ക് എല്ലാ ഭാവുകങ്ങളും നേരുന്നു. നടന്നതിനേക്കാൾ കൂടുതൽ നടക്കുവാനും, ചെയ്തതിനേക്കാൾ കൂടുതൽ ചെയ്യുവാനും, പറഞ്ഞതിനേക്കാൾ കൂടുതൽ പറയുവാനും, ലഭിച്ചതിനേക്കാൾ കൂടുതൽ സ്വീകാര്യത ലഭിക്കുവാനും അങ്ങേയ്ക്ക് സാധിക്കട്ടെ എന്ന് ആത്മാർത്ഥമായി ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.




സുവിശേഷസംഘം

# ബാവാതിരുമേനിയുടെ ആത്മീയ സ്വപ്ന സാക്ഷാത്കാരം



**റവ. ഡോ. ആന്റണി കാക്കനാട്ട്**
എക്സിക്യൂട്ടീവ് സെക്രട്ടറി, സുവിശേഷസംഘം



മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവാ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമെന്ന നിലയിൽ സഭയുടെ കാതോലിക്കയായും മേജർ ആർച്ചുബിഷപ്പായും ചുമതലയേറ്റിട്ട് പത്തു വർഷം പൂർത്തിയാകുന്നു. ഈ അവസരത്തിൽ അഭിവന്ദ്യ ബാവാതിരുമേനിയിലൂടെ മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് ലഭിച്ച എല്ലാ ആത്മീക ഭൗതിക നന്മകളെക്കുറിച്ച് ഓർത്തു ദൈവത്തിന് നന്ദിയും കൃതജ്ഞതയും അർപ്പിക്കുന്നു. അഭിവന്ദ്യ ബാവാതിരുമേനിയുടെ പത്തു വർഷത്തെ ശുശ്രൂഷയിൽ ഏറ്റവും പ്രധാനപ്പെട്ട ഒരു സംഭവമായിരുന്നു സഭയിൽ ഇദംപ്രദമായി നടത്തിയ "മലങ്കര സുറിയാനി കത്തോലിക്കാസഭാ അസംബ്ലി". ഇടവക, മേഖലാ, രൂപതാ തലത്തിൽ ചർച്ചകളും പഠനക്ലാസുകളും നടത്തി 2011 സെപ്റ്റംബർ 21, 22, 23 തീയതികളിൽ തിരുവനന്തപുരം പട്ടം കാതോലിക്കേറ്റ് സെന്ററിൽ വച്ച് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആദ്യ സഭാ അസംബ്ലി നടന്നു. മെത്രാന്മാർ, വൈദികർ, സന്യസ്തർ, അൽമായർ എന്നിവരുടെ പ്രതിനിധികൾ ഉൾക്കൊള്ളുന്നതായിരുന്നു അസംബ്ലി. ഈ അസംബ്ലിയുടെ ചർച്ചാവിഷയം "സുവിശേഷകയായ മലങ്കര സുറിയാനി കത്തോലിക്കാസഭ" എന്നതായിരുന്നു. അസംബ്ലിക്കുവേണ്ടി ഒരു വിഷയം തെരഞ്ഞെടുക്കാൻ സുന്നഹദോസുകൂടിയപ്പോൾ വിവിധ വിഷയങ്ങൾ ചർച്ചയ്ക്കു വന്നു. എന്നാൽ പരിശുദ്ധാത്മാവിന്റെ പ്രത്യേക പ്രചോദനത്താൽ സഭാതലവൻ എന്ന നിലയിൽ ഈ വിഷയം തെരഞ്ഞെടുക്കാൻ പരിശുദ്ധാത്മാവ് പരിശുദ്ധ സിനഡിലെ പിതാക്കന്മാരിലൂടെ ബാവാതിരുമേനിക്ക് പ്രചോദനം നൽകി.

സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ എല്ലാ ഔന്നത്യ

ങ്ങളും വിട്ട് മുണ്ടൻമല കയറാനും പിന്നീട് ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാനും സഭയുടെ ഐക്യത്തിനുമായി മുണ്ടൻമല ഇറങ്ങാനും മാർ ഈവാനിയോസ് പിതാവിന് പ്രചോദനം നൽകിയ പരിശുദ്ധാത്മാവ്, ദീർഘകാലം മലങ്കര സുറിയാനി കത്തോലിക്കാസഭയെ നയിക്കാനും അതിനെ ഔന്നത്യത്തിലേക്ക് ഉയർത്തുവാനും മാർ ഗ്രിഗോറിയോസ് പിതാവിന് പ്രചോദനം നൽകിയ പരിശുദ്ധാത്മാവ്, നമ്മുടെ സഭയെ കാതോലിക്കേറ്റ് സംവിധാനവും സിനഡൽ സംവിധാനവുമുള്ള ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്താൻ മാർ ബസേലിയോസ് പിതാവിനെ ശക്തിപ്പെടുത്തിയ പരിശുദ്ധാത്മാവ് തന്നെയാണ് സഭയുടെ പ്രഥമ അസംബ്ലിയിൽ "സുവിശേഷകയായ മലങ്കര സുറിയാനി കത്തോലിക്കാസഭ" എന്ന വിഷയം എടുക്കാൻ മാർ ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനിയെ പ്രചോദിപ്പിച്ചത് എന്നതിൽ സംശയമില്ല.

### 1. മലങ്കര സുറിയാനി കത്തോലിക്കാസഭാ അസംബ്ലി

സുവിശേഷത്തോട് നമ്മുടെ സഭ ചേർന്നു നിൽക്കണമെന്ന സുന്നഹദോസിന്റെ തീരുമാനം മാർ ഈവാനിയോസ് പിതാവിനെ പ്രചോദിപ്പിച്ച പരിശുദ്ധാത്മാവിന്റെ പ്രചോദനമാണെന്ന് തീർച്ചയാണ്. ക്രൈസ്തവസഭയുടെ സർവ്വപ്രധാനമായ ചുമതല സുവിശേഷ പ്രചരണമത്രെ എന്ന ചിന്തയും, ഇന്ത്യമുഴുവൻ സുവിശേഷം പ്രഘോഷിക്കാനായില്ലെങ്കിൽ ഭാരതഭൂമിയുടെ അവിശ്വാസത്തിനും ആത്മീയമായ അതിന്റെ അജ്ഞാനത്തിനും മലങ്കര സുറിയാനി സഭ സമാധാനം പറയേണ്ടിവരുമെന്നും, സുവിശേഷത്തോട് നൊമ്പരമില്ലാത്ത ഒരു സഭയ്ക്ക് അധോഗതിയല്ലാതെ മറ്റൊന്നും ഉണ്ടാകില്ല എന്ന ചിന്തയും, ഒരു മിഷനറി സംഘം രൂപീകരിക്കാനുള്ള ചിന്തയും, മാർ ഈവാനിയോസ് പിതാവ് സുവിശേഷത്തോട് ഹൃദയം എത്രമാത്രം ചേർത്തു വച്ചിരുന്നു എന്നതിന്റെ അടയാളമാണ് (ഗിരിദീപം: P. 56-61).

സഭാ അസംബ്ലിയിൽ എല്ലാ രൂപതയിൽ നിന്നും ഉയർന്നുവന്ന ഒരു ചിന്തയാണ് മറ്റ് സഭകളിൽ ഉള്ളതുപോലെ നമ്മുടെ സഭയ്ക്കും ഒരു സുവിശേഷസംഘം വേണം എന്നുള്ളത്. സഭാ അസംബ്ലിയുടെ താത്പര്യപ്രകാരം സുവിശേഷസംഘം രൂപീകരിക്കാൻ സുന്നഹദോസ് തീരുമാനിക്കുകയും 2012 ജനുവരിയിൽ സുവിശേഷസംഘത്തിന്റെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. സുവിശേഷസംഘത്തിന്റെ പ്രവർത്തനം ആരംഭിച്ചിട്ട് അഞ്ചു വർഷം പൂർത്തിയാകുമ്പോൾ മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ സുവിശേഷസംഘം ഒരു ആത്മീയ വസന്തത്തിന് ആരംഭം കുറിച്ചു എന്നതും, അനേകരെ ആത്മീയ ഉണർവിലേക്കും നവീകരണത്തിലേക്കും നയിക്കാൻ ഈ അഞ്ചു വർഷംകൊണ്ട് സാധിച്ചു എന്നതും നമ്മുടെ സഭയുടെ മേലുള്ള ദൈവാത്മാവിന്റെ വലിയ ഇടപെടലായി നാം മനസിലാക്കുന്നു. കഴിഞ്ഞ അഞ്ചുവർഷം പരിശുദ്ധ സുന്നഹദോസും ബാവാതിരുമേനി പ്രത്യേകമായും ഈ ശുശ്രൂഷയെ വളരെ താത്പര്യത്തോടെ കാണുകയും അതിനെ ഹൃദയത്തോട് ചേർത്തു വയ്ക്കുകയും ചെയ്തു. സുവിശേഷസംഘത്തിന്റെ വളർച്ചയിൽ ബാവാതിരുമേനി നേതൃത്വം കൊണ്ടും സാന്നിധ്യംകൊണ്ടും ആശയങ്ങൾകൊണ്ടും പ്രാർത്ഥനകൊണ്ടും മറ്റ് സഹായങ്ങൾ കൊണ്ടും ഈ നവീകരണ ശുശ്രൂഷയെ നിരന്തരം പ്രോത്സാഹിപ്പിച്ചു. സുവിശേഷസംഘത്തിന്റെ ഇന്നത്തെ വളർച്ചയിൽ ബാവാ തിരുമേനിയുടെ പങ്ക് വാക്കുകൾകൊണ്ട് വിവരിക്കുന്നതിനതീതമാണ്.

സഭയ്ക്ക് ഭൗതിക വളർച്ചമാത്രം പോരാ, സഭയിൽ ആകമാനം ഒരു ആത്മീയ ഉണർവും നവീകരണവും ഉണ്ടാകണമെന്നും സഭയിലെ അഞ്ചു ലക്ഷം വിശ്വാസികളുടെയും ഒരു ലക്ഷം കുടുംബങ്ങളുടെയും വിശുദ്ധ ജീവിതമാണ് സഭയുടെ യഥാർത്ഥ വളർച്ച എന്നും പിതാവ് മനസ്സിലാക്കി. സുവിശേഷസംഘ ശുശ്രൂഷയെ ഒരു Holiness Movement ആയി പിതാവ് തിരിച്ചറിഞ്ഞു. അതിനുവേണ്ട എല്ലാ ക്രമീകരണങ്ങളും സഭാതലത്തിലും രൂപതാതലത്തിലും സംവിധാനം ചെയ്തു. ഒരു വൈദികനെ ഇടവകയുടെ ചുമതലയില്ലാതെ പൂർണ്ണമായി സുവിശേഷസംഘ ശുശ്രൂഷയ്ക്കായി മാറ്റിവയ്ക്കണമെന്ന ചിന്ത സുന്നഹദോസിൽ വന്നപ്പോൾ വൈദികർ ഏറ്റവും കുറവുള്ള സ്വന്തം രൂപതയായ തിരുവനന്തപുരം മേജർ അതിരൂപതയിൽ നിന്നും ഒരു വൈദികനെ പൂർണ്ണമായും സുവിശേഷ സംഘത്തിന്റെ ശുശ്രൂഷയ്ക്കായി മാറ്റി നിർത്തി മറ്റ് രൂപതകൾക്ക് മാതൃക നൽകി. ഗോഡ്ജോയി എന്ന വൈദികനിലൂടെ സുവിശേഷസംഘ ശുശ്രൂഷകൾ തിരുവനന്തപുരം മേജർ അതിരൂപതയിൽ വലിയ ആത്മീയ ഉണർവ് ഉണ്ടാക്കി. ഫെബ്രുവരി 2017 വരെയുള്ള കണക്കനുസരിച്ച് തിരുവനന്തപുരം മേജർ അതിരൂപതയിൽ മാത്രം 16251 കുടുംബങ്ങളിൽ സന്ദർശനം നടത്തുകയും 212 ദൈവാലയങ്ങളിൽ സുവിശേസംഘത്തിന്റെ ധ്യാനം നടത്തുകയും ചെയ്തു. ഈ ശുശ്രൂഷകൾ സ്വന്തം രൂപതയിൽ ഭംഗിയായി നടക്കുവാൻ അഭിവന്ദ്യ ബാവാ തിരുമേനി എടുക്കുന്ന താത്പര്യം വളരെ ശ്രദ്ധേയമാണ്. സുവിശേഷസംഘത്തിന്റെ വളർച്ചയിൽ ബാവാതിരുമേനി ഓരോ നിമിഷവും സന്തോഷിക്കുകയും സഭയിൽ ഉണ്ടായ ആത്മീയ ഉണർവിനെ ഹൃദയത്തോട് ചേർത്തുവയ്ക്കുകയും ചെയ്തു. സുവിശേഷസംഘത്തിന്റെ സഭാതല പരിശീലനം പട്ടം കാതോലിക്കേറ്റ് സെന്ററിൽ നടക്കുമ്പോൾ വലിയ തിരക്കിനിടയിലും പിതാവ് സമയം കണ്ടെത്തി സുവിശേഷസംഘാംഗങ്ങളെ നേരിൽ കാണുകയും അവർക്ക് നല്ല സന്ദേശവും പ്രചോദനവും നൽകുകയും ചെയ്തുകൊണ്ടിരിക്കുന്നു. ചുരുക്കത്തിൽ 2011 ലെ സഭാ അസംബ്ലിയും അതിൽ നിന്നും ഉരുത്തിരിഞ്ഞ സുവിശേസംഘമെന്ന നവീകരണ ശുശ്രൂഷയും അഭിവന്ദ്യ ബാവാതിരുമേനിയുടെ 10 വർഷത്തെ ശുശ്രൂഷയെ അവിസ്മരണീയമാക്കുന്നു എന്നതിൽ സംശയമില്ല.

### 2. എന്താണ് സുവിശേഷസംഘം

വിശുദ്ധ ജീവിതം നയിക്കുവാൻ ആഗ്രഹിക്കുകയും അതിനായി സ്വയം സമർപ്പിക്കുകയും ചെയ്ത വരുടെ കൂട്ടായ്മയാണ് സുവിശേഷസംഘം. വിശുദ്ധ ജീവിതം എന്നു പറയുമ്പോൾ അത് സുവിശേമനുസരിച്ചുള്ള ഒരു






ജീവിതമാണ്. യേശു അർത്ഥമാക്കിയ യഥാർത്ഥ ശിഷ്യത്വം ജീവിക്കാനുള്ള സമർപ്പണമാണ്. അതുപോലെ യേശുവിന്റെ വിശുദ്ധിയെ ലക്ഷ്യം വച്ചുള്ള ഒരു ജീവിതമാണ്. **എന്താണ് അതിനുള്ള മാർഗം?** മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ കൃത്യതയോടും നിഷ്ഠയോടും കൂടി ജീവിച്ചുകൊണ്ടാണ് വിശുദ്ധിയിൽ വളരേണ്ടത്. മൂന്നുനേരമുള്ള യാമ പ്രാർത്ഥന, കൂദാശകൾ പ്രത്യേകിച്ച് വി. കുർബാന, വി. കുമ്പസാരം എന്നീ കൂദാശയോടുള്ള ഒരു ആഴപ്പെട്ട ബന്ധം, 114 ദിവസം നീണ്ടു നിൽക്കുന്ന വിവിധ നോമ്പുകളുടെ കൃത്യമായ അനുഷ്ഠാനം, എല്ലാ വെള്ളിയാഴ്ചയിലും രാവിലെയുള്ള ഉപവാസം, രാവിലെയും വൈകിട്ടും തിരി കത്തിച്ചു വച്ചുള്ള വി. ലിഖിത വായന, യഥാർത്ഥ ക്രിസ്തീയ സാക്ഷ്യ ജീവിതം, മറ്റുള്ളവർക്ക് സുവിശേഷ ശുശ്രൂഷ നൽകുക തുടങ്ങിയ മലങ്കര സഭയുടെ ആധ്യാത്മികതയിൽ അധിഷ്ഠിതമായ 25 ജീവിത ശൈലികൾ ഉൾക്കൊള്ളുന്ന ഒരു ശിക്ഷണ ക്രമത്തിലൂടെയാണ് സുവിശേഷ സംഘാംഗങ്ങൾ വിശുദ്ധ ജീവിതം നയിക്കേണ്ടത്. **ആരാണ് ഇതിന്റെ മാതൃക?** മലങ്കര സഭയുടെ ആധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ കൃത്യതയോടും നിഷ്ഠയോടും കൂടി ജീവിച്ച ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായാണ് നമുക്ക് മാതൃക. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ എന്റെ സഭയെ നവീകരിക്കണം അഥവാ വിശുദ്ധീകരിക്കണം. എന്റെ സഭയെ വിശുദ്ധീകരിക്കാൻ ഞാനാണ് വിശുദ്ധീകരിക്കപ്പെടേണ്ടത് എന്നതായിരുന്നു മാർ ഈവാനിയോസ് പിതാവിന്റെ ചിന്ത. അങ്ങനെ സ്വയം വിശുദ്ധീകരിക്കാനായിട്ടാണ് കാഷായ വസ്ത്രം ധരിച്ച് മൺചട്ടിയെടുത്ത് താപസജീവിതത്തിനായി സെറാമ്പൂരിന്റെ എല്ലാ ഔന്നത്യങ്ങളും ഉപേക്ഷിച്ച് മുണ്ടൻമല കയറിയത്. അവിടെ വച്ച് പരിശുദ്ധാത്മ അഭിഷേകം നിറഞ്ഞപ്പോൾ യേശുവിനെ പോലെ കർത്താവിന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്, ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു എന്ന ബോധ്യത്തിൽ മുണ്ടൻമല ഇറങ്ങാൻ അദ്ദേഹത്തിനു സാധിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ ഈ സ്വയം വിശുദ്ധീകരണം എന്നതാണ് സുവിശേഷ സംഘത്തിന്റെ ആദ്ധ്യാത്മിക ലക്ഷ്യം. ഒരു കുടുംബത്തിൽ ഒരാൾ വിശുദ്ധീകരിക്കപ്പെട്ടാൽ ആ കുടുംബം വിശുദ്ധീകരിക്കപ്പെടും, അതിലൂടെ ഒരു ഇടവക വിശുദ്ധീകരിക്കപ്പെടും, സഭ വിശുദ്ധീകരിക്കപ്പെടും. അതിനാൽ സ്വയം വിശുദ്ധീകരിച്ച് മറ്റുള്ളവരെയും വിശുദ്ധീകരിക്കുക എന്നതാണ് സുവിശേഷ സംഘം കൊണ്ട് ലക്ഷ്യം വയ്ക്കുന്നത്. ചുരുക്കത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ ആഴത്തിൽ ജീവിക്കുവാൻ പരിശുദ്ധാത്മാവിനാൽ വിളിക്കപ്പെട്ടു എന്ന് ബോധ്യപ്പെടുകയും യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ച് ജീവിക്കുകയും സുവിശേഷ ശുശ്രൂഷ നിർവഹിക്കുകയും നിത്യ രക്ഷയെ നോക്കി പാർക്കുകയും ചെയ്യുന്നവരുടെ കൂട്ടായ്മയാണ് മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം.

### 3. പരിശീലനവും കൈവയ്പും

സഭാതല സുവിശേഷസംഘത്തിൽ ഇതിനോടകം 147 പേർ മൂന്നു ബാച്ചുകളിലായി പരിശീലനം പൂർത്തിയാക്കി സുവിശേഷ സംഘാംഗങ്ങളായി കൈവയ്പ്പി

ലൂടെ നിയോഗം സ്വീകരിച്ചു. രൂപതാതലത്തിൽ എല്ലാ രൂപതകളിൽ നിന്നുമായി ഒന്നാം ബാച്ചിൽ 156 പേർ പരിശീലനം പൂർത്തിയാക്കി കൈവയ്പ്പിലൂടെ നിയോഗം സ്വീകരിച്ചു. സഭാതലത്തിൽ നാല്, അഞ്ചു ബാച്ചുകളിലായി 140 അംഗങ്ങൾ പരിശീലനം നേടിക്കൊണ്ടിരിക്കുന്നു. രൂപതാതലത്തിൽ വിവിധ രൂപതകളിലായി 550 അംഗങ്ങൾ പരിശീലനത്തിലാണ്.

### 4. സുവിശേഷ സംഘ ഭവനസന്ദർശന ശുശ്രൂഷ

2016 ഡിസംബർ 31 വരെ 31514 ഭവനങ്ങൾ സുവിശേഷ സംഘത്തിന്റെ നേതൃത്വത്തിൽ സന്ദർശിക്കുകയും സുവിശേഷസംഘത്തിന്റെ ആധ്യാത്മികത പങ്കുവയ്ക്കുകയും ചെയ്തു. വിവിധ രൂപതകളിലായി 442 ഇടവകകളിൽ സുവിശേഷസംഘത്തിന്റെ ധ്യാന ശുശ്രൂഷ ഞായറാഴ്ചകളിൽ രാവിലെ 7.30 മുതൽ 1 മണി വരെ നടത്തുകയുണ്ടായി. അടുത്ത രണ്ടുവർഷം കൊണ്ട് നമ്മുടെ എല്ലാ ഭവനങ്ങളിലും എല്ലാ ഇടവകയിലും ഈ ശുശ്രൂഷ പൂർത്തിയാക്കാനാഗ്രഹിക്കുന്നു. ഇടവക സുവിശേഷ സംഘം രൂപീകരിക്കുക എന്നതാണ് ഭവനസന്ദർശനത്തിന്റെയും ഇടവക ധ്യാനത്തിന്റെയും ലക്ഷ്യം.

### 5. മാർ ഈവാനിയോസ് പ്രയർ മിനിസ്ട്രി

2016 ജൂലൈ 1 മുതൽ എല്ലാ ദിവസവും രാവിലെ 9 മുതൽ വൈകിട്ട് 4 വരെ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിൽ സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ മധ്യസ്ഥ പ്രാർത്ഥന നടന്നു വരുന്നു. എല്ലാ ദിവസവും വൈകിട്ട് 4 മുതൽ 5 വരെ കബറിങ്കൽ വി. കുർബാനയും അർപ്പിച്ചുവരുന്നു. എല്ലാ ദിവസവും പ്രാർത്ഥനാ നിയോഗങ്ങൾ ഫോൺ വഴി അറിയിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. നിയോഗങ്ങൾ ഫോണിലൂടെ സ്വീകരിക്കുന്നതിനായി ഒരു സന്യാസിനി കബറിങ്കൽ ശുശ്രൂഷയ്ക്കായി ഉണ്ട്. ഓരോ മണിക്കൂർ ഇടവിട്ട് നിയോഗങ്ങൾ പ്രാർത്ഥിക്കുന്നവർക്ക് എഴുതി നൽകാനും കൂടാതെ ഒരു ദിവസം വരുന്ന എല്ലാ നിയോഗങ്ങളും ഒന്നിച്ച് ത്രോണോസിൽ വയ്ക്കുകയും ആ നിയോഗങ്ങൾക്കായ് വി. കുർബാന അർപ്പിക്കുകയും ചെയ്യുന്നു. ഓരോ ദിവസവും സുവിശേഷ സംഘാംഗങ്ങൾ അവരവരുടെ ഇടവകയുടെ നേതൃത്വത്തിലാണ് കബറിങ്കൽ മധ്യസ്ഥ പ്രാർത്ഥനയ്ക്കായി വരുന്നത്. ചില പള്ളികളിൽ നിന്നും വികാരി അച്ചൻമാർ ഉൾപ്പെടെ കടന്നു വന്ന് മധ്യസ്ഥ പ്രാർത്ഥന നടത്തുകയും തുടർന്ന് വി. കുർബാന അർപ്പിക്കുകയും ചെയ്യുന്നു. ഇപ്പോൾ കബറിങ്കൽ പൊതു സമൂഹത്തിൽ നിന്നും ധാരാളം പേർ പ്രാർത്ഥിക്കാൻ കടന്നു വരുന്നു എന്നത് വളരെ അനുഗ്രഹപ്രദമാണ്.

### 6. ഹോസ്പിറ്റൽ മിനിസ്ട്രി

സുവിശേഷസംഘത്തിന്റെ ഹോസ്പിറ്റൽ മിനിസ്ട്രിയുടെ ഭാഗമായി സുവിശേഷസംഘാംഗങ്ങൾ വിവിധ ആശുപത്രികളിൽ രോഗി സന്ദർശനം നടത്തുകയും അവർക്ക് ആശ്വാസം നൽകുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. അനേകം രോഗികൾക്ക് ഈ ശുശ്രൂഷ അനുഗ്രഹകരമായികൊണ്ടിരിക്കുന്നു.




### 7. മിഷൻ പ്രവർത്തനങ്ങൾ

സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ മാർത്താണ്ഡം രൂപതയിലെ അഞ്ച് മിഷൻ കേന്ദ്രങ്ങൾ ഏറ്റെടുത്ത് ശുശ്രൂഷകൾ ആരംഭിച്ചു. ഛത്തീസ്ഘട്ട് സംസ്ഥാനത്ത് ബിലാസ്പൂരിനടുത്ത് സുവിശേഷസംഘാംഗങ്ങൾ നേരിട്ട് മിഷൻ പ്രവർത്തനം ആരംഭിച്ചു. ഒറീസാ, പഞ്ചാബ്, ആസാം, അരുണാചൽപ്രദേശ്, ത്രിപുര, ആന്ധ്ര പ്രദേശ്, വെസ്റ്റ് ബംഗാൾ, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളിൽ ആരംഭിച്ച മിഷൻ പ്രവർത്തനങ്ങളിൽ സുവിശേഷ സംഘാംഗങ്ങൾ ചേർന്നു പ്രവർത്തിക്കുന്നു.

### 8. ഇടവക സുവിശേഷസംഘം

സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ ഭവനസന്ദർശനവും ഇടവക ധ്യാനവും നടത്തിയ 442 ദൈവാലയങ്ങളിൽ മിക്ക ദൈവാലയങ്ങളിലും ഇടവക സുവിശേഷസംഘം രൂപീകരിക്കുകയും അവർക്ക് തുടർ പരിശീലനം നൽകികൊണ്ടിരിക്കുകയും ചെയ്യുന്നു. സുവിശേഷസംഘത്തിലെ കൈവയ്പ്പ് ലഭിച്ച ബഹു. സിസ്റ്റേഴ്സും അൽമായ സുവിശേഷസംഘാംഗങ്ങളും അതിനു നേതൃത്വം നൽകുന്നു. എല്ലാ ഇടവകകളിലും ഇടവക സുവിശേഷസംഘം രൂപപ്പെടുക എന്നുള്ളത് വളരെ പ്രധാനപ്പെട്ടകാര്യമാണ്. സുവിശേഷ സംഘത്തിന്റെ ആധ്യാത്മികത അഥവാ മലങ്കര സഭയുടെ ആധ്യാത്മികത ആഴത്തിൽ ജീവിക്കാനാഗ്രക്കുന്നവരുടെ ഒരു കൂട്ടായ്മ ഓരോ ഇടവകയിലും ഉണ്ടായാൽ അത് ആ ഇടവകയ്ക്ക് വലിയ അനുഗ്രഹമായിരിക്കും. ഇടവക സംഘം ഭംഗിയായി നടക്കുന്ന ഇടവകകൾ ധാരാളം ഉണ്ട്. അവർ ഇടവകയിലെ രോഗികൾ ഉള്ള ഭവനങ്ങളിൽ പോയി പ്രാർത്ഥന ശുശ്രൂഷ നടത്തുന്നു. കൂടാതെ ഓർത്തഡോക്സ്, യാക്കോബായ മാർത്തോമാ ഭവനങ്ങളിൽ കടന്നു ചെന്നു രോഗികൾക്ക് വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നു. ഇടവക സുവിശേഷ സംഘങ്ങൾ ഇടവകയിൽ ഒന്നിച്ചുകൂടി മധ്യസ്ഥ പ്രാർത്ഥന നടത്തുന്നു. ഇടവകയിൽ നിന്നും പുറത്തുനിന്നും ധാരാളം ആളുകൾ പ്രാർത്ഥനാ നിയോഗങ്ങൾ എഴുതി നൽകുകയും അനേകർക്ക് ശാരീരിക സൗഖ്യവും മറ്റ് അനേകം അനുഗ്രഹങ്ങളും ലഭിക്കുന്നതായി അറിയുകയും ചെയ്യുന്നതിൽ ദൈവത്തെ സ്തുതിക്കുന്നു.

## 9. കുട്ടികളുടെ സുവിശേഷസംഘം

കുട്ടികളുടെ മനസിൽ സുവിശേഷത്തിന്റെ സന്തോഷവും ആനന്ദവും ഉണർവും നല്കിയാൽ അവരിലൂടെ ഒരു തലമുറ അനുഗ്രഹിക്കപ്പെടും. കുട്ടികൾക്ക് സുവിശേഷസംഘത്തിന്റെ ആധ്യാത്മികത നല്കാനായ് 10 ജീവിതശൈലികൾ ഉൾക്കൊള്ളുന്ന ഒരു ജീവിതക്രമം തയ്യാറാക്കിയിട്ടുണ്ട്. തിരുവനന്തപുരം മേജർ അതിരൂപതയിൽ കുട്ടികൾക്കായ് മാത്രം ഒരു സുവിശേഷസംഘ ശുശ്രൂഷ ആരംഭിക്കുകയും പരിശീലനം തുടർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു. വിവിധ ദേവാലയങ്ങളിലും കുട്ടികളുടെ സുവിശേഷസംഘം ആരംഭിച്ചിട്ടുണ്ട്.

## 10. സുവിശേഷ പ്രഘോഷണ ശുശ്രൂഷ

കൈവയ്പ്പ് ലഭിച്ച സഭാതല രൂപതാതല സുവിശേഷസംഘാംഗങ്ങൾക്കായ് സുവിശേഷ പ്രഘോഷണ പരിശീലനം ഇതിനോടകം ആരംഭിച്ചിരിക്കുന്നു. വിവിധ രൂപതകളിൽ നിന്നായി 50-ൽ അധികം സുവിശേഷസംഘാംഗങ്ങൾ ഈ പരിശീലനത്തിൽ പങ്കെടുക്കുന്നു.

## 11. റീഹോദ് ഏവൻഗേലിയോൻ (സുവിശേഷസംഘ ത്രൈമാസിക)

2015 സെപ്റ്റംബറിൽ ആരംഭിച്ച റീഹോദ് ഏവൻഗേലിയോൻ 'സുവിശേഷത്തിന്റെ പരിമളം' എന്ന ത്രൈമാസിക. ഓരോ വർഷവും നാല് വാല്യങ്ങളായി പ്രസിദ്ധീകരിക്കുന്നു. നമ്മുടെ എല്ലാ വൈദികർക്കും, സന്യാസ സന്യാസിനി ഭവനങ്ങൾക്കും സുവിശേഷസംഘാംഗങ്ങൾക്കും ഈ മാസിക അയച്ചുകൊടുക്കുന്നുണ്ട്. സുവിശേഷസംഘാംഗങ്ങൾ അവരവരുടെ ഇടവകകളിൽ ബാക്കി കോപ്പികൾ വിതരണം ചെയ്യുന്നു.

## 12. സുവിശേഷസംഘത്തിന്റെ സ്വാധീനം

കഴിഞ്ഞ അഞ്ചു വർഷമായി നമ്മുടെ സഭയിൽ രൂപപ്പെട്ടുവന്ന സുവിശേഷ സംഘമെന്ന ശുശ്രൂഷയിലൂടെ അനേകർക്ക് ആത്മീയ ഉണർവ് ഉണ്ടായിയെന്നത് ദൈവാത്മാവിന്റെ നമ്മുടെ സഭയുടെ മേലുള്ള വലിയ ഇടപെടലായി ഞാൻ മനസിലാക്കുന്നു. സഭയുടെ എല്ലാ തലത്തിലും പെട്ടവർ ഈ ശുശ്രൂഷയിൽ നിന്നും സുവിശേഷത്തിന്റെ പരിമളം അനുഭവിച്ചു എന്നതിൽ ദൈവത്തിന് നന്ദി പറയുന്നു. ഒരു മിനിമം മലങ്കരക്കാരനായി ഒരു മലങ്കരസഭാ വിശ്വാസിക്കപ്പുറം ഒരു യാഥാർത്ഥ ക്രിസ്ത്യാനിയായി സുവിശേഷമനുസരിച്ചുള്ള ഒരു ശിഷ്യത്വം ജീവിക്കുന്നതിന്റെ ആത്മീയ സന്തോഷം ഇതിന്റെ പരിശീലനത്തിൽ പങ്കെടുത്തവർക്ക് ലഭിക്കുകയും ആത്മീയതയെ ഗൗരവമായി കാണാനും ഒരു കൃത്യമായ ആത്മീയ ക്രമീകരണം ജീവിതത്തിൽ ഉണ്ടാക്കുവാനും അവർക്ക് സാധിച്ചു എന്നത് അനേകം സുവിശേഷസംഘാംഗങ്ങളുടെ വ്യക്തിപരമായ അനുഭവവും സാക്ഷ്യവുമാണ്.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരാധനയും ആധ്യാത്മികതയും കാലഹരണപ്പെട്ട കുറെ അനുഷ്ഠാനങ്ങളും ആചാരങ്ങളുമല്ലെന്നും നമ്മുടെ സഭയുടെ പരമ്പരാഗതമായ ആരാധനയും ആധ്യാത്മികതയും ആത്മാവിന്റെ അഭിഷേകം ചൊരിയുന്ന നിമിഷങ്ങളാണെന്നും ധാരാളം വിശ്വാസികൾ ഈ അഞ്ച് വർഷത്തിനുള്ളിൽ കൂടുതൽ തിരിച്ചറിഞ്ഞു. അങ്ങനെ നമ്മുടെ സഭയുടെ ആരാധനയിലേക്കും ആധ്യാത്മിക ജീവിതത്തിലേക്കും ആവേശത്തോടെ ഇറങ്ങി ചെല്ലാൻ സുവിശേഷ സംഘം അനേകർക്ക് പ്രചോദനം നൽകി. യാമപ്രാർത്ഥന, കൂദാശകൾ, നോമ്പനുഷ്ഠാനം എന്നിവയിൽ വലിയ താൽപ്പര്യം സുവിശേഷ സംഘാംഗങ്ങളിൽ വ്യക്തമാണ്.

രാവിലെയും വൈകിട്ട് തിരികത്തിച്ച് വേദപുസ്തകം വായിക്കുകയും വി. കുർബാനയിലെ കർത്താവ് തന്നെയാണ് വി. ലിഖിതത്തിലുള്ളതെന്ന ബോധ്യത്തിൽ വി. ലിഖിതത്തെ സ്നേഹിക്കുന്ന ധാരാളം കുടുംബങ്ങൾ നമ്മുടെ സഭയുടെ ഭാഗ്യമാണ്. എന്റെ കുടുംബത്തെയും, ഇടവകയേയും, രൂപതയേയും സഭയേയും വിശുദ്ധീകരിക്കുവാൻ ഞാൻ സ്വയം നന്നാകുകയും സ്വയം വിശുദ്ധീകരിക്കുകയും, എന്നിലാണ് മാനസാന്തരം ഉണ്ടാകേണ്ടത് എന്നുള്ള ബോധ്യത്തിലൂടെ ഒരു വിശുദ്ധ ജീവിതത്തിനായും യഥാർത്ഥ ക്രിസ്തീയ സാക്ഷ്യ ജീവിതത്തിനായും ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന അനേകം കുടുംബങ്ങൾ നമുക്ക് പ്രചോദനമാണ്. സഭയ്ക്ക് വേണ്ടി സമയവും സമ്പത്തും ഒക്കെ പങ്കുവയ്ക്കാൻ നമ്മുടെ കുടുംബങ്ങൾ ഒരുക്കമുള്ളവരായിവരുന്നു എന്നത് ദൈവകൃപയാണ്. നമ്മുടെ സഭയുടെ നവീകരണം, അഥവാ വിശുദ്ധീകരണം അതാണ് സുവിശേഷ സംഘത്തിന്റെ ആത്യന്തിക ലക്ഷ്യം. അതിന് ഓരോ വ്യക്തിയുമാണ് വിശുദ്ധീകരിക്കപെടേണ്ടതും മാനസാന്തരപ്പെടേണ്ടതും എന്ന ചിന്ത സുവിശേഷസംഘാംഗങ്ങളിൽ ശക്തമാണ്.

ചുരുക്കത്തിൽ കഴിഞ്ഞ അഞ്ച് വർഷത്തിനുള്ളിൽ നമ്മുടെ സഭയിൽ ആകമാനം സുവിശേഷത്തിന്റെ പരിമളം വീശുവാനും ആത്മീയമായ ഒരു ഉണർവും നവീകരണചിന്തയും സഭയിലാകമാനം ഉണ്ടാക്കുവാനും സുവിശേഷ സംഘത്തിലൂടെ സാധിച്ചു എങ്കിൽ അതിനെല്ലാം ആശയം കൊണ്ടും പ്രവർത്തനം കൊണ്ടും പ്രചോദനം കൊണ്ടും സ്നേഹം കൊണ്ടും നേതൃത്വം നൽകിയത് സഭയുടെ തലവനും പിതാവുമായ ക്ലീമീസ് ബാവാതിരുമേനിയാണ്. എനിക്ക് വ്യക്തിപരമായി ഈ ശുശ്രൂഷ ഏറ്റെടുക്കാനും നയിക്കുവാനും നിരന്തരം കരുത്തും, മനസും ആവേശവും തന്നത് ബാവാതിരുമനസിന്റെ സ്നേഹവും കരുതലും അതിലുപരി സുവിശേഷസംഘത്തോടുള്ള അദ്ദേഹത്തിന്റെ താൽപര്യവും സമർപ്പണവുമാണ്. അതിനാൽ അഭിവന്ദ്യ ബാവാ തിരുമനസിന്റെ 10 വർഷത്തെ ശുശ്രൂഷയിൽ ആത്മീയ തിളക്കം നൽകുന്ന അഞ്ചുവർഷങ്ങളാണ് 2012 മുതൽ 2017 വരെയുള്ള വർഷങ്ങൾ. മലങ്കര സുറിയാനി കത്തോലിക്കാ സഭയെ എല്ലാ മേഖലകളിലും നന്നായി നയിക്കുവാനും പൊതു സമൂഹത്തിനു മുമ്പിൽ സഭയ്ക്ക് ആകമാനം വലിയ ഔന്നത്യം ഉണ്ടാകുവാനും കഴിഞ്ഞ 10 വർഷത്തിനള്ളിൽ സാധിച്ചു എന്നത് അദ്ദേഹത്തോടൊപ്പം ദൈവാത്മാവിന്റെ പ്രവർത്തനം ഉണ്ട് എന്നതിന്റെ അടയാളമാണ്. നമ്മുടെ സഭയെ കൂടുതൽ ഔന്നത്യത്തിലേക്ക് നയിക്കാൻ ദൈവം കൂടുതൽ ആരോഗ്യവും ആയുസും ദൈവകൃപയും നൽകി അദ്ദേഹത്തെ ബലപ്പെടുത്തട്ടെ എന്ന് പ്രാർത്ഥിച്ച് നിർത്തുന്നു.




# വ്യത്യസ്ത ചിന്തയ്ക്ക് പൊതു സമൂഹത്തിന്റെ അംഗീകാരം



ബോബി എബ്രഹാം

ഒരു വിശ്വാസ സമൂഹത്തിന്റെ തലവനായിരിക്കുന്ന ആൾ ആ സമൂഹത്തിന് എപ്പോഴും വലിയ ആൾ ആയിരിക്കും. എന്നാൽ ഒരു ബഹുസ്വര സമൂഹത്തിൽ ജീവിക്കുമ്പോൾ താൻ ഉൾപ്പെട്ടിരിക്കുന്ന വിശ്വാസ സമൂഹത്തിനും അപ്പുറത്തേക്ക് സ്വീകാര്യനാകുമ്പോൾ മാത്രമേ പൊതുസമൂഹത്തിന്റെ ഭാഗമായി മാറുകയുള്ളു. അങ്ങനെ വളരണമെങ്കിൽ വ്യക്തമായ കാഴ്ചപ്പാടും ചിന്തയും ആവശ്യമാണു താനും.

കേരളം മാത്രമായെടുത്താലും ഇന്ത്യ മൊത്തമായെടുത്താലും ഒരു ബഹുസ്വര സമൂഹത്തിൽ ഒരു മത പുരോഹിതൻ ഇടപെടേണ്ടതെങ്ങനെ എന്നതിന്റെ വ്യക്തമായ മാതൃക കാണിച്ചുകൊടുത്ത ഒരു വലിയ ഇടയനെ ലോകത്തിനു സംഭാവന ചെയ്തത് മലങ്കര കത്തോലിക്കാ സഭയായിരുന്നു. ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് കേരളത്തിൽ മാത്രമല്ല, ഇന്ത്യയെമ്പാടും ബഹുമാനിക്കപ്പെടുന്ന വ്യക്തിത്വമായി മാർ ഗ്രിഗോറിയോസ് വളർന്നത് കൃത്യമായ ഇടപെടലുകളിലൂടെയും പ്രവൃത്തികളിലൂടെയും ആയിരുന്നു. അതിനൊപ്പം മലങ്കര കത്തോലിക്കാ സഭയും വളരുകയായിരുന്നു. മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി വളർന്നപ്പോൾ സാരഥ്യം വഹിക്കാൻ ഭാഗ്യമുണ്ടായത് സിറിൾ മാർ ബസേലിയോസ് പിതാവിന്. അന്ത്യോക്യൻ പാരമ്പര്യത്തിലൂന്നി നിൽക്കുന്ന സഭയുടെ തലവന് കാതോലിക്കാ ബാവാ എന്നു സ്ഥാനപ്പേര് വിളിച്ചത് അങ്ങനെ വിളിക്കപ്പെടാനുള്ള ആഗ്രഹം കൊണ്ടായിരുന്നില്ല. മറിച്ച് അതാണ് ശരി എന്ന ഉത്തമ ബോധ്യം ഉള്ളതുകൊണ്ടായിരുന്നു. അതിന്റെ ചരിത്രത്തിലേക്ക് ഇപ്പോൾ കടക്കേണ്ട ആവശ്യമില്ല.

മേജർ ആർച്ച് ബിഷപ് സിറിൾ മാർ ബസേലിയോസ് കാതോലിക്കാ ബാവായ്ക്കു ശേഷം ആ സ്ഥാനം വഹിക്കാൻ നിയുക്തനായത് 48 വയസുകാരനായ ഐസക് മാർ ക്ലീമീസ് പിതാവായിരുന്നു. മേജർ ആർച്ച്



ബിഷപ് മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ എന്ന സ്ഥാനപ്പേരോടെ മലങ്കര കത്തോലിക്കാ സഭയുടെ തലവനായി എത്തിയ ക്ലീമിസ് പിതാവിന് അന്ന് തിരുവനന്തപുരം എന്ന മഹാനഗരത്തേക്കാൾ പരിചിതം തിരുവല്ല എന്ന ചെറുപട്ടണമായിരുന്നിരിക്കണം. എന്നാൽ മാർ ക്ലീമീസ് എത്ര പെട്ടെന്നാണ് തിരുവനന്തപുരത്തിന്റെ സ്വന്തം ആയി മാറിയത്. മലങ്കര കത്തോലിക്കാ സഭയെ ശരിയായ പാതയിൽ നയിക്കുന്നതിനൊപ്പം പൊതുസമൂഹത്തിന്റെ പ്രശ്നങ്ങളിൽ തന്റെ മുൻഗാമികൾ പകർന്നു നൽകിയ മാതൃകയിലൂടെ




ചരിക്കാൻ അദ്ദേഹത്തിനായി. അതു കൊണ്ടു തന്നെ ഇന്ന് പൊതുസമൂഹം കാതോർക്കുന്ന ശബ്ദമായും ക്ലീമീസ് കാതോലിക്കാബാവാ മാറി.

ഈ പിതാവിന് ചെയ്യാനേറെയുണ്ട് എന്ന ബോധ്യം പൊതുസമൂഹത്തിനുണ്ടായ കാലഘട്ടത്തിൽ തന്നെയാണ് കർദിനാൾ എന്ന മഹോന്നത പദവിയിലേക്ക് അദ്ദേഹം ഉയർത്തപ്പെട്ടതെന്നും ഓർക്കുക. കർദിനാൾ എന്നൊരു വാക്ക് പേരിനൊപ്പം ചേർന്നു എന്നതല്ല പ്രധാനം. മറിച്ച് അന്ത്യോക്യൻ ആരാധനാ ക്രമങ്ങൾ അനുസരിച്ച് മുന്നോട്ടുപോകുന്ന ഒരു സഭയ്ക്ക് ആഗോള കത്തോലിക്കാ സഭയിൽ സവിശേഷമായ ഒരു സ്ഥാനം കൂടി ലഭിച്ചിരിക്കുന്നു. യഥാർഥത്തിൽ സഭയെ സംബന്ധിച്ചിടത്തോളം പുതിയൊരു യുഗപ്പിറവി തന്നെയായിരുന്നു ആ പ്രഖ്യാപനം.

കർദിനാളും കാതോലിക്കാ പദവിയും സമ്മേളിച്ചിരിക്കുന്ന ഈ വ്യക്തിത്വം സഭയുടെ വക്താവായി മാത്രം മാറുമോ അതോ പൊതുസമൂഹത്തിന്റെ കൂടി വികാരം പ്രതിഫലിപ്പിക്കുമോ എന്നതാണ് പൊതുസമൂഹം പിന്നെ ഉറ്റുനോക്കിക്കൊണ്ടിരുന്നത്. കാതോലിക്കാബാവയായി 10 വർഷവും കർദിനാളായി അഞ്ചു വർഷവും പൂർത്തിയാക്കുന്ന ഈ സന്ദർഭത്തിൽ ധൈര്യമായി നമുക്കു പറയാം ഈ ആചാര്യൻ വ്യത്യസ്തനാണ്. ആർഷ പാരമ്പര്യത്തിന്റെ മഹിമയറിഞ്ഞ് മുന്നോട്ടുപോകുന്ന ആചാര്യൻ.

എൺപത്തിരണ്ടാം പുനരൈക്യ വാർഷികത്തിൽ നടത്തിയ പ്രഭാഷണത്തിൽ അദ്ദേഹം വ്യക്തമായി ഇങ്ങനെ പറഞ്ഞു. 'ആർഷഭാരത സംസ്കാരത്തിൽ ജീവിക്കുന്ന നാം യേശുകർത്താവിൽ വിശ്വസിച്ചുകൊണ്ട് ഈ രാജ്യത്തിന്റെ മണ്ണ് പവിത്രമാക്കുവാൻ നിയോഗിക്കപ്പെട്ടവരാണ്. ക്രിസ്ത്യാനിക്കും മുസൽമാനും ഹിന്ദുവിനും ഈ രാജ്യത്ത് നിർവഹിക്കുവാൻ പവിത്രമായ ധർമങ്ങൾ ഏറെയുണ്ട്. മനസ്സുകളെ വെട്ടിമുറിക്കാൻ ശ്രമിക്കരുത്. അത് ദൈവനിഷേധമാണ്. നമ്മുടെ അമ്മയായ ഭാരതം നാം കൈകൾ കോർക്കുന്നതു കാണാൻ, മനസ്സുകൾ ചേർത്തുവയ്ക്കുന്നതു കാണാൻ കൊതിക്കുന്നു. പ്രിയമുള്ളവരേ, ദേവാലയത്തിൽ കുർബാന അർപ്പിക്കുകയും അമ്പലത്തിൽ ദീപാരാധന നടത്തുകയും മോസ്കിൽ പ്രാർഥിക്കുകയും ചെയ്യുന്ന മനസ്സുകൾക്ക് ഒത്തൊരുമയോടെ നമ്മുടെ സംസ്കാരത്തിന്റെ വെളിച്ചം ലോകമെങ്ങും പ്രസരിപ്പിക്കാൻ സാധിക്കട്ടെ എന്നു നമുക്കു പ്രാർഥിക്കാം'.

വ്യാഖ്യാനത്തിന്റെയൊന്നും ആവശ്യമില്ലാതെ തെളിമയോടെ പറഞ്ഞ ഈ കാര്യങ്ങളിൽ നിന്നു വെളിവാകുന്നത് മഹത്തായ ഒരു ദർശനമാണ്. സംസ്കാരത്തിൽ ഭാരതീയവും പാരമ്പര്യത്തിൽ കേരളീയവും വിശ്വാസത്തിൽ ക്രൈസ്തവവും എന്ന് സിറിൾ മാർ ബസേലിയോസ് കാതോലിക്കാബാവായാൽ വിശേഷിപ്പിക്കപ്പെട്ട സഭയുടെ തലവൻ എത്ര തെളിമയോടെ കാര്യങ്ങൾ പറയുന്നു എന്നു മനസ്സിലാക്കാൻ മാർ ക്ലീമീസിന്റെ പുനരൈക്യ പ്രസംഗത്തിലൂടെ കഴിഞ്ഞു.

ഭാരതത്തിന്റെ സാംസ്കാരിക വൈവിധ്യത്തിലും വിവിധ ജാതി മത സമൂഹങ്ങളെ ഉൾക്കൊള്ളാനുള്ള കഴിവിലും എന്നും അഭിമാനം കൊള്ളുന്ന വ്യക്തിത്വമാണ് ക്ലീമീസ് പിതാവിന്റേത്. കേരളത്തിലും ഭാരതമൊട്ടാകെയുമായി വിവിധ സഭാ വിഭാഗങ്ങളുണ്ട്. പൗരോഹിത്യ സഭകളും അല്ലാത്തവയും ഉണ്ട്. മലങ്കര കത്തോലിക്കാ സഭയേക്കാൾ അംഗബലം കൂടിയ സഭകളുണ്ട്. സാമ്പത്തിക പിൻബലം കൂടുതലുള്ള സഭകളുണ്ട്. അവയ്ക്കിടയിൽ മുങ്ങിപ്പോകാതെ, മുഴങ്ങുന്ന, ശ്രദ്ധിക്കപ്പെടുന്ന ശബ്ദമായി മാർ ക്ലീമീസ് മാറുന്നത് ചിന്തകളിലെ വ്യത്യസ്തത കൊണ്ടുകൂടിയാണ്. പ്രസംഗങ്ങളിൽ എപ്പോഴും നവീനമായ ഒരു ആശയമെങ്കിലും അദ്ദേഹം മുന്നോട്ടു വയ്ക്കുന്നു. ഞാൻ, എന്റെ സഭ, എന്റെ യേശു, എന്റെ പള്ളി എിങ്ങനെ ഒരു ചുരുങ്ങിയ വൃത്തത്തിലല്ല അദ്ദേഹത്തിന്റെ ചിന്തകൾ വികസിക്കുന്നത്. ഈ വാക്കുകൾ ശ്രദ്ധിക്കുക. 'രണ്ടായിരം വർഷമായി യേശുക്രിസ്തുവിന്റെ സുവിശേഷം ഈ ഭാരത മണ്ണിൽ വന്നിട്ട്. ഈ രണ്ടായിരം വർഷം കൊണ്ട് ക്രിസ്ത്യാനികളുടെ എണ്ണത്തിൽ കാര്യമായ വർധനയൊന്നും ഉണ്ടായിട്ടില്ല. രണ്ടര ശതമാനം വരുന്ന ക്രിസ്ത്യാനികളെ സംരക്ഷിക്കുന്നത് ഇവിടുത്തെ പൊലീസോ പട്ടാളമോ അല്ല. മഹാ ഭൂരിപക്ഷം വരുന്ന ഹൈന്ദവ സഹോദരങ്ങളാണ്. അതാണ് ഈ രാജ്യത്തിന്റെ ബലം. അതിനെ ദുർബലമാക്കാൻ ഒരു ശക്തിയെയും നമുക്ക് അനുവദിക്കാനാവില്ല'. ഈ വാക്കുകൾ ഹിന്ദു സമൂഹത്തെ ഒന്നു സുഖിപ്പിക്കാൻ വേണ്ടി പറഞ്ഞതല്ല. മറിച്ച് ഹൃദയത്തിന്റെ ഉള്ളറകളിൽ നിന്നു വരുന്നതാണ്. ഞങ്ങളും ഈ സാംസ്കാരിക ധാരയുടെ ഭാഗമാണ്. ഞങ്ങളുടേതായ വിശ്വാസ സംഹിതകളുണ്ട്. വ്യത്യസ്ത വഴികളിലൂടെ ഞങ്ങൾ ദൈവത്തെ അന്വേഷിക്കുന്നു. ആർക്കും ഭയാശങ്കയ്ക്കു കാര്യമില്ല എന്നു ഈ ആചാര്യൻ മനസ്സുതുറന്നു പറയുമ്പോൾ അതു നിരാകരിക്കാൻ ആർക്കാണ് കഴിയുക.

'രാജ്യത്തിനു പുറത്തുപോകുമ്പോൾ ഞാൻ ഭാരതപുത്രനായാണ് പോവുക. ഭൗതികമായി ഇതിലും സമ്പന്നമായ രാജ്യങ്ങൾ കണ്ടിട്ടുണ്ട്. എന്നാൽ എന്റെ രാജ്യത്തിന്റെ പതാക കാണുമ്പോൾ എന്റെ മനസ്സ് അഭിമാനപൂരിതമാകുന്നു. എന്റെ രാജ്യത്തിന്റെ ദേശീയ ഗാനം മുഴങ്ങുമ്പോൾ ഞാൻ അഭിമാനം കൊള്ളുന്നു. 'മാർ ക്ലീമീസ് ഇതു പറയുന്നത് മനസ്സിന്റെ ആഴങ്ങളിൽ നിന്നു തന്നെയാണ്.

ജാതി, മത അതിർവരമ്പുകൾ മാറ്റിവച്ച് അദ്ദേഹം മനുഷ്യസ്നേഹത്തിന്റെ ഭാഷ സംസാരിക്കുന്നു. 'നിരത്തിൽ ഒരാൾ മരണാസന്നനായി കിടക്കുന്നതു കാണുമ്പോൾ അവൻ മറ്റേ ജാതിക്കാരനാണ്, നമ്മുടെ ആളല്ല, എന്നു പറഞ്ഞുപോകുന്ന ജീർണ സംസ്കാരം ഇവിടെ വ്യാപകമായാൽ പിന്നെ ഇവിടുത്തെ നാലുവരി പാതയിലും ആറുവരിപ്പാതയിലും യാത്ര ചെയ്യാൻ മനുഷ്യരുണ്ടാവില്ല' എന്ന് അദ്ദേഹം പറയുന്നത് ഉന്നതമായ മനുഷ്യസ്നേഹത്തിൽ നിന്നുകൊണ്ടുതന്നെയാണ്. മനുഷ്യൻ തീർക്കുന്ന മതിലുകൾക്കെതിരെയാണ് ആ മുന്നറിയിപ്പ്. ആ വാക്കുകൾ പൊതുസമൂഹം ഉൾക്കൊള്ളുന്നത് അതിലെ ആത്മാർഥത കൊണ്ടു കൂടിയാണ്.



ചില മതസമൂഹങ്ങളും ജാതി സമൂഹങ്ങളും സ്ത്രീകളെ വീടിന്റെ നാലു ചുവരുകൾക്കുള്ളിൽ തളച്ചിടാൻ ശ്രമിക്കുമ്പോൾ തീർത്തും വ്യത്യസ്തമാണ് കർദിനാളിന്റെ കാഴ്ചപ്പാട്. 'അടുക്കളയിൽ നിന്ന് അരങ്ങത്തേക്ക് നമ്മുടെ സ്ത്രീകൾ കടന്നുവരണം. സമൂഹത്തിന്റെ നേതൃനിരയിൽ പ്രവർത്തിക്കാനുള്ള ആർജ്ജവം അവർ പ്രകടമാക്കേണ്ട സമയമാണ്. ഉദരത്തിൽ പേറുന്നത് പെൺകുട്ടിയെന്ന് ആണെന്നറിയുമ്പോൾ അതിനെ ഇല്ലായ്മ ചെയ്യുന്ന അമ്മമാരുടെ എണ്ണം വർധിച്ചിരിക്കുന്നു. പണ്ട് എല്ലാ മാതാപിതാക്കളും അങ്ങനെ ചിന്തിച്ചിരുന്നെങ്കിൽ മദർ തെരസയെയോ, ഇന്ദിരാഗാന്ധിയെയോ അല്ലെങ്കിൽ അതുപോലെ പ്രശസ്തരായ മഹിളകളെയോ ലോകം കാണില്ലായിരുന്നു' എന്ന് കർദിനാൾ നിലപാട് വ്യക്തമാക്കിയിട്ടുണ്ട്. അതായത് പുരുഷനൊപ്പം സ്ത്രീയും സജീവമായി പൊതുസമൂഹത്തിന്റെ ഭാഗമാകുന്നതാണ് ശരിയെന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഏതെങ്കിലും മത സമൂഹത്തെയോ ജാതി സമൂഹത്തെയോ വിമർശിച്ചുകൊണ്ടല്ല ഈ പ്രസ്താവന. എന്നാൽ പിന്തിരിപ്പൻ ചിന്താഗതിയുള്ള ആരെയും ഇരുത്തിച്ചിന്തിപ്പിക്കാൻ ഈ വാക്കുകൾക്കാവും.

കാതോലിക്കാ ബാവാ പദവിയിൽ 10 വർഷം പൂർത്തിയാക്കുമ്പോൾ മാർ ക്ലീമീസ് ഏറെ വളർന്നിരിക്കുന്നു. ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ അധ്യക്ഷനെ ഭാരിച്ച ചുമതല അടുത്തകാലം വരെയും അദ്ദേഹം വഹിച്ചു. ഈ കാലയളവിൽ ഡൽഹിയിലും മറ്റും പള്ളികൾ തകർക്കപ്പെട്ട സംഭവം ഉണ്ടായി. എന്നാൽ കാള പെറ്റെന്നു കേൾക്കുമ്പോൾ കയറെടുക്കുന്ന സമീപനം അദ്ദേഹം സ്വീകരിക്കുന്നില്ല. വസ്തുതകൾ മനസ്സിലാക്കുകയും അറിയിക്കേണ്ടവരെ വേദന അറിയിക്കുകയും ആവർത്തിക്കാതിരിക്കാനുള്ള മുൻകരുതൽ ഉറപ്പാക്കുകയും ആണ് അദ്ദേഹത്തിന്റെ പ്രവർത്തനരീതി. അതുകൊണ്ടുതന്നെയാണ് തിരുവനന്തപുരത്ത് അദ്ദേഹത്തിന്റെ നാമഹേതുക തിരുനാൾ രാഷ്ട്രീയ, മത ഭേദമില്ലാത്ത ഏക കൂടിച്ചേരൽ ആയി മാറുന്നത്. ഇത്തവണ നാഗ്പൂരിൽ നിന്ന് ആർ.എസ്.എസിന്റെ ഉന്നത നേതാവ് ഇന്ദ്രേഷ്കുമാർ ഈ ചടങ്ങിൽ പങ്കെടുക്കാനായി മാത്രം എത്തിച്ചേർന്നതും മാർ ക്ലീമീസിന്റെ സമീപനവും കാഴ്ചപ്പാടും എന്താണെന്നു മനസ്സിലാക്കിയതുകൊണ്ടുതന്നെയാണ്.

എന്നാൽ മുന്നറിയിപ്പു കൊടുക്കേണ്ട സന്ദർഭത്തിൽ ശക്തമായിത്തന്നെ അതിനു തുനിഞ്ഞിട്ടുമുണ്ട്. നാടാർ വിഭാഗത്തിന്റെ സംവരണ പ്രശ്നത്തിൽ അദ്ദേഹം ആഞ്ഞടിച്ചത് യു.ഡി.എഫ്. സർക്കാരിനെതിരെയായിരുന്നു. ആ കാര്യത്തിൽ കുറച്ചെങ്കിലും മുന്നേറ്റമുണ്ടാക്കാൻ ആ ഇടപെടലിലൂടെ കഴിഞ്ഞു എന്നും ഓർക്കുക.

അന്ത്യോക്യൻ പാരമ്പര്യത്തിൽ അടിയുറച്ചുനിന്നുകൊണ്ടുതന്നെ സാർവത്രിക സഭയുടെ കൂട്ടായ്മയിൽ പങ്കുചേർന്ന സഭയാണ് മലങ്കര കത്തോലിക്കാ സഭ. അന്ത്യോഖ്യൻ പാരമ്പര്യത്തിൽ നിൽക്കുന്നവരെല്ലാം ഒന്നായിച്ചേർന്ന് സാർവത്രിക സഭയുടെ ഭാഗമാകണമെന്നായിരുന്നു മാർ ഇവാനിയോസ് തിരുമേനി ആഗ്രഹിച്ചിരുന്നത്. പലവിധ കാരണങ്ങളാൽ അതു സാധ്യമായില്ല. എങ്കിലും ആ വാതിലുകൾ മാർ ക്ലീമീസ് അടയ്ക്കുന്നില്ല. അത്തരം ഒരു യോജിപ്പോടെ സാർവത്രിക സഭയുടെ കൂട്ടായ്മയിലേക്ക് മറ്റുള്ളവർ കൂടി കടന്നുവരുകയാണെങ്കിൽ ഈ കാതോലിക്കാ ബാവാ സ്ഥാനം ഉപേക്ഷിക്കാൻ പോലും തയ്യാറാണെന്നും പുതിയ ബാവായുടെ കീഴിൽ പ്രവർത്തിക്കാമെന്നും അദ്ദേഹം പറയുകയുണ്ടായി. മലങ്കര കത്തോലിക്കാ സഭയുടെ തലവന് കാതോലിക്കാബാവാ പദവി എന്തിനെന്ന് സന്ദേഹിച്ചവരുണ്ടായിരുന്നു. ഇന്ന് അവരൊക്കെ അറിയുന്നു, മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ ഇന്ന് ഭാരത സഭയുടെ ശബ്ദമാണെന്ന്. ആ പദവി ഒരു അലങ്കാരമല്ല, പ്രവർത്തിക്കാനുള്ള ഊർജ കേന്ദ്രമാണെന്നും അവർക്കൊക്കെ ബോധ്യമാകുന്നു. അംഗബലവും സാമ്പത്തികബലവും മാത്രമല്ല, തെളിമയുള്ള ചിന്തകളിലൂടെയും നിലപാടുകളിലൂടെയും ആണ് പൊതുസമൂഹത്തിന് സ്വീകാര്യനാകേണ്ടതെന്ന് അദ്ദേഹം തെളിയിക്കുന്നു. ഇടുങ്ങിയ ചിന്താഗതികൾ വെടിഞ്ഞ് മുന്നേറുന്നവരെയാണ് സമൂഹത്തിനു വേണ്ടതെന്നും ഈ കാതോലിക്കാ ബാവാ ഓർമിപ്പിക്കുന്നു. പലരെയും പിന്നോട്ടുവലിക്കുന്ന കെട്ടുപാടുകളൊന്നും തന്നെ ഇല്ലാത്തതിനാൽ മേജർ ആർച്ച് ബിഷപ് കർദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായ്ക്കും മലങ്കര കത്തോലിക്കാ സഭയ്ക്കും ഇനിയും ഏറെ മുന്നേറാനാവുമെന്നും പ്രവർത്തനങ്ങളിലൂടെ അദ്ദേഹം വ്യക്തമാക്കിത്തരുന്നു.

അതുകൊണ്ടുതന്നെയാണ് ഡൽഹിയിലും പുത്തൂരിലും പുതിയ രൂപതകളും പൂനെയിൽ എക്സാർക്കേറ്റുമൊക്കെയായി സഭയ്ക്ക് പ്രവർത്തന മേഖല വിപുലമാക്കാൻ കഴിഞ്ഞത്. ആ പ്രവർത്തന മേഖലയിലൊക്കെ പൊതുസമൂഹത്തിനു മാതൃകയായ പ്രവർത്തനം ആണ് കാഴ്ച വയ്ക്കുന്നതും. ആരാധനാലയങ്ങളേക്കാൾ കൂടുതൽ വിദ്യാഭ്യാസ സ്ഥാപനങ്ങളും ആതുരാലയങ്ങളുമൊക്കെയാണ് അവിടെ ഉയരുന്നത്. കരുത്തുറ്റ ഒരിന്ത്യക്ക് മലങ്കര കത്തോലിക്കാ സഭയ്ക്ക് ആവുന്ന രീതിയിൽ ക്രൈസ്തവമായ സംഭാവന. അതാണ് അവിടെ നടക്കുന്ന പ്രവർത്തനം.

ആവർത്തിച്ചു പറയട്ടെ. സംസ്കാരത്തിൽ ഭാരതീയവും പാരമ്പര്യത്തിൽ കേരളീയവും വിശ്വാസത്തിൽ ക്രൈസ്തവവും ആയ ഈ സഭയ്ക്ക് സമൂഹത്തിൽ ചെയ്യാൻ ഏറെയുണ്ട്. ഈ നേതൃത്വത്തിനു കീഴിൽ അതിനാവുകയും ചെയ്യും.




# 'അതിജീവനത്തിന്റെ നൊമ്പരങ്ങളും അത്ഭുതാവഹമായ അനുഗ്രഹങ്ങളുടെ സമൃദ്ധിയും'



**റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി**

(പ്രൊവിൻഷ്യൽ സുപ്പീരിയർ, ബഥനി നവജീവൻ പ്രോവിൻസ്)




ദൈവദാസൻ മാർ ഈവാനിയോസ് പിതാവിലൂടെ ദൈവം ഒരുക്കിയ പുനരൈക്യവും സാർവ്വത്രിക സഭയിലുള്ള മലങ്കരസഭയുടെ പുനർ ജനനവും ഏറ്റവും പ്രസക്തമായ ഒരു കാലഘട്ടത്തിന് നമ്മൾ സാക്ഷികളാകുകയാണ്. ഒരു അതിജീവനത്തിന്റെ നൊമ്പരങ്ങളും അതിനോടു ചേർന്ന് ദൈവം ഒരുക്കിയ അത്ഭുതാവഹമായ അനുഗ്രഹങ്ങളുടെയും മുൻപിൽ അഭിമാനത്തോടെയും നന്ദി നിറഞ്ഞ ഹൃദയത്തോടെയും നമ്രശിരസ്കയായി നില്ക്കുന്ന മലങ്കര കത്തോലിക്കാ സഭയെയാണ് ഇന്ന് ലോകം വിസ്മയത്തോടെ നോക്കിക്കാണുന്നത്.

1919-ലെ ബഥനി ആശ്രമ സ്ഥാപനത്തിലൂടെ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ലക്ഷ്യം വച്ചത് സ്വഛന്ദസുന്ദരമായി ഒഴുകുന്ന മലങ്കര സഭയെയാണ്. വഴക്കും, വക്കാണവും, കോടതി വിധികളും മലങ്കര സഭാഗാത്രത്തെ കീറിമുറിച്ചപ്പോൾ, ഇവിടെയുള്ള മലങ്കര മക്കളുടെ മനസമാധാനത്തിന് ഭംഗം വരുത്തിയപ്പോൾ, പ്രാർത്ഥനാധ്യാനങ്ങളുടെ പിൻബലത്തിൽ, ഐക്യത്തിന്റെ സന്ദേശവാഹകരായി തീരുവാനുള്ള നിയോഗമാണ് വന്ദ്യ പിതാവിലൂടെ ദൈവം ബഥനിക്ക് നല്കിയത്. 1919-ൽ മാർ ഈവാനിയോസ് പിതാവ് ഓർത്തഡോക്സ് സഭയിൽ ബഥനി സമൂഹം സ്ഥാപിക്കുമ്പോൾ, പരസ്പരം പോരടിച്ചു നിന്ന സഭാവിഭാഗങ്ങൾക്കും, അധികാര ശ്രേണികൾക്കും അതീതമായി ഒരു സ്വതന്ത്രസമൂഹമായി ബഥനി നിൽക്കണമെന്ന് പിതാവ് ആഗ്രഹിച്ചതിന്റെ അടിസ്ഥാന കാരണവും അതുതന്നെയാണ്. അതുകൊണ്ടുതന്നെയാണ് പ്രശ്നകലുഷിതമായ മലങ്കര സഭയുടെ പള്ളികളിൽ നിന്ന് വ്യത്യസ്ഥമായി പ്രശാന്തതയുടെ അടയാളങ്ങളായും കൃപയുടെ നീർച്ചാലുകളായും ബഥനി പള്ളികൾ രൂപം പ്രാപിക്കുന്നതിന് ഇടയായത്. സത്യത്തെ തേടിയുള്ള തീർത്ഥാടന യാത്രയിൽ മാർ ഈവാനിയോസ് പിതാവിനെ കൊണ്ടുവന്നെത്തിക്കുന്നതും സാർവ്വത്രിക സഭയുമായുള്ള പുനരൈക്യത്തിലാണല്ലോ. സത്യത്തെ പുൽകുന്നതിനും, സാർവ്വത്രിക സഭാസംസർഗ്ഗം കൈവരിക്കുന്നതിനും, മാർ ഈവാനിയോസ് പിതാവിനും, ബഥനി സമൂഹാംഗങ്ങൾക്കും, സഭാമക്കൾക്കും വലിയ വില നൽകേണ്ടി വന്നു എന്നുള്ളതും, അതിജീവനത്തിന്റെ നൊമ്പരപെടുത്തുന്ന കഥകൾ മലങ്കര കത്തോലിക്കാ സഭയുടെ ചരിത്രത്തോട് കെട്ടുപിണഞ്ഞു കിടക്കുന്നതും നമുക്ക് വിസ്മരിക്കാനാവില്ല. എന്നാൽ ഈ നൊമ്പരങ്ങൾ നമ്മെ കൂടുതൽ ദൈവോമുഖരാക്കി മാറ്റുന്നതിനും അനുഗ്രഹങ്ങളുടെ സമൃദ്ധിക്ക് കാരണമായിയെന്നുള്ളതും മലങ്കരസഭയുടെ ചരിത്രത്തിലെ ഏടുകളിൽ മുദ്രയിടപ്പെട്ട യാഥാർത്ഥ്യങ്ങളാണ്.

ബഥനിയും മലങ്കര കത്തോലിക്കാ സഭയുമായുള്ള ബന്ധം വേർപിരിക്കാനാവാത്ത ഒരു പൊക്കിൾ കൊടി ബന്ധത്തിന്റെ നിർമ്മലതയിൽ വളർന്നുവന്നിട്ടുള്ളതാണ്. മലങ്കര കത്തോലിക്കാ സഭയുടെ ഒരു പര്യായം പോലെ ബഥനി പ്രസ്ഥാനത്തെ കരുതുന്നതിന് സഭയെയും, സമൂഹത്തെയും സ്നേഹിക്കുന്ന ആർക്കും ഒരു ബുദ്ധിമുട്ടും ഉണ്ടാകില്ല. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിലൂടെ ആരംഭിച്ച മലങ്കര കത്തോലിക്കാ സഭയുടെ നേതൃത്വം പിൻഗാമികളായ ബഥനിയിലെ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിലൂടെയും, സിറിൽ മാർ ബസേലിയോസ് കാതോലിക്കാ ബാവായിലൂടെയും അനുസ്യൂതമായി മുന്നോട്ട് നീങ്ങിയപ്പോൾ ബഥനി കൂടുതൽ വിനയാന്വിതയും അലങ്കാര വിഭൂഷിതയും ആയി തീരുകയായിരുന്നു. 1990 ൽ പൗരസ്ത്യ സഭകൾക്കായുള്ള കാനൻ നിയമം ക്രോഡീകരിക്ക പ്പെട്ടപ്പോൾ മലങ്കര കത്തോലിക്കാ സഭ കാനോനികമായി ഏറെ പരിമിതികളുള്ള ഒരു മെത്രാപോലിത്തൻ സഭയായിട്ടാണ് നിർവ്വചിക്കപ്പെട്ടത്. എന്നാൽ കാനോനികമായി ഏറെ അധികാരങ്ങളും, അവകാശങ്ങളുമുള്ള മലങ്കരയിലെ 'കാതോലിക്കേറ്റ്' സ്ഥാപനമാണ് മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നമെന്ന് തിരിച്ചറിഞ്ഞ സിറിൽ മാർ ബസേലിയോസ് പിതാവിന്റെ അശ്രാന്ത പരിശ്രമമാണ് മലങ്കര കത്തോലിക്കാ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ പദവിയേക്കുയർത്തുന്നതിനും ദൈവനിയോഗമെന്നവണ്ണം അതിന്റെ അമരക്കാരനായി സിറിൽ മാർ ബസേലിയോസ് പിതാവിനെ തന്നെ ആദ്യത്തെ കാതോലിക്കാബാവയായി അവരോധിക്കുന്നതിനും കാരണമായത്. ഇതിനെത്തുടർന്ന് സഹോദരീസഭകളിൽ നിന്നുണ്ടായ എതിർപ്പുകളും, കോലാ

ഹലങ്ങളും സഭയ്ക്ക് നൊമ്പരങ്ങൾ നൽകിയെങ്കിലും മലങ്കര കത്തോലിക്കാ സഭയുടെ മുന്നോട്ടുള്ള ഗമനത്തെ ശക്തിപ്പെടുത്തുവാൻ ദൈവം ഇടയാക്കിയെന്നുള്ളത് ഓരോ മലങ്കര കത്തോലിക്കാ വിശ്വാസിയും അഭിമാനത്തോടെ ഓർക്കുന്നു.

സിറിൽ ബസേലിയോസ് കാതോലിക്കാ ബാവയുടെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെടുന്നതിന് ദൈവനിയോഗം ലഭിച്ച അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനി ഈ ശുശ്രൂഷയിൽ 10 വർഷം പൂർത്തിയാക്കുമ്പോൾ മലങ്കര സഭയോട് ചേർന്ന് ബഥനിയും സന്തോഷിക്കുകയാണ്. ഈ 10 വർഷങ്ങളിലൂടെയുള്ള യാത്രയിൽ ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പിന്റെ ദൃശ്യമായ അടയാളങ്ങൾ വ്യതിരിക്തമാകുന്നത് നമുക്ക് കാണുവാൻ സാധിക്കും. ദൈവം നമ്മുടെ ചെറിയ സഭയെ ലോകത്തിന്റെ മുൻപിൽ എടുത്തുയർത്തിയ അനർഘമായ നിമിഷങ്ങൾ. അഭിവന്ദ്യ ബാവാ തിരുമേനിക്ക് ലഭിച്ച കർദ്ദിനാൾ പദവിയിലൂടെ മലങ്കര കത്തോലിക്കാ സഭയുടെ അനന്യത സാർവ്വത്രികസഭയിൽ കൂടുതൽ ശ്രദ്ധേയമാകുന്നതിന് ഇടയായി തീർന്നു. അഭിവന്ദ്യ ക്ലീമിസ് ബാവാ തിരുമേനിയിലൂടെ മലങ്കര കത്തോലിക്കാ സഭ കൂടുതൽ അലങ്കരിക്കപ്പെട്ടിരിക്കുകയാണ്.

ബഥനിയോടുള്ള അഭിവന്ദ്യ ബാവാതിരുമനസ്സിന്റെ ഊഷ്മളമായ ബന്ധം ബഥനി സമൂഹം നന്ദിയോടെ ഓർക്കുന്നു. ബഥനിയുടെ സിദ്ധിയും, ദൈവനിയോഗവുമെല്ലാം സമൂഹാംഗങ്ങളെ ഓർമ്മിപ്പിക്കുന്നതിന് വേണ്ടി സിനാക്സിസ് പോലെയുള്ള വേദികളിൽ ഓടിയെത്തുന്നതിനും സമൂഹാംഗങ്ങളെ അഭിസംബോധന ചെയ്യുന്നതിനുമെല്ലാം അഭിവന്ദ്യ പിതാവ് പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. 'നിർമ്മലമായ സന്യാസത്തിന്റെ സാക്ഷ്യത്തെപ്പറ്റി' അഭിവന്ദ്യ പിതാവ് സമൂഹാംഗങ്ങളെ എപ്പോഴും ഓർമ്മിപ്പിക്കുന്നു: 'സന്യാസത്തിന്റെ നിർമ്മല സമീപനം ഇന്ന് ലോകത്തിന് കൊടുക്കുവാൻ നമുക്ക് കഴിയണം. തിരക്കു പിടിച്ച ജീവിതത്തിൽ പ്രകാശം കാണാതെ ജീവിക്കുന്ന യുവതി യുവാക്കന്മാർക്ക് പ്രകാശം പരത്തുന്ന ആശ്രമങ്ങൾ നമുക്കു വേണം. ആൾതിരക്കിൽ നിന്നും മാറിനിൽക്കുന്ന സന്യാസം ഇന്നിന്റെ ആവശ്യമാണ്. വ്യത്യസ്തമായ രീതിയിൽ വ്യത്യസ്ഥമായ ദർശനം നൽകുവാൻ ബഥനിയ്ക്കു കഴിയണം.'

'മലങ്കര കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മിക സ്രോതസ്സായി' ബഥനി മാറണമെന്ന് തന്റെ വാക്കുകളിലൂടെ എപ്പോഴും ആവർത്തിക്കുന്നു. ബഥനിയെ മലങ്കര കത്തോലിക്കാ സഭയുടെ ശുശ്രൂഷകളോട് ചേർത്ത് നിർത്തുന്നതിന് പ്രത്യേകമായ ശ്രദ്ധ അഭിവന്ദ്യ പിതാവ് പുലർത്തുന്നുണ്ട്. സഭയുടെ പൊതുശുശ്രൂഷയിൽ ഭാഗഭാക്കുകാരാകുന്നതിന് സമൂഹാംഗങ്ങളെ അഭിവന്ദ്യ പിതാവ് എപ്പോഴും ക്ഷണിക്കുന്നു. മലങ്കര കത്തോലിക്കാ സഭയുടെ മെത്രാൻ കൂട്ടായ്മയിലേക്ക് ബഥനിയിൽ നിന്നും, രണ്ടു വൈദികരെകൂടി ഉൾചേർത്തുവെന്നുള്ളത് ഈ തരുണത്തിൽ കൂട്ടി വായിക്കേണ്ടതാണ്. ബഥനിയുടെ നാളിതുവരെയുള്ള ബാഹ്യകേരള മിഷനുള്ള അംഗീകാരമെന്ന നിലയിൽ ഗുഡ്ഗാവ് ഭദ്രാസനവും, പൂന-കഡ്കി, ഏക്സാർക്കേറ്റും രൂപീകരിക്കപ്പെട്ടപ്പോൾ ആശ്രമസ്ഥരായ മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുത്ത് അവയുടെ ചുമതല ഏൽപിച്ചതുവഴി, ബഥനി നടത്തിവന്ന മിഷൻ പ്രവർത്തനങ്ങൾ സഭയിൽ കൂടുതൽ അംഗീകരിക്കപ്പെടുകയായിരുന്നു. മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവും എന്ന നിലയിലുള്ള കാനോനികമായ ബന്ധങ്ങൾക്കപ്പുറത്ത്, പ്രോത്സാഹജനകമായ ഇടപെടലുകൾ നടത്തി സമൂഹാംഗങ്ങളെ കൂടെ നിർത്തുവാൻ അഭിവന്ദ്യ പിതാവ് കാട്ടുന്ന ശ്രദ്ധ ഏറെ ശ്ലാഘനീയമാണ്. എത്ര തിരക്കുണ്ടായാലും ബഥനിയുടെ ക്ഷണം സ്വീകരിച്ച്, എല്ലാ സംരംഭങ്ങളിലും ഓടിയെത്തി ബഥനിയെ ധന്യമാക്കുന്ന വന്ദ്യപിതാവിന്റെ സാന്നിദ്ധ്യം ബഥനി സമൂഹം നന്ദിയോടെ ഓർക്കുന്നു. വർഷം തോറുമുള്ള ബഥനിയിലെ പട്ടംകൊട ശുശ്രൂഷക്ക് നേതൃത്വം കൊടുക്കുവാൻ പ്രത്യേകമായ താൽപര്യത്തോടുകൂടി തന്നെ പിതാവ് ഓടിയെത്തും. ആവശ്യമായ മുന്നൊരുക്കങ്ങൾ നടത്തുന്നതിനും, നിർദ്ദേശങ്ങൾ നൽകുന്നതിനും, പ്രത്യേകം പ്രാർത്ഥനകൾ നടത്തി ശെമ്മാശൻമ്മാരെ ഒരുക്കുന്നതിനും പിതാവ് കാണിക്കുന്നതായ ജാഗ്രത എടുത്ത് പറയേണ്ടതാണ്.

അഭിവന്ദ്യ ബാവാ തിരുമേനിയോട് ചേർന്ന് മേജർ അതിഭദ്രാസന ഇടവകകളിൽ അജപാലന ശുശ്രൂഷ നടത്തുന്ന ആശ്രമസ്ഥരായ വൈദികർക്ക് ലഭിക്കുന്ന പിൻതുണയും, പ്രോത്സാഹനവും ഈ തരുണത്തിൽ പ്രത്യേകം അനുസ്മരിക്കുന്നു. ഓരോരുത്തരോടും പ്രത്യേകമായ ഒരു ബന്ധം, വ്യക്തിപരമായി അനുഭവപ്പെടുന്നതുപോലെയുള്ള ഇടപെടലുകൾ, വിഷമഘട്ടങ്ങളിൽ കൂടെ ചേർത്ത് നിർത്തുന്ന പിതൃവാത്സല്യം-ഇവയെല്ലാം പിതാവിന്റെ ശുശ്രൂഷകളെ വ്യതിരിക്തമാക്കുന്നു. വ്യക്തികളോടും സഭാ സമൂഹങ്ങളോടുമുള്ള ബന്ധങ്ങളുടെ ഊഷ്മളത നില നിർത്തുകയും, വളർത്തുകയും ചെയ്യുന്നതിലുള്ള പിതാവിന്റെ വശ്യത, മലങ്കര കത്തോലിക്കാ സഭയെ മറ്റു സഹോദര സഭകളുടെ ഇടയിൽ അംഗീകരിക്കപ്പെടുന്നതിന് ഏറെ സഹായകമായിട്ടുണ്ട്. അംഗസംഖ്യയിൽ ചെറുതെങ്കിലും, വ്യക്തിഗത സഭയായ മലങ്കര കത്തോലിക്കാ സഭയെ ലോകത്തിന്റെ മുഴുവൻ ശ്രദ്ധാ കേന്ദ്രമാക്കുന്നതിന് അഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് ബാവാ തിരുമേനിയിലൂടെ ദൈവം അനേകം വർഷങ്ങൾ നല്കി തുടർന്നും അനുഗ്രഹിക്കട്ടെയെന്ന് പ്രാർത്ഥിച്ചുകൊണ്ട്, അഭിവന്ദ്യ പിതാവിന് ആശംസകൾ അർപ്പിക്കുന്നു. 'ചെറിയ അജഗണമേ നിങ്ങൾ ഭയപ്പെടേണ്ട' എന്നുള്ള തിരുവചനം ദൈവം നമുക്കായി നല്കിയ വാഗ്ദാനമാണ്. കടന്ന് പോയ വർഷങ്ങളിലെ അതിജീവനത്തിന്റെ നൊമ്പരങ്ങൾക്കിടയിലും, ദൈവാനുഗ്രഹങ്ങളുടെ സമൃദ്ധി അനുഗ്രഹിച്ച ദൈവത്തിന്റെ ശക്തമായ കരങ്ങൾ മലങ്കര കത്തോലിക്കാ സഭാമക്കൾ കണ്ടുകഴിഞ്ഞു. തുടർന്നും അത്ഭുതങ്ങൾ പ്രവർത്തിക്കുന്ന കർത്താവേശുമിശിഹായുടെ വലതുകരം നമ്മോടൊപ്പം ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.




# കർദ്ദിനാൾ ക്ലീമിസ് സൗഹാർദ്ദത്തിന്റെ കാവൽ ദീപം



ഇ. എം. നജീബ്




അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് തിരുമേനി സീറോ മലങ്കര സഭയുടെ അധിപനായിട്ട് പത്ത് കൊല്ലം തികഞ്ഞിരിക്കുകയാണ്. അതിനോടനുബന്ധിച്ചുള്ള സ്മരണികയിൽ എനിക്ക് അദ്ദേഹത്തെക്കുറിച്ചും അദ്ദേഹത്തോടുള്ള സ്നേഹ സൗഹൃദങ്ങളെക്കുറിച്ചും സാമൂഹിക പ്രവർത്തനങ്ങളെക്കുറിച്ചും എളിയ വിചാരങ്ങൾ പങ്കുവെയ്ക്കുവാൻ കഴിയുന്നത് വിലപ്പെട്ട അനുഭവമാണ്.

ഊർജ്ജസ്വലനും വിജ്ഞാനിയും സന്തുഷ്ടിയും സ്നേഹവുമുള്ള ഒരു ആത്മീയ ആചാര്യനാണ് കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്. എന്നെ ഏറ്റവും അത്ഭുതപ്പെടുത്തിയിട്ടുള്ളത് കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തപ്പെടുമ്പോഴുള്ള അദ്ദേഹത്തിന്റെ പ്രായമാണ്. അമ്പത്തിമൂന്ന് വയസ്സിലാണ് അദ്ദേഹം കർദ്ദിനാൾ പദവിയിലേക്ക് ഉയരുന്നത്. സീറോ മലങ്കര സഭയുടെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പും സഭയുടെ അധിപനുമാവുമ്പോൾ അദ്ദേഹത്തിന്റെ പ്രായം നാൽപ്പത്തിയേഴ് വയസ്സ് മാത്രമാണ്. അനുഗ്രഹപൂർണ്ണമായ അമ്പത്തിയെട്ടാം വയസ്സിലാണ് ഇപ്പോൾ അദ്ദേഹം. യുവാവായ കർദ്ദിനാളിനെ ഞാൻ ആദരപൂർവ്വമാണ് വീക്ഷിക്കുന്നത്.

അദ്ദേഹത്തിന്റെ നേതൃപാടവം അത്ഭുതാവഹമാണ്. സമൂഹവുമായി ഇത്രയധികം ഇഴുകിച്ചേർന്ന് പ്രവർത്തിക്കുന്ന മതാദ്ധ്യക്ഷന്മാർ ചുരുക്കമാണ്. സാമൂഹിക പ്രശ്നങ്ങളിൽ വളരെ ക്രിയാത്മകമായി ഇടപെടുകയും മത സൗഹാർദ്ദത്തിന് മുന്നിട്ട് പ്രവർത്തിക്കുകയും ചെയ്യുന്ന മഹദ്വ്യക്തിത്വമാണ് അദ്ദേഹം. സ്നേഹത്തോടും സൗഹൃദത്തോടും കൂടെയുള്ള അദ്ദേഹത്തിന്റെ സമീപനം എന്നെ വളരെയേറെ ആകർഷിക്കുകയും അദ്ദേഹത്തോടുള്ള ബഹുമാനം വർദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

ഒരു നല്ല പ്രഭാഷകനും പണ്ഡിതനുമായ അദ്ദേഹം ആത്മീയ മണ്ഡലങ്ങളിൽ മാത്രമല്ല സമൂഹത്തിലും അദ്ദേഹത്തിന്റെ ഇടം നേടിയിട്ടുണ്ട്. അദ്ദേഹം സാരഥ്യം ഏറ്റെടുത്തതിനു ശേഷം വിദ്യാഭ്യാസ മേഖലയിലും ആതുര സേവന രംഗത്തും സമൂഹ ബന്ധങ്ങളിലും ഉണ്ടാക്കിയിട്ടുള്ള വളർച്ച കുറച്ചൊന്നുമല്ല. മാർ ഈവാനിയോസ് വിദ്യാനഗരിയിൽ പ്രധാനപ്പെട്ട എല്ലാത്തരം മികവുറ്റ വിദ്യാഭ്യാസ സ്ഥാപനങ്ങളും, അനുബന്ധ അടിസ്ഥാന സൗകര്യങ്ങളും സൃഷ്ടിക്കാനായിട്ടുണ്ട് എന്നുള്ളത് അദ്ദേഹത്തിന്റെ പ്രതിഭയുടെ പ്രതിഫലനമാണ്.

മാർ ഈവാനിയോസ് കോളേജിലെ പൂർവ്വവിദ്യാർത്ഥിയെന്ന നിലയിൽ ഞാൻ പൂർവ്വ വിദ്യാർത്ഥികളുടെ സംഘടനയായ 'അമിക്കോസ്'-ൽ അംഗവും ഭാരവാഹിയുമാണ്. അഭിവന്ദ്യ കർദ്ദിനാൾ അതിന്റെ പേട്രണും സാരഥിയുമാണ്. അമിക്കോസിന്റെ വൈസ് പ്രസിഡന്റ് എന്ന നിലയിൽ അദ്ദേഹവുമായി എനിക്ക് നിരന്തരം അടുത്തിടപെടുവാനുള്ള അവസരം ലഭിച്ചിട്ടുണ്ട്. സൗമ്യവും ഹൃദ്യവുമായ അദ്ദേഹത്തിന്റെ വ്യക്തിത്വം അമിക്കോസിന്റെ പ്രവർത്തനങ്ങൾക്ക് അർത്ഥപൂർണ്ണമായി വഴികാട്ടുന്നു.

ദൈവത്തോടും മനുഷ്യരാശിയോടും പ്രകൃതിയോടുമുള്ള അദ്ദേഹത്തിന്റെ സമർപ്പണം വളരെ വലുതാണ്. അശരണരായ മനുഷ്യരോടും നശിപ്പിക്കപ്പെടുന്ന പ്രകൃതിയോടും പരിസ്ഥിതിയോടും കാരുണ്യപൂർവ്വമായ ആർദ്രഭാവമാണ് അദ്ദേഹത്തിന്. അതെല്ലാം തന്നെ ദൈവത്തോടുള്ള സ്വയം സമർപ്പണത്തിന്റെ ഭാവങ്ങളാണ്.

അദ്ദേഹത്തിന്റെ സാന്നിദ്ധ്യം നമുക്കിടയിൽ മാർഗ്ഗ ദീപമായി വളരെനാൾ ഉണ്ടാകട്ടെ എന്ന് ഞാൻ ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.




# സത്യത്തിന്റെ കാവൽക്കാരൻ

റവ. ഫാ. റൊമാൻസ് ആന്റണി





ഇടയശുശ്രൂഷയുടെ സമാനതകളില്ലാത്ത മാതൃകയുടെ ഉടമയാണ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ. സീറോ മലങ്കര കത്തോലിക്ക സഭയുടെ പരമോന്നത സ്ഥാനത്ത് അദ്ദേഹം പ്രതിഷ്ഠിക്കപ്പെട്ടിട്ട് ഒരു ദശകം തികയുമ്പോൾ കൃപയുടെ ഒരു കാലയളവ് ആഘോഷിക്കുവാനുള്ള അവസരമാണ്. 1930ൽ ഭാഗ്യസ്മരണാർഹനായ ദൈവദാസൻ മാർ ഇവാനിയോസ് കൊല്ലം തങ്കശ്ശേരി അരമനയിലെ ചാപ്പലിൽ വച്ച് കൂടെയുണ്ടായിരുന്ന നാലുപേരുമൊത്ത് പരിശുദ്ധ കത്തോലിക്കാ സഭയിലേക്ക് കടന്നു ചെന്നപ്പോൾ അത് ഒരു പുതിയ ചരിത്രത്തിന്റെ തുടക്കമായിരുന്നു. സഭാചരിത്രത്തിൽ ഇത്ര ചെറിയ കാലയളവിൽ ഇത്ര ദൂരം നടന്ന് ചെന്ന മറ്റ് സഭകൾ ഇല്ലായെന്നുള്ളതാണ് സത്യം. മാർ ഇവാനിയോസ് തുടങ്ങി വച്ച ജൈത്രയാത്ര ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഏറ്റെടുത്തപ്പോൾ അത് വ്യത്യസ്തമായ ഒരു ചരിത്രമായിമാറി. ജനങ്ങൾക്ക് പാർപ്പിടം നൽകുവാനും കൃഷിയും ആടുവളർത്തലും ഒക്കെ പഠിപ്പിക്കുവാനും പാർശ്വവൽക്കരിക്കപ്പെട്ടവർക്ക് കൈത്താങ്ങ് നൽകുവാനും കടന്നു വന്ന ഒരു ഇടയൻ എന്ന വിശേഷണം അദ്ദേഹത്തിന് കേരള സമൂഹം ചാർത്തി കൊടുത്തത് അതീവ സ്നേഹത്തോടു കൂടിയായിരുന്നു. അദ്ദേഹത്തിന് ശേഷം കടന്നുവന്ന സിറിൾ മാർ ബസേലിയോസ് ആഗോളസഭ സംവിധാനത്തിൽ മലങ്കര കത്തോലിക്ക സഭയ്ക്ക് തനതായ രൂപവും ഭാവവും നൽകി, റോമിലെ മാർപാപ്പായുടെ അധികാരത്തിൻ കീഴിൽ സ്വയംഭരണ അവകാശമുള്ള ഒരു സഭയായി സ്ഥാപിച്ചു. ആ പൈതൃകത്തിന്റെ തുടർച്ചക്കാരനായ ബസേലിയോസ് ക്ലീമിസ് കാതോലിക്ക ബാവ മലങ്കര കത്തോലിക്കാ സഭയ്ക്ക് മാത്രമല്ല കേരള കത്തോലിക്ക സഭയ്ക്കും ഭാരത കത്തോലിക്കാ സഭയ്ക്കും അഭിമാനത്തിന്റെ മുഹൂർത്തങ്ങൾ രചിച്ച് തന്റെ ഇടയനടുത്ത ജൈത്രയാത്ര തുടരുന്നു.

'കാതോലിക്കാ' എന്ന വാക്കിന്റെ അർത്ഥം സാർവ്വത്രികം എന്നാണ്. സർവ്വലോകത്തേയും സ്പർശിക്കുന്ന ഒരു കരുതലിന്റെ




പരിവേഷം ആ സംജ്ഞയിലുണ്ട്. തിരു സഭ തന്നെ 'ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തൊലിക'വുമാണ് എന്നാണല്ലോ വിശ്വാസ പ്രമാണത്തിൽ നമ്മൾ ഏറ്റു ചൊല്ലുന്നത്. മെത്രാന്മാരുടെ മെത്രാനാണ് 'കാതോലിക്ക' – മെത്രാന്മാരുടെ കൂട്ടായ്മയുടെ അദ്ധ്യക്ഷൻ. പൗരസ്ത്യ പാരമ്പര്യത്തിൽ തീരുമാനങ്ങളെടുക്കുവാനുള്ള അധികാരമുള്ള സഭയുടെ തലവനെയാണ് 'കാതോലിക്ക' എന്ന് അഭിസംബോധന ചെയ്യുന്നത്.

തിരുസഭയിൽ ഇടയന്മാർക്ക് പല പേരുകൾ നൽകപ്പെട്ടിട്ടുണ്ട്. പൊതുവേ ഉപയോഗിക്കുന്ന ഒരു സംബോധനയാണല്ലോ 'മെത്രാൻ'. വീക്ഷിച്ച്, സൂക്ഷിച്ച്, കാത്തു പാലിക്കുന്നവനാണ് 'മെത്രാൻ'. സുറിയാനി പദമായ 'മതത്റാൻ' അഥവാ 'മിത്തറാൻ' എന്ന പദത്തിൽ നിന്നാണ് മെത്രാൻ എന്ന വാക്ക് രൂപപ്പെട്ടത്. 'ന്ന് ന്താർ' എന്ന സുറിയാനി ധാതുവിൽ നിന്നുണ്ടായ നാമമായ ''മ്നത്താറാന'' ആണ് പൂർണ്ണരൂപം. ''ന്ന് ന്താർ'' എന്ന പദത്തിന്റെ അർത്ഥം ''സൂക്ഷിച്ച് കാത്തുപാലിച്ചു, വീക്ഷിച്ച്'' എന്നൊക്കെയാണ്. ''ന്ന് ന്താർ'' ആണ് ''മന്ത്റാൻ'' ആയി രൂപഭേദം പ്രാപിച്ചത്. മേൽനോട്ടക്കാരൻ, കാവൽക്കാരൻ, പരിപാലകൻ, മേലദ്ധ്യക്ഷൻ, പഠിപ്പിക്കുന്നവൻ വഴി നടത്തുന്നവൻ എന്നൊക്കെ അർത്ഥങ്ങളും ഈ പദത്തിനുണ്ട്. 'എപ്പിസ്കോപ്പ' എന്നാണ് ഗ്രീക്കിൽ ഇതിന്റെ രൂപഭേദം. ആംഗലേയ ഭാഷയിൽ 'ഓവർസിയർ' എന്ന വാക്കാണ് ഇതിന് യോജിച്ച പദം. അങ്ങനെ വരുമ്പോൾ വിശ്വാസികളെ കരുതലോടെ കാത്തുപാലിക്കുന്നവനാണല്ലോ മെത്രാൻ. 'കാതോലിക്കാ' സ്ഥാനത്ത് അവരോധിതരാകുന്നവർക്ക് ഇക്കാര്യത്തിൽ കൂടുതൽ ഉത്തരവാദിത്വമുണ്ടാകും.

എല്ലാം പറഞ്ഞ് കഴിയുമ്പോൾ മെത്രാന്മാർ നല്ല ഇടയനായ ക്രിസ്തുവിന്റെ പിന്തുടർച്ചക്കാരാണ്, ദൈവകൃപയുടെ കാവൽക്കാരാണ്. ദൈവവരപ്രസാദം കൊണ്ട് മനുഷ്യ ജീവിതത്തെയും മനുഷ്യ പ്രയത്നങ്ങളെയും വിശുദ്ധീകരിക്കുവാനാണ് ദൈവം ഇടയന്മാരെ നിയമിക്കുന്നത്. അബ്രഹാമിന് ദൈവം നൽകിയ നിയോഗം മനുഷ്യനെ അനുഗ്രഹിക്കുവാനുള്ള നിയോഗമായിരുന്നു. ''നിന്നെ അനുഗ്രഹിക്കുന്നവരെ ഞാൻ അനുഗ്രഹിക്കും, നിന്നെ ശപിക്കുന്നവരെ ഞാൻ ശപിക്കും. നിന്നിലൂടെ ഭൂമുഖത്തെ വംശങ്ങളെയും അനുഗ്രഹിതമാക്കും.'' (ഉല്പ. 12:3) വിശ്വാസ സമൂഹത്തെ വിശുദ്ധീകരിക്കുവാനുള്ള ഒരു വലിയ തപസ്യയാണ് എല്ലാ മെത്രാന്മാരുടെയും ദൗത്യം.

'പൊന്തിഫിക്കൽ' എന്ന ലത്തീൻ പദവും, സർവ്വസാധാരണമായി മെത്രാനെ വിശിഷ്ടപ്പിക്കുവാൻ ഉപയോഗിക്കാറുണ്ട്. ലത്തീൻ സഭയിൽ ബിഷപ്പിനെ പോന്തിഫെക്സ് എന്ന് സംബോധന ചെയ്യാറുണ്ട്. 'പോന്തൂസ്' എന്ന ലത്തീൻ പദത്തിന്റെ അർത്ഥം പാലം എന്നാണ്. പാലം നിർമ്മിക്കുവാൻ ചുമതലപ്പെട്ട ആളാണ് 'പോന്തിഫെക്സ്. റോമാക്കാർ റോഡുനിർമ്മാണത്തിലും പാലം പണിയുന്നതിലും വൈദഗ്ദ്ധ്യം ഉള്ളവരായിരുന്നു. പാലം പണിയുമ്പോൾ അതിന്റെ മേൽനോട്ടക്കാരൻ ഉയർന്ന ഒരു കാവൽഗോപുരത്തിൽ നിന്നും സർവ്വവും വീക്ഷിച്ച് നിർദ്ദേശങ്ങൾ നൽകും. അയാളെ വിളിച്ചിരുന്നത് 'പോന്തിഫിക്സ്' എന്നായിരുന്നു. മുകളിൽ നിന്നും സർവ്വവും നിരീക്ഷിക്കുന്ന മേൽനോട്ടക്കാരൻ കുറ്റങ്ങൾ കണ്ടുപിടിക്കുന്നതിനെക്കാൾ കുറവുകൾ നികത്തുവാനാണ് ശ്രദ്ധിക്കുന്നത്.

മെത്രാൻ പാലം പണിയുന്നവനാണ്. സ്വർഗ്ഗത്തിനും ഭൂമിയ്ക്കുമിടയിൽ ചാരിവെച്ച ഗോവണി കണ്ട യാക്കോബിന്റെ ചിന്താധാരയാണ് മെത്രാന്റെയും ചിന്താധാര. ക്രിസ്തുവിന്റെ സുവിശേഷവും ലോകസംഭവങ്ങളുമായിട്ട് ബന്ധിപ്പിക്കുവാനുള്ള പാലം പണിയുക എന്നതാണ് ദൗത്യം. ലോകത്തോടു സംഭാഷണത്തിൽ ഏർപ്പെടുക, ലോകയാഥാർത്ഥ്യങ്ങളെ സുവിശേഷത്തിന്റെ കണ്ണിലൂടെ നിരീക്ഷിക്കുക, ഭൂമിയിൽ ദൈവഹിതം നിറവേറാനുള്ള സംരംഭങ്ങൾക്കു മേൽനോട്ടം വഹിക്കുക എന്നു ചുരുക്കം. റോമാക്കാർ അവരുടെ ചക്രവർത്തിയെയും പുരോഹിതന്മാരെയും പോന്തിഫിക്സ് എന്നു വിളിച്ചിരുന്നു. മുമ്പിൽ നിന്നു നയിക്കുന്നവർ എന്നും പോന്തിഫിക്സിനു അർത്ഥമുണ്ട്. മുമ്പിൽ നിന്ന് നയിക്കുന്നവനാണല്ലോ ചക്രവർത്തി. പിന്നെ വിശുദ്ധീകരിക്കുക എന്ന അർത്ഥവും മൂലപദത്തിനുണ്ട്. അതുകൊണ്ട് ബലിയർപ്പിക്കുന്ന പുരോഹിതരെയും പോന്തി



ഫിക്സ് എന്നു വിളിച്ചിരുന്നു. കോൺസ്റ്റന്റയിൻ ചക്ര വർത്തി ക്രിസ്തുമതത്തെ റോമൻ സാമ്രാജ്യത്തിന്റെ ദേശീയമതമാക്കിയപ്പോൾ പൗരോഹിത്യ ധർമ്മവും ഭര ണാധികാരവും ഒരു സ്ഥാപനത്തിൽ കേന്ദ്രീകരിക്കുകയും പോന്തിഫിക്സ് എന്ന സംബോധനയിൽ ''നയി ക്കുന്നവനും'' ''ബലിയർപ്പിക്കുന്നവനും'' എന്ന അർത്ഥ ങ്ങളും ഉണ്ടാവുകയും ചെയ്തു.

'മിത്റാൻ' എന്ന സുറിയാനി പദം സൂചിപ്പിക്കുന്ന അർത്ഥത്തിൽ മെത്രാൻ സുവിശേഷത്തിന്റെ സൂക്ഷിപ്പു കാരനാണ്. സത്പഠനങ്ങളുടെ കാവൽക്കാരനാണ്. സത്യ ത്തിന്റെ സ്വരം പുരമുകളിൽ നിന്ന് പ്രഘോഷിക്കുന്നവ നാണ്. സനാതനമൂല്യങ്ങൾക്ക് ജീർണ്ണത വന്നുകൊണ്ടി രിക്കുന്ന കാലയളവിൽ സത്യധർമ്മാദികൾ കാത്തുസൂ ക്ഷിക്കുവാൻ നമുക്ക് കാവൽക്കാർ ആവശ്യമാണ്.

ശിരോവസ്ത്രം അണിയുന്നവനെന്നും 'മിത്രാൻ' എന്ന പദത്തിന് അർത്ഥമുണ്ട്. ഗ്രീക്ക് ഭാഷയിൽ ശിരോ വസ്ത്രത്തിനു 'മിത്ര' എന്നാണു പറയുന്നത്. ക്രൈസ്ത മേലദ്ധ്യക്ഷന്മാരെ അറബിഭാഷയിൽ 'മിത്രാൻ' എന്നു വിളിക്കുന്നു. പൗരസ്ത്യ സഭയിലെ മെത്രാന്മാർ എല്ലാ വരും ശിരോവസ്ത്രം അണിയാറുണ്ട്. ലത്തീൻ സഭയിലെ മെത്രാന്മാർ ശിരസ്സിൽ വയ്ക്കുന്ന തൊപ്പിയുടെ പേര് 'മൈറ്റർ' എന്നാണ്. ഗ്രീക്കുഭാഷയിലെ 'മിത്ര' എന്ന പദ ത്തിൽ നിന്നും ഉരുവായതാണീ പദം. ശിരോവസ്ത്രം സ്ഥാനചിഹ്നമാണ്. സന്യാസത്തിന്റെ ചിഹ്നമാണ് ശിരോ വസ്ത്രം. പൗരസ്ത്യ സഭയിൽ സന്യാസശ്രേഷ്ഠന്മാ രാണ് മെത്രാനാകുന്നത്.

രൂപതാദ്ധ്യക്ഷൻ എന്ന വാക്കാണ് മെത്രാനു യോജിച്ച മറ്റൊരു പദം. സി.എസ്.ഐ. സഭയിലെ മെത്രാ പ്പൊലീത്തയെ 'മോഡറേറ്റർ' എന്നാണ് വിളിക്കുന്നത്. എല്ലാം ക്രമീകരിക്കുന്ന, ഏകോപിപ്പിക്കുന്ന, സംയോജി പ്പിക്കുന്ന, ഒരാൾ എന്ന തലത്തിൽ അർത്ഥഗർഭമാണ് ഈ സംബോധന.

നമ്മുടെ നാട്ടിൽ പണ്ട് മെത്രാന്മാരെ 'തിരുമേനി' യെന്നു വിളിച്ചിരുന്നു; അവർ വസിക്കുന്നയിടം അരമന യും. ഫ്യൂഡൽ ചുവയുള്ള വാക്കുകളാണ് ഇവ. കേരള ത്തിൽ ഭൂവുടമകളായ നമ്പൂതിരിമാരെയും ക്ഷേത്രങ്ങ ളിലെ പൂജാരിമാരെയും തിരുമേനി എന്നു വിളിച്ചിരുന്നു. പണ്ട് സാർവ്വത്രികമായിരുന്ന ഈ സംബോധന കാല ക്രമേണ ലോപിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയും ഇപ്പോൾ കാണുന്നു.

മെത്രാന് സഭ കല്പിച്ചു നൽകിയിരിക്കുന്നത് ഇട യന്റെ ധർമ്മമാണ്. നല്ല ഇടയനായ യേശുവിന്റെ പിൻഗാ മികൾ. 'നീ എന്റെ കുഞ്ഞാടുകളെ മേയ്ക്കുക' എന്ന പത്രോസിനു നല്കിയ കല്പനയാണ് എല്ലാ മെത്രാ ന്മാർക്കും സഭ നൽകുന്നത്. ഇടയന്റെ വടിക്കു സമാന മായ ഒരു ദണ്ഡ് ആണല്ലോ മെത്രാന്റെ അധികാരചെ ങ്കോൽ. ഇംഗ്ലീഷിൽ 'ക്രോസിയർ' എന്ന പേരിൽ അറി യപ്പെടുന്ന ഈ ദണ്ഡ് പല രൂപത്തിലും ഭാവത്തിലും ഉപയോഗിക്കപ്പെടുന്നു.

ആടുകളുടെ മണമുള്ള ഇടയനെപ്പറ്റി ഫ്രാൻസിസ് മാർപാപ്പാ പഠിപ്പിക്കുന്നു. മെത്രാനു തന്റെ ജനത്തിന്റെ മണമുണ്ടാകണം. അവരുടെ സ്വപ്നങ്ങൾ സ്വന്തമാക്ക ണം. ''ഞാൻ എന്റെ ആടുകളെ അറിയുന്നു'' എന്ന യേശുവചനം സർവ്വവും ഉൾക്കൊള്ളുന്നു.

മരുഭൂമിയിൽ മോശ ഉയർത്തിയ പിത്തള സർപ്പത്തി ലുള്ള ക്രോസിയർ, പൗരസ്ത്യസഭയിലെ മെത്രാന്മാർ ഉപ യോഗിക്കുന്നു. അധികാരത്തിന്റെ അടയാളമായിട്ടല്ല, ദൈവജനത്തെ നയിക്കുന്ന ഇടയന്റെ അടയാളമായിട്ടാണ് ക്രോസിയർ മെത്രാൻ ഉപയോഗിക്കുന്നത്. വിക്കിപീഡി യയിൽ ക്രോസിയറിനെക്കുറിച്ച് വളരെ രസാവഹമായ പ്രതിപാദനം ഉണ്ട്. "The Traditional explanation of the Crossier's form is that, as a shepherd's staff it includes a hook at the end to pull back to the flock any straying sheep, a pointed finial at the other tip to goad the reluctant and lazy and a rod in between as a strong support.

ദൈവജനത്തെ മരുഭൂമിയിലൂടെ നയിച്ച മോശ, ഹോറെബിൽ വച്ചു ദാഹിച്ചുവലഞ്ഞ ജനത്തിന് കുടി വെള്ളം നൽകുവാൻ തന്റെ ദണ്ഡ് പാറയിൽ അടിച്ച തുപോലെ ജനത്തിന് അപ്പവും ജലവും നൽകുവാൻ ഇട യദണ്ഡ് ഉപയോഗിക്കുവാൻ എല്ലാ മെത്രാന്മാരും ബാദ്ധ്യസ്ഥരാണ്.

മെത്രാന്മാരുടെ മെത്രാനായ മാർപ്പാപ്പാ സ്വയം വിശേഷിപ്പിക്കുന്നതും സാർവ്വത്രികസഭയ്ക്കുള്ള ചാക്രി കലേഖനത്തിൽ തുല്യം ചാർത്തുന്നതും 'ദാസന്മാരുടെ ദാസൻ' എന്ന പേരിലാണ്. ലത്തീൻ സഭയിലെ മെത്രാ ന്മാർ ബലിയർപ്പിക്കുമ്പോൾ സ്തോത്രയാഗപ്രാർത്ഥന യിൽ 'അങ്ങയുടെ അയോഗ്യ ദാസനായ ഞാൻ' എന്ന് സ്വയം വിശേഷിപ്പിച്ചുകൊണ്ടാണ് പ്രാർത്ഥിക്കുന്നത്.

ഇന്നു നമ്മുടെ നാട്ടിൽ മെത്രാനെ സാധാരണ 'പി താവേ' എന്നാണ് അഭിസംബോധന ചെയ്യുന്നത്. മാർപ്പാ പ്പായെ പരിശുദ്ധ പിതാവെന്ന് സംബോധന ചെയ്യുന്നു ണ്ട്. ഒരാൾ ഒരു ജനത്തിന്റെ പിതാവാകുന്നത് എത്രയോ മഹനീയമായ കാര്യമാണ്. ഭൂമിയിലെ എല്ലാ ബന്ധങ്ങ ളിലും സുന്ദരവും ഊഷ്മളവും സമുന്നതവുമായ ബന്ധ മാണ് പിതാവും മാതാവും മക്കളും തമ്മിലുള്ളത്. കുടും ബത്തിന്റെ അതിരുകൾക്കുള്ളിൽ മാത്രം നിലകൊ ള്ളേണ്ട ഒരു പദവി മറ്റൊരാൾക്ക് ഒരു ജനം മുഴുവൻ കല്പിച്ചു നൽകുമ്പോൾ അതൊരു അംഗീകാരത്തിന പ്പുറം സ്നേഹിക്കപ്പെടുവാനുള്ള തൃഷ്ണയുടെ പ്രകാ ശനമാണ്. 'പിതാവേ' എന്ന സംബോധന മെത്രാനെ സംബന്ധിച്ചിടത്തോളം ഒരു ബാധ്യതയും വെല്ലുവിളിയു മാണ്. സ്നേഹിക്കുവാൻ മാത്രം അറിയാവുന്നയാളാണ് വേദപുസ്തകത്തിലെ പിതാവ്. 'എഫ്രേം ഞാൻ നിന്നെ കൈപിടിച്ചു നടക്കുവാൻ പഠിപ്പിച്ചു' എന്നാണ് യഹോവ ഇസ്രായേൽ ജനത്തോടു പറഞ്ഞത്. കൊച്ചുമകനെ നട ക്കാൻ പഠിപ്പിക്കുകയും മടിയിലിരുത്തി അക്ഷരങ്ങൾ പറ ഞ്ഞുകൊടുക്കുകയും ചെയ്യുന്ന പിതാവ്. കുടുംബസ്വത്ത് മൊത്തം ധൂർത്തടിച്ച മകൻ മടങ്ങിവന്നപ്പോൾ അവൻ എഴുതിവച്ച ക്ഷമാപണക്കത്ത് വായിക്കാൻ അനുവദി ക്കാതെ മകനെ ആശ്ലേഷിച്ചു സർവ്വ അപരാധങ്ങളും പൊറുത്ത് ആഘോഷം നടത്തിയ പിതാവിന്റെ ചിത്രമാ



ണല്ലോ വേദപുസ്തകത്തിൽ തെളിഞ്ഞുനിൽക്കുന്നത്. കരുതലിന്റെ, സ്നേഹത്തിന്റെ, സുരക്ഷിതത്വത്തിന്റെ വലയങ്ങൾ തീർക്കുന്ന ഒരു സംബോധന ഒരാളിൽ നാം നിക്ഷേപിക്കുമ്പോൾ, അതൊരു വിശ്വാസത്തിന്റെ നിതാന്തദർശനമായിത്തീരുന്നു.

ക്ലീമിസ് കാതോലിക്കാ ബാവ മലങ്കര കത്തോലിക്കാ സഭയുടെ മാത്രം മുഖമല്ല. കേരള സമൂഹത്തിന്റെ മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യ പരിപ്രേക്ഷ്യത്തിന് സനാതന മൂല്യങ്ങളുടെ കയ്യൊപ്പ് നൽകുവാൻ അദ്ദേഹം ജാഗ്രത പുലർത്തുന്നുവെന്നതാണ് ഏറ്റവും ശ്രദ്ധേയമായ കാര്യം. തന്നെ ഏല്പിച്ച തൊഴുത്തിന് പുറത്തുള്ള ആടുകളെ കണ്ടെത്തുവാൻ അദ്ദേഹം നടത്തുന്ന യാത്രകൾ ഹിമവൽസാനുക്കളുടെ താഴ്‌വര വരെ എത്തുന്നു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഒരു ഇടയനേയും അതിരുകൾ നിശ്ചയിച്ച് വേലിക്കെട്ടിനുള്ളിൽ ഒതുക്കി നിർത്താൻ കഴിയുകയില്ല. സത്യത്തിന്റെ സ്വരം പ്രഘോഷിക്കുവാൻ അതിരുകൾക്കപ്പുറം നടന്ന് ചെല്ലുന്നവനാണ് ഇടയൻ. കഴിഞ്ഞ പത്ത് വർഷത്തിനുള്ളിൽ കേരളത്തിന്റെ തലസ്ഥാന നഗരിയിൽ അദ്ദേഹം പടുത്തുയർത്തിയ വിപുലമായ സൗഹൃദവും ഹൃദ്യമായ ബന്ധങ്ങളും നമ്മുടെ പൊതുസമൂഹത്തിനും കേരളത്തിന്റെ രാഷ്ട്രീയ രംഗത്തിനും അവഗണിക്കാൻ വയ്യാത്തൊരു സാന്നിദ്ധ്യത്തിന്റെ ഉടമയാക്കി അദ്ദേഹത്തെ മാറ്റി എന്നുള്ളതാണ് സത്യം. റോമിലെ മാർപാപ്പായുടെ ഉപദേശക സംഘത്തിലെ അംഗമെന്ന നിലയിൽ ആഗോള ശുശ്രൂഷയുടെ അനന്തമായ സാദ്ധ്യതകളാണ് അദ്ദേഹത്തിന് മുമ്പിൽ തുറന്നുകിടക്കുന്നത്. നമ്മുടെ കൊച്ചു കേരളത്തിന്റെ സ്വരം റോമിലും മറ്റു രാജ്യങ്ങളിലും എത്തിക്കുവാനുള്ള വലിയ അവസരമാണ് അദ്ദേഹത്തിന് ലഭിച്ചിരിക്കുന്നത്. ഒരു വിശ്വപൗരൻ എന്ന നിലയിൽ ഉയരുവാനും ഒരു വിശാല മാനവികതയുടെ ഉടമയാകുവാനും അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട് എന്നുള്ളതാണ് വലിയകാര്യം. സങ്കുചിതമായ ഉൾഭിത്തികളാൽ വിഭജിതമായ നമ്മുടെ പൊതുസമൂഹത്തിനും കേരളസഭയ്ക്കും ഐക്യത്തിന്റെ പുത്തൻ സ്വരൂപങ്ങൾ തീർക്കുവാൻ ക്ലീമിസ് കാതോലിക്കാ ബാവയ്ക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു. കരുതലിന്റെ കരസ്പർശത്തിന് ഒരിക്കലും അതിരുകൾ നിശ്ചയിക്കപ്പെടുന്നില്ല. സുവിശേഷം കല്പിക്കുന്ന സ്നേഹം കലവറയില്ലാത്ത കരുതലിന്റെ സ്വരമാണ്. കരുതലോടെ നമ്മുടെ സമൂഹത്തിന്റെ സർവ്വ അപചയങ്ങളും വീക്ഷിച്ച് പരിഹാര നിർദ്ദേശങ്ങൾ നൽകുവാൻ കഴിയുന്ന ഒരു ഇടയന്റെ മുഖം അദ്ദേഹത്തിന് മാത്രം സ്വന്തമായി ഉള്ളതാണ്. സത്യത്തിന്റെ കാവൽക്കാരനായിരിക്കുവാൻ വിളിക്കപ്പെട്ട ഒരു ഇടയശുശ്രൂഷകനെന്ന നിലയിൽ വളരെ പ്രശംസ അർഹിക്കുന്ന ശുശ്രൂഷയാണ് അദ്ദേഹം നിർവഹിച്ച് വരുന്നത് എന്നത് എടുത്തുപറയേണ്ടതാണ്.

എല്ലാം പറഞ്ഞുകഴിയുമ്പോൾ 'ദൈവത്തിന് ഉപരിമഹത്വം' (AMDG) എന്ന സമസ്യയിലാണ് നമ്മൾ എത്തിനിൽക്കുന്നത്. ''രാജ്യവും ശക്തിയും മഹത്വവും അങ്ങേയ്ക്കുള്ളതാണ്''. അതാണല്ലോ സഭയുടെ പ്രാർത്ഥന. പൗലോസ് ശ്ലീഹാ പറയുന്നതുപോലെ 'ഞങ്ങൾ പ്രയോജനരഹിതരായ ദാസരാണ്', ദൈവനാമത്തിനു മഹത്വം നൽകുകയാണ് സഭയിൽ എല്ലാ ശുശ്രൂഷകരുടെയും ധർമ്മം. ഈ ധർമ്മനിർവ്വഹണത്തിൽ മുന്നിൽ നിൽക്കുവാൻ അത്യുന്നത കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവയ്ക്ക് കൃപയുടെ നാഥൻ അനുഗ്രഹവർഷം ചൊരിയട്ടെ.




# കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായുടെ പൈതൃക സംരക്ഷണയിൽ വളരുന്ന മേരിമക്കൾ മിഷനറി സന്യാസിനീ സമൂഹം



റവ. മദർ ജൈൽസ് ഡി. എം.
സുപ്പീരിയർ ജനറൽ,
മേരീമക്കൾ സന്യാസിനീ സമൂഹം

"ക്ഷമാശീലൻ കരുത്തനെക്കാളും, മനസ്സിനെ നിയന്ത്രിക്കുന്നവൻ നഗരം പിടിച്ചടക്കുന്നവനെക്കാളും ശ്രേഷ്ഠനാണ്". (സുഭാ: 16/32)

അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് തിരുമേനി 'കാതോലിക്കാ ബാവ' സ്ഥാനലബ്ധിയുടെ 'ദശവത്സരപൂർത്തി'യിലേക്ക് 2017 മാർച്ച് 5-ാം തിയതി കടക്കുമ്പോൾ കൃപയ്ക്കുമേൽ കൃപ നൽകി, തന്റെ ജനത്തെ 'ഹൃദയം' കൊണ്ട് ഭരിക്കുവാൻ ജ്ഞാനവും, കരുണയും, മനുഷ്യത്വവും, ആർദ്രഭാവവും, ആർജ്ജവത്വവും നൽകിയ സർവ്വശക്തനെ ഇന്ന് 'മേരിമക്കൾ' ഹൃദയപൂർവ്വം സ്തുതിക്കുന്നു. അരിസ്റ്റോട്ടിലിന്റെ കാഴ്ചപ്പാടിൽ മനുഷ്യന്റെ നന്മയാണ് പരമപ്രധാനം. മനുഷ്യപ്രകൃതിയുടെ സമ്പൂർണ്ണത - പരമാനന്ദ സുഖം അടങ്ങിയിരിക്കുന്നത് അവന്റെ ജ്ഞാനത്തിലും നന്മയിലും സന്തോഷത്തിലുമാണ്. തിരുവനന്തപുരം അതിരൂപതയുടെ മേജർ ആർച്ചുബിഷപ്പായി മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായി കാതോലിക്കാബാവാ സ്ഥാനത്തിന്റെ ദശവത്സരങ്ങളിലൂടെ ഈ ബാവാതിരുമനസ്സിനോടൊപ്പം നടന്നു നീങ്ങിയ മേരിമക്കൾ മനുഷ്യപ്രകൃതിയുടെ ഈ സമ്പൂർണ്ണത അടുത്തനുഭവിച്ചറിഞ്ഞ സംഭവങ്ങളും സാഹചര്യങ്ങളും ഏറെ ഉണ്ടായിട്ടുണ്ട് എന്ന് എടുത്തുപറയുകതന്നെ ചെയ്യുകയാണ്. വി. തോമസ് അക്വീനോസിന്റെ അഭിപ്രായത്തിൽ സൃഷ്ടികളിൽ ദൈവം നൽകിയിരിക്കുന്ന നന്മയെ സാക്ഷാത്ക്കരിക്കുമ്പോഴാണ്, സൃഷ്ടി നിർവൃതി നേടിക്കൊണ്ട്, അവനിൽ സ്രഷ്ടാവ് ചാർത്തിയിരിക്കുന്ന നന്മയുടെ വ്യക്തിമുദ്ര താനായിരിക്കുന്നിടത്ത് പതിപ്പിച്ചുകൊണ്ട് മനുഷ്യഹൃദയങ്ങളെ പരമ നന്മയായ ദൈവത്തിനായി നേടിയെടുക്കുന്നത്. തന്റെ അജഗണത്തിന്റെ ഹൃദയസ്പന്ദനങ്ങളും തുടിപ്പുകളും ഈ ഇടയന്റെ ആർദ്രതയുടെ നനവാർന്ന ഹൃദയഭിത്തികളെ സ്പർശിക്കുന്ന അനുഭവവും തീർച്ചയായും ഭാരതസഭയിലെതന്നെ അജഗണത്തിൽ ഒരു ഭാഗമെങ്കിലും അനുഭവിച്ചു കാണാതിരിക്കുകയില്ല. തന്റെ പ്രത്യേക അജഗണമല്ലെങ്കിൽ പോലും നൊമ്പരവും വേദനയും തളർത്തിയ ജീവിതങ്ങളെ പിതൃവാത്സല്യത്തോടെ സന്ദർശിക്കുന്ന - കാരുണ്യസ്പർശമായി മാറുന്ന എത്ര അനുഭവങ്ങൾ നമുക്ക് മുമ്പിലുണ്ട്? പ്രതികൂലസാഹചര്യങ്ങളെ അനുകൂലമാക്കുന്ന കൊയ്ത്തിന്റെ വിളശേഖരമാണല്ലോ നന്മയുടെ ഭണ്ഡാഗാരമായ ഈ ഇടയന്റെ നല്ല മനസ്സും പ്രതിസന്ധികളിലൂടെ കടക്കുമ്പോൾ അത്യഭിവന്ദ്യ പിതാവിന്റെ ഇടപെടലിലൂടെ ആ നന്മ അനുഭവിച്ചറിയാൻ ഭാഗ്യം ലഭിച്ചിരിക്കുന്ന മക്കളും. ഈ ഭാഗ്യം പലതവണ പല അവസരങ്ങളിലൂടെ സിദ്ധിച്ചവരാണ് മേരീമക്കൾ.



ജന്മസിദ്ധമായ മനുഷ്യത്വത്തെ വിശുദ്ധവും വികസ്വരവും ആക്കുന്ന ഉപാധി സ്നേഹമാണല്ലോ. സ്നേഹോപാസനകൊണ്ട് സാധിക്കേണ്ട മനുഷ്യത്വപൂർത്തിയും സാഫല്യവും തന്നെയാണ് യഥാർത്ഥ വിശുദ്ധി. ഈ മനുഷ്യത്വവികസന വിശുദ്ധിയും പ്രകടന വിദഗ്ദതയും ഈ നല്ല പിതാവിന്റെ സ്നേഹത്തിലൂടെ അനുഭവിക്കുകയും ആഹ്ളാദിക്കുകയും ചെയ്യുന്ന അവസര



മാണ് എല്ലാ വർഷങ്ങളിലുമുള്ള സുവർണ്ണ രജതജൂബിലി ആഘോഷവേളകൾ മേരീമക്കൾക്ക്. തിരക്കേറിയ ദിന ചര്യകൾക്കിടയ്ക്ക് മക്കളോടൊത്ത് മണിക്കൂറുകൾ ചെല വഴിക്കാനും ശ്രേഷ്ഠാചാര്യത്വത്തിന്റെ ആത്മീയ നിറവും ഉണർവ്വും സാഹചര്യത്തിനനുസൃതമായി നിർദ്ദേശങ്ങ ളായി ഉപദേശങ്ങളായി, ആഹ്വാനങ്ങളായി മക്കളുടെ ഹൃദയങ്ങളെ തൊട്ടുണർത്തുന്ന സന്ദേശങ്ങളായി ശ്രോതാക്കളിലേക്ക് ഒഴുകിയിറങ്ങുകയാണ്. മക്കളോ ടൊപ്പം ഫോട്ടോകളായി, സ്നേഹഭോജനമായി, സ്നേഹ സാമീപ്യം പങ്കിടലായി ഒരു പിതാവിന്റെ സ്നേഹ വാത്സ ല്യങ്ങളനുഭവിക്കുന്ന നിമിഷങ്ങളായി മേരിമ ക്കൾക്കെന്നും ഓർമ്മകളുടെ മാറാപ്പിൽ സൂക്ഷിക്കുന്ന പവിഴമുത്തുകളാണിവ. പ്രായപരിധിയോ, ആരോഗ്യപ രിമിതിയോ പരിഗണിക്കാതെ ഒറീസ, ഗുഡ്ഗാവ് മിഷ നുകളിൽ ക്രിസ്തുസ്നേഹവുമായി പാഞ്ഞോടുന്ന പ്രിയ പ്പെട്ട സിസ്റ്റേഴ്സിന്റെ രണ്ടുപേരുടെയും വത്സലമാതാവിന്റെ നിര്യാണത്തിൽ സമയം കണ്ടെത്തി അത്യഭിവന്ദ്യ കാതോലിക്കാബാവാ പങ്കെടുത്തത് തനിക്ക് ഈ മക്കളോടുള്ള പരിഗണനയും സ്നേഹവാത്സല്യ ങ്ങളും അംഗീകാരവും നൽകുവാനായിരുന്നല്ലോ. ആരെയും മാറ്റി നിർത്താതെ എല്ലാവരെയും പേരുവിളി ച്ചും, നർമ്മരസങ്ങളിലൂടെ കളിയാക്കിയും, വ്യക്തികളു ടെ, സമൂഹത്തിന്റെ ഒക്കെ ബുദ്ധിമുട്ടേറിയ ആവശ്യങ്ങ ളിൽ പോലും ആവശ്യാനുസരണം സഹായിച്ച് തന്റെ മക്കളോട് വാത്സല്യം കാണിക്കുന്ന വത്സല പിതാവ് തന്നെയാണ് അത്യഭിവന്ദ്യ ബാവാതിരുമേനി മേരിമ ക്കൾക്ക്. രോഗികളും പ്രായമായിരിക്കുന്നവരുമായ പ്രിയ പ്പെട്ട സീനിയർ സിസ്റ്റേഴ്സിനെ സന്ദർശിക്കുക, അവ രുടെ ജന്മദിനമോ, തിരുനാൾ ദിനമോ ഒക്കെ എത്ര തിര ക്കിനിടയിലും സമയം കണ്ടെത്തി ഘോഷിക്കുക, സമൂ ഹത്തിന്റെ എല്ലാ പ്രധാന അവസരങ്ങളിലും തന്റെ അജ പാലന കർമ്മത്തിനപ്പുറം മക്കളോടുള്ള സ്നേഹപ്രക ടന രംഗങ്ങളായി അവ മാറ്റുക തുടങ്ങിയവയെല്ലാം അത്യ ഭിവന്ദ്യ ബാവാതിരുമനസ്സിന്റെ പ്രത്യേകതകളായി മേരിമ ക്കളുടെ ഓർമ്മകുറിപ്പുകളിൽ രേഖപ്പെടുത്തപ്പെട്ടവയാണ്.

U.S Church ന്റെ ആർച്ചുബിഷപ്പും Washington DC യുടെ കാർഡിനലുമായ His Eminence Cardinal Donald Wuerl അത്യുന്നത കർദ്ദിനാൾ കാതോലിക്കാ തിരുമനസ്സിന്റെ ക്ഷണമനുസരിച്ച് തിരുവനന്തപുരം അതിരൂപത സന്ദർശി ച്ചപ്പോഴും, പിതാവിന്റെ പ്രത്യേക സുഹൃത്തായ New York Arch Bishop His Eminence Timothy M Dolan അതിരൂപത സന്ദർശിച്ചപ്പോഴും മേരിമക്കളുടെ ഏതെങ്കിലും ഭവന ത്തിൽ ഇവരെ സ്വീകരിച്ച് സൽക്കരിക്കാൻ തക്കവിധം പിതാവ് വാത്സല്യപൂർവ്വം മേരിമക്കളെ ഓർത്തല്ലോ എന്നും നന്ദിയോടെ സ്മരിക്കുന്നു.

'സാധാരണത്വം ലാളിത്യത്തിൽ കണ്ടെത്തുന്നു, ദൈവീകത സാധാരണത്വത്തിലും' എന്ന് പോപ്പ് ജോൺ 23-ാമൻ പറയുന്നത് അത്യഭിവന്ദ്യ കാതോലിക്കാ തിരു മനസ്സിൽ വ്യക്തമായി തെളിയുകയാണ്. തന്റെ ഉന്നത സ്ഥാനമഹിമ മുറുകെ പിടിക്കാതെ, വലിപ്പ ചെറുപ്പ വ്യത്യാസമില്ലാതെ എല്ലാവരെയും പരിഗണിച്ചും ഏറ്റവും സാധാരണത്വത്തിലും ലാളിത്യത്തിലും ആ വ്യക്തിത്വ വിശുദ്ധി പ്രകടമാക്കിക്കൊണ്ട് സ്നേഹത്തിൽ സമൂ ഹത്തെ ചേർത്തു നിർത്തുന്ന ഒരു പിതാവും ഒരു സഹോ ദരനുമാണ് മേരിമക്കൾക്ക് അത്യുന്നത കർദ്ദിനാൾ ബാവാതിരുമേനി. ഏതു സാഹചര്യത്തിലും ആരോടും തനിക്കുവേണ്ടി പ്രാർത്ഥിക്കുവാനപേക്ഷിക്കുന്ന എളിയവ്യക്തിത്വമാണ് അദ്ദേഹം.

മഹാന്മാർ ഒന്നടങ്കം സമ്മതിക്കുന്നതാണ് മാനു ഷികജീവിതം അതിന്റെ പൂർണ്ണതയിലെത്തുന്നത് സമൂ ഹജീവിതത്തിലാണെന്നുള്ളത്. അത്യഭിവന്ദ്യ തിരുമേനി കാതോലിക്കാബാവാ ആയി പ്രഖ്യാപിക്കപ്പെട്ടപ്പോൾ തന്റെ ദൗത്യത്തെപ്പറ്റി ഇപ്രകാരം പറഞ്ഞു 'മതവിശ്വാ സങ്ങൾക്കതീതമായി പൊതുനന്മയാണ് ഞാൻ ലക്ഷ്യംവയ്ക്കുന്നത്. സഭ സഭയ്ക്കുവേണ്ടിയല്ലാ, വിശാല മനുഷ്യസമൂഹത്തിനുവേണ്ടിയാണ്. ലോകത്തെ രക്ഷി ക്കുന്നതിനു വേണ്ടിയുള്ള ദൈവത്തിന്റെ കാരുണ്യ സാന്നിദ്ധ്യമാണ് സഭ' എന്ന്. സുവിശേഷസംഘത്തിൽ സഭയെ മുഴുവൻ യേശുവിൽ ഒന്നിപ്പിച്ച്, സർവ്വമതങ്ങ ളെയും, രാഷ്ട്രീയ പാർട്ടികളെയും ആദരിച്ച്, എന്നാൽ 'യേശുവാണ് ലോകരക്ഷകൻ' എന്ന് ഏറ്റുപറയാൻ മക്കൾക്ക് ധൈര്യസ്രോതസ്സായി തീർന്ന് വിശാലമായ മനുഷ്യസമൂഹത്തിന് നന്മ ചെയ്തുകൊണ്ട് സഭാച രിത്രത്തിൽ തന്റെ ശ്രദ്ധേയമായ വ്യക്തിമുദ്ര പതിപ്പിക്കു വാൻ കഴിഞ്ഞ, മനുഷ്യത്വത്തിൽ വിശുദ്ധി വിരിഞ്ഞ കാതോലിക്കാതിരുമനസ്സിന് ഈ 'ദശവത്സരപൂർത്തി' യുടെ അനുഗ്രഹാശിസ്സുകളും, മംഗളങ്ങളും, പ്രാർത്ഥ നയും നേരട്ടെ!




# നാടാർ സംവരണ വിഷയത്തിൽ ബാവാ തിരുമേനിയുടെ ഇടപെടലുകൾ



**പി. പൗലോസ്**



അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്ക ബാവാ തിരുമേനി തിരുവനന്തപുരം മേജർ അതിരൂപത യുടേയും മലങ്കര കത്തോലിക്കാ സഭയുടേയും അമര ക്കാരനായി ചുമതലയേറ്റിട്ട് 10 വർഷം പിന്നിടുമ്പോൾ ഈ കാലയളവിനുള്ളിൽ ഏറ്റവും ശ്രദ്ധിച്ചതും, പര്യാ ലോചനകൾക്കായി ഏറ്റവും കൂടുതൽ സമയം മാറ്റിവച്ച തും, ഗാന്ധിയൻ സമരമാർഗ്ഗം സ്വീകരിച്ച് പൊതുനിര ത്തിലിറങ്ങിയതും നാടാർ സംവരണ വിഷയവുമായി ബന്ധപ്പെട്ടാണ്.

കേരളത്തിലെ നാടാർ ക്രൈസ്തവരിൽ കുറെ പേർക്ക് സംസ്ഥാന സർക്കാർ ജീവനോപാധികൾ നിഷേ ധിച്ചിട്ട് 60 വർഷം പിന്നിടുന്നു. ആദ്യകാലത്ത് ഇതത്ര കാര്യമായി ശ്രദ്ധിക്കേണ്ട വിഷയമായി ആരും കണ്ടില്ല. തന്നെയുമല്ല സഭയ്ക്കുള്ളിൽ ജാതി തിരിച്ചുള്ള ചിന്ത യും, നീക്കവും നല്ലതല്ല എന്നും സഭാപിതാക്കന്മാർ ചിന്തി ച്ചിട്ടുണ്ടാവും. 1990-നു ശേഷമാണ് സഭാമക്കളെ സാര മായി ബാധിക്കുന്ന വിഷയമായി സംവരണവിഷയം രൂപ പ്പെടുന്നത്. കൂടാതെ സംവരണ പരിരക്ഷ ലഭിക്കുന്ന ക്രൈസ്തവ സഭാവിഭാഗങ്ങൾ സംവരണ ആനുകൂല്യം കാട്ടി സംവരണമില്ലാത്ത നാടാർ ക്രൈസ്തവർക്ക് വില യിടാനും തുടങ്ങി. ഇക്കാലയളവിൽ, മാറിമാറി വന്ന ഭര ണാധികാരികളുടെയും നേതാക്കന്മാരുടെയും മുമ്പിൽ ഈ വിഷയം, കത്തുകളായും, നിവേദനങ്ങളായും, സഭാ പിതാക്കന്മാർ നൽകിപോന്നു. എങ്കിലും കേരള സംസ്ഥാ നത്ത് ഈ നീതി നിഷേധം ഇപ്പോഴും തുടരുന്നു. എന്നാൽ കേന്ദ്ര ഗവൺമെന്റ് കേരളത്തിലെ നാടാർ സമു ദായത്തെ ഒന്നാകെ OBC പട്ടികയിൽപെടുത്തുകയും 2000 മുതൽ കേരളത്തിലെ നാടാർ സമുദായത്തിലെ എല്ലാ വർക്കും സംവരണ പരിരക്ഷ നൽകിവരികയും ചെയ്യു ന്നു.

ക്ലീമീസ് തിരുമേനി 2007-ൽ തിരുവനന്തപുരത്ത് ചുമതലയേറ്റ് അധികം വൈകാതെ നാടാർ സംവരണ വിഷയം നന്നായി പഠിക്കുകയും, ഈ വിഷയം സഭയുടെ സജീവ പരിഗണനയിൽ എടുക്കുകയും, നാടാർ സമു ദായത്തിലെ സംവരണമില്ലാത്ത എല്ലാവർക്കും സംവ രണം എന്ന ആപ്തവാക്യം സ്വീകരിച്ചുകൊണ്ട് പ്രവർത്ത നങ്ങൾ ത്വരിതപ്പെടുത്തുന്നതിന് മലങ്കര കാത്തലിക് നാടാർ മൂവ്മെന്റ് (MCNM) എന്ന ഒരു സംഘടന രൂപ പ്പെടുത്തുകയും ചെയ്തു. ബഹു. ജോർജ്ജ് ജോഷ്വാ കന്നിലേത്ത് അച്ചനെ അതിന്റെ ഡയറക്ടറായി നിയമി ക്കുകയും ചെയ്തു. ബാവാ തിരുമേനിയുടെ നിർദ്ദേശ പ്രകാരം 2007 നവംബർ മുതൽ മേജർ അതിരൂപതയുടെ തെക്കൻ മേഖലയിലെ എല്ലാ വൈദീക ജില്ലാ ആസ്ഥാ നങ്ങളിലും ബോധവൽക്കരണ സെമിനാറുകൾ സംഘ

ടിപ്പിച്ച് നമ്മുടെ ജനങ്ങൾക്ക് ഈ വിഷയത്തിൽ അവബോധം നൽകി. തുടർന്ന് 10.03.2008-ൽ വൈദികരുടെയും അൽമായരുടെയും സംയുക്ത മീറ്റിംഗ് ബാവാ തിരുമേനി അരമനയിൽ വിളിച്ചു ചേർത്ത് അഭിപ്രായങ്ങളും നിർദ്ദേശങ്ങളും ക്രോഡീകരിച്ചു. 12.04.2008 ൽ ഈ വിഷയത്തിൽ ഒരു നേതൃത്വ പരിശീലന സെമിനാർ പട്ടം സെന്റ് മേരീസ് മിനി ആഡിറ്റോറിയത്തിൽ ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു. 11.07.2008-ൽ സംസ്ഥാന പിന്നാക്ക കമ്മിഷന് ബാവാതിരുമേനി ഒപ്പുവച്ച നിവേദനം നൽകി. 27.07.2008-ൽ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പ്രവർത്തക സമ്മേളനം 24 മണിക്കൂർ ഉപവാസം പ്രഖ്യാപിച്ചു. അര നൂറ്റാണ്ടിലധികമായി തുടരുന്ന നീതിനിഷേധം പൊതുജനസമൂഹത്തിന്റെ ശ്രദ്ധയിൽ




കൊണ്ടുവരുന്നതിനായി ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ തിരുവനന്തപുരം രക്തസാക്ഷിമണ്ഡപത്തിന്റെ മുമ്പിൽ 22.09.2008, 23.09.2008 എന്നീ ദിവസങ്ങളിൽ 24 മണിക്കൂർ ഉപവാസം അനുഷ്ഠിക്കുകയും അന്നുതന്നെ മുഖ്യമന്ത്രിക്ക് നിവേദനം നൽകുകയും ചെയ്തു. 16.09.2009-ൽ തിരുവനന്തപുരം രക്തസാക്ഷി മണ്ഡപത്തിൽ നിന്നും കിഴക്കേകോട്ട ഗാന്ധിപാർക്കിലേക്ക് കൂറ്റൻ പ്രകടനവും, പൊതുസമ്മേളനവും സംഘടിപ്പിച്ചു. പ്രസ്തുത സമ്മേളനത്തിലും ഭരണപ്രതിപക്ഷ നേതാക്കൾ അനുകൂല പ്രതികരണങ്ങൾ നടത്തി കടന്നുപോയി. 10/2009, 11/2009, 12/2009-ൽ നെയ്യാറ്റിൻകര, നെടുമങ്ങാട് താലൂക്കുകളിൽ വില്ലേജാഫീസുകൾക്കു മുമ്പിലും നെയ്യാറ്റിൻകര ബസ് സ്റ്റാൻഡിലും ധർണ്ണകൾ സംഘടിപ്പിച്ചു. 22.11.2009-ൽ ബാലരാമപുരത്ത് പ്രവർത്തക കൺവെൻഷൻ വിളിച്ചുചേർത്തു. ആദ്യവസാനം ബാവാ തിരുമേനിയും സംബന്ധിച്ചു. 22.11.2009-ലും 24.11.2009-ലും പ്രമുഖ മലയാളം ദിനപത്രങ്ങളിൽ ബാവാ തിരുമേനി നാടാർ സംവരണ വിഷയം സംബന്ധിച്ച ലേഖനം പ്രസിദ്ധീകരിച്ചു. 03.12.2009-ൽ ഒരു ലക്ഷം പേർ ഒപ്പിട്ട് നിവേദനം ബാവാ തിരുമേനി മുഖ്യമന്ത്രിക്കു മൽകി. 02/2010 ൽ അന്നത്തെ എല്ലാ മന്ത്രിമാർക്കും, കക്ഷിനേതാക്കൾക്കും ബാവാ തിരുമേനി ഒപ്പിട്ട് നിവേദനം നൽകി. തുടർന്ന് 15.02.2010 ൽ അമ്മമാരുടെയും കുട്ടികളുടെയും ധർണ്ണ സെക്രട്ടറിയേറ്റ് പടിക്കൽ സംഘടിപ്പിച്ചു. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു.

2012 ൽ നാടാർ സംവരണ വിഷയവുമായി ബന്ധപ്പെട്ട് പല തവണ മുഖ്യമന്ത്രിയെ കണ്ടു ചർച്ച നടത്തി. അതേ തുടർന്ന് നാടാർ സംവരണം സംബന്ധിച്ച് കേന്ദ്ര ഗവൺമെന്റ് നയത്തിനനുസൃതമായി കേരളത്തിലെ നാടാർ ക്രൈസ്തവർക്കെല്ലാം സംവരണ പരിരക്ഷ ലഭ്യമാക്കുന്നതിനുള്ള നിർദ്ദേശങ്ങൾ സമർപ്പിക്കാൻ ബഹു. ജസ്റ്റിസ് ഹരിഹരൻനായരെ കമ്മിഷനായി നിയമിച്ചു. എന്നാൽ സംവരണം ലഭിച്ചുകൊണ്ടിരിക്കുന്ന ചില വിഭാഗങ്ങളുടെ തടസ്സവാദം കാരണം കമ്മിഷന് ഇന്നുവരെയും റിപ്പോർട്ട് നല്കാനായിട്ടില്ല. അത്യഭിവന്ദ്യ ബാവാ തിരുമേനിയും, നമ്മുടെ സഭയിലെ 2 വ്യക്തികളും കക്ഷികളായി 2012 ൽ അഡ്വക്കേറ്റ് സെബാസ്റ്റ്യൻ പോൾ മുഖേന കേരളാ ഹൈക്കോടതിയിൽ കേസ് ഫയൽ ചെയ്തു. ഒരു വർഷത്തിനുള്ളിൽ സംവരണം നടപ്പാക്കണമെന്ന് കേരള ഹൈക്കോടതി 29.11.2015 ൽ ഉത്തരവു പുറപ്പെടുവിച്ചെങ്കിലും 2 പ്രാവശ്യം സംസ്ഥാന സർക്കാർ കോടതിയിൽ നിന്നും സമയം നീട്ടിവാങ്ങി പ്രസ്തുത ഉത്തരവ് അനിശ്ചിതത്വത്തിൽ ആക്കിയിരിക്കുന്നു. കഴിഞ്ഞ 60 വർഷമായി തുടരുന്ന ഈ നീതി നിഷേധം പൊതുജനമദ്ധ്യത്തിലും അധികാരികളുടെയും ശ്രദ്ധയിൽ ഒരിക്കൽ കൂടി കൊണ്ടുവരാനായിരുന്നു അത്യഭിവന്ദ്യ ബാവാ തിരുമേനിയുടെ മുഖ്യ പങ്കാളിത്തത്തിൽ 28.05.2015 ൽ പാളയത്തുനിന്നും കിഴക്കേകോട്ട പുത്തരിക്കണ്ടം മൈതാനത്തേക്ക് ഒരുലക്ഷത്തിലധികം ജനങ്ങളെ പങ്കെടുപ്പിച്ചു നടത്തിയ കൂറ്റൻ പ്രകടനവും പൊതുസമ്മേളനവും സംഘടിപ്പിച്ചത്. കഴിഞ്ഞ 5 വർഷവും നാടാർ സംവരണം നടപ്പാക്കുമെന്ന് നിരന്തരം നമുക്ക് വാക്കു തരികയും - പ്രത്യാശ നൽകി - നമ്മെ നിരാശയിലാക്കി അധികാരമൊഴിഞ്ഞ സർക്കാരിനെതിരെ കടുത്തഭാഷയിൽ പ്രതികരിച്ചതും നമ്മുടെ ബാവാ തിരുമേനിയാണ്. ഈ വിഷയം പരിഹരിക്കപ്പെടുതിന് ഇപ്പോഴും നിരന്തരം പരിശ്രമിക്കുകയും നിരന്തരം പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ബാവാ തിരുമേനിയുടെ ശുശ്രൂഷകളെ സഭാമക്കൾ നന്ദിയോടെ ഓർക്കുന്നു. എന്നും ഓർക്കുകയും ചെയ്യും. സഭാനേതൃത്വത്തിൽ 10 വർഷം പിന്നിടുന്ന ഈ വേളയിൽ എല്ലാ തലങ്ങളിലുമുള്ള പ്രവർത്തനങ്ങളെയും, ശുശ്രൂഷകളെയും പരിശുദ്ധത്രിത്വം ബലപ്പെടുത്തട്ടെ. ആരോഗ്യവും, ആയുസ്സും നൽകി അനുഗ്രഹിക്കട്ടെ എന്ന് പ്രത്യേകം പ്രാർത്ഥിക്കുകയും ഭാവുകങ്ങൾ നേരുകയും ചെയ്യുന്നു.




# വിളഭൂമിയിലെ ജാഗ്രതയുള്ള കാവൽക്കാരൻ



**റവ. ഡോ. ജോൺ കുറ്റിയിൽ**
റെക്ടർ, സെന്റ് അലോഷ്യസ് മൈനർ സെമിനാരി



മനുഷ്യനേത്രങ്ങൾക്ക് കാണാൻ സാധിക്കാത്തത് ചില മനുഷ്യരിൽ കണ്ടുകൊണ്ടാണ് യേശു ശിഷ്യന്മാരെ വിളിക്കുക (മർക്കോ.1:16-20) ഓരോ വിളിയും ദൈവത്തിന്റെ തിരഞ്ഞെടുപ്പുമാണ്. ദൈവീക തിരഞ്ഞെടുപ്പിന്റെ മാനദണ്ഡങ്ങൾ മനുഷ്യരുടേതിൽ നിന്ന് വിഭിന്നമാണ്. യോഗ്യതയുള്ളവരെ ദൈവം തിരഞ്ഞെടുക്കുകയല്ല. മറിച്ച് തിരഞ്ഞെടുത്തവരെ യോഗ്യതയുള്ളവരാക്കിത്തീർക്കുകയാണ്. മോശയുടെയും, ദാവീദിന്റെയും, ഏലിഷയുടെയും, ജറമിയായുടേയും എല്ലാ പ്രവാചകന്മാരുടെയും തിരഞ്ഞെടുപ്പുകളും ഇതിന്റെ സാക്ഷ്യപത്രങ്ങളാണ്. ജസ്സയുടെ പുത്രനായ ദാവീദിൽ എന്റെ ഹൃദയത്തിനിണങ്ങിയ ഒരു മനുഷ്യനെ ഞാൻ കണ്ടെത്തിയിരിക്കുന്നു (അപ്പോ.13:22). കർത്താവിന്റെ ഹൃദയത്തിനിണങ്ങിയ വ്യക്തികളെ ദൈവദൃഷ്ടികൊണ്ട് കാണുവാനും, തെരഞ്ഞെടുക്കുവാനും, പരിശീലിപ്പിക്കാനും അഭിഷേചിച്ചയക്കുവാനുമുള്ള നിയോഗമാണ് മെത്രാന്മാരിൽ നിക്ഷിപ്തമായിരിക്കുന്നത്. ഇതിൽ ദൈവീകവും മാനുഷികവുമായതിനെ വിവേചിച്ചറിയുവാനുള്ള ജാഗ്രതയും, ദൈവീകമായതിനെ സംരക്ഷിക്കുവാനുള്ള കരുതലും ആർജ്ജവത്വവും ശ്രേഷ്ഠാചാര്യ ശുശ്രൂഷയുടെ ഉത്തരവാദിത്വം വർദ്ധിപ്പിക്കുന്നു. ദൈവനിക്ഷേപിതമായ ഈ ദൗത്യം അനിതരസാധാരണമായ കൃപയോടെ കഴിഞ്ഞ 10 വർഷമായി തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിൽ നിർവ്വഹിക്കുകയാണ്. അഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ തിരുമേനി

### വിളിക്കപ്പെട്ടവർക്ക് വെളിച്ചവുമായി

ദൈവവിളി വർദ്ധിപ്പിക്കാൻ തങ്ങളുടെ അജഗണത്തെ ഉത്തേജിപ്പിക്കേണ്ടതും അതിലേക്ക് സർവ്വശക്തിയും പ്രയത്നങ്ങളും ഏകയോഗമായി സംഘടിപ്പിക്കാൻ ശ്രമിക്കേണ്ടതും മെത്രാന്മാരാണ് (വൈദികരെക്കുറിച്ച് 2: രണ്ടാം വത്തിക്കാൻ കൗൺസിൽ). ദൈവവിളിയുടെ പ്രോത്സാഹനത്തിലും പരിപാലനത്തിലും മെത്രാന്റെ പരമപ്രധാനമായ പങ്കിനെപ്പറ്റി സഭാപ്രബോധനങ്ങളും, കാനൻ നിയമവും അടിവരയിട്ട് ഉറപ്പിക്കുമ്പോൾ, ഒരു രൂപതാ മെത്രാൻ എങ്ങനെയാണ് തന്നിൽ നിക്ഷിപ്തമായ ഈ ദൗത്യം നിർവഹിക്കേണ്ടത് എന്ന് മാതൃകായോഗ്യമായി ആവിഷ്കരിക്കുകയാണ് അഭിവന്ദ്യ തിരുമേനി. സമർപ്പണ ജീവിതത്തിലേക്കുള്ള ദൈവവിളി ജന്മമെടുക്കുന്നത് ക്രിസ്തീയ കുടുംബങ്ങളിലാണ് എന്ന പൂർണ്ണബോധ്യമുൾകൊണ്ട് തന്റെ അജപാലന സന്ദർശനവേളകളിലും സഭാമക്കൾ ഒരുമിച്ചുകൂടുന്ന എല്ലാ വേദികളിലും സമർപ്പണജീവിതത്തിലേക്കുള്ള ദൈവവിളികൾ പ്രോത്സാഹിപ്പിക്കേണ്ട മാതാപിതാക്കളുടെ ദൈവനിക്ഷേപിതമായ ദൗത്യത്തെപ്പറ്റി പിതാവ് അനുസ്മരിപ്പിക്കാറുണ്ട്. അതിൽ നിക്ഷിപ്തമായിരിക്കുന്ന ദൈവവിളിയുടെ പ്രോത്സാഹനം എന്ന ഈ ദൗത്യം വേർതിരിവുകൾക്കിടനൽകാതെ പിതാവ് നിർവ്വഹിക്കുന്നു. രൂപതാ വൈദികാന്തസിലേക്കും സന്യാസജീവിതത്തിലേക്കും ദൈവവിളികൾ ഉണ്ടാകണം എന്നതാണ് പിതാവിന്റെ ആഗ്രഹം. സന്യാസിനികളുടെ സാന്നിദ്ധ്യം നമ്മുടെ ഈ സമൂഹത്തെ നിശബ്ദമായി സ്വാധീനിക്കുന്നതും മനോഹരമാക്കുന്നതും പിതാവ് ദൈവജനത്തെ ബോധ്യപ്പെടുത്താറുണ്ട്. സന്യാസ സമൂഹങ്ങളിലെ പരിശീലനത്തിന്റെ നയമിക ഉത്തരവാദിത്വം നേരിട്ട് തന്നിൽ നിക്ഷിപ്തമല്ലെന്നിരിക്കിലും സാദ്ധ്യമായ എല്ലാ അവസരങ്ങളിലും സന്യാസ സഭകളിലെ അർത്ഥികളോട് സംവേദിക്കുവാനും അവരെ ബലപ്പെടുത്തുവാനും സഭയോട് ചേർത്ത് നിർത്തുവാനും പിതാവ് ശ്രദ്ധിക്കാറുണ്ട്.




## ബന്ധങ്ങളുടെ ഊഷ്മളതയറിയുന്ന ആചാര്യൻ

ദൈവം വിളിച്ചുചേർത്തവരെ ദൈവത്തിന്റെ ഹൃദയത്തിനിണങ്ങുന്ന ഇടയന്മാരാക്കുന്ന വൈദിക പരിശീലനം ഒരു സഭയുടേയും രൂപതയുടെയും ഭാവിയെ രൂപപ്പെടുത്തുന്ന പ്രക്രിയയാണ്. തന്റെ ഈ ദൗത്യം വളരെ പ്രത്യേകമാംവിധമാണ് പിതാവ് ഈ അതിരൂപതയുടെ ഭരണസാരഥ്യം ഏറ്റെടുത്തതുമുതൽ നിറവേറ്റുന്നത്. ഗുരു ശിഷ്യബന്ധങ്ങളിലെ ഭക്ത്യാദരവുകളുടെ അകൽച്ചയേക്കാളും ഹൃദയങ്ങളുടെ ഇഴയടുപ്പമാണ് പരിശീലനത്തിൽ ആവശ്യം എന്നത് പിതാവിന്റെ മതം. ഇനി മുതൽ ഞാൻ നിങ്ങളെ സ്നേഹിതന്മാർ എന്ന് വിളിക്കും എന്നരുളിചെയ്ത ഗുരുവിന്റെ ഹൃദയതാളം സ്വന്തമാക്കിയ പിതാവ് വൈദികപരിശീലനം എന്ന തന്നിൽ നിക്ഷിപ്തമായ ഉത്തരവാദിത്വം വൈദിക വിദ്യാർത്ഥികൾക്കുമായുള്ള ഹൃദയബന്ധത്തിലാണ് നടത്താനാരംഭിച്ചത്. അതുകൊണ്ടു തന്നെ ആദ്യനാളുകളിൽ ഈ ശൈലി പരിചിതമല്ലാതിരുന്ന ഇടയ സമൂഹം ആശങ്കയോടെയാണ് ഇതിനെ വീക്ഷിച്ചത്. തന്റെ ബോധ്യങ്ങൾക്ക് മാറ്റംവരുത്തുകയല്ല പിതാവ് ചെയ്തത്. മറിച്ച് കൂടുതൽ വ്യക്തതയോടെ തന്റെ ബോധ്യങ്ങളെ ആവിഷ്കരിച്ചു.

തന്റെ ഹൃദയത്തിൽ മുഴങ്ങുന്ന ദൈവവിളിയുടെ നേർത്ത ശബ്ദം കേട്ടെത്തുന്ന കൗമാരക്കാരെയും യുവാക്കളെയും സ്നേഹപൂർവ്വം വൈദികപരിശീലനത്തിലേക്ക് തിരഞ്ഞെടുക്കുന്നതും സ്വീകരിക്കുന്നതും ബാവാതിരുമേനിയാണ്. കരുതലും വാത്സല്യവും തുളുമ്പുന്ന ആ കരങ്ങളിലേക്കാണ് മാതാപിതാക്കന്മാർ തങ്ങളുടെ മക്കളെ ഏല്പിക്കുക. തന്റെ കരങ്ങളിലേക്ക് ദൈവം ചേർത്തുവച്ച ഇടയബാലന്മാരുടെ കരങ്ങളെ മുറുകെപിടിക്കുന്ന ഈ മഹാ ഇടയൻ പരിശീലന കാലയളവിലുടനീളം അവരുടെ ബലമാണ്. ഈ ചെറിയമക്കളുടെ ഹൃദയസ്പന്ദനത്തിലെ താളവ്യത്യാസം പോലും അവരോടൊപ്പം താമസിക്കുന്ന ഗുരുഭൂതരേക്കാൾ വേഗത്തിൽ മനസിലാക്കുവാനുള്ള കഴിവ് ഈ മഹാചാര്യനെ ശ്രേഷ്ഠാചാര്യഗണത്തിൽ വ്യത്യസ്തനാക്കുന്നു. സ്വയം ചെറുതാകുന്നത് ദൈവീകഭാവമാണ്. കൗമാരം വിട്ട് യൗവ്വനത്തിലേക്ക് പ്രവേശിക്കുന്നവരും പ്രവേശിച്ചവരുമായ ചെറുപ്പക്കാരുടെ ഇടയിലായിരിക്കുമ്പോൾ ലോകത്തിൽ ജീവിച്ചിരിക്കുന്ന ഉന്നതവ്യക്തിത്വങ്ങളുമായി സംവേദിക്കുന്ന സൗഹൃദം സൂക്ഷിക്കുന്ന തന്റെ ഉദ്യോഗവലിപ്പം ഒരു തടസമായല്ല മറിച്ച് ഒരു സാദ്ധ്യതയായിട്ടാണ് പിതാവ് കാണുക. സഭ കാലാകാലങ്ങളായി സമർപ്പണത്തിന്റെ പ്രതിഫലമെന്നോണം ശിരസിലണിയിച്ച സഭാധികാരത്തിന്റെ കിരീടങ്ങൾ പിതാവിന്റെ ശിരസിന്റെ ഭാരം വർദ്ധിപ്പിച്ചിട്ടില്ല എന്നുമാത്രമല്ല അത് എളിമപ്പെടാനും അലിഞ്ഞുചേരാനുമുള്ള ശുശ്രൂഷാചിഹ്നങ്ങളായാണ് പിതാവ് കാണുക. അതുകൊണ്ടുതന്നെ പിതാവിനെ ഏറ്റവും കൂടുതൽ സന്തോഷവാനായി കാണുന്നതും സെമിനാരിക്കാരുടെ ഇടയിലാണ്; അവരോടൊപ്പമുള്ള ഒത്തുചേരലുകളിൽ, സല്ലാപങ്ങളിൽ, കളികളിൽ. പൗരോഹിത്യജീവിതത്തിൽ കാൽനൂറ്റാണ്ടും, ശ്രേഷ്ഠാചാര്യ ജീവിതത്തിൽ ഒന്നരപതിറ്റാണ്ടും പൂർത്തിയാക്കിയ ഈ മഹാചാര്യൻ സെമിനാരിക്കാരുടെ സന്തോഷങ്ങളിലേക്ക് അലിഞ്ഞിറങ്ങുന്നത് അത്ഭുതത്തോടെയല്ലാതെ വീക്ഷിക്കാനാവില്ല. താനലിയുന്നത് അവരുടെ ഹൃദയങ്ങൾക്ക് സമർപ്പണത്തിന്റെ ഊർജം പകരാനാണ് എന്ന ബോധ്യത്തിന് നാളിതുവരെ കോട്ടം തട്ടിയിട്ടില്ല. രക്തബന്ധത്തേക്കാൾ ശക്തമായ ഒരു കർമ്മബന്ധം രൂപപ്പെടുകയാണിവിടെ. പരിശീലനകാലത്തുടനീളം ഈ സെമിനാരിക്കാരുടെ മനസുകളിൽ സന്ദേഹങ്ങളോ, ആശങ്കകളോ, സങ്കടങ്ങളോ ഉണ്ടാകുമ്പോൾ അവരുടെ ഹൃദയം ആദ്യം എത്താൻ വെമ്പുന്നത് പിതാവിന്റെ മുമ്പിൽ. തന്റെ മുമ്പിൽ വിഷമങ്ങൾ പങ്കുവയ്ക്കുന്ന ഇളമുറക്കാരനെ ഹൃദയത്തോട് ചേർത്ത്‌വച്ച് ആശ്വസിപ്പിക്കാനും ബലപ്പെടുത്തുവാനും പിതാവ് സമയം കണ്ടെത്താറുണ്ട്. ഇനി മുതൽ “പിതാവേ” എന്ന വിളികൾ അധികാരിയെ അടയാളപ്പെടുത്തുന്ന സംബോധനകളല്ല മറിച്ച് ഹൃദയത്തിൽ അഭയബോധം നൽകുന്ന ചില ഓർമ്മപ്പെടുത്തലുകളാണ്.

## പരിശീലനത്തിന്റെ നൂതന മുഖങ്ങൾ

അഭിവന്ദ്യ ബാവാ തിരുമേനി തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അമരക്കാരനായി ചുമതലയേറ്റശേഷം സെമിനാരി പരിശീലനത്തിൽ കാലോചി



തമായ പരിഷ്കാരങ്ങൾ വരുത്തുകയുണ്ടായി. അവയിൽ ഏറ്റം പ്രധാനപ്പെട്ടത് മൈനർ സെമിനാരി പരിശീലന കാലയളവ് 4 വർഷമായി നിശ്ചയിക്കുകയും കൃത്യമായ പാഠ്യപദ്ധതി നിശ്ചയിക്കുകയും ചെയ്തു എന്നുള്ളതാണ്. വൈദിക പരിശീലനത്തിൽ ശരിയായ അടിസ്ഥാനം ലഭിക്കേണ്ടത് മൈനർ സെമിനാരി പരിശീലനത്തിലാണ്. മലങ്കര ആദ്ധ്യാത്മികതയിലേക്കും ആരാധനാജീവിതത്തിലേക്കും, സഭാചരിത്രത്തിലേക്കും പാരമ്പര്യങ്ങളിലേക്കും സാമൂഹികവും സാംസ്കാരികവുമായ പൈതൃകങ്ങളിലേക്കും പ്രവേശിപ്പിക്കപ്പെടേണ്ടത് പരിശീലനത്തിന്റെ ആദ്യനാളുകളിലാണ് (മലങ്കര കത്തോലിക്കാ സഭയുടെ പ്രത്യേക നിയമം 255). ഈ ലക്ഷ്യത്തിനുവേണ്ടി അഭിവന്ദ്യ പിതാവ് തന്റെ ശുശ്രൂഷ ആരംഭിച്ച 2007-ൽ തന്നെ നാലാം വർഷ പരിശീലനം മൈനർ സെമിനാരിയിൽ ആരംഭിച്ചു. മലങ്കര സെമിനാരിയിലാണ് അതിന്റെ സ്ഥാപനം മുതൽ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ വൈദിക വിദ്യാർത്ഥികൾ തത്ത്വശാസ്ത്ര ദൈവശാസ്ത്ര പരിശീലനം നടത്തിയിരുന്നത്. മലങ്കര സെമിനാരിയുടെ സ്ഥാപനം വൈദികപരിശീലനത്തിൽ മലങ്കര കത്തോലിക്കാസഭയുടെ സ്വയം പര്യാപ്തത ഉറപ്പുവരുത്തി എന്നത് നിഷേധിക്കാനാവാത്ത കാര്യമാണ്. എന്നാൽ ഈ സ്വയംപര്യാപ്തതയിൽ വ്യർത്ഥാഭിമാനം കൊള്ളാതെ ഇതുവരെയുള്ള പരിശീലനത്തിന്റെ നേട്ടങ്ങളെയും കോട്ടങ്ങളെയും വസ്തുനിഷ്ഠമായി പഠിച്ച് പരിശീലനത്തിൽ വിദ്യാർത്ഥികൾക്ക് നഷ്ടപ്പെടുന്ന വിശാലമായ കാഴ്ചപ്പാടിനെയും, ബന്ധങ്ങളെയും കണക്കിലെടുത്ത് ഫിലോസഫി പഠനം മറ്റ് സെമിനാരികളിൽ നടത്തുന്നത് സെമിനാരിക്കാരുടെ നിലവാരം മെച്ചപ്പെടുത്തുന്നതിന് ഉപകരിക്കും എന്ന പിതാവിന്റെ ധീരോത്തമായ തീരുമാനം ശരിയായിരുന്നു എന്ന് കാലം തെളിയിക്കുന്നു.

പരിശീലന കാലയളവിൽ ദൈവശാസ്ത്രപരവും സഭാപരവുമായ വിഷയങ്ങളെ പറ്റി പഠിക്കുന്നതും ആധികാരികമായ ലേഖനങ്ങളെഴുതുന്നതും പിതാവ് എന്നും പ്രോത്സാഹിപ്പിക്കുന്നു. വൈദികപട്ടാഭിഷേകത്തിനു മുൻപ് ശെമ്മാശന്മാർ തങ്ങളുടെ പഠനത്തിന്റെയും ധ്യാനത്തിന്റെയും ഫലമായ ഒരു ഗ്രന്ഥം പട്ടാഭിഷേകദിനത്തിൽ തന്നെ പ്രസിദ്ധീകരിക്കണം എന്ന പിതാവിന്റെ ആഗ്രഹം കഴിഞ്ഞ കുറേ വർഷങ്ങളിലായി നല്ല ചില പഠനങ്ങൾ ഉണ്ടാകുവാൻ കാരണമായി.

2007-ൽ പിതാവ് ചുമതലയേൽക്കുമ്പോൾ സെന്റ് അലോഷ്യസ് മൈനർസെമിനാരി മാർ ഈവാനിയോസ് വിദ്യാനഗറിൽ ആയിരുന്നു. മൈനർ സെമിനാരി പട്ടം കത്തീഡ്രൽ ദൈവാലയത്തിനും അരമനയ്ക്കും സമീപത്തായിരിക്കണം എന്നാഗ്രഹിച്ച് ഇപ്പോൾ സെമിനാരി പ്രവർത്തിക്കുന്ന സ്ഥലം വളരെ മുമ്പുതന്നെ ഹൃദയത്തിൽ പിതാവ് തീരുമാനിച്ചിരുന്നു. വിശ്രമജീവിതം നയിക്കുന്ന വൈദീകർക്ക് അവരുടെ വൈദ്യസഹായാവശ്യങ്ങൾ മുന്നിൽ കണ്ട് ഏറ്റം അനുയോജ്യമായ സ്ഥലം പിരപ്പൻകോട് ആശുപത്രിയോട് ചേർന്ന് ക്രമീകരിക്കുകയും, അതുവരെ അവർ താമസിച്ചിരുന്ന ക്ലർജി ഹോം സെമിനാരിയായി മാറ്റുകയും ചെയ്തു. സെമിനാരിക്കാരുടെ സമഗ്രമായ പരിശീലനം ലക്ഷ്യംവച്ച് ഒരു സെമിനാരിക്കാവശ്യമായതൊക്കെ ഈ സ്ഥലത്ത് ഒരുക്കുന്നതും പിതാവ് തന്നെ. കഴിഞ്ഞ 10 വർഷമായി മുടങ്ങാതെ പിതാവ് തന്റെ ഡയറിയിൽ മുൻകൂട്ടി കുറിക്കുന്ന പരിപാടികളിലൊന്ന് മേജർ സെമിനാരി ക്യാമ്പാണ്. ഓരോ വർഷത്തിലും പുതിയ ഭാരിച്ച ചുമതലകൾ തന്റെ ചുമലിൽ വന്നുചേർന്ന് തന്നിൽ ഭരമേൽപ്പിക്കപ്പെട്ട ഉത്തരവാദിത്വങ്ങൾ നിറവേറ്റാൻ ദിവസങ്ങൾ അപര്യാപ്തമായപ്പോഴും അതീവപ്രാധാന്യത്തോടെ പിതാവ് വൈദിക വിദ്യാർത്ഥികളോടൊപ്പമായിരിക്കാനായി മൂന്ന് ദിനരാത്രങ്ങൾ നീക്കിവയ്ക്കും. ഈ ദിവസങ്ങളിൽ സെമിനാരിക്കാരോടൊപ്പം താമസിച്ച് ഓരോരുത്തരെയും വ്യക്തിപരമായി കാണുകയും അവരുടെ പരിശീലനത്തെ വിലയിരുത്തുകയും ആവശ്യമായ തിരുത്തലുകൾ നല്കുകയും ചെയ്യുന്നു. ഓരോ സെമിനാരിക്കാരനുമായുള്ള വ്യക്തിബന്ധം ആഴപ്പെടുത്തുന്നത് ഈ ക്യാമ്പിന്റെ ദിനങ്ങളിലാണ്.



വൈദികവിദ്യാർത്ഥികളുടെ പരിശീലന നിലവാരം അളക്കുന്നതിലും പിതാവ് വ്യക്തവും വ്യത്യസ്തവുമായ കാഴ്ചപ്പാട് പുലർത്തുന്നു. പഠനനിലവാരം അടയാളപ്പെടുത്തുന്ന കടലാസിലെ അക്കങ്ങളുടെ വലിപ്പം മാത്രം നോക്കി ഒരു സെമിനാരിക്കാരനെയും പിതാവ് നാളിന്നോളം വിലയിരുത്തിയിട്ടില്ല. സഭാകാര്യങ്ങളിലെ താത്പര്യവും സമർപ്പണവും ദൈവവിളിയും അളവുകോലായാണ് പിതാവ് കാണുക. പഠന മുറികളിലെ ബൗദ്ധിക പരിശീലനത്തെയും "സ്നേഹവീട്ടിൽ" ഒരു സെമിനാരിക്കാരൻ ചെയ്യേണ്ട ശുശ്രൂഷയേയും പാഠ്യപദ്ധതിയുടെ ഭാഗമായി കാണുന്നതാണ് പിതാവിന്റെ ദർശനം.

### ആശംസകൾ, പ്രാർത്ഥനകൾ....

ഉപമാനങ്ങൾ കൊണ്ട് ചെറുതാക്കാൻ പാടില്ലാത്ത സമാനതകളില്ലാത്ത ഈ മഹാചാര്യൻ മലങ്കരസഭയുടെയും ശ്രേഷ്ഠാചാര്യഗണത്തിന്റെയും ഈ അതിഭദ്രാസനത്തിന്റെയും പ്രധാനാചാര്യസ്ഥാനത്ത് ഉപവിഷ്ഠനായിട്ട് ഒരു ദശാബ്ദം പിന്നിടുമ്പോൾ ഈ മഹാസമ്മാനത്തിനായി ദൈവത്തിന് നന്ദി. സ്വന്തം ഹൃദയത്തിൽ അത്ര ചെറുതല്ലാത്ത ഇടം സെമിനാരിക്കാർക്കായി മാറ്റിയിട്ടിരിക്കുന്ന പ്രിയ പിതാവിന് ഈ സഭയ്ക്കുവേണ്ടി ഒരേ താളത്തിൽ മിടിക്കാൻ കൊതിക്കുന്ന ഹൃദയങ്ങളുമായി സെന്റ് അലോഷ്യസ് സെമിനാരി കുടുംബത്തിന്റെ സ്നേഹാശംസകൾ, പ്രാർത്ഥനകൾ.




# സ്നേഹപൂർവം ഒരു വീട്

## കാതോലിക്കാ ബാവയുടെ സ്വപ്ന പദ്ധതി



**റവ. ഫാ. വർഗീസ് നടുതല**



അത്യഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായുടെ പൗരോഹിത്യ രജത ജൂബിലിയുടെ ആഘോഷമായിരുന്നു 'സ്നേഹപൂർവ്വം ഒരു വീട്' പദ്ധതി. ജൂബിലി ആഘോഷങ്ങൾ വേണ്ടായെന്നു തീരുമാനിച്ചുറച്ച് വാസയോഗ്യമായ വീടില്ലാത്തവരുടെ ഹൃദയനൊമ്പരങ്ങൾ സ്വന്തം ഹൃദയത്തിലേയ്ക്ക് ആവാഹിച്ച് അവർക്ക് സ്വസ്ഥമായി പാർക്കാനൊരിടം ഒരുക്കിക്കൊടുത്ത മലങ്കര സഭയുടെ പരമാധ്യക്ഷൻ ലോകത്തിനുതന്നെ മാതൃകയായി. ആഘോഷം ആഡംബരമാക്കുന്ന ഇക്കാലത്ത് ബാവാതിരുമേനി ആഘോഷം ജീവകാരുണ്യപ്രവർത്തി ചെയ്യുന്നതിനുള്ള അവസരമാക്കി മാറ്റി. ഇതാണ് ക്രിസ്തീയത. ഇതാണ് ക്രിസ്തു ശിഷ്യന്റെ മാതൃക.

ഭവനം അർത്ഥപൂർണമാകുന്നത് അതിന്റെ അംഗങ്ങൾ അതിൽ വസിച്ച് തങ്ങളുടെ കടമകൾ ചെയ്യുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുമ്പോഴാണ്. ഭവനം അന്തിയുറങ്ങാനുള്ള സ്ഥലം മാത്രമല്ല. അതിലെ അംഗങ്ങൾക്ക് സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും, അംഗീകരിക്കാനും അംഗീകരിക്കപ്പെടാനും, കരുതുന്നതിനും കരുതപ്പെടുന്നതിനും, മനസ്സിലാക്കുന്നതിനും മനസ്സിലാക്കപ്പെടുന്നതിനും, പ്രാർത്ഥിക്കാനും പ്രാർത്ഥിപ്പിക്കാനും, പഠിക്കാനും പഠിപ്പിക്കാനും, തിരുത്താനും തിരുത്തപ്പെടാനും പങ്കുവെയ്ക്കുന്നതിനുമുള്ള തിരുസഭയുടെ ഏറ്റവും ചെറിയ ഘടകമാണ്. ദൈവമക്കൾ മാതാപിതാക്കളായി, ഭാര്യയായി, ഭർത്താവായി, മക്കളായി, സഹോദരങ്ങളായി വസിച്ച് ദൈവത്തിന്റെ ഇഷ്ടം നിറവേറ്റി വിശുദ്ധരാകുന്നിടമാണ് ഭവനം. ഇവിടെ ഓരോരുവനും സ്വന്തം കടമകൾ നിറവേറ്റി ദൈവത്തിന്റെ ഹിതം പൂർത്തിയാക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. പാർപ്പിടമില്ലാത്തവന് കുടുംബ കൂട്ടായ്മയുടെ പശ്ചാത്തലത്തിൽ ദൈവത്തെ സ്തുതിക്കാനുള്ള സാധ്യതകളില്ലാതാകുന്നു. കുടുംബത്തിന്റെ സംരക്ഷണവും അനുഗ്രഹങ്ങളും അനുഭവിക്കാൻ കഴിയാതെ പോകുന്നു. ഭവനമുണ്ടെങ്കിൽ കുടുംബജീവിതം കൂടുതൽ അർത്ഥവത്തായി മാറ്റാൻ കഴിയും. ഈ അർത്ഥത്തിൽ നമ്മുടെ ബാവാതിരുമേനി വിഭാവനം ചെയ്ത് പൂർത്തിയാക്കികൊണ്ടിരിക്കുന്ന സ്വപ്ന പദ്ധതി, സ്നേഹപൂർവ്വം ഒരു വീട്, അഞ്ചുവർഷങ്ങൾ പിന്നിട്ട് മുന്നോട്ടു കുതിക്കുന്നു. ഇത് ദൈവപരിപാലനയുടെ മകുടോദാഹരണമാണ്.

ഈ ഭവന പദ്ധതി വിജയിച്ചതിന്റെ പിന്നിൽ വിശ്രമമില്ലാതെ അധ്വാനിച്ചതും ധനസമാഹരണം നടത്തിയതും നമ്മുടെ ബാവാതിരുമേനിയാണ്. 'എന്റെ പാവപ്പെട്ടവർക്കുവേണ്ടി ആരുടെ മുൻപിലും കൈനീട്ടുവാൻ എനിക്ക് മടിയില്ല' എന്ന് പ്രഖ്യാപിച്ചുകൊണ്ട് സഭാമക്കളുടെയും മറ്റെല്ലാ സുമനസ്സുകളുടെയും മുമ്പിൽ ബലിയർപ്പിക്കുന്ന തന്റെ കൈകൾ നീട്ടിയാണ് ഇത്രയും വലിയതുക കണ്ടെത്തിയത്. ഈ പ്രവൃത്തിതന്നെ ഒരു ബലിയർപ്പണമാണ്. സ്വന്തം സ്ഥാനം, അഭിമാനം എല്ലാം ബലിയർപ്പിച്ചുകൊണ്ട് ചെറിയവർക്കു വേണ്ടി അവരിലും ചെറിയവനായ ബാവാതിരുമേനിയുടെ മാതൃക ലോകം അത്ഭുതത്തോടെ വീക്ഷിച്ചു; സ്വർഗം സന്തോഷിച്ചു.

തിരുവനന്തപുരം അതിഭദ്രാസനത്തിലെ ഭവനരഹിതരാണ് പ്രധാന ഗുണഭോക്താക്കൾ എങ്കിലും മലങ്കര കത്തോലിക്കാ സഭാതലത്തിൽ നൂറോളം ഭവനങ്ങൾ നിർമ്മിക്കുന്നതിന് സഹായിച്ചു. കൂടാതെ മറ്റു മതങ്ങളിൽപെട്ടവർക്കും നൂറോളം ഭവനങ്ങൾ നിർമ്മിക്കുന്നതിന് അകമഴിഞ്ഞ് സഹായിച്ചു. ഇവയുൾപ്പടെ ഇതിനോടകം 1300 വീടുകൾ പൂർത്തിയാക്കി. ഏവർക്കും ഭവനമുണ്ടാകുക എന്ന ലക്ഷ്യത്തോടെയുള്ള 'സ്നേഹപൂർവ്വം ഒരു വീട്' പദ്ധതി മറ്റു രൂപതകളും കേരള സംസ്ഥാനവും തന്നെ മാതൃകയായി സ്വീകരിച്ച് കർമ്മ പദ്ധതികൾ നടപ്പാക്കുന്നതു കാണുമ്പോൾ മലങ്കര മക്കൾക്ക്, നമ്മുടെ സഭാതലവനെക്കുറിച്ചുള്ള അഭിമാനം വർദ്ധിക്കുന്നു. ബാവാതിരുമേനിയോടൊപ്പം ഈ വലിയ കാരുണ്യപ്രവൃത്തിക്ക് സഹകരിച്ച ഏവരേയും നന്ദിയോടെ അനുസ്മരിക്കുന്നു. ആഘോഷത്തെ ജീവകാരുണ്യ പ്രവർത്തിയാക്കി മാറ്റിയ ബാവാതിരുമേനിയുടെ മാതൃക നമുക്കും അനുകരിക്കാം.




# മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായും ബഥനി സന്യാസിനി സമൂഹവും



സി. ആർദ്ര എസ്.ഐ.സി

മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ മലങ്കരസഭയുടെ തലവനും പിതാവുമായ ഉയർത്തപ്പെട്ടിട്ട് 2017 മാർച്ച് മാസം 5-ാം തീയതി പത്തു വർഷം പൂർത്തിയാകുകയാണ്. പ്രധാനാചാര്യത്വ ശുശ്രൂഷയിലേക്കുള്ള ദൈവത്തിന്റെ നിയോഗവും വിളിയും അതിശ്രേഷ്ഠമായി നിറവേറ്റിക്കൊണ്ട് മലങ്കര കത്തോലിക്കാ സഭയുടെ അതിശീഘ്രവളർച്ച സ്വപ്നം കാണുകയും ആ സ്വപ്നത്തിന്റെ സാക്ഷാത്ക്കാരത്തിനായി അക്ഷീണം പ്രയത്നിക്കുകയും ചെയ്യുന്ന വന്ദ്യ പിതാവിന് ബഥനി സന്യാസിനി സമൂഹം പ്രാർത്ഥനാപൂർവ്വം അഭിനന്ദനങ്ങൾ നേരുന്നു.

ബഥനി സന്യാസിനി സമൂഹത്തോട് പിതൃസഹജമായ സ്നേഹവും, സഹോദര നിർവിശേഷമായ ഉറ്റബന്ധവുമാണ് പിതാവിനുള്ളത്. പുണ്യചരിതനും ദൈവദാസനുമായ മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായ ഈ സമൂഹത്തിന്റെ സ്ഥാപനോദ്ദേശ്യത്തെയും, സഭയിൽ ഈ സമൂഹം നിറവേറ്റേണ്ടതും സമൂഹത്തിന്റെ കാരിസത്തിൽ ഉൾച്ചേർന്നിരിക്കുന്നതുമായ സഭാ ദൗത്യത്തെയും അപ്പൊസ്തോലിക പ്രവർത്തനങ്ങളിലൂടെ നിർവഹിക്കപ്പെടേണ്ട സാമൂഹ്യശുശ്രൂഷയെയും ഏറെ കരുതലോടെയാണ് പിതാവ് നോക്കിക്കാണുന്നത്. മലങ്കര സഭയെക്കുറിച്ചുള്ള കരുതലിന്റെയും, ദീർഘദൂരകാഴ്ചപ്പാടിന്റെയും ഫലമാണ് ഓർത്തഡോക്സ് സഭയിലുള്ള ബഥനിയുടെ സ്ഥാപനമെന്ന് ബാവാത്തിരുമേനി സാക്ഷിച്ചിട്ടുണ്ട്. മലങ്കരയിലെ ദൈവജനത്തിന്റെ, വിശിഷ്യാ സ്ത്രീജനങ്ങളുടെ, വളർച്ചയ്ക്ക് സഭാപരമായ നേതൃത്വം കൊടുക്കുവാനുള്ള നിയോഗം ബഥനിയുടെ അവകാശമാണ്. മലങ്കരസഭയുടെ ചരിത്രവുമായി ബഥനിസന്യാസം ഇഴുകി ചേർന്നിരിക്കുന്നു. ബഥനിയുടെ സ്ഥാപനകാലത്തെ മലങ്കര സഭയും അവൾ നേരിട്ട അസ്വസ്ഥതകളും പരിഹരിക്കുന്നതിന് ബഥനി സന്യാസിനികൾ നൽകിയ പ്രാർത്ഥനാപൂർവ്വമായ






പിൻതുണയെ എല്ലായ്പ്പോഴും നന്ദിയോടെ വന്ദ്യപിതാവ് സ്മരിച്ചിട്ടുണ്ട്. മാർ ഈവാനിയോസ് പിതാവിന്റെ അനുയായികളും പുനരൈക്യത്തിന് സർവ്വ പിൻതുണയും വാഗ്ദാനം നൽകിയ ശേഷം ആരും തന്നെ മാറി നിൽക്കാതെ, ബഥനിയിലെ മുഴുവൻ സഹോദരിമാരും പുനരൈക്യപ്പെട്ടത് ആശ്ചര്യജനകമായ വസ്തുതയായി പിതാവ് എടുത്തു പറഞ്ഞിട്ടുണ്ട്. ഇപ്രകാരമുള്ള ബഥനി സന്യാസിനികളുടെ ത്യാഗങ്ങളും സേവനങ്ങളും ഒരിക്കലും വിസ്മരിക്കപ്പെട്ടു പോകരുത് എന്ന് നിർബന്ധം കാട്ടുന്നവനാണ് പിതാവ്. കാരണം ബഥനി മലങ്കരയ്ക്ക് അത്രമാത്രം പ്രിയപ്പെട്ടതാണ് എന്ന് പിതാവിന് ആഴമായ ബോധ്യമുണ്ട്.

ബഥനിയുടെ പ്രേഷിത പ്രവർത്തനങ്ങളെക്കുറിച്ച് വന്ദ്യപിതാവ് ഇപ്രകാരം ഉദ്ബോധിപ്പിക്കുന്നു. “ബഥനിയുടെ പ്രേഷിത പ്രവർത്തനങ്ങളുടെ വയൽ മലങ്കര സഭയാണ്. ഇത് ചുരുങ്ങിപ്പോകലല്ല മറിച്ച് ഒരു ദൈവനിയോഗമാണ്”. നൈയാമിക തലത്തിൽ ബഥനി ഒരു പൊന്തിഫിക്കൽ സമൂഹമാണ്. ഈ അധികാരം മലങ്കരസഭയിൽ നിന്ന് മാറി നിൽക്കുവാനുള്ള അധികാരമല്ല. മറിച്ച് മലങ്കരസഭയോടൊന്നിച്ച് ആഗോള സഭയിലൂടെ യാത്ര ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യമാണ്. സാർവ്വത്രിക സഭയുടെ ചെറിയ പതിപ്പുകളായ ഇടവക/മിഷൻ കേന്ദ്രങ്ങളിലുള്ള പ്രവർത്തനങ്ങളിൽ ഉൾച്ചേരുന്നതിലൂടെ മലങ്കര സഭയുടെയും, സാർവ്വത്രിക സഭയുടെയും അപ്പൊസ്തോലിക പ്രവർത്തനങ്ങളിൽ പങ്കു ചേരുകയാണെന്ന വസ്തുത ഒരിക്കലും വിസ്മരിക്കപ്പെടരുത്. 2000-ാം മാണ്ടിൽ, ബത്തേരിയുടെ വികാർ ജനറലായിരിക്കെ, ബഥനിയുടെ പ്ലാറ്റിനം ജൂബിലിക്ക് പിതാവ് നൽകിയ ഈ സന്ദേശം നീണ്ട 17 വർഷങ്ങൾക്കുശേഷവും നലംതികഞ്ഞ ഒരു പ്രേഷിതദർശനമായി ബഥനിമക്കളുടെ ഹൃദയത്തിൽ നിലകൊള്ളുന്നു. ബഥനിമക്കളെ നയിക്കുന്നു.

ബഥനി സമൂഹമെന്ന ബ്രഹത്തായ ആശയത്തെയും, അതിനെ രൂപപ്പെടുത്തുന്ന സംവിധാനങ്ങളെയും സ്നേഹിക്കുമ്പോഴും, സമൂഹത്തെ സമൂഹമാക്കിത്തീർക്കുന്ന ചെറുതും വലുതുമായ വ്യക്തികളുടെ വ്യക്തിത്വത്തെയും, സമർപ്പണത്തെയും ആദരിക്കുകയും അവരുടെ ചെറിയ ആഗ്രഹം പോലും സാധിച്ചുകൊടിക്കുകയും ചെയ്യാൻ സന്നദ്ധനാകുന്ന ഒരു മഹത്‌വ്യക്തിത്വത്തിന്നുടമകൂടിയാണ് അഭിവന്ദ്യ ബാവാതിരുമേനി. ഒരു ചെറിയ സംഭവം ഓർമ്മിക്കുന്നു. അതൊരു ജൂലൈമാസമായിരുന്നു. റോമിലെ സർവ്വകലാശാലകൾക്കും, പഠനഗൃഹങ്ങൾക്കും വേനൽക്കാല അവധി ആരംഭിച്ചു. മലങ്കരയിൽനിന്നുള്ള ബഹുമാനപ്പെട്ട വൈദികർ അംഗുലീപരിമിതം. അവരിൽ മിക്കവരും Pastoral Ministryയ്ക്കായി വിവിധ സ്ഥലങ്ങളിലേക്ക് പോയിക്കഴിഞ്ഞു. ആയിടക്ക് നാട്ടിൽ നിന്നും ഒരു വന്ദ്യവൈദികൻ അമേരിക്കയ്ക്ക് പോകാൻ റോമിൽ വരുന്നുണ്ടെന്നറിഞ്ഞ് ഐസക് തോട്ടുങ്കൽ അച്ചൻ (വന്ദ്യപിതാവ്) തന്റെ യാത്രാ പരിപാടി 3-4 ദിവസം കൂടി നീട്ടിവച്ചു എന്നറിഞ്ഞു. നാട്ടിൽ നിന്നും അച്ചൻ റോമിൽ എത്തി. July മാസം അവസാന ആഴ്ചയോടുകൂടി Licentiateനു ശേഷം നാട്ടിലേക്ക് തിരിച്ചു പോകാനുള്ള തയ്യാറെടുപ്പിലായിരുന്നു ഞാൻ. റോമിൽ Viadella Camilluccia യിലുള്ള Notredame Sisters ന്റെ ജനറലേറ്റ് മാതൃഗൃഹത്തിൽ നമ്മുടെ അച്ചന്മാരിൽ ഒരാളെ വിളിച്ച് ഒരു ദിവ്യബലിയർപ്പിച്ച് ഒരു കേരളീയ ഭക്ഷണവും സിസ്റ്റേഴ്സിനായി ഒരുക്കിക്കൊടുത്തു കൃതജ്ഞതാ പ്രകാശനം നടത്തി യാത്ര പറയണമെന്ന് എനിക്ക് അതിയായി ആഗ്രഹമുണ്ടായി. അങ്ങനെ ചിന്തിക്കാൻ മറ്റൊരു കാരണവുമുണ്ടായിരുന്നു. എനിക്ക് മുൻപായി ഞങ്ങളുടെ മൂന്ന് സിസ്റ്റേഴ്സ് ദൈവശാസ്ത്ര പഠനാർത്ഥം അവിടെയാണ് താമസിച്ചിരുന്നത്. ഞങ്ങൾക്ക് ഓരോരുത്തർക്കും Notredame Sisters ന്റെ ജനറലേറ്റ് മന്ദിരം സ്വന്തം ഭവനം പോലെയായിരുന്നു. അതിനാൽ സിസ്റ്റേഴ്സിന് ഏറ്റവും ഉചിതമായ വിധത്തിൽ നന്ദിയർപ്പിക്കുവാനുള്ള എന്റെ ആഗ്രഹം ഞാൻ ബഹു. ഐസക്കച്ചനോട് പങ്കുവച്ചു. ബഹു. അച്ചൻ Notredame Sister ന്റെ ജനറലേറ്റിൽ വരികയും, വൈകിട്ട് 5 മണിക്ക് കൃതജ്ഞതയുടെ ബലി അർപ്പിക്കുകയും മദർ ജനറലിനും, കൗൺസിലേഴ്സിനും സിസ്റ്റേഴ്സിനും, ബഥനിക്കുവേണ്ടിയും, മലങ്കരസഭയ്ക്കുവേണ്ടിയും ഞങ്ങളെപ്രതി നന്ദി പ്രകാശിപ്പിക്കുകയും ചെയ്തു. കൂടാതെ ഞങ്ങൾ രണ്ട് ഇൻഡ്യൻ സിസ്റ്റേഴ്സ് ഒരുക്കിയ കേരളീയ ഭക്ഷണം കമ്മ്യൂണിറ്റിയോടൊപ്പം പങ്കിട്ടശേഷം സന്തോഷമായി മടങ്ങുകയും ചെയ്തു. Notredame Sister ന് ഇത് വലിയ ഒരു സന്തോഷ അനുഭവമായി. അതിലുപരി, മനസ്സിലുദിച്ച ഒരു ചെറിയ ആഗ്രഹത്തെപ്പോലും വലുതായി കണ്ട് അതിനുവേണ്ടി, സമയം കണ്ടെത്തിയ തോട്ടുങ്കൽ അച്ചനോടുള്ള കൃതജ്ഞത എന്റെ കണ്ണുകളെ ഈറനണിയിച്ചു എന്ന സത്യം ഞാൻ ഓർക്കുന്നു. ഇതുപോലെ ചെറുതും വലുതുമായ പല സംഭവങ്ങളും ഓർമ്മയിലുണ്ട്. വിസ്താര ഭയത്താൽ കുറിക്കുന്നില്ല. റോമിൽ നിന്നും പഠനം പ്രശസ്തമായ രീതിയിൽ പൂർത്തീകരിച്ച് നാട്ടിൽ തിരികെ എത്തിയ ബഹു. ഐസക് അച്ചൻ സഭയുടെ വിവിധങ്ങളായ തലങ്ങളിൽ ശ്രേഷ്ഠമാംവിധം ശുശ്രൂഷ നടത്തി.

ഏറ്റവും ശ്രദ്ധേയമായ കാര്യം ബത്തേരി ഭദ്രാസനത്തിന്റെ വികാർ ജനറലായിരിക്കുമ്പോഴും, തിരുവല്ലാ രൂപതയുടെ മേലദ്ധ്യക്ഷനായിരിക്കുമ്പോഴും അമേരിക്കയുടെയും യൂറോപ്പിന്റെയും അപ്പസ്തോലിക വികാരിയായിരിക്കുമ്പോഴും മേജർ ആർച്ച് ബിഷപ്പും കർദ്ദിനാളും ആയിരിക്കുമ്പോഴും, ബഥനിയുടെ വളർച്ചയിൽ ഒരുപോലെ ശ്രദ്ധാലുവാണ് പിതാവ് എന്നതാണ്. അധികാര ശ്രേണിയിലുള്ളവരോടും, അധീനരോടും ഒരേ സ്നേഹവും, വാത്സല്യവും, ആദരവും എപ്പോഴും പിതാവ് പ്രകടിപ്പിക്കാറുണ്ട്. മഠത്തിൽ വരുന്ന സന്ദർഭങ്ങളിൽ ഓരോരുത്തരെയും പേരുചൊല്ലി വിളിച്ച് പിതാവിനടുത്ത സ്വാതന്ത്ര്യത്തോടെ ഇടപഴകുന്ന ശൈലി പിതാവിന്റെ മാത്രം പ്രത്യേകതയാണ്. തന്റെ സമീപത്തേക്ക് ആരെങ്കിലും കടന്നുവരാതിരിക്കുകയോ തന്നെ കണ്ടിട്ടും കാണാതെ പോകുകയോ ചെയ്തിട്ടുള്ളവരെ വിളിച്ചുവരുത്തി പ്രത്യേകം പരിഗണനയും സമ്മാനവും പിതാവിന്റെ വകയായി നൽകുവാൻ അമാന്തം കാണിക്കാറില്ല. ഈ അനുഭവങ്ങ

ളെല്ലാം സഭാദ്ധ്യക്ഷന്മാരായ മാർ ഈവാനിയോസ് പിതാവിൽ നിന്നും, മാർ ഗ്രിഗോറിയോസ് പിതാവിൽ നിന്നും, സിറിൾ മാർ ബസേലിയോസ് പിതാവിൽ നിന്നും ബഥനിക്ക് ലഭിച്ച പൈതൃക വാത്സല്യങ്ങളുടെ തുടർച്ചയായി ബഥനി മക്കൾ കാണുകയാണ്. മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ എന്ന നിലയിലും, ആഗോള കത്തോലിക്കാ സഭയുടെ രാജകുമാരൻ എന്ന നിലയിലും, കേരള മെത്രാൻ സമിതി, ഭാരതമെത്രാൻ സമിതി എന്നിവയുടെ അദ്ധ്യക്ഷൻ എന്ന നിലയിലും ധാരാളം ജോലികൾ വന്ദ്യ പിതാവിനുണ്ട്. ഇവയ്ക്കിടയിലും, അനൗപചാരികമായി ബഥനിയിൽ കടന്നുവന്ന് ഞങ്ങൾക്കൊപ്പം 'അത്താഴക്കഞ്ഞി' യിൽ പങ്കുചേരുന്നതിന്റെ അനുഭവം ഞങ്ങൾക്കുണ്ട്. അതുപോലെ സമൂഹത്തിന്റെയും, പ്രൊവിൻസിന്റെയും സിനാക്സിസ് സമ്മേളനങ്ങളിൽ വന്ന് പങ്കുകൊണ്ട് ഞങ്ങൾക്ക് മാർഗ്ഗനിർദ്ദേശവും, പ്രോത്സാഹനവും നൽകിയിട്ടുള്ള സന്ദർഭങ്ങൾ, ഓണപ്പരിപാടികളിൽ ഞങ്ങളോടൊപ്പം ഭക്ഷണം കഴിക്കുകയും, ഭക്ഷണം വിളമ്പിത്തരികയും ചെയ്തിട്ടുള്ള അവസരങ്ങൾ, നൊവിസ്സിസിന്റെ കാനോനിക സന്ദർശനങ്ങൾ, സന്യാസപ്രതിഷ്ഠ, സിസ്റ്റേഴ്സിന്റെ വ്രതവാഗ്ദാനജൂബിലി, ഇടവകകളിലുള്ള വന്ദ്യപിതാവിന്റെ സാന്നിധ്യം ഇവയൊക്കെ ഞങ്ങൾ ഏറെ വിലമതിക്കുന്നു. ബഥനിയുടെ തിരുന്നാൾ ആഘോഷങ്ങളിലും, വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വിവിധങ്ങളായ ആഘോഷപരിപാടികളിലും പങ്കെടുക്കുകയും, സമ്മാനങ്ങൾ നൽകി കുട്ടികളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നത് വിസ്മയത്തോടെ ഞങ്ങൾ നോക്കി നിൽക്കാറുണ്ട്. രോഗികളായിരിക്കുന്ന സിസ്റ്റേഴ്സിനെ സന്ദർശിച്ച് ആശ്വസിപ്പിക്കുക, മരണപ്പെടുന്ന സമൂഹാംഗങ്ങളുടെ സംസ്ക്കാരകർമ്മങ്ങൾ നിർവ്വഹിക്കുക ഇവയെല്ലാം പിതാവിന്റെ ബഥനിയോടുള്ള സ്നേഹത്തിന്റെ പ്രത്യക്ഷ ഉദാഹരണങ്ങളാണ്. അതോടൊപ്പം സമൂഹം നേരിട്ടിട്ടുള്ള പ്രതിസന്ധികളിൽ ധൈര്യം പകരുകയും, പ്രോവിൻസുകൾക്ക് ചില വിഷയങ്ങളിൽ കൃത്യമായ മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്യുന്ന പിതാവിന്റെ കരുതൽ വ്യക്തിപരമായി എനിക്ക് മനസ്സിലാക്കാനായിട്ടുണ്ട്.



സഭയുടെ പ്രവർത്തനങ്ങളിൽ ബഥനിയുടെ ഭാഗധേയം ഉറപ്പുവരുത്തുവാൻ പിതാവിന് ഏറെ ശ്രദ്ധയുണ്ട്. മാർ ഈവാനിയോസ് പിതാവിന്റെ നാമകരണനടപടിയിൽ ബഥനിയിൽ നിന്നും സജീവ പങ്കാളിത്തം വഹിക്കുവാൻ പല സഹോദരിമാരെയും പിതാവ് പ്രത്യേകം നിയോഗിച്ചു. നാമകരണനടപടികളുടെ വൈസ് പോസ്റ്റുലേറ്റർ ആയി ഒരു ബഥനി സിസ്റ്ററിനെ നിയമിച്ചതും, കാതോലിക്കേറ്റ് സെന്ററിന്റെ നടത്തിപ്പിൽ അഞ്ചു വർഷങ്ങൾ ബഥനിയ്ക്ക് ഭാഗധേയം നല്കിയതും ഞങ്ങൾ നന്ദിപൂർവ്വം അനുസ്മരിക്കുന്നു. അതുപോലെ സുന്നഹദോസ് സമ്മേളനങ്ങളിലും, സഭാദ്ധ്യക്ഷന്മാരുടെ ഇതര കൂടിവരവുകളിലും ബഥനിയുടെ ഭാഗധേയം നിർണ്ണയിക്കുന്നത് സഭയിലുള്ള അതിന്റെ സ്ഥാനത്തെയും ദൗത്യത്തെയും ഞങ്ങളെ ഓർമ്മപ്പെടുത്തുന്നു. ചുരുക്കത്തിൽ ബഥനിയെ ഏറെ സ്നേഹിക്കുകയും കരുതുകയും, അതിന്റെ വളർച്ചയിൽ വേണ്ടതെല്ലാം ചെയ്തു തരികയും ചെയ്യുന്ന വന്ദ്യതാതന്റെ പിതാവിനടുത്ത സ്നേഹവും, സഹോദരനടുത്ത ബന്ധവും ബഥനിമക്കൾ ഓരോരുത്തരും തിരിച്ചറിയുന്നു. അതിനുള്ള പ്രചോദനം വന്ദ്യ പിതാവിന്റെ നാമഹേതുക വിശുദ്ധനും പൗരസ്ത്യ സന്ന്യാസത്തിന്റെ പിതാവും മഹാനുമായ മാർ ബസ്സേലിയോസ് ആണ് എന്ന സത്യം ഞങ്ങൾ അംഗീകരിക്കുന്നു. അതുപോലെ ക്ലീമിസ് എന്ന വാക്കിന് മുന്തിരി വള്ളി എന്നാണല്ലോ അർത്ഥം. മലങ്കര സഭയാകുന്ന മുന്തിരി വയലിൽ തായ്ത്തണ്ടാകുന്ന മിശിഹാ തമ്പുരാനോട് ചേർന്നു നില്ക്കുന്ന ശക്തമായ ഒരു മുന്തിരിവള്ളിയാണ് അഭിവന്ദ്യ കർദ്ദിനാൾ ക്ലീമിസ് ബാവ. ഈ മുന്തിരിവള്ളി മദ്ധ്യതിരുവിതാംകൂറിൽ മുളപൊട്ടി, മലബാറിന്റെ മലമടക്കുകളിൽ വേരോടി, വി. പത്രോസിന്റെ ബസലിക്കായുടെ ഉന്നതഗോപുരങ്ങളിൽ പടർന്ന് കയറി, തെക്കൻ തിരുവിതാംകൂറിൽ പ്രധാനാചാര്യത്വത്തിന്റെ സൽഫലങ്ങൾ സഭയ്ക്കും സമൂഹത്തിനും സമൃദ്ധമായി പുറപ്പെടുവിച്ചു കൊണ്ടു നില്ക്കുന്ന കാഴ്ച മലങ്കരമക്കൾ വിശിഷ്യ ബഥനി സന്ന്യാസിനികൾ അഭിമാനപുരസ്സരം നോക്കിക്കാണുന്നു. തുടർന്നും അനേകായിരങ്ങൾക്ക് സന്തോഷവും പ്രത്യാശയുമേകി മുന്നോട്ടുപോകുവാൻ ആയുസ്സും ആരോഗ്യവും നല്കി പരിശുദ്ധാത്മാവ് നയിക്കട്ടെ. ബഥനി മക്കളുടെ ഹൃദയനിർഭരവും പ്രാർത്ഥനപൂർവ്വകവുമായ ആശംസകൾ.




# ഒരുമയുടെ ഉണർത്തുപാട്ട് മോറാൻ മോർ ക്ലീമിസ് കാതോലിക്കാബാവാ



**സി. സിസി മാട്ടേൽ എസ്. എച്ച്.**




ഒരു വൈദികൻ എന്ന നിലയിൽ ആരംഭം കുറിച്ച്, ദൈവ നിശ്ചയത്താൽ രാജ്യത്തിന്റെ സീമകൾ കടന്ന്, രാജ്യ രാജ്യാന്തരങ്ങളിൽ ദൈവത്തിനും ദൈവജനത്തിനും വേണ്ടി, അതിമഹത്തായ ശുശ്രൂഷ നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന, നമുക്കെല്ലാവർക്കും പ്രിയങ്കരനും, സമാദരണീയനും, ഏവർക്കും സുസമ്മതനുമായ, അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് തിരുമേനി, സഭാനൗകയുടെ അമരക്കാരനായി, കാതോലിക്കാബാവയായി അഭിഷിക്തനായിട്ട് പത്തു വർഷം പൂർത്തിയായിരിക്കുന്നു. കാലഘട്ടത്തിന്റെ ആവശ്യം മനസിലാക്കി, സാമൂഹിക പ്രതിബദ്ധതയോടെ പ്രവർത്തിച്ചുകൊണ്ട്, സുവിശേഷമൂല്യങ്ങൾ സമൂഹത്തിൽ കൂടുതൽ ഫലപ്രദമാക്കുവാൻ, പരിശ്രമിക്കുന്ന, ഒരു പുരുഷായുസുകൊണ്ട്, ചെയ്യാവുന്നതിന്റെ പതിന്മടങ്ങ് നന്മകൾ സമൂഹത്തിന്, ആഗോള കത്തോലിക്കാസഭയക്ക് സംഭാവന ചെയ്യുന്ന അത്യഭിവന്ദ്യ കാതോലിക്കാബാവ തിരുമേനിക്ക്, പ്രാർത്ഥനാ നിർഭരമായ ആശംസകളും ആയുരാരോഗ്യവും നേരുന്നു. ജ്ഞാനയോഗിയും, കർമ്മയോഗിയുമായ ഈ ശ്രേഷ്ഠാചാര്യനെ നമുക്ക് നൽകിയ നല്ല ദൈവത്തിന് നന്ദിയർപ്പിക്കാം.

മലങ്കര കത്തോലിക്കാസഭയുടെ മേജർ ആർച്ച് ബിഷപ്പും, ആഗോള കത്തോലിക്കാസഭയിലെ രാജകുമാരനും ആയ ബാവാതിരുമേനി, വൈവിധ്യശോഭയാർന്ന വ്യക്തിത്വത്തിന്റെ ഉടമയാണ്. സഹജീവികളിൽ ദൈവത്തെ കാണുകയും, പരസ്നേഹപ്രവർത്തികളിലൂടെ ദൈവസ്നേഹത്തിന്റെ പാരമ്യത്തിലെത്തുകയും, ജീവിത വിശുദ്ധിയുടെ പുണ്യപരിമളം കൊണ്ട്, ദൈവത്തെയും മനുഷ്യരെയും ബന്ധിപ്പിക്കുകയും ചെയ്യുന്ന, ഒരു സ്നേഹ കണ്ണിയായി പിതാവ് സഭയിൽ വിരാജിക്കുന്നു. സീറോ മലങ്കര സഭയുടെ പ്രകാശഗോപുരം, ശ്രേഷ്ഠനായ ആത്മീയ ആചാര്യൻ, ധീരനായ സഭാസ്നേഹി, ദീർഘദർശിയായ സാമൂഹിക സേവകൻ, സാമൂഹിക പരിഷ്കർത്താവ്, മികച്ച ദാർശനികൻ, പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ വാക്കുകളിൽ പറഞ്ഞാൽ 'അരിക് പറ്റിയവരുടെ അത്താണി', വിവിധ മേഖലകളിലെ ക്രാന്തദർശി,

എക്യുമെനിസത്തിന്റെ ദാർശികൻ, സമർപ്പിതർക്ക് വഴി കാട്ടിയായ മോശ എന്നീ നിലകളിൽ പ്രശോഭിക്കുന്ന ബഹുമുഖപ്രതിഭയാണ് അഭിവന്ദ്യപിതാവ്.

മാതൃസഭാസമൂഹത്തെ അഗാധമായി സ്നേഹിക്കുകയും, തീക്ഷണതയാർന്ന പ്രവർത്തനങ്ങൾ അവർക്കായി കാഴ്ചവയ്ക്കുകയും ചെയ്യുന്ന തിരുമേനി, ഇതര സഭകളിൽ സ്ഥാപിതമായിരിക്കുന്ന സമൂഹങ്ങളെ വളരെ ഹൃദ്യമായി സ്വീകരിക്കുകയും, അംഗീകരിക്കുകയും, വളർത്തുകയും, പ്രോത്സഹിപ്പിക്കുകയും, ശ്രേഷ്ഠമായി കരുതുകയും ചെയ്യുന്നു എന്നത് പ്രത്യേകം എടുത്ത് പറയേണ്ട യാഥാർത്ഥ്യമാണ്.

മലങ്കര കത്തോലിക്കാസഭയുടെ വളർച്ചയുടെ ആരംഭത്തിൽ, സീറോമലബാർ, ലത്തീൻ എന്നീ സഭകൾ നിസ്തുലമായ പങ്ക് വഹിച്ചിട്ടുണ്ട് എന്ന യാഥാർത്ഥ്യം ഹൃദയത്തിൽ സൂക്ഷിച്ചുകൊണ്ടാണ്, മലങ്കര റീത്തിൽപ്പെട്ട ബഥനി സന്യാസസമൂഹം, മേരിമക്കൾ സന്യാസസമൂഹം ഇവയ്ക്ക് പുറമേ, മലങ്കരസഭയുടെ പ്രേഷിത മേഖല പ്രഫുല്ലമാക്കുവാൻ, സീറോമലബാർ, ലത്തീൻ റീത്തുകളിൽപ്പെട്ട സമൂഹങ്ങളെ സ്വീകരിച്ച് തന്റെ കൂട്ടായ്മയും, കൂട്ടുത്തരവാദിത്വവും പിതാവ് പ്രകടമാക്കുന്നത്.

സന്യാസിനി സമൂഹം തിരുസഭയുടെ cream ആണ്, സമർപ്പിത സമൂഹത്തിന്റെ സാന്നിദ്ധ്യവും വളർച്ചയും തിരുസഭയ്ക്ക് എന്നുമൊരു മുതൽകൂട്ടാണ് എന്ന ബോധ്യം ഉണ്ടായിരുന്ന സഭാപിതാക്കന്മാർ, കാലാകാലങ്ങളിൽ, വിവിധ റീത്തുകളിൽ സ്ഥാപിതമായ സന്യാസ സമൂഹങ്ങളെ, കാലഘട്ടത്തിന്റെ ആവശ്യങ്ങൾ മനസിലാക്കി, തിരുസഭയിൽ വിവിധ പ്രേഷിത മണ്ഡലങ്ങളിലേക്ക് ക്ഷണിച്ചു. സ്വന്തം ദേശത്തെയും ബന്ധുക്കളെയും പിതൃഭവനത്തെയും വിട്ട് ദൈവത്തിന്റെ വിളിക്ക് പ്രത്യുത്തരം നൽകുവാൻ ഇറങ്ങിതിരിച്ച വിശ്വാസികളുടെ പിതാവായ അബ്രാഹത്തെപ്പോലെ (ഉത്. 12/1), "നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ" (മാർക്കോ. 16/15) എന്ന ദിവ്യനാഥന്റെ വചസുകൾ ഹൃദയത്തിൽ ഏറ്റുവാങ്ങി, തങ്ങളുടെ ദേശത്തെയും, ബന്ധുക്കളെയും തമ്പുരാന് വിട്ടുകൊടുത്ത്, ലോകത്തിന്റെ നാനാഭാഗത്തുമുള്ള മക്കൾക്ക്, വിശിഷ്യാ മലങ്കരമക്കൾക്ക്, ആത്മീയ ചൈതന്യവും ദൈവാനുഭവവും പകർന്ന് നൽകുവാൻ, അവരെ സമൃദ്ധരിക്കുവാൻ, മലബാർ-ലത്തീൻ റീത്തിൽപ്പെട്ട Sacred Heart Sisters, Holy Spirit Sisters, Dina Sevana Sabha, Vincentian Sisters, Snehagiri Missionary Sisters, Little Sisters of Jesus, Sisters of John the Baptist, Salesian Sisters, Baselian Sisters, Franciscan Missionary Sisters, Sisters of Mount Tabore, Gethsemane Samarpitha Satsangam, Sisters of Charity, Fervent Daughters of the Sacred Heard of Jesus" എന്നീ സമർപ്പിത സമൂഹങ്ങൾ ഇന്ന് മലങ്കരകത്തോലിക്കാസഭയിൽ പ്രേഷിത ശുശ്രൂഷ ചെയ്തു വരുന്നു.

'ലോകത്തെ വിളിച്ചുണർത്താൻ' ഞാൻ നിങ്ങളെ ആശ്രയിക്കുന്നു" സമർപ്പിത വർഷത്തിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ സമർപ്പിതരോട് നടത്തിയ ഈ ആഹ്വാനം, വർഷങ്ങൾക്ക് മുൻപേ, അതിന്റെ പൂർണ്ണ അർത്ഥത്തിൽ, അഭിവന്ദ്യ കാതോലിക്കാ തിരുമേനി ഉൾക്കൊണ്ടതിന്റെ സ്പഷ്ടമായ തെളിവാണല്ലോ ഇത്.

ഒരു വടവൃക്ഷത്തിലെ വിവിധ ചില്ലകളിൽ വിടർന്ന് നിൽക്കുന്ന സുഖങ്ങൾ പോലെ, നിറത്തിലും ഗുണത്തിലും, സൗരഭ്യത്തിലും വ്യത്യസ്തത പുലർത്തുന്നുവെങ്കിലും, ഒരേ തായ്തണ്ടിൽ നിന്ന് ജീവജലം സ്വീകരിച്ച്, വിടർന്ന്, വികസിച്ച്, പരിമളം പരത്തി നിൽക്കുന്ന പുഷ്പങ്ങൾപോലെ, കാരിസത്തിലും, ദേശഭാഷയിലും, സംസകാരങ്ങളിലും, ജീവിതക്രമത്തിലും ഒക്കെ വൈവിധ്യം ഉണ്ടെങ്കിലും 'വിശ്വാസത്തിന്റെ തലത്തിൽ' കൂട്ടായ്മയോടെ മുന്നേറുന്ന ഒരു സ്നേഹസമൂഹം ഇവിടെ നില നിൽക്കുന്നു എന്ന് നിസംശയം പറയാം. ഇതിന്റെ പിന്നിലെ പ്രേരകശക്തി അഭിവന്ദ്യ പിതാവിന്റെ ഹൃദയാർജവത്വവും, സഹിഷ്ണുതാ മനോഭാവവും, പ്രാർത്ഥനാ ചൈതന്യവും, നേതൃത്വപാടവവുമാണ്. അറിവും ആത്മീയതയും ആയുധമാക്കിയ ഒരു വ്യക്തിക്ക് മാത്രമേ ഇപ്രകാരം സമൂഹങ്ങളെ നയിക്കുവാനാകൂ. വിവിധ സന്യാസസമൂഹങ്ങളുമായി സുദൃഢമായ ബന്ധം സ്ഥാപിക്കാൻ ബാവാതിരുമേനിക്ക് കഴിഞ്ഞു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. ഇതര സഭാപൈതൃകങ്ങളെ ഉൾക്കൊള്ളുവാനുള്ള പിതാവിന്റെ ഹൃദയവിശാലത ഏറെ ശ്ലാഘനീയമാണ്.

ബാവാതിരുമേനി അന്നും ഇന്നും എന്നും ഞങ്ങൾക്ക് സാധനാപാഠം ആണ്. ഓരോ സമൂഹവും മലങ്കരസഭയിലേക്ക്, തെക്കൻ മിഷനിലെ പ്രേഷിത മേഖലകളിലേക്ക് കടന്നുവന്നപ്പോഴൊക്കെ, ഏറെ പ്രതീക്ഷയോടെ കാത്തിരിക്കുന്ന പിതാക്കന്മാരെയും, വൈദികരെയും, വിശ്വാസസമൂഹത്തെയുമാണ് ഞങ്ങൾക്ക് കാണുവാൻ കഴിഞ്ഞത്. പ്രേഷിത ദൗത്യത്തിൽ, ദൈവജന രൂപീകരണത്തിൽ, അനാഗതർക്ക് സുവിശേഷമായും, ബന്ധിതർക്ക് മോചനമായും, രോഗികൾക്ക് സൗഖ്യമായും, അജ്ഞർക്ക് ആത്മപ്രകാശമായും, അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യമായും" (ലൂക്കാ. 1/19) സേവനം അനുഷ്ഠിക്കുവാൻ പിതാവ് ഞങ്ങൾക്ക് വേദികളൊരുക്കിത്തന്നു എന്നത് വിസ്മരിക്കാനാവില്ല. നവംനവങ്ങളായ പ്രേഷിത മേഖലകൾ ഞങ്ങൾക്കായി തുറന്ന് തന്ന്, പ്രവർത്തനങ്ങൾ ആരംഭിക്കുന്നതിന് അത്യഭിവന്ദ്യ പിതാവിന്റെ പിതൃ നിർവിശേഷമായ സ്നേഹവും, താല്പര്യവും, സഹായങ്ങളും, നിർദ്ദേശങ്ങളും, അനുഗ്രഹാശിസുകളും എപ്പോഴും ഉണ്ടായിരുന്നു. വിദ്യാഭ്യാസരംഗം, സാമൂഹികക്ഷേമരംഗം, ആതുരശുശ്രൂഷാരംഗം തുടങ്ങിയ മേഖലകളിൽ തീക്ഷണതയോടെ പ്രവർത്തിക്കുവാനുള്ള ആത്മീയ ഉണർവ് നൽകി. ചുരുക്കത്തിൽ വികസന സാധ്യതയുള്ള എല്ലാ പ്രവർത്തന മണ്ഡലങ്ങളിലേക്കും ഞങ്ങളെ കരംപിടിച്ച് നടത്തുവാനും, അതിനായി ഏറ്റവും അനുയോജ്യരായ വൈദികരെയും, അൽമായ സഹോദരങ്ങളെയും ക്രമീകരിച്ച് നൽകുവാനും പിതാവ് ശ്രദ്ധാലുവായിരുന്നു. ഓരോ സന്യാസിനീ സമൂഹത്തിന്റെയും 'കാരിസ്സ'ത്തിനനുയോജ്യമായ പ്രേഷിതമണ്ഡലങ്ങൾ തിരഞ്ഞെടുത്ത് തരുന്നതിൽ പിതാവ് സവിശേഷശ്രദ്ധയാണ് പുലർത്തുന്നത്. ഇങ്ങനെ വിവിധയിടങ്ങളിൽ, വ്യത്യസ്ത പ്രേഷിത മേഖലകളിലൂടെ, സമൂഹ

ത്തിന്റെ പ്രേഷിതാഭിമുഖ്യവും വളർത്തിയെടുക്കുവാനും, ദൈവ മഹത്വത്തിന് വേണ്ടി എന്ത് ത്യാഗവും ഏറ്റെടുക്കുവാനുമുള്ള സന്നദ്ധതയും കരുത്തും ഞങ്ങൾക്ക് ലഭിച്ചത് പിതാവിന്റെ കരുണാർദ്രസ്നേഹവും, അതിൽനിന്നും ഉത്ഭൂതമായ പ്രേഷിത തീക്ഷണതയും ആണ്.

ഞങ്ങളുടെ ആദ്ധ്യാത്മിക ഉന്നമനത്തിനും, ഭൗതിക വളർച്ചയ്ക്കും പിതാവ് ഏറെ താല്പര്യം കാണിച്ചിരുന്നു. സഭയുടെ ഉൽകർഷത്തിന് ഉതകും വിധം സിസ്റ്റേഴ്സിനെ പ്രാപ്തരാക്കുന്നതിനുവേണ്ടി ഉപരിപഠനാർത്ഥം വിദേശത്തേക്ക് അയയ്ക്കുന്നതിൽപോലും, തീക്ഷണത കാട്ടിയിരുന്നു. സ്ഥലകാലഭേദമെന്യേ, ഏത് ഭവനവും സന്ദർശിക്കുകയും, സമയോചിതമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും, തിരുത്തലുകളും, പ്രോത്സാഹനവും നൽകുകയും ചെയ്യുന്നതുവഴി, ഞങ്ങൾ സ്വന്തം മക്കൾതന്നെയെന്ന ഒരു അവബോധത്തിൽ ആഴപ്പെടാൻ സാധിച്ചു. “അവൻ തന്റെ ആടുകളെ പേര് ചൊല്ലി വിളിക്കുന്നു” (യോഹ. 10:3). പേര് ചൊല്ലി വിളിച്ചുകൊണ്ടുള്ള സ്വീകരണവും, സാഹോദര്യം നിറഞ്ഞ് തുളുമ്പുന്ന ഇടപഴകലും ഞങ്ങൾക്ക് എന്നും ഹൃദയസ്പർശിയാണ്. പേര് ചൊല്ലിയുള്ള ആ വിളിയിൽ എല്ലാ ഉത്കണ്ഠകളും, പ്രശ്നങ്ങളും സൂര്യപ്രകാശത്തിൽ മഞ്ഞുതുള്ളിപോലെ, പ്രകാശത്തിന്റെ സാന്നിദ്ധ്യത്തിൽ അന്ധകാരം ഇല്ലാതാകുന്നത് പോലെ അലിഞ്ഞ് അപ്രത്യക്ഷമാകുന്ന അനുഭവം ഉണ്ടായിട്ടുണ്ട്.

ശക്തമായ പ്രബോധനവും, ധീരമായ പ്രതികരണവും തിരുമേനിയുടെ സ്വന്തം ശൈലിയാണ്. ക്രിയാത്മകമായതിനെ സ്വീകരിക്കുവാനും, നിഷേധാത്മകമായതിനെ തള്ളിക്കളയുവാനും ഇത് ഞങ്ങളെ പ്രാപ്തരാക്കുന്നു. വിവിധ സമർപ്പിത സമൂഹങ്ങൾ തമ്മിൽ പരസ്പര ധാരണയും ഐക്യവും വളർത്തിയെടുക്കുവാൻ സഹായകമാകുന്ന ക്ലാസുകളും, ചർച്ചകളും, ധ്യാനങ്ങളും സംഘടിപ്പിക്കുന്നത് വഴി, പരസ്പരം യോജിക്കാവുന്ന എല്ലാ മേഖലകളിലും, ഒന്നിച്ച് പ്രവർത്തിക്കുവാൻ ഞങ്ങൾക്ക് എളുപ്പത്തിൽ സാധിക്കുന്നു. പിതാവിന് ആരും അന്യരല്ല. ആർക്കും തിരുമേനിയും അന്യനല്ല. ഏവർക്കും സംലഭ്യൻ, എപ്പോഴും സംലഭ്യൻ. വേർതിരിവില്ലാത്ത ഈ സംലഭ്യതയാണ്, വിശാലതയാണ് പലതവണ കെ. സി. ബി. സി., സി. ബി. സി. ഐ. എന്നിവയുടെ അദ്ധ്യക്ഷപദവി അലങ്കരിക്കുവാൻ അദ്ദേഹത്തെ യോഗ്യനാക്കിയത്.

ഈ അവസരത്തിൽ, ഈശോയുടെ തിരുഹൃദയത്തിലൂടെ വെളിപ്പെടുത്തപ്പെട്ട പിതാവായ ദൈവത്തിന്റെ കരുണാർദ്ര സ്നേഹം ആഴമായി അനുഭവിച്ച്, അഗതികളും, ആലംബഹീനരും, അനാഥരും, അവഗണിക്കപ്പെട്ടവരുമായ എല്ലാവരിലേക്കും പകരുക എന്ന ലക്ഷ്യത്തോടെ 1911 ജനുവരി 1–ാം തീയതി, ധന്യൻ കദളിക്കാട്ടിൽ മത്തായി അച്ചനാൽ സ്ഥാപിതമായ, തിരുഹൃദയ സന്യാസിനി സമൂഹത്തിലെ അംഗമെന്ന നിലയിൽ എനിക്ക് നിസംശയം പറയുവാൻ സാധിക്കും, തിരുഹൃദയ സന്യാസിനി സമൂഹത്തോട് തികഞ്ഞ ആത്മാർത്ഥതയും, വലിയ പരിഗണനയും, കരുതലും പിതാവ് പുലർത്തുന്നു എന്ന്. അതുകൊണ്ടാണ് തിരുഹൃദയ ആദ്ധ്യാത്മികതയും സ്ഥാപക ചൈതന്യവും ഉൾക്കൊണ്ട്, പാർശ്വവത്കരിക്കപ്പെട്ടവരുടെ ഇടയിൽ, ഈശോയുടെ തിരുഹൃദയത്തിന്റ അനുകമ്പാർദ്ര സ്നേഹം പങ്കുവച്ചുകൊടുക്കുവാനുള്ള സവിശേഷമായ വിളിയിൽ, തിരുഹൃദയ സന്യാസികളായ ഞങ്ങളെയും, ഉൾച്ചേർക്കുവാൻ പിതാവ് താൽപര്യം കാണിക്കുന്നത്. ഞങ്ങളുടെ എല്ലാ പ്രവർത്തനങ്ങളും വിജയപ്രദമാക്കുവാനും, ദൈവത്തെ, സ്നേഹമായി, കാരുണ്യമായി, എല്ലാവർക്കും അനുഭവവേദ്യമാക്കി കൊടുക്കുവാനും സാധിക്കത്തക്ക വിധം എല്ലാ പ്രോത്സാഹങ്ങളും വെളിച്ചവും നൽകുന്നതിലും പിതാവ് ദത്തശ്രദ്ധനാണ്.



ഇടയശ്രേഷ്ഠനായ ക്ലീമീസ് കാതോലിക്കാബാവായുടെ സാഹോദര്യത്തിന്റെ ത്യാഗോജ്വല ജീവിതത്തിന്റെ മധുരഫലങ്ങൾ ആണ് ഇതരസഭകളിൽ സ്ഥാപിതമായ സന്യാസ സമൂഹങ്ങളുടെ സിദ്ധിബദ്ധമായ പ്രേഷിതപ്രവർത്തനങ്ങൾക്കും, ആദ്ധ്യാത്മിക മുന്നേറ്റത്തിനും നിദാനമായി ഭവിച്ചത് എന്ന് സംശയലേശമെന്യേ ഞങ്ങൾക്ക് പറയുവാൻ സാധിക്കും.

മലങ്കരസഭയിൽ, സീറോമലബാർ, ലത്തീൻ റീത്തിൽപ്പെട്ട സന്യാസ സമൂഹങ്ങൾക്ക് അനുഗ്രഹങ്ങളുടെ വറ്റാത്ത നീർച്ചാലുകൾ തുറന്ന് നൽകിയ, എത്രപകർന്നാലും അളവിൽ കുറവില്ലാത്ത ‘അക്ഷയഖനി’ തന്നെയായ, അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായ്ക്ക് ഹൃദയം നിറഞ്ഞ നന്ദി.

പ്രാർത്ഥനയുടെ പിൻബലവും, ജീവിത വിശുദ്ധിയുടെ പ്രകാശവും, സത്യത്തിന്റെ ഉൾത്തുടിപ്പും, നേരിന്റെ നിറവും, കൂട്ടായ്മയുടെ ചൈതന്യവും കൈമുതലാക്കി, ഒരുമയുടെ ഉണർത്തുപാട്ടായി എന്നും മുങ്ങിനിൽക്കുവാൻ അങ്ങേയ്ക്ക് ഇടവരട്ടെയെന്ന് ഞങ്ങൾ പ്രാർത്ഥിക്കുന്നു. സ്നേഹത്തിന്റെ ആർദ്രതയുടെ, ഐക്യത്തിന്റെ, കരുണയുടെ, മനുഷ്യത്വത്തിന്റെ പ്രകാശ ഗോപുരമായി എന്നും പിതാവ് വിരാജിക്കട്ടെ.




# മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയും സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയവും



ഫ്രാൻസിസ് മംഗലത്ത്



ആഗോള കത്തോലിക്ക സഭാ കൂട്ടായ്മയിൽ സ്വയം ഭരണാധികാരമുള്ള ഒരു സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ. 2005 ഫെബ്രുവരി 10-ന് മലങ്കര കത്തോലിക്കാ സഭയെ ഒരു മെത്രാപ്പോലീത്തൻ സഭാ ഘടനയിൽ നിന്നും മേജർ ആർക്കി എപ്പിസ്കോപ്പൽ സഭാ തലത്തിലേക്ക് ഉയർത്തുകയും അതിന്റെ തലവന് മേജർ ആർച്ചുബിഷപ്പ് സ്ഥാനം നൽകുകയും ചെയ്തു. 1930-ലെ സാർവ്വത്രിക സഭയുമായുള്ള പുനരൈക്യത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് വിഭാവനം ചെയ്ത സ്വയം ഭരണാധികാരമുള്ളതും സുന്നഹദോസ് സംവിധാനമുള്ളതുമായ സഭയായി മലങ്കര കത്തോലിക്ക സഭ ഉയർത്തപ്പെട്ടു. പൗരസ്ത്യ കാനൻ നിയമം അനുസരിച്ച് കാതോലിക്കേറ്റ് സംവിധാനമുള്ള സഭയായും അതിന്റെ തലവനായ സിറിൾ മാർ ബസേലിയോസിനെ കാതോലിക്കാബാവയായും ഉയർത്തപ്പെട്ടു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കാതോലിക്കാ ബാവയായി 2007 മാർച്ച് 5-ന് മോറാൻ മോർ ബസേലിയോസ് ക്ലീമിസ് ബാവ സ്ഥാനാരോഹണം ചെയ്തിട്ട് ഇന്നേയ്ക്ക് ഒരു ദശാബ്ദം തികയുന്നു. ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയ്ക്ക് മലങ്കര സുറിയാനി കത്തോലിക്കാ സഭാതലവന്റെ ആസ്ഥാന ദൈവാലയമായ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയവുമായുള്ള ബന്ധത്തെപ്പറ്റി ചിന്തിക്കുന്നത് ഉചിതമെന്നു കരുതട്ടെ.

1932-ൽ ആരംഭിച്ച ചെറുപുഷ്പം ദൈവാലയ പിന്തുടർച്ചയാണ് ഇന്നത്തെ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയ സമൂഹം. 1965 ഫെബ്രുവരി 22-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രൽ കൂദാശ ചെയ്യപ്പെട്ടു. ഒരു ചെറിയ സമൂഹമായി പഴയ പള്ളിയിൽ ആരംഭിച്ച വിശ്വാസ സമൂഹം വളർന്ന് 600-ൽ പരം ഭവനങ്ങളുമായി വിശ്വാസ തീക്ഷ്ണതയിൽ കഴിയുന്നു. കഴിഞ്ഞ ഒരു ദശാബ്ദ കാലം ഇടവക സമൂഹം ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ വിശ്വാസതീക്ഷ്ണതയിൽ വളരുകയും ദൈവാലയം രൂപത്തിലും ഭാവത്തിലും വ്യത്യസ്തമാക്കപ്പെടുകയും ചെയ്തു. കൃത്യതയോടും നിഷ്ഠയോടും കൂടി ആരാധനാജീവിതം നയിക്കുന്നതിനുള്ള ഫലപ്രദമായ സംവിധാനങ്ങൾ ദൈവാലയവുമായി ബന്ധപ്പെട്ട് വളർന്നുവന്നു. ആഴ്ചതോറുമുള്ള ധ്യാനയോഗങ്ങൾ, മാർ ഈവാനിയോസ് കബറിങ്കൽ നിരന്തരമായുള്ള പ്രാർത്ഥനായജ്ഞങ്ങൾ, കബറിങ്കൽ വിശുദ്ധ കുർബാനയോടുകൂടി സമാപിക്കുന്ന ധ്യാനങ്ങളും കൗൺസിലിംഗുകളും തുടങ്ങി ഉത്തരവാദിത്വ പൂർണ്ണമായ സുവിശേഷദൗത്യം നിറവേറ്റുന്നതിനുള്ള ക്രമീകരണം.

ക്ലീമിസ് ബാവാ തിരുമേനിയുടെ സ്ഥാനാരോഹണത്തിന്റെ ആദ്യനാളുകളിൽതന്നെ പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ ദൈവാലയ നവീകരണവും ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിൽ പ്രാർത്ഥിക്കുന്നതിനും വിശുദ്ധ കുർബാന അർപ്പിക്കുന്നതിനും കുറെക്കൂടി വിശാലമായ ചാപ്പലും സജ്ജീകരിക്കുന്നതിനെപ്പറ്റി ചിന്തിച്ചുതുടങ്ങി. 2007 ആഗസ്റ്റ് മാസം തന്നെ ദൈവാലയ നവീകരണം ആരംഭിച്ചു. ഒപ്പം മാർ ഈവാനിയോസ് കബറിങ്കലെ ചാപ്പൽ നവീകരണവും. കബർ ഒരു പ്രാർത്ഥനാലയമാക്കുക എന്ന ബാവാ തിരുമേനിയുടെ ആശയം സഫലീകരിക്കുന്നതായി നവീകരിക്കപ്പെട്ട ചാപ്പൽ. പുണ്യപിതാക്കന്മാരുടെ പുഞ്ചിരിക്കുന്ന ഭാവത്തോടെയുള്ള ഛായാചിത്രങ്ങൾ പ്രാർത്ഥിക്കുവാനെത്തുന്നവരെ സ്വാഗതം ചെയ്യുന്നു. സ്വർഗ്ഗീയ സന്തോഷം അനുഭവിക്കുന്നതിനുള്ള ക്ഷണം. സീസ്റ്റെൻ ചാപ്പലിനെ അനുസ്മരിപ്പിക്കുന്ന ചുവർ ചിത്രങ്ങളാൽ കബർ ഭിത്തികൾ അലംകൃതമായി. അഭൗമമായ ഒരാനന്ദം കബറിൽ പ്രാർത്ഥിക്കുവാൻ എത്തുന്നവരിൽ




ഉജ്ജ്വലിപ്പിക്കുവാൻ ഉതകുന്ന ക്രമീകരണങ്ങളാണ് കബർ ചാപ്പൽ നവീകരണത്തിലൂടെ സംജാതമായത്. 2007 ആഗസ്റ്റ് 15-ന് നവീകരിച്ച ചാപ്പൽ പുനർസമർപ്പണം ചെയ്തു. 2007 ആഗസ്റ്റ് 14-ന് വൈകിട്ട് മാർ ഈവാനിയോസ് പദയാത്ര സമാഗമനത്തോടനുബന്ധിച്ച് മാർ ഈവാനിയോസ് പിതാവിനെ ദൈവദാസനായി നവീകരിച്ച കബർ ചാപ്പലിൽ വച്ചാണ് ക്ലീമിസ് ബാവ തിരുമേനി പ്രഖ്യാപിച്ചത്. കബർ ചാപ്പലിൽ എല്ലാ ഞായറാഴ്ചയും വിശുദ്ധ കുർബാന അർപ്പണം ആരംഭിച്ചു.

ദൈവാലയത്തിലെ മദ്ബഹ സുറിയാനി പാരമ്പര്യമനുസരിച്ച് പുനർക്രമീകരണം നടത്തി. ത്രോണോസ് നവീകരിച്ച് മനോഹരമാക്കി. ഹൈക്കലയിലെ മേലാപ്പ് മാറ്റി പുതിയത് സ്ഥാപിച്ചു. ദൈവാലയത്തിന് യോജിച്ച രീതിയിൽ മോണ്ടളം നിർമ്മിച്ചു. "കത്തീഡ്രൽ ദൈവാലയമാണ്, സഭയുടെ പൊതുപരിപാടികൾ എല്ലാം നടക്കേണ്ട ഇടമാണ്". അത് മനസ്സിൽ സൂക്ഷിച്ചുകൊണ്ടാണ് മദ്ബഹയും ശുശ്രൂഷകർക്കുള്ള ഇടവും സംവിധാനം ചെയ്തത്. അഭിവന്ദ്യ പിതാക്കന്മാർക്കും ബഹു. വൈദികർക്കും ശുശ്രൂഷകൾക്ക് ഒരുങ്ങുന്നതിനുള്ള സൗകര്യത്തോടുകൂടിയാണ് നവീകരണം നടന്നത്. എല്ലാ വാതിലുകൾക്കും ജനാലകൾക്കും "സൺ ഷെയ്ഡ്" രൂപപ്പെട്ടു. 2008 നവംബർ 8-ന് കത്തീഡ്രൽ ദൈവാലയം പുനർ പ്രതിഷ്ഠ നടത്തി. പുനർപ്രതിഷ്ഠ ചെയ്ത ദൈവാലയത്തിൽ പൗരസ്ത്യ തിരുസംഘം അദ്ധ്യക്ഷൻ കർദ്ദിനാൾ ലിയനാഡോ സാന്ദ്രി തിരുമേനിക്ക് 2008 നവംബർ 10-ന് സ്വീകരണം നൽകി.

ദൈവാലയ അങ്കണത്തിൽ സുറിയാനി പാരമ്പര്യത്തിൽ ഒരു കൽക്കുരിശ്ശിന്റെ ആവശ്യകത പിതാവ് താല്പര്യപ്പെട്ടു. കത്തീഡ്രൽ ദൈവാലയത്തിനു യോജിച്ച കൽക്കുരിശും കൽവിളക്കുകളും മാർ ഈവാനിയോസ് കബറിനു മുന്നിലായി രൂപപ്പെട്ടു. 2010 ജൂലൈ 14-ന് കൽകുരിശ് മാർ ഈവാനിയോസ് പദയാത്രികരുടെ സാന്നിദ്ധ്യത്തിൽ ബാവാ തിരുമേനി ആശീർവദിച്ചു.

ജോൺ പോൾ രണ്ടാമൻ മാർപാപ്പ 1988 ഫെബ്രുവരി 8-ന് കത്തീഡ്രൽ ദൈവാലയം സന്ദർശിച്ചു. മാർപാപ്പായുടെ സന്ദർശനത്തിന്റെ രജതജൂബിലി സ്മാരകം എന്ന ബാവാ തിരുമേനിയുടെ ആശയം "Pope John Paul II" കവാടമായി ദൈവാലയ അങ്കണത്തിൽ രൂപപ്പെട്ടു. 2011 ജൂൺ 12-ന് ഈ കവാടം ആശീർവദിക്കപ്പെട്ടു.

കത്തീഡ്രൽ ദൈവാലയത്തോടനുബന്ധിച്ച് വിശുദ്ധ കുർബാന എഴുന്നള്ളിയിരിക്കുന്ന ഒരു "നിത്യാരാധന ചാപ്പൽ" ആവശ്യമുണ്ട് എന്ന് മനസ്സിലാക്കി മാർ ഈവാനിയോസ് കബറിനോടു ചേർന്ന് ഒരു "നിത്യാരാധന ചാപ്പൽ" രൂപപ്പെടുത്തി. അതിരാവിലെ മുതൽ രാത്രി 9 മണിവരെ ഇവിടെ വന്ന് പ്രാർത്ഥിക്കുന്നതിനും ആരാധന നടത്തുന്നതിനുമുള്ള സൗകര്യമുണ്ട്. നിത്യാരാധന ചാപ്പൽ 2011 സെപ്റ്റംബർ 18-ന് കൂദാശ ചെയ്തു. ധാരാളം ഭക്തജനങ്ങൾ നിത്യേന ഇവിടെ വന്ന് പ്രാർത്ഥിക്കുന്നതിനുള്ള സൗകര്യം ഉപയോഗപ്പെടുത്തുന്നു. മാർ ഈവാനിയോസ് കബറിന്റെ ഭാഗമായിരുന്ന "canonisation centre" കർദ്ദിനാൾ ന്യൂമാൻ സ്മാരകമായി നിർമ്മിച്ച "Cardinal Newman Centre" ലേക്ക് മാറ്റി സ്ഥാപിച്ചു.

കാതോലിക്കാബാവ തിരുമേനിയുടെ ശ്രദ്ധ പഴയ പള്ളിയിലേക്കും എത്തപ്പെട്ടു. പുനരൈക്യത്തിന്റെ ആദ്യ നാളുകളിൽ "പട്ടം സെന്റ് മേരീസ് കുന്നി"ലെ ചെറിയ കെട്ടിടങ്ങളിലൊന്നിൽ താമസമാക്കിയ മാർ ഈവാനിയോസ് പിതാവിന് വിശുദ്ധ കുർബാന അർപ്പിക്കുന്നതിനും പുനരൈക്യപ്പെട്ട വിശ്വാസികൾക്ക് ആരാധന നടത്തുന്നതിനുമാണ് നിരത്തിന് എതിർവശത്ത് ചെറുപുഷ്പ ദൈവാലയം (പഴയപള്ളി) കൂദാശ ചെയ്യപ്പെട്ടത്. 80-ൽ പരം വർഷം പഴക്കമുള്ള ഈ ദൈവാലയം കാലാകാലങ്ങളിൽ അദ്യുദയകാംക്ഷികളുടെ ഉദാരമായ സഹായത്താൽ അറ്റകുറ്റ പണികൾ നടത്തിവന്നിരുന്നു. ഈ ദൈവാലയത്തിന്റെ തനതുമഹിമ നിലനിർത്തികൊണ്ട് പുനരുദ്ധരിച്ച് 2012 സെപ്റ്റംബർ 28-ന് പുനർസമർപ്പണം നടത്തി. എല്ലാമാസവും 1-ാം തീയതി ഈ ദേവാലയത്തിൽ വിശുദ്ധ കുർബാന അർപ്പിക്കുന്നതിനുള്ള ക്രമീകരണവും ചെയ്തു.

ദൈവസന്നിധിയിൽ ശ്ലൈഹിക ശുശ്രൂഷ/സമർപ്പണം നടത്തുന്ന മോറാൻ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയെ സഭയുടെ രാജകുമാരനായി (കർദ്ദിനാൾ) ഉയർത്തികൊണ്ട് സാർവ്വത്രി ക സഭ കടാക്ഷിച്ചു. 2012 ഒക്ടോബർ 28-ന് ബനഡിക്ട് പതിനാറാം മാർപാപ്പ ബാവാ തിരുമേനിയെ കർദ്ദിനാളായി ഉയർത്തി. ഒക്ടോബർ 31-ന് റോമിൽ നിന്നും എത്തിയ കർദ്ദിനാൾ ക്ലീമിസ് ബാവയ്ക്ക് സെന്റ് മേരീസ് കത്തീഡ്രലിൽ പൗര സ്വീകരണം നൽകി. ബഹുമാനപ്പെട്ട അന്നത്തെ കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി, ആർച്ചുബിഷപ്പ് സൂസൈപാക്യം തുടങ്ങിയ പ്രമുഖർ പങ്കെടുത്തു. 2012 നവംബർ 24-ന് വത്തിക്കാനിൽ വച്ചു നടന്ന കർദ്ദിനാൾ പദവി സ്വീകരണത്തിൽ കത്തീഡ്രൽ ഇടവകയിൽ നിന്നും ധാരാളം വിശ്വാസികൾ സംബന്ധിച്ചു.

വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ പേരിലുള്ള ഒരു കുരിശ്ശടി ആവശ്യമാണെന്ന് ബാവ തിരുമേനി ആഗ്രഹിക്കുകയും പോപ്പ് ജോൺ പോൾ രണ്ടാമൻ കവാടത്തിനു സമീപം വിശുദ്ധ ജോൺ പോൾ മാർപാപ്പായുടെ സ്റ്റാച്യൂ സ്ഥാപിച്ച് ഒരു കുരിശ്ശടി നിർമ്മിച്ച് 2015 ഫെബ്രുവരി 17 -ന് കൂദാശ ചെയ്തു. എല്ലാ ബുധനാഴ്ചയും വൈകിട്ട് ഇവിടെ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിലുള്ള ജപമാല പ്രാർത്ഥന നടത്തുന്നതിനുള്ള ക്രമീകരണം ഏർപ്പെടുത്തുകയും ചെയ്തു.

ഏറ്റവും ചെറിയ കാര്യത്തിൽ പോലും കർദ്ദിനാൾ പിതാവ് ബദ്ധശ്രദ്ധനായിരുന്നു. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ സന്ദർശനം സംബന്ധിച്ച് ദൈവാലയത്തിൽ പുതുക്കി സ്ഥാപിച്ച മാർബിൾ ഫലകം, കബറിങ്കൽ സ്ഥാപിച്ചിരിക്കുന്ന ഫലകങ്ങൾ, ദൈവാലയ പ്രവേശന കവാടത്തിൽ പിതാക്കന്മാരുടെ കബറിനെ സൂചിപ്പിച്ചുകൊണ്ട് സ്ഥാപിച്ചിരിക്കുന്ന "TOMB OF SERVANT OF GOD" എന്ന മാർബിൾ ഫലകം, മാർ ഈവാനിയോസ് സ്മൃതിമണ്ഡപം, കവാടങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന



അക്ഷരങ്ങൾ മുതലായവ കർദ്ദിനാൾ പിതാവിന്റെ നിരീക്ഷണത്തിന്റെ ഉദാഹരണങ്ങളാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആസ്ഥാന ദൈവാലയമായ സെന്റ് മേരീസ് കത്തീഡ്രലിന്റെ പ്രാധാന്യം ഉൾക്കൊണ്ട് ദൈവാലയവുമായി ബന്ധപ്പെട്ട കാര്യങ്ങൾ ചെയ്യാൻ കർദ്ദിനാൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മപ്പെരുന്നാളുകൾ, പുനരൈക്യ വാർഷിക ആഘോഷങ്ങൾ തുടങ്ങി വിശേഷാവസരങ്ങളിൽ സാർവ്വത്രിക സഭയിലെ വിവിധ പിതാക്കന്മാരുടെ സാന്നിദ്ധ്യവും ഒപ്പം തന്റെ ആസ്ഥാന ദൈവാലയമായ പട്ടം കത്തീഡ്രലിൽ പിതാക്കന്മാരുടെ സന്ദർശനം ഉറപ്പാക്കുകയും ചെയ്യുക എന്നത് കർദ്ദിനാൾ പിതാവിന്റെ പ്രത്യേകതയായിരുന്നു.

കഴിഞ്ഞ ദശകത്തിൽ കത്തീഡ്രലിലെ പ്രധാന സന്ദർശനങ്ങൾ

2008 ജൂലൈ 14 : ഭാരതത്തിലെ മാർപാപ്പായുടെ പ്രതിനിധി ആർച്ചുബിഷപ്പ് പെദ്രോ ലോപ്പസ് കിന്റാന

2008 നവംബർ 10 : പൗരസ്ത്യ തിരുസംഘം അദ്ധ്യക്ഷൻ കർദ്ദിനാൾ ലിയണാഡോ സാന്ദ്രി

2009 സെപ്റ്റംബർ 19 : അന്ത്യോക്യയിലെ സുറിയാനി കത്തോലിക്ക പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ത്രിതീയൻ

2010 മാർച്ച് 13 : ഗ്രീക്ക് മെൽക്കൈ കത്തോലിക്ക പാത്രിയർക്കീസ് ഗ്രീഗോറിയോസ് ലഹാം ത്രിതീയൻ

2012 സെപ്റ്റംബർ 19 : മാറോനീത്ത പാത്രിയർക്കീസ് കർദ്ദിനാൾ ബൊഷാറാ ബുത്രോസ് അൽറായി

2013 ജൂലൈ 15 : മാനില ആർച്ചുബിഷപ്പ് കർദ്ദിനാൾ ലൂയിസ് അന്റോണിയോ താഗ്ളെ

2014 ജൂലൈ 15: ആർച്ചുബിഷപ്പ് സിറിൾ വാസിൽ പൗരസ്ത്യ തിരുസംഘം സെക്രട്ടറി ജനറൽ

2015 ജൂലൈ 15 : കർദ്ദിനാൾ പീറ്റർ ടർക്സൺ (ഘാന)

നീതിക്കും സമാധാനത്തിനും വേണ്ടിയുള്ള പൊന്തിഫിക്കൽ കമ്മീഷൻ ചെയർമാൻ

2016 ജൂലൈ 15 : ന്യൂയോർക്ക് ആർച്ചുബിഷപ്പ് കർദ്ദിനാൾ തിമോത്തി ഡോളൻ

ക്ലീമിസ് പിതാവിന് കത്തീഡ്രൽ ഇടവക കൂട്ടായ്മയുമായി ഒരു പ്രത്യേക ആത്മബന്ധമുണ്ട്. പിതാവ് പേരു ചൊല്ലി വിളിക്കുന്നവരാണ് ഇടവകാംഗങ്ങളിൽ അധികവും. പിതാവിന്റെ സ്ഥാനാരോഹണത്തിനു ശേഷമുള്ള പത്തു വർഷക്കാലത്തേക്ക് തിരിഞ്ഞു നോക്കുമ്പോൾ ഞങ്ങൾ കൃതാർത്ഥരാണ്. ആത്മീയവും ഭൗതികവുമായ വളർച്ചയിൽ മുന്നേറാൻ ബാവാ തിരുമേനി ഞങ്ങളെ പ്രോത്സാഹിപ്പിച്ചു. പിതാവിന്റെ ശുശ്രൂഷ സഭക്കാകെ ഉത്തേജകമാകട്ടെ. എല്ലാ നന്മകളും പ്രാർത്ഥനകളും അർപ്പിക്കുന്നു.




# കാരുണ്യത്തിൻെറ പൊൻകരം



**റവ. ഡോ. സോണി മുണ്ടുനടക്കൽ**



അഭിവന്ദ്യ ക്ലീമിസ് ബാവാ തിരുമേനി മലങ്കര സഭയുടെ അധിപനായി ചുമതലയേറ്റിട്ട് പത്തുവർഷം തികയുകയാണ്. ആദരപൂർവ്വം പിതാവിന് പ്രാർത്ഥന യോടെ ഭാവുകങ്ങൾ നേരുന്നു. എന്റെ എളിയ അനുഭവങ്ങൾ പങ്കുവയ്ക്കുന്നതിന് ഞാൻ ഈ അവസരം വിനിയോഗിക്കട്ടെ. വളരെ ചെറിയ പ്രായത്തിൽ മേല്പട്ട ക്കാരനായി ഉയർത്തപ്പെടുന്നതിന് ഭാഗ്യം ലഭിച്ച അപൂർവ്വ വ്യക്തിത്വത്തിനുടമയാണ് ബാവാ തിരുമേനി. തിരുവല്ല അതിരൂപതയുടെ ആർച്ച് ബിഷപ്പായി വാഴിക്കപ്പെടു ന്നതിനുമുമ്പ് പിതാവിനെ അടുത്തറിയാൻ അവസരം ഉണ്ടായില്ല. അതിരൂപതാ ആർച്ച്ബിഷപ്പ് പദവിയേറ്റതു മുതൽ പിതാവുമായി അടുത്ത സ്നേഹബന്ധം പുലർത്തുന്നതിന് എനിക്ക് ഭാഗ്യമുണ്ടായി. വിശ്വാസ വ്യത്യാസം കൂടാതെ നാനാജാതി മതസ്ഥരുടെ മനസ്സിൽ ഇടം ലഭിച്ച ആത്മീയാചാര്യനാണ് പിതാവ്. അക്ഷോഭ്യത മുഖമുദ്രയായിട്ടുള്ള പിതാവ് ക്രൈസ്തവമൂല്യങ്ങൾ മുറുകെ പിടിക്കുകയുംനിഷ്ഠ യോടെ കാത്തുസൂക്ഷിക്കുകയും പ്രവൃത്തിയിൽ കൊണ്ടുവരികയും ചെയ്യുന്ന കാര്യം സുവിദിതമാണ്. തിരുവല്ല അരമനപ്പടിക്കൽ ഒരു സമരം നടന്ന അവസരത്തിൽ പിതാവ് സ്വയം സമരപ്പന്തലിൽ ഇരുന്നവരുടെ അടുത്തേക്ക് ഇറങ്ങി ച്ചെന്ന് അവരുമായി സംസാരിച്ച് പ്രശ്നം പരിഹരിച്ച സംഭവം ഞാൻ ഓർക്കുന്നു. ക്ലീമിസ് പിതാവിൽ വ്യത്യസ്തനായ ഒരു നല്ലിടയനെ കാണാതിരിക്കാൻ ആർക്കും കഴിയില്ല. മലങ്കര സഭയുടെ പ്രഥമ കാതോലിക്കാ ബാവാ കാലം ചെയ്ത സിറിൽ മാർ ബസേലിയോസ് പിതാവിന്റെ അനാരോഗ്യത്തെയും ദേഹവിയോഗത്തെയും തുടർന്ന് ആര് സഭയെ നയിക്കും എന്ന് പലരും സംശയം പ്രകടിപ്പിച്ചു.

ബസേലിയോസ് പിതാവിന്റെ മരണവാർത്ത യറിഞ്ഞ് ഓടിയെത്തിയ ക്ലീമിസ് പിതാവ്, സിറിൽ മാർ ബസേലിയോസ് പിതാവിന്റെ ഭൗതികശരീരത്തോട് ചേർന്ന് പൊട്ടിക്കരയുന്ന രംഗം ഞാനിന്നും ഓർമിക്കുന്നു. ഒരപ്പന്റെ വേർപാടിൽ എന്നപോലെ മനംനൊന്ത് കരയുന്ന മകന്റെ ദുഃഖം ക്ലീമിസ് പിതാവിൽ ഞാൻ കണ്ടു. പട്ടം അരമനയുടെ വിശുദ്ധ കുർബാന അർപ്പണവേദിയിലും നഗരികാണിക്കൽ വേളയിലും പിതാവിനൊപ്പം ഞാനും ഉണ്ടായിരുന്നു.

സിനഡ് കൂടി പുതിയ സഭാമേലധ്യക്ഷനെ തിരഞ്ഞെടുക്കേണ്ടതുണ്ടായിരുന്നു. അതിന്റെ മുന്നോടിയായി സിനഡിൽ പങ്കെടുക്കുന്നവർക്കായി ധ്യാനം നയിക്കുന്നതിനു നിയോഗിക്കപ്പെട്ടത് സീറോ മലബാർ സഭയുടെ ചങ്ങനാശ്ശേരി അതിരൂപതാ ആർച്ച് ബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ പിതാവായിരുന്നു. പവ്വത്തിൽ പിതാവ് ലൂർദ്ദ് ഫൊറോനാ ദേവാലയത്തിൽ നിന്ന് പട്ടം അരമന ദേവാലയത്തിലേക്ക് പുറപ്പെട്ട അവസരത്തിൽ ഞാനും പിതാവിനെ അനുഗമിക്കുകയുണ്ടായി. അപ്പോഴൊക്കെ എന്റെ മനസ്സ് മന്ത്രിക്കുന്നുണ്ടായിരുന്നു. "ക്ലീമിസ് പിതാവ് തന്നെയാകും സഭാധ്യക്ഷനെന്ന്. മലങ്കരസഭയുടെ ആസ്ഥാന കേന്ദ്രമായ കാതോലിക്കേറ്റിന്റെ പരിശുദ്ധ സുനഹദോസിലേക്ക് ആത്മീയ തയ്യാറെടുപ്പും മുന്നൊരുക്കമായ പ്രാർത്ഥനകളും കഴിഞ്ഞ് സിനഡിലേക്ക് ഓരോരുത്തരായി പ്രവേശിക്കുന്ന സമയം. എല്ലാവരിലും ആകാംക്ഷ നിറഞ്ഞു നിൽക്കുന്ന നേരം. എന്റെ മനസ്സിൽ വീണ്ടും ശക്തമായ തോന്നൽ "ക്ലീമിസ് പിതാവ് തന്നെയാകും സഭാതലവൻ".

പ്രാർത്ഥനയുടെ അരൂപിയിൽ നടന്ന സിനഡിന്റെ അടുത്ത ദിവസം ജിജ്ഞാസയ്ക്ക് വിരാമമെന്നപോലെ സിനഡ് സെക്രട്ടറി ഔദ്യോഗിക പ്രഖ്യാപനം നടത്തുന്നതു കേൾക്കാൻ എല്ലാവരും കാതോർത്തു നിൽക്കുന്നു. പട്ടം കത്തീഡ്രലിൽ ഞാനും ഉണ്ടായിരുന്നു. കത്തീഡ്രലിന്റെ മദ്ബഹായോടു ചേർന്ന് നിൽക്കുകയായിരുന്നു. വത്തിക്കാനിൽ നിന്നുള്ള ഔദ്യോഗിക അറിയിപ്പ് വന്നു. "തിരുവല്ല അതിരൂപതയുടെ ആർച്ച്ബിഷപ്പ് ക്ലീമിസ് പിതാവ് മലങ്കര സഭയുടെ അധിപനായി വാഴിക്കപ്പെടും". കാലം ചെയ്ത ബസേലിയോസ് പിതാവിന്റെ ഭൗതികശരീരത്തോടു ചേർന്ന് പൊട്ടിക്കരയുന്ന ക്ലീമിസ് പിതാവിന്റെ ചിത്രം അന്നും ഇന്നും എന്റെ മനസ്സിൽ മായാതെ കിടക്കുന്നു. അഭിഷിക്തനായ ക്ലീമിസ് പിതാവിനെ കണ്ട് അനുഗ്രഹം വാങ്ങാൻ എത്തിയപ്പോൾ "സോണിയച്ചാ എനിക്കു വേണ്ടി പ്രാർത്ഥിക്കണം" എന്ന വിനയത്തിന്റെ ശബ്ദം എന്റെ കാതിൽ മുഴങ്ങുന്നു. സ്ഥാനാരോഹണത്തിൽ പങ്കെടുത്തതു മുതൽ ഇന്നുവരെ ക്ലീമിസ് പിതാവിന്റെ സ്നേഹവും അനുഗ്രഹാശിസ്സുകളും മാർഗദർശനവും ഞാൻ അനുഭവിച്ചറിഞ്ഞു.

വ്യക്തിബന്ധവും സൗഹൃദവും കാത്തുസൂക്ഷിക്കുന്നതിൽ സമയം കണ്ടെത്തുന്ന പിതാവിന്റെ മനസ്സ് കരുണാർദ്രമാണ്. സഭാകാര്യങ്ങൾക്ക് മുന്തിയ പരിഗണന നൽകുന്നതിനൊപ്പം വ്യക്തിപരമായ പ്രശ്നങ്ങൾ കേൾക്കുന്നതിനും പരിഹാരം നിർദേശിക്കുന്നതിനും താല്പര്യവും സന്നദ്ധതയും പുലർത്തിപ്പോന്നു. ദീർഘവീക്ഷണമുള്ള പിതാവിന്റെ പ്രവാചകശബ്ദം ആത്മീയ തീക്ഷ്ണതയുള്ളതാണ്. സഭ ഉത്തരോത്തരം വളർന്നു കാണണം എന്ന ചിന്തയാണ് പിതാവിൽ ഞാൻ കാണുന്ന ഏറ്റവും വലിയ മഹത്വം. പിതാവിൽ അന്തർലീനമായ ആത്മീയ ഔന്നത്യം മലങ്കരസഭയുടെ പ്രഥമ കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തപ്പെടുന്നതിന് ഇടയാക്കി. സന്തോഷവാർത്തയറിഞ്ഞ് പിതാവിനെ സ്വീകരിക്കാനെത്തിയവരിൽ ഞാനും ഉണ്ടായിരുന്നു. "കത്തീഡ്രലിൽ ഉണ്ടാകുമല്ലോ. അച്ചൻ എനിക്കുവേണ്ടി പ്രാർത്ഥിക്കണം" എന്ന ശബ്ദം വീണ്ടും ഞാൻ ശ്രവിച്ചു.

ചങ്ങനാശ്ശേരി അതിരൂപതാ ആർച്ച്ബിഷപ്പ് മാർ പവ്വത്തിൽ പിതാവിന്റെ സഹോദരന്റെ മരണാനന്തര പ്രാർത്ഥനാ ചടങ്ങുകളിൽ അഭിവന്ദ്യ ക്ലീമിസ് പിതാവും പങ്കെടുക്കുകയുണ്ടായി. തിരുവനന്തപുരത്തേക്കുള്ള മടക്കയാത്രയിൽ പിതാവിനെ അനുഗമിച്ച എനിക്ക് ചങ്ങനാശ്ശേരി അരമനയിൽ പോകേണ്ടതുണ്ടായിരുന്നു. ഞാൻ തെങ്ങണയിൽ ഇറങ്ങാൻ തുനിഞ്ഞപ്പോൾ പിതാവ് എന്നെ അരമനപ്പടിയിൽ ഇറക്കിയിട്ടാണ് യാത്ര തുടർന്നത്. തിരുവല്ലയിൽ എത്തിയപ്പോഴാണ് ഞാൻ മറന്നുവച്ച മൊബൈൽ ഫോൺ ശ്രദ്ധയിൽപെട്ടത്. സ്വന്തം അസൗകര്യം മറന്ന് ഫോൺ ചങ്ങനാശ്ശേരിയിൽ കൊണ്ടുവന്ന് ഏല്പിച്ചശേഷമാണ് യാത്ര തുടർന്നത്.

കാരുണ്യപ്രവൃത്തികളെയും അശരണരായ രോഗികൾക്കുള്ള ശുശ്രൂഷയെയും പിതാവ് അകമഴിഞ്ഞ് പ്രോത്സാഹിപ്പിച്ചിരുന്നു. കാൻസർ മൂലം കഷ്ടപ്പെടുന്നവർക്ക് അത്താണിയായ ലൂർദ്ദ് മാതാ കെയറിന്റെ പ്രവർത്തനങ്ങളെ അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത പിതാവിന്റെ മനുഷ്യസ്നേഹം കെയറിനു ഒരു ശക്തി സ്രോതസ്സായിരുന്നു.

ഋഷിതുല്യമായ ആത്മീയ സൗന്ദര്യത്തിന്റെ ഉടമയായ പിതാവിന്റെ ധീരമായ നേതൃത്വവും അവഗണിക്കപ്പെടുന്നവരുടെ പ്രശ്നങ്ങൾക്കു പരിഗണന നൽകുന്ന ഉദാരമനസ്സും മെത്രാന്മാർക്കിടയിൽ ക്ലീമിസ് ബാവാതിരുമേനിയെ അനന്യനാക്കി. സഭയുടെ വളർച്ചയിലും ധാർമികതയിൽ ഊന്നിയ പ്രബോധന കാഴ്ചപ്പാടും എല്ലാം കേരളാ കാത്തലിക് ബിഷപ്പ്സ് കോൺഫറൻസിന്റെ അധ്യക്ഷനായി നിയോഗിക്കപ്പെടുന്നതിനിടയാക്കി. ഈ ചുമതല പിതാവിൽ അർപ്പിതമായത് തികച്ചും ഉചിതമായി.

സൗമ്യതയും ശാന്തപ്രകൃതവും വിശ്വാസ തീക്ഷ്ണതയും കൊണ്ട് ശ്രദ്ധിക്കപ്പെടുന്ന ക്ലീമിസ് പിതാവിന് മലങ്കര സഭാധ്യക്ഷനെന്ന നിലയിൽ പ്രാർത്ഥനാപൂർവ്വം ആശംസകൾ നേരുന്നു. ദൈവകൃപയിൽ ആശ്രയിക്കുന്ന നല്ലിടയൻ എന്ന നിലയിൽ സമൃദ്ധമായ ദൈവാനുഗ്രഹങ്ങളും ആത്മീയ ഉയർച്ചയും നേരുന്നു. പ്രഥമദശവത്സരത്തേതിലും ഉപരിയായി മേല്പട്ട ശുശ്രൂഷയിലൂടെ സഭയെ ശക്തിപ്പെടുത്തുന്നതിനും പരിപോഷിപ്പിക്കുന്നതിനും ആയുരാരോഗ്യങ്ങൾ നേരുന്നു.

# പ്രവാസികളുടെ ഇടയൻ പുതിയ പ്രേഷിത ഭൂമിയിലേക്ക്



# പാറശ്ശാല രൂപത വീണ്ടുമൊരു പ്രേഷിത പുത്രി

എറിഞ്ഞ വിത്തെല്ലാം വീണത് നല്ല നിലത്ത്
വിശ്വാസത്തിൽ വളർന്ന്
മുപ്പതും അറുപതും നൂറുംമേനിയായി
തിരുവനന്തപുരം മേജർ അതിരൂപതക്ക്
രണ്ട് പുനരൈക്യപുത്രികളും
രണ്ട് പ്രേഷിത പുത്രികളും
മലങ്കരയുടെ പുനരൈക്യപ്രസ്ഥാനം
മധ്യതിരുവിതാം കൂറിൽ പടർന്നു പന്തലിച്ചപ്പോൾ
കന്യാകുമാരി വരെ നീണ്ടു കിടക്കുന്ന
പ്രേഷിത മണ്ണിൽ വിത്തെറിയാൻ
മാർ ഈവാനിയോസ് എന്ന കർമ്മയോഗി
വിതക്കാരെയുംക്കൂട്ടി ഇറങ്ങി
വന്ദ്യ ജോസഫ് കുഴിഞ്ഞാലിൻ അച്ചനും മേരി മക്കളും
തിരുവനന്തപുരം അതിരൂപതയിലെ
ഫിലിപ്പ് ഉഴുന്നല്ലൂർ അച്ചനെപ്പോലെയുള്ള
കഠിനാധ്വാനികളായ അനേകം വൈദികരും
ബഥനി ആശ്രമാംഗങ്ങളും
ഫ്രാൻസിസ്ക്കൻ മിഷണറി ബ്രദേഴ്സും
കൈകോർത്തപ്പോൾ ആ ശുശ്രൂഷ ഫലം കണ്ടു
ഫ്രാൻസിസ്കൻ കപ്പൂച്ചിൻ വൈദികരും
സി. എം. ഐ. വൈദികരും
ചെറുതല്ലാത്ത ശുശ്രൂഷകൾ നൽകി
ഈ പ്രദേശത്തെ സഭയെ വളർത്തിയിട്ടുണ്ട
തിരുവനന്തപുരം മേജർ അതിരൂപതയുടെ
ഭാഗമായിരുന്ന 103 ഇടവകകൾ
ഇനി പാറശ്ശാല രൂപതയുടെ ഭാഗമാണ്
പുതിയ രൂപതയക്ക്
ഊടും പാവും നെയ്യാൻ
ദൈവം നിയോഗിച്ചത്
അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ്
മെത്രാപ്പോലീത്തായെയാണ്
ഏഴുവർഷത്തെ മേൽപ്പട്ടശുശ്രൂഷ
പരിപൂർണ്ണമായി വിദേശമണ്ണിലെ
പ്രവാസമക്കൾക്കു വേണ്ടി വ്യയം ചെയ്ത
അജപാലകൻ എക്കാലവും
മിഷൻ മേഖലയിലെ
കർമ്മ നിരതമായ സാന്നിദ്ധ്യമായിരുന്നു




# പ്രതീക്ഷകളോടെ
# പുതിയ നിയോഗവുമായി



അഭിമുഖം തയ്യാറാക്കിയത്: ക്ലിന്റൻ എൻ. സി ഡാമിയൻ

കഴിഞ്ഞ ഏഴ് വർഷകാലം അമേരിക്കൻ മണ്ണിൽ മലങ്കര മക്കളുടെ ഇടയൻ എന്നതിലപ്പുറം ആഗോള കത്തോലിക്കാ സഭയുടെ മുഖമായിരുന്ന വ്യക്തിത്വം. വിശ്വാസമൂല്യങ്ങളെ ചോദ്യം ചെയ്യുന്ന നാട്ടിൽ മലങ്കര കത്തോലിക്കാസഭയെ കരുതലോടെ ചേർത്തണച്ച് പരിപാലിച്ച പിതാവ്.

തെക്കൻ കേരളതത്തിലെ വിശ്വാസസമൂഹത്തിന്റെ നിരന്തര പ്രാർത്ഥനകളുടെ ഫലമായി പിറവികൊണ്ട പാറശ്ശാല രൂപതയുടെ പ്രഥമ മെത്രാനായി അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് തിരുമേനി തന്റെ നിയോഗം ഏറ്റെടുത്തിരിക്കുന്നു. ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാരോട് തന്റെ പ്രതീക്ഷകളും സ്വപ്നങ്ങളും അദ്ദേഹം പങ്കുവെക്കുന്നു.

**പുതിയ നിയോഗത്തെ അങ്ങ് എങ്ങനെ നോക്കി കാണുന്നു?**

എന്നെ സംബന്ധിച്ച് ഇതൊരു വളരെ വ്യത്യസ്തമായ നിയോഗമാണ്. കാരണം 2010-ൽ ഞാൻ മെത്രാനായി നിയോഗിക്കപ്പെട്ട അമേരിക്കയിൽ നാളിതു വരെ ചെയ്തു വന്ന ശുശ്രൂഷാ മേഖലയിൽ നിന്നും തികച്ചും വേറിട്ട ഇടത്തേക്കാണ് ഞാൻ അയയ്ക്കപ്പെടുന്നത്. പാറശ്ശാല രൂപതയുടെ വെല്ലുവിളികളും സാധ്യതകളും അമേരിക്കയുമായി താരതമ്യം ചെയ്യുമ്പോൾ അവ ഇരുധ്രുവങ്ങളായി നമ്മുടെ മുൻപിൽ നിൽക്കുന്നു.

**പാറശ്ശാല രൂപതയെക്കുറിച്ച് അങ്ങയുടെ മനസ്സിൽ ഓടിയെത്തുന്ന ചിന്തകൾ എന്തൊക്കെയാണ്?**

പാറശ്ശാല രൂപതയുടെ പ്രഥമ വികാരം തന്ന ദൈവം നൽകിയ സമ്മാനം എന്നുള്ളതാണ്. ഇവിടുത്തെ ദൈവജനത്തിന്റെ കഴിഞ്ഞ കുറെ ദശകങ്ങളായിട്ടുള്ള വിശ്വാസ വളർച്ചയുടെ അടയാളവും അംഗീകാരവുമാണിത്. പ്രേഷിത വളർച്ചയിൽ മലങ്കരസഭയെ മുന്നോട്ട് നയിക്കുന്ന മാതൃകയായി തീരുവാൻ പാറശ്ശാല രൂപതയ്ക്ക് സാധിക്കും. മിഷൻ രംഗത്തും പ്രേഷിത രംഗത്തും വളരെ വലിയ വളർച്ചാ സാധ്യത പുലർത്തുന്ന ഊർജ്ജത്തിന്റെ ഉറവിടമായി തീരാൻ പാറശ്ശാല ഒരുങ്ങുകയാണ്.

**പുതിയ മേഖലയിലെ വെല്ലുവിളികളായി കരുതുന്ന കാര്യങ്ങൾ പങ്കുവെക്കാമോ?**

ഏതൊന്നിന്റെയും ആരംഭം വെല്ലുവിളികൾ നിറഞ്ഞത് തന്നെയാണ്. പ്രധാനമായും വിശ്വാസത്തിൽ നാം ഏറെ വളരേണ്ടതുണ്ട്. ക്രിസ്തു സഭയിലൂടെ നമ്മുടെ വിശ്വാസവളർച്ച പ്രതീക്ഷിക്കുന്നുണ്ട്. നാം അതിന്റെ പാതയിലാണെങ്കിലും ഇനിയും ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ട്. മറ്റൊന്ന് ഈ ജനത്തിന്റെ സാമൂഹിക ചുറ്റുപ്പാടുകളാണ്. സാമ്പത്തികമായും പിന്നെ വിദ്യാഭ്യാസത്തിന്റെ രംഗത്തും കുറച്ച് കൂടി നാം ഉയർച്ച പ്രാപിക്കാനുണ്ട്. പുതിയ രൂപത എന്ന തലത്തിൽ ചിന്തിക്കുമ്പോൾ ധാരാളം ത്യാഗങ്ങൾ ആവശ്യപ്പെടുന്ന നിയോഗം തന്നെയാണിത്.

**വെല്ലുവിളികൾക്കപ്പുറം ദൈവാശ്രയത്തിലൂടെ അങ്ങ് കാണുന്ന സാധ്യതകൾ ?**

വെല്ലുവിളികളെക്കാൾ ഒരുപിടി മുന്നിലാണ് ഇവിടുത്തെ സാധ്യതകൾ. പ്രധാനമായും ഈ പ്രദേശം നൽകുന്നത് തന്നെ ഒരു പ്രേഷിതവളർച്ചയുടെ മുഖമാണ്. ഇവിടെ വെല്ലുവിളികൾക്കു





മപ്പുറം വിശ്വാസത്തിൽ ആഴപ്പെട്ട് കിടക്കുന്ന ഒരു ദൈവജനസമൂഹം ഉണ്ട്. സുവിശേഷവത്കരണം എന്ന പദം തന്നെ പറഞ്ഞുവെക്കുന്നത് സഭയുടെ പ്രേഷിതത്വത്തിന്റെ കടമയെപ്പറ്റിയാണ്. സഭയോട് കൂറ് പുലർത്തുന്ന, സഭയോട് ചേർന്ന് നിൽക്കുന്ന ഈ ജനതയോടൊപ്പം ചേർന്ന് നിന്ന് ദൈവകൃപയാൽ വെല്ലുവിളികളെ സധൈര്യം നേരിടാനാകുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഒരു നവരൂപത എന്ന സാധ്യതയിൽ കുറെ കൂടി കാര്യങ്ങളെ പഠനവിധേയമാക്കി നൂതന പദ്ധതികൾ ആവിഷ്കരിക്കാനാകുമെന്ന് പ്രത്യാശിക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ സ്വപ്നം തന്നെയായിരുന്നു മലങ്കര കത്തോലിക്കാ സഭ പ്രേക്ഷിതയായിരിക്കണം എന്നത്. അദ്ദേഹം പുനരൈക്യപ്പെട്ടതിന് പിന്നാലെ മുപ്പത് വർഷങ്ങൾക്കപ്പുറം രണ്ടാം വത്തിക്കാൻ കൗൺസിൽ സഭയെ നിർവചിച്ചതു തന്നെ സഭ അതിന്റെ സ്വഭാവത്താൽ പ്രേക്ഷിത ആണ് എന്നാണ്. ഇത് ദശകങ്ങൾക്കു മുൻപെ വലിയ ബോധ്യമാക്കി മാറ്റിയിരുന്നു ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി. അദ്ദേഹം സ്ഥാപിച്ച ബഥനി സന്യാസസമൂഹത്തിന്റെ പ്രഥമ ലക്ഷ്യം ഈ പ്രേക്ഷിത സാധ്യത സംജാതമാക്കുക എന്നതായിരുന്നു. അദ്ദേഹം നടത്തിയ പ്രേക്ഷിത സമർപ്പണങ്ങളുടെ സത്ഫലമാണ് ഈ രൂപത. മലങ്കര കത്തോലിക്കാ സഭക്ക് ഒരിക്കലും പ്രേക്ഷിത അല്ലാതായിരിക്കുവാൻ സാധിക്കുകയില്ല. അങ്ങനെ ആകുകയാണെങ്കിൽ ചരിത്രം ക്ഷമിക്കാത്ത കൃത്യവിലോപമാണ് നാം ചെയ്യുന്നത്.

**വൈദികനായിരുന്ന കാലത്ത് ഒരേ സമയം ദൈവശാസ്ത്രവും അതിനോടൊപ്പം തന്നെ അജപാലന രംഗത്ത് ജനകീയനുമായിരിക്കുവാൻ സാധിച്ചത് എങ്ങനെയൊണ്?**

ദൈവജനവുമായിട്ടുള്ള നിരന്തര സമ്പർക്കത്തിലൂടെയാണ് എന്റെ പൗരോഹിത്യവിളി പൂർത്തിക്കരിക്കപ്പെടുന്നത്. അജപാലന ശുശ്രൂഷ തന്നെയാണ് ഒരു വൈദികന്റെ പ്രഥമ കർത്തവ്യം. അതോടൊപ്പം തന്നെ ബൗദ്ധികമായ വളർച്ച കൈവരിക്കുകയാണെങ്കിൽ കാലത്തിന്റെ ഗതികൾക്ക് അനുസരിച്ച്, വ്യാഖ്യാനങ്ങൾ നൽകി ദൈവജനത്തെ മുന്നോട്ട് നയിക്കുവാനാകും. ഒരു നാണയത്തിന്റെ ഇരുവശങ്ങൾ എന്നതുപോലെ ഇവ രണ്ടും പരസ്പര പൂരകങ്ങളാണ്. ഞാൻ എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അത് ക്രിസ്തു എന്നെ വിളിച്ചതിന്റെ പ്രത്യുത്തരമാണ്.

**തെക്കൻതിരുവിതാംകൂറിന്റെ പുതിയ വലിയൊരു അജഗണത്തിനിടയിൽ നന്മയുടെയും മാറ്റത്തിന്റെയും ചാലകശക്തിയായി നിലക്കൊള്ളാൻ അങ്ങ് ആഗ്രഹിക്കുന്നുണ്ടോ?**

തീർച്ചയായും നമ്മുടെ സഭാപരമായ സമർപ്പണം തന്നെ ദൈവരാജ്യ നിർമ്മിതിയാണ്. ദൈവരാജ്യനിർമ്മിതിയെന്നു പറയുന്നതു തന്നെ ഒരു മനുഷ്യന്റെ സമഗ്ര വളർച്ച തന്നെയാണ്. സ്നേഹത്തിന്റെയും ശാന്തിയുടെയും സൗഹാർദ്ദത്തിന്റെയും പ്രതീകമായി ഓരോ വിശ്വാസിയെയും രൂപപ്പെടുത്തേണ്ടതു ഒരു ഇടയന്റെ കടമയാണ്. വിശ്വാസ വളർച്ചയിൽ ആഴപ്പെടുന്ന അവസരത്തിൽ തന്നെ ഒരുവനിൽ മാറ്റങ്ങൾ ഉണ്ടാകും. ഒരു ഇടയന്റെ ജീവിതം തന്നെ ആടുകൾക്കുവേണ്ടിയാണ്. ഫ്രാൻസിസ് മാർപാപ്പാ പറഞ്ഞതുപോലെ ആടുകളുടെ ഗന്ധം പേറുന്നവനായിരിക്കണം ഓരോ ഇടയനും. പാറശ്ശാലയിലെ വിശ്വാസ സമൂഹത്തെ സമഗ്രവളർച്ചയുടെ പാതയിൽ നയിക്കാൻ എനിക്ക് ബാധ്യതയുണ്ട്. അതിനാൽ സാമൂഹികതലത്തിൽ സജീവ പങ്കാളിത്തം വേണ്ടി വരും.

**കഴിഞ്ഞ ഏഴ് വർഷകാലം ഇടയജീവിതത്തിന്റെ ഭാഗമായിരുന്ന അമേരിക്കൻ വിശ്വാസ സമൂഹത്തെ വിലയിരുത്താമോ?**

അമേരിക്കയിൽ മലങ്കര കത്തോലിക്കാ സഭയുടെ അജപാലന നേതൃത്വം വളരെ പ്രസക്തമേറിയതാണ്. വിശ്വാസത്തിന് വെല്ലുവിളി നേരിടുന്ന തരത്തിൽ കാര്യ



അമേരിക്കയെ പൂർണ്ണമായും വിശ്വാസരാഹിത്യത്തിന്റെ പാതയിലേക്ക് തള്ളിക്കളയാൻ പാടില്ല. കാരണം ദൈവ ജനത്തെ തിരികെ ദൈവത്തിലേക്ക് അടുപ്പിക്കേണ്ടതു നമ്മുടെ പ്രവാചക ദൗത്യമാണ് . അതിനാൽ നാം അമേരിക്കയുടെ വിശ്വാസരംഗത്തെ തിരിച്ചുവരവിനായി പ്രാർത്ഥിക്കണം.

**ഈ കാലഘട്ടങ്ങളിൽ എന്തുകൊണ്ടാകാം കുടുംബങ്ങളിൽ ദൈവവിളി കുറഞ്ഞു വരുന്നത്?**

ഇന്ന് സമൂഹത്തിൽ ഏറ്റവും കൂടുതൽ പരിണാമത്തിന് വിധേയമാകുന്നത് കുടുംബങ്ങളാണ്. വളരെ ചുരുങ്ങിയ കാലംകൊണ്ട് തന്നെ അണുകുടുംബം എന്ന സങ്കല്‍ത്തിലേക്ക് കൂട്ടുകുടുംബം പരിണമിച്ചു. അതിനോടൊപ്പം തന്നെ കുട്ടികളുടെ എണ്ണവും കുറഞ്ഞു വരുന്നു. ആത്മീയതിലേക്ക് സ്വന്തം കുട്ടികളെ നയിച്ചിടാതെ ഭൗതികതയുടെ വക്താക്കളായി മാറ്റി ഉപഭോഗ സംസ്കാരം അവരിൽ ഉടലെടുക്കുന്നു. പണത്തിനും സുഖലോലുപതയുടെയും വഴികൾ തുറന്നുകാട്ടി നൽകി ദൈവവുമായുള്ള ആത്മബന്ധം വിച്ഛേദിക്കുന്ന മാതാപിതാക്കളുടെ എണ്ണം വർദ്ധിക്കുകയാണ്. ഇതു തന്നെയാണ് ദൈവവിളിയുടെ കുറവ് സമൂഹത്തിൽ രൂപപ്പെടാൻ കാരണവും.

**അവസാനമായി ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാർക്ക് അങ്ങ് നൽകുന്ന സന്ദേശം എന്താണ്?**

ഈ കാലഘട്ടത്തിൽ മലങ്കര കത്തോലിക്കാസഭയുടെ ശബ്ദമാണ് ക്രൈസ്തവ കാഹളം. സമൂഹത്തിൽ ക്രിസ്തുവിനെ ജീവിതം കൊണ്ട് പ്രഘോഷിക്കുന്നവരായി നാം തീരണം. അതിന് ദൈവം നിങ്ങളെ സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

ങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. തദ്ദേശീയരായ ജനതയുടെ ഇടയിൽ വിശ്വാസത്തിൽ ആഴപ്പെട്ട് നിൽക്കുന്ന വിശ്വാസ സമൂഹം കുറഞ്ഞുവരുന്നു. വിശ്വാസത്തെ തന്നെ തങ്ങളുടെ ജീവിതത്തിന്റെ ഒരു കോണിലേക്ക് ഒതുക്കി നിർത്തുന്നത് വളരെ ദുഖകരമായ കാര്യമാണ്. എന്നാൽ നമ്മുടെ മലങ്കര ജനത അജപാലന ശുശ്രൂഷകളിലും ആരാധനകളിലും സജീവമായി പങ്കെടുക്കുവാൻ ഉത്സാഹം കാണിക്കാറുണ്ട്. അവിടെ വിശ്വാസത്തെ ഹനിക്കുന്നതും കുടുംബ ബന്ധങ്ങളെ തകർക്കുന്നതുമായ പുത്തൻ സാമൂഹിക പരിവർത്തനങ്ങളിൽ നിന്നും അവരെ സംരക്ഷിക്കുവാൻ നമുക്ക് സാധിക്കുന്നുണ്ട്.








# ദൈവാനുഗ്രഹത്തിന്റെ തരളിതനിമിഷങ്ങൾ

**റവ. ഫാ. ജേക്കബ് ജോർജ് ചിറയത്ത്**



ദൈവാനുഗ്രഹത്തിന്റെ തരളിതനിമിഷങ്ങളിലാണ് മലങ്കര സഭ. ദൈവം തന്ന നന്മകൾക്ക് സഭാതനയർ ഒന്നുചേർന്ന് നന്ദി പറയുന്ന അവസരവും. ലോക സമൂഹത്തിനു മുമ്പിൽ, ആഗോളകത്തോലിക്കാസഭാ കൂട്ടായ്മയിൽ, ഒരൽഭുതമായി, ദൈവീകസാന്നിധ്യമായി നാം വളരുന്നു. ദൈവം തരാത്തതായി ഒന്നുമില്ലന്ന തിരിച്ചറിവിലൂടെ. ആ നന്മ നാം സ്വീകരിച്ചത് സാർവ്വത്രിക സഭയിലുള്ള കൂട്ടായ്മയിലാണെന്ന ഉത്തമബോധ്യത്തോടെ. ദൈവപരിപാലനയിലുള്ള അചഞ്ചല വിശ്വാസവും , പരിശുദ്ധ കത്തോലിക്കാ സഭയോടുള്ള പ്രതിബദ്ധതയും, പരിശുദ്ധ സിംഹാസനത്തോടുള്ള വിധേയത്വവും തന്നെയാണ് മലങ്കരസഭയെ "അതിവേഗം വളരുന്ന സഭയായി" മാറ്റിയത്. ആ വലിയ യാഥാർത്ഥ്യത്തിന്റെ ആഘോഷത്തെ ത്രിത്വൈക, സഭാത്മക വീക്ഷണങ്ങളിൽ നോക്കിക്കാണുകയാണീ ലേഖനത്തിന്റെ ഉദ്ദേശ്യം.

### ദൈവീക രക്ഷാകരപദ്ധതി

ക്രമാനുഗതമായി രൂപീകൃതമാകുന്ന ദൈവീക പദ്ധതിയുടെ പശ്ചാത്തലത്തിൽ മാത്രമെ മലങ്കരസഭയുടെ വളർച്ചയെ നോക്കിക്കാണാനാവൂ. തന്റെ അനന്തസ്നേഹത്തിൽ മാനവകുലത്തിനായി ദൈവം ഒരുക്കിയ രക്ഷാകരപദ്ധതിയിൽ തന്നെതന്നെ സമർപ്പിച്ച്, അവൻ കാട്ടിക്കൊടുത്ത വഴികളിലൂടെ മുന്നേറി, തന്റെ സ്നേഹത്തിന്റെയും, സാന്നിദ്ധ്യത്തിന്റെയും, കരുതലിന്റെയും , പങ്കുവെയ്ക്കലിന്റെയും പ്രതീകമായി ഒരു സഭ മാറിയതിന്റെ തെളിവായി നാമതിനെ കാണേണ്ടിയിരിക്കുന്നു. ഒരു പക്ഷേ മലങ്കര സഭ നമ്രശിരസ്കയായി ദൈവത്തിന്റെ മുമ്പിൽ നിൽക്കുമ്പോഴും, അവളെ ഏല്പിച്ച രക്ഷാകര ദൗത്യം തുടരുമ്പോഴും ഈ ലോകത്തോട് , വിശാലമായ മാനവസമൂഹത്തോടു പ്രഘോഷിക്കുന്നതും ഇന്നും തുടരുന്ന പൂർണ്ണതയിലേക്ക് നിരന്തരം ചലിക്കുന്ന ദൈവീക പദ്ധതി തന്നെയാണ്.

ദൈവം കനിഞ്ഞരുളിയ അസ്തിത്വവും ദൗത്യവും ആരു സ്വീകരിക്കുന്നുവോ, അത് വ്യക്തികളാകട്ടെ, സ്ഥാപനങ്ങളാകട്ടെ, സംവിധാനങ്ങളാകട്ടെ, വസ്തുക്കളാകട്ടെ അവയെല്ലാം ദൈവീക വഴികളിലെ ഉപകരണങ്ങളാകുവാൻ നിയോഗം സിദ്ധിച്ചവയാണ്. രക്ഷാകര




ചരിത്രത്തിലുടനീളം "ഉപകരണമാകുവാനുള്ള വിളി" പ്രകടമാണെന്ന് മാത്രമല്ല, അതു അനസ്യൂതം തുടരുന്നതായും നാം കാണുന്നു. ഉപകരണങ്ങളാകാൻ വിളിക്കപ്പെട്ടവർ, അവ്യവസ്ഥയുടെ നടുവിൽ നിന്നുമാണ് വിളിക്കപ്പെട്ടത്. അവരോടൊപ്പം അവരുടെ ശുശ്രൂഷ സ്വീകരിക്കുവാൻ ഉയർത്തപ്പെട്ടവരും അവ്യവസ്ഥയുടെ ആഴങ്ങളിൽ നിന്നുമാണ് തെരഞ്ഞെടുക്കപ്പെട്ടത്. ബാബേൽ ഗോപുരത്തിന്റെ അനശ്ചിതത്വത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട അബ്രഹാം തന്നെ ഉദാഹരണം. "ജനതകൾക്കു പിതാവാകുവാൻ", അതാണ് അവനു ലഭിച്ച നിയോഗം. ഏറ്റെടുക്കേണ്ട ദൗത്യമോ, "കാണിച്ചു തരുന്ന നാട്ടിലേക്ക് പോകണം". തനിക്ക് ചുറ്റും നിരന്തരം ശേഖരിക്കപ്പെടുന്ന ഒരു ജനതയുടെ ആവിർഭാവത്തിന്റെ ബീജാവാഹമാണ് ആ വിളിയിൽ രൂപീകൃതമായത്. പൂർവ്വപിതാക്കന്മാരിലൂടെ വളർച്ചയുടെ പടവുകൾ താണ്ടിയ ജനതയെ വാഗ്ദത്ത നാട്ടിലേക്കാനയിച്ച മോശ മറ്റൊരു ഉദാഹരണം. ആ ജനതയെ മോശ കണ്ടെത്തിയതും, അതിലുപരി ദൈവവിളിയുടെ കാര്യഹേതുവായി അഭിമുഖീകരിക്കുന്നതും ഈജിപ്തിലെ അടിമത്വത്തിന്റെ നടുവിലാണെന്നതും സവിശേഷമായി നാം ഓർക്കേണ്ടിയിരിക്കുന്നു.

### ഒന്നും ആകസ്മികമല്ല

രക്ഷാകരചരിത്രത്തിൽ അരങ്ങേറിയ ഇത്തരം സംഭവങ്ങളുടെ ഒരു പരിച്ഛേദം തന്നെയാണ് മലങ്കര കത്തോലിക്കാസഭയുടെ ആവിർഭാവത്തിലും വളർച്ചയിലും നാം കാണുക. അല്ലെങ്കിൽ ദൈവീകപദ്ധതിയെ അരിച്ചുമാറ്റി എങ്ങനെ നാം അതിനെ കാണും? അതിന്റെ വളർച്ചയെ വിലയിരുത്തും? അസാധ്യം തന്നെ. ദൈവീകപദ്ധതിയുടെ ആഴങ്ങൾ, അത് നമുക്ക് മുമ്പിലുയർത്തുന്ന ചക്രവാളങ്ങൾ, ഒരുവനെ മറ്റൊരു നിർണ്ണായകത സ്വീകരിക്കുവാൻ പ്രേരിപ്പിക്കുന്നു. "ഒന്നും ആകസ്മികമായി സംഭവിക്കുന്നില്ല" എന്നുള്ള യാഥാർത്ഥ്യം. ദൈവശാസ്ത്രമേഖലയുടെ വ്യത്യസ്ത വേദികളിൽ, ചർച്ച ചെയ്തലയുന്നതും, ഗതികിട്ടാതെ വലയുന്നതും, അനേകരെ മഥിച്ച്, ഒരു പക്ഷേ തകർത്ത് തരിപ്പണമാക്കിയതുമായ ഒരു വിഷയമാണിത്. പക്ഷേ ദൈവീകപദ്ധതിയെന്ന വിശാല കാഴ്ചപ്പാട് എടുത്തുയർത്തുന്ന ലാളിത്യം ഒരുവനെ എത്തിക്കുക ഈ ആത്മബോധത്തിലേക്ക് തന്നെയാണ്. അതിന്റെ പ്രകടമായ, രക്ഷാകരപദ്ധതിയിലെ ഒളിമങ്ങാത്ത മറ്റൊരു ഏട് തന്നെയാണ് മലങ്കര കത്തോലിക്കാസഭ.

അതിപുരാതന അപ്പസ്തോലിക സഭയായ മലങ്കരയിൽ കൂനൻകുരിശുസത്യ(1653)മെന്ന യാഥാർത്ഥ്യം സന്നിവേശിപ്പിച്ച അനൈക്യവും അത് സൃഷ്ടിച്ച മുറിവും ചെറുതല്ല. അതിലേക്ക് നയിച്ച വസ്തുതകൾ ഈ ലേഖനത്തിന്റെ ആഖ്യാന ലക്ഷ്യത്തിൽ നിന്നും വ്യത്യസ്തമാണ്. പക്ഷേ നാം ചർച്ച ചെയ്യുന്ന വിഷയത്തിന്റെ ഇഴകളിൽ അത് ചരിത്രത്തിന്റെ വിഗതികളിൽ സംഭവിച്ച ഒരു ആക്സ്മികതയല്ല. ഒരുപക്ഷേ അങ്ങനെയായിരുന്നെങ്കിൽ മലങ്കര സഭ, പത്രോസ് എന്ന പാറമേൽ സ്ഥാപിക്കപ്പെട്ട സാർവ്വത്രികസഭയിൽ, ആ ശ്ലൈഹിക സിംഹാസനത്തിനു വിധേയമായി ലോകത്തിലെ സമസ്ത ഭൂഖണ്ഡങ്ങളിലേക്കും വ്യാപിക്കുന്നതും, ഭാരതത്തിന്റെ വ്യത്യസ്തമേഖലകളിലേക്കാഴ്ന്നിറങ്ങുന്നതും, കേരളത്തിന്റെ ഓരോ മണൽത്തരിയെയും തൊട്ടുതലോടുന്നതുമായ ഒരു യാഥാർത്ഥ്യമായി വളരുകയില്ലായിരുന്നു. മലങ്കരയിലെ പുനരൈക്യത്തിനു ഇന്ന് പ്രായം 76 വർഷം. അതിന്റെ പരിശ്രമങ്ങൾക്ക് കൂനൻകുരിശു സത്യത്തോളം പഴക്കമുണ്ടെന്നതു മറ്റൊരു സത്യം. ആ യാഥാർത്ഥ്യത്തിൽ ഊന്നി നിന്നു തന്നെയാണ് ഈവാനിയോസ് തിരുമേനിയെന്ന ദൈവീക ഉപകരണത്തിന്റെ കൗദാശികത നാം തിരിച്ചറിയുന്നതും, ലക്ഷ്യമില്ലാതെ അലഞ്ഞ മലങ്കരയിലെ അവ്യവസ്ഥകളെ ദൈവം നമ്മുടെ സഭ ഇന്ന് അനുഭവിക്കുന്ന ശാന്തിതീരത്തിലേക്കാനയിച്ച് അനുഗ്രഹിച്ചെന്നോർക്കുന്നതും. സാർവ്വത്രികതയും സ്വയംഭരണാവകാശവും നമ്മുടെ പൂർവ്വികരുടെ സ്വപ്നം തന്നെയായിരുന്നു. ആത്മാവിനെ തൊട്ടുണർത്തുന്ന, വിശ്വസഹൃദയങ്ങളെ ദൈവികമേഖലയുടെ മഹോന്നതങ്ങളിലേക്കുയർത്തുന്ന നമ്മുടെ ആരാധനയുടെ അനന്യതയും നൈർമ്മല്യതയും സൗന്ദര്യവും നമ്മുടെ ജീവിതത്തിന്റെ താളമായിരുന്നു. സ്വയം ശീർഷകത്തിനുവേണ്ടി വാദിക്കുമ്പോഴും തിരുസിംഹാസനത്തിന്റെ അപ്രമാദിത്യത്തിന് ആഴത്തിൽ സമർപ്പിതയായിരുന്നു ഈ പുരാതന സഭ. കൂനൻകുരിശെന്ന യാഥാർത്ഥ്യം സഹോദരസഭാമക്കളെ വിഘടനത്തിൽ നിന്നു വിഘടനത്തിലേക്കും, കലഹത്തിൽ നിന്നും കലഹങ്ങളിലേക്കും, നിലനിൽപ്പിനായുള്ള പോരാട്ടങ്ങളിലേക്കും, അതിനെക്കാൾ ഉപരിയായി പ്രാദേശികതയെ ഉയർത്തിപ്പിടിച്ച് ദൈവിക സംവിധാനത്തെ നിഷേധിക്കുന്ന, അല്ലെങ്കിൽ സത്യവിശ്വാസത്തിന്റെ സംരക്ഷകരെന്നവകാശപ്പെട്ട്, ഒരുപക്ഷേ, ചവുട്ടി നിൽക്കുന്ന മണ്ണുപോലും കാൽകീഴിൽ നിന്നും ഒലിച്ചുപോകുന്നുവെന്നറിയാതെ ഉലയുന്ന സമൂഹങ്ങളായി നാം കാണുന്ന പശ്ചാത്തലത്തിലാണ്, മലങ്കര കത്തോലിക്കാസഭയുടെ മേൽ വിരിക്കപ്പെടുന്ന ദൈവിക കരത്തെ നാം നന്ദിയോടെ തിരിച്ചറിയുന്നതും നമ്മെ നയിക്കുന്ന ദൈവത്തിനുവേണ്ടി ഉപകരണങ്ങളായി നമ്മെ തന്നെ സമർപ്പിക്കുന്നതും.

### തിരഞ്ഞെടുപ്പ്

രക്ഷാകരചരിത്രത്തിൽ നാം കണ്ടെത്തുന്ന മറ്റൊരു ഘടകമാണ് തിരഞ്ഞെടുപ്പ്. അതിന്റെ സാംഗത്യവും വിശദാംശങ്ങളും വിശകലന വിധേയമായിട്ടുണ്ടെങ്കിലും ആരെയും അതിശയിപ്പിക്കുന്ന യാഥാർത്ഥ്യമായി ഇന്നും നിലക്കൊള്ളുന്നു. ഒന്നുമാത്രം തീർച്ചയാണ്. യാക്കോബിനെ തിരഞ്ഞെടുത്തവൻ ഏശാവിനെ തള്ളുകയായിരുന്നില്ല. ഇസ്രായേലിനെ നെഞ്ചോട് ചേർത്ത് നിർത്തിയവൻ മറ്റുള്ള ജനതകളെ ആ സ്നേഹഹൃദയത്തിൽ നിന്ന് പറിച്ചുകളയുകയായിരുന്നില്ല. പിന്നെയോ, ഉദാത്തമായ തിരഞ്ഞെടുപ്പിലൂടെ ആ കൗദാശികതയിലൂടെ മറ്റുള്ളവരെയും ചേർത്തുനിർത്തുകയായിരുന്നു. അങ്ങനെയെങ്കിൽ രക്ഷാകര വഴിയിലെ ഒരു മാധ്യമം തന്നെയാണ് മലങ്കരസഭ. അവളെ ഭൂമിയുടെ ഉപ്പാക്കുവാൻ, ലോകത്തിന്റെ പ്രകാശമാക്കുവാൻ, മലമുകളിൽ പണിയപ്പെട്ട പട്ടണമാക്കുവാൻ അവിടുന്ന് തിരഞ്ഞെടുത്തുവെങ്കിൽ

അതുയർത്തുന്ന സന്ദേശവും രക്ഷാകരചരിത്രത്തിന്റെ അന്തസത്ത തന്നെയാണ്. അവളിലൂടെ ദൈവീകകരം നീണ്ടുചെല്ലുന്നത്. "ഇരുളിൽ അലയുന്നവർക്ക് പ്രകാശം പരത്തുവാൻ" മാത്രമല്ല, സത്യം അറിഞ്ഞിട്ടും അതിനെ തിരെ മുഖം തിരിക്കുന്നവർക്കുള്ള സ്നേഹപൂർണ്ണമായ അനുധാവനം കൂടിയാണ്. ഈ രക്ഷാകരദൗത്യം തന്നെയാണ് മലങ്കര കത്തോലിക്കാ സഭയെ കാലോചിതയാക്കുന്നത്. ഒരുപക്ഷേ അതിന്റെ അനന്യതയും മറ്റൊന്നല്ലതന്നെ. പരിശുദ്ധ കത്തോലിക്കാസഭയിൽ മലങ്കര കത്തോലിക്കാസഭ അംഗീകരിക്കപ്പെടുന്നതും, പ്രസക്തമാക്കപ്പെടുന്നതും, അതിർത്തികൾ ചക്രവാളങ്ങളെ സ്പർശിക്കുന്നതും ഈ യാഥാർത്ഥ്യത്തിൽ തന്നെയാണ്. ചുരുക്കത്തിൽ മലങ്കര കത്തോലിക്കാ സഭ നിരന്തരം ദൈവീകപദ്ധതിയുടെ വാഹകയാകുന്നു. നിർഭയം. നിരന്തരം. അതിനുള്ള സ്വർഗ്ഗത്തിന്റെ അംഗീകാരങ്ങളാണ് നമുക്ക് ലഭിക്കുന്ന പുതിയ രൂപതകൾ, വൈദിക മേലദ്ധ്യക്ഷന്മാർ, വൈദികർ, സന്യാസിനി-സന്യാസികൾ, വിശുദ്ധരായ അല്മായർ. തിരുസിംഹാസനത്തിന്റെ അംഗീകാരത്തിലൂടെ നാം നിരന്തരം സ്ഥിരീകരിക്കപ്പെടുന്നു എന്നുമാത്രമല്ല, ദൈവീക കരങ്ങളിലെ ഉപകരണമാകുവാൻ വിളിക്കപ്പെടുകയും ചെയ്യുന്നു.

### ക്രിസ്തുവിജ്ഞാനീയത്തിലൂടെ

അവതീർണ്ണ വചനമായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ സൂചിതമായതും, പരസ്യജീവിതത്തിൽ പ്രഘോഷിക്കപ്പെട്ടതും, കുരിശിൽ സ്ഥാപിതമായതും, ഉത്ഥാനത്തിൽ സ്ഥിരീകരിക്കപ്പെട്ടതും, സ്വർഗ്ഗാരോഹണത്തിൽ പൂത്തുലഞ്ഞതുമായ ദൈവമനുഷ്യസമാഗമം തന്നെയാണ് മലങ്കര കത്തോലിക്കാസഭയെ രൂപീകരിച്ചതും , വളർത്തിയതും, വളർത്തുന്നതുമായ ക്രിസ്തുവിജ്ഞാനീയം. കാലിത്തൊഴുത്തിലെ വല്ലായ്മകളുടെ നടുവിലും ആ പിഞ്ചു പൈതലിന്റെ കരങ്ങൾ അനേകരെ തന്നിലേക്ക് മാടിവിളിച്ചു. ജനനത്തിന്റെ ആദ്യനിമിഷങ്ങളിൽ തന്നെ തന്നിലേക്ക് ആകർഷിക്കപ്പെട്ടവർക്കായി അവന്റെ പൗരോഹിത്യകരങ്ങൾ കർത്തൃസന്നിധിലേക്ക് വിരിക്കപ്പെട്ടു. ആരെയും മാറ്റിനിർത്തുന്നതായിരുന്നില്ല അവിടുത്തെ പരസ്യജീവിതം. പിന്നെയോ, ചേർത്തണയ്ക്കുന്നതായിരുന്നു. കുരിശിൽ യാഗമാകുമ്പോൾ, അവന്റെ കരങ്ങൾ ആണിപഴുതുകൾ ആഴ്ന്നിറങ്ങേണ്ട വശങ്ങളിലേക്ക് വലിച്ച് നീട്ടപ്പെടുമ്പോൾ , സ്വർഗ്ഗം ചായ്ച്ചിറങ്ങിയ ദൈവസ്നേഹം മാനവകുലത്തിന്റെ സമസ്ത ചുമരുകളെയും ഭേദിച്ച് തന്റെ ഹൃദയത്തോട് ചേർത്ത് അവരെ നിർത്തുന്നതിനെയാണു സൂചിപ്പിച്ചത്. അങ്ങനെയെങ്കിൽ ഇരുപതാം നൂറ്റാണ്ടിന്റെ കാൽ ഭാഗത്ത് തുടങ്ങി ഇന്നോളം മലങ്കര സഭ പങ്കെടുക്കുന്നതും ഭാഗഭാക്കാകുന്നതും ഈ ശേഖരണത്തിൽ തന്നെയല്ലേ? അതിന്റെ പ്രത്യക്ഷ അടയാളങ്ങൾ തന്നെയല്ലേ ഭാരതത്തിന്റെ ആഴങ്ങളെ സ്പർശിക്കുവാൻ തുടങ്ങിയ നമ്മുടെ ബാഹ്യരൂപതകളും, ഇപ്പോൾ സമാരംഭിക്കുന്ന പാറശ്ശാല ഭദ്രാസനവും? തന്റെ ഉത്ഥാനത്തിലൂടെ കർത്താവ് പകർന്ന് നൽകിയ "നാം അനാഥരല്ല" എന്ന സ്ഥൈര്യം മലങ്കരസഭയിലൂടെ ഇന്നും തുടരുന്നു. അവളെ ജീവിക്കുന്ന ഒരു സക്രാരി ആക്കുവാൻ നിരന്തരം വിളിക്കുന്നതിലൂടെ, അതിപുരാതനമായ ഒരു ആരാധനയിലൂടെ, കർത്താവിന്റെ സ്വർഗ്ഗാരോഹണം തുറന്നുവെച്ച സ്വർഗ്ഗകവാടത്തിലേക്ക് നമ്മെ നിരന്തരം ക്ഷണിക്കുകയും നയിക്കുകയും ചെയ്യുന്നു ഈ സഭയിലൂടെ അനേകരെ നിരന്തരം.

### നവപെന്തക്കുസ്ത

ദൈവത്തിന്റെ ആത്മാവിന്റെ ആവാസം സഭയുടെ സമാരംഭം കുറിച്ചുവെന്ന് നടപടി പുസ്തകം സാക്ഷ്യപ്പെടുത്തുന്നു. അത്ഭുതകരമായിരുന്നു അതുളവാക്കിയ മാറ്റങ്ങൾ. കാലത്തിന്റെയും വർഗ്ഗത്തിന്റെയും വർണ്ണങ്ങളുടെയും മതിൽക്കെട്ടുകളെ തകർത്ത് ലോകത്തിന്റെ അതിർത്തികൾ വരെയും ക്രിസ്തുവിന്റെ മൗതികശരീരം ഉരുവാക്കപ്പെടുന്നതും വളരുന്നതുമായി നാം കാണുന്നു. ഇരുപതാം നൂറ്റാണ്ടിൽ ഭാരത സഭയിലുണ്ടായ നവപെന്തക്കുസ്തായുടെ അനുഭവമായിരുന്നു മലങ്കരസഭ. പല കാരണങ്ങൾ കൊണ്ടും അപ്പസ്തോലൻ തോമസ് പകർന്നു നൽകിയ വിശ്വാസനാളത്തെ പറയുടെ കീഴിൽ ഒളിപ്പിച്ച് പാരമ്പര്യത്തിന്റെ സുഖശീതളിമയിൽ ആനന്ദം കണ്ടെത്തിയ ഒരു അപ്പസ്തോലികസഭ പരിശുദ്ധാത്മാവിനാൽ പ്രേരിതയായി, വെല്ലുവിളികൾ ഏറ്റെടുക്കുവാൻ ഏവരെയും ഒന്നിപ്പിക്കുന്ന ശുശ്രൂഷയുടെ പരിചാരികയാകുവാൻ, മൂടുപടങ്ങൾ വെടിഞ്ഞ് പുറത്തേക്ക് വരികയായിരുന്നു പുനരൈക്യമെന്ന വിശാല വാതായനത്തിലൂടെ. പിന്നെയൊന്നിനും അവളെ പിൻവലിയാൻ പ്രലോഭിപ്പിക്കാനായില്ല. അവളെ നിരന്തരം നയിച്ച ആത്മാവ് "ജനതകളുടെ പ്രകാശമായ" യേശുവിനെ ലോകത്തിനു കാട്ടിക്കൊടുക്കുവാൻ ഒരുക്കിയപ്പോൾ ആഗോളകത്തോലിക്കാ സഭക്ക്, വിശ്വകുടുംബത്തിനു, വിശിഷ്യ ഭാരതത്തിനു ദൈവം നൽകിയ വരദാനങ്ങളാണ് നമ്മുടെ രൂപതകൾ.

### രക്ഷയുടെ കൂദാശ

സഭാവിജ്ഞാനീയത്തിൽ സഭാമാതാവിനെ സമീപിക്കുന്നതിനു ധാരാളം സമീപനങ്ങളുണ്ട്. സഭയെ സംബന്ധിക്കുന്ന രണ്ടാം സുന്നഹദോസിന്റെ പ്രമാണരേഖയിലും അവളെ വിശേഷിപ്പിക്കുവാൻ ഉപയോഗിക്കുന്ന പദങ്ങളുടെ, പ്രത്യേകിച്ച്, അജഗേഹം, വയലും വീടും, ദൈവജനം, മൗതീകശരീരം തുടങ്ങിയവ ശ്രദ്ധിച്ചാലറിയാം സഭാവിജ്ഞാനീയത്തിന്റെ അനന്തസാധ്യതകൾ. പക്ഷേ നാം ആയിരിക്കുന്ന വിശകലനത്തിന്റെ പശ്ചാത്തലത്തിൽ മലങ്കര സഭയെ രക്ഷയുടെ കൂദാശയായി കാണുവാൻ ആഗ്രഹിക്കുന്നു. ദൈവം സവിശേഷമായി തെരഞ്ഞെടുത്ത് ഒരുക്കിയ ഒരു ശ്രേഷ്ഠാചാര്യനിലൂടെ രക്ഷയുടെ ആച്ചാരമായി ഒരു സഭ പടിപടിയായി ഉയരുന്ന അത്ഭുതദൃശ്യമാണിപ്പോൾ നമ്മുടെ മുന്നിലുള്ളത്. ദൈവാശ്രയം മാത്രം മുറുകെ പിടിച്ച് മുണ്ടൻമലയിറങ്ങിയ മലങ്കരസഭയുടെ ഒരു പരിച്ഛേദം ഭാഗ്യസ്മരണാർഹനായ ബെൻസിഗർ തിരുമേനിക്ക് മുന്നിൽ സത്യവിശ്വാസം ഏറ്റുപറഞ്ഞ് അതിന്റെ പൂർണ്ണതയിൽ സാർവ്വത്രികസഭയുടെ കൂട്ടായ്മയിൽ ബലിയർപ്പിക്കുമ്പോൾ ഒരു പുതിയ സഭാവിജ്ഞാനീയ പന്ഥാവ് തുറക്കുകയായിരുന്നു. അന്ന് അർപ്പിക്കപ്പെട്ട വിശുദ്ധ കുർബാനയുടെ നിത്യസ്മാരകമായി കൊല്ലം അരമനചാപ്പലിൽ ആ ബലിപീഠം ഇന്നും സ്ഥിതിചെയ്യുന്നുവെങ്കിൽ അതിനെ ഒരു ആക




സ്മികതയായി മാത്രം കാണാനാവുകയില്ല. വിശുദ്ധകുർബാനയിലൂടെ രൂപീകൃതമാകുന്നതും, സവിശേഷമായി നിലനിർത്തപ്പെട്ട് പരിപാലിക്കപ്പെടുന്നതും നിരന്തരം ലക്ഷ്യത്തിലേക്ക് പ്രയാണം ചെയ്യപ്പെടുന്നതുമായ ഒരു കൊച്ചുസഭയുടെ പ്രതീകം തന്നെയാണത്.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് അനന്തപുരിയെ തന്റെ ആസ്ഥാനമാക്കിയതും ആകസ്മികമല്ല. കൂടാരം, പുറപ്പാടിന്റെ അനുഭവത്തിൽ ശക്തമായ ദൈവീകസാന്നിദ്ധ്യവും മുന്നേറുവാനുള്ള ഓജസ്സും ആയിരുന്നുവെങ്കിൽ അതേ കൂടാരത്തിന്റെ അനുഭവത്തിലൂടെ മലങ്കര സഭ കടന്നുപോയതിന്റെ ആഘോഷങ്ങൾ തന്നെയാണ് നാം അനുഭവിക്കുന്നതും പങ്കുവെക്കുന്നതുമായ യാഥാർത്ഥ്യങ്ങൾ. മരുഭൂമിയിലെ രാത്രികളിൽ തന്റെ ജനതക്കായി വെളിച്ചവും ഊഷ്മളതയും പകരാൻ ദൈവം തന്നെ തന്നെ സമർപ്പിച്ചപ്പോൾ, നിന്നെരിയാൻ അനുവദിക്കുമ്പോൾ, അവരുടെ സുരക്ഷിതയാത്രിൽ അവരെ സൂര്യതാപത്തിൽ നിന്നും ആഘാതത്തിൽ നിന്നും രക്ഷിക്കുവാൻ, ആർദ്രതയുടെ പനിമഞ്ഞ് തൂകുന്ന മേഘം ദൈവം അവരിലേക്ക് ചൊരിഞ്ഞപ്പോൾ, ഇങ്ങിപ്പുറം മലങ്കരയെ പ്രചോദിപ്പിക്കുന്ന ശക്തമായ പ്രതീകമായി അത് മാറിയെന്ന് നാമിപ്പോൾ തിരിച്ചറിയുന്നു. ജാതിയുടെയും മതത്തിന്റെയും തൊട്ടുകൂടായ്മയുടെയും വേർതിരിവുകൾ പേറിയലഞ്ഞ് മുറിവേറ്റ ഹൃദയവുമായി കഴിഞ്ഞ അനേകരോട് വിശുദ്ധിയുടെ നിറകുടങ്ങളായ വൈദികമേലദ്ധ്യക്ഷന്മാർ, വൈദികർ, സന്യസ്തർ, സന്യാസിനികൾ, അൽമായ പ്രേഷിതർ തങ്ങളെ ഏല്പിച്ച ഉത്തരവാദിത്വം നിറവേറ്റിയപ്പോൾ ത്യാഗസുരഭിലമായ അവരുടെ ദൗത്യത്തിനു ലഭിച്ച അംഗീകാരം തന്നെയാണ് മലങ്കര സഭ, ഇന്ന് "രക്ഷയുടെ കൂദാശ"യായി നിലനിൽക്കുന്നത്. അതിലൂടെ "ജനതയുടെ പ്രകാശമായ" ക്രിസ്തുവിന്റെ മുഖം നമ്മിലൂടെ പ്രകാശിതമാകുന്നതും.

നാം നന്ദിപൂർവ്വം ഓർക്കുന്ന ഒരു യാഥാർത്ഥ്യം തന്നെയാണ് ഈവാനിയോസ് തിരുമേനി പിന്തുടർന്ന വിശ്വാസസമൂഹ രൂപീകരണം. കല്ലും, മണലും, തടിയും മറ്റു നിർമ്മാണ സാമഗ്രികളും സമഞ്ജസമായി ചേർത്തുണ്ടാക്കുന്ന ഒരു സമുച്ചയം മാത്രമായിരുന്നില്ല ദൈവാലയം തിരുമേനിക്ക്. അദ്ദേഹം തന്റെ ബാലാരിഷ്ടതകൾ താണ്ടുന്ന പുനരൈക്യപ്രസ്ഥാനത്തിന്റെ ദൈവാലയങ്ങൾക്ക് തറക്കല്ലിട്ടത് സജീവ ആലയങ്ങളായ മനുഷ്യരിൽ തന്നെയാണ്. സഭ, സഭകളുടെ സഭയാണെന്നും , അത് ദൈവജനത്തിന്റെ കൂട്ടായ്മയാണെന്നും , വിശ്വാസപരിശീലനവും രൂപീകരണവുമാണതിന്റെ അടിസ്ഥാന ദൗത്യങ്ങളെന്ന് രണ്ടാം വത്തിക്കാൻ സുന്നഹദോസിലൂടെ തിരുസഭ പഠിപ്പിക്കുന്നതിനുമുമ്പേ, കാലങ്ങൾക്ക് മുമ്പിൽ നടന്ന ആ മഹാപുരോഹിതൻ, തന്റെ ജനതയോട് അവ പ്രഘോഷിക്കുകയായിരുന്നു. അങ്ങനെ സഭ കൂടുതൽ സാർവ്വത്രികമാകുന്നതും, വിശുദ്ധീകരിക്കപ്പെടുന്നതും, ഒന്നാകുന്നതും, ശ്ലൈഹിക അടിസ്ഥാനത്തിന്മേൽ ഉറപ്പിക്കപ്പെടുന്നതും ഉറപ്പാക്കുകയായിരുന്നു ആ വന്ദ്യതാതൻ. അദ്ദേഹം തുറന്നിട്ട സുവിശേഷവത്കരണത്തിന്റെ, പുനരൈക്യത്തോടൊപ്പം ഉള്ള സഭയുടെ മറ്റൊരു ദൗത്യം തന്നെയാണ് പുതിയ മലങ്കര രൂപതാതിർത്തികളിൽ രക്ഷയുടെ കൂദാശയായി നിലനിൽക്കുവാൻ സാർവ്വത്രികസഭയെ സന്നദ്ധമാക്കിയതെന്നും നാമോർക്കുന്നു.

രക്ഷയുടെ കൂദാശയായി നിലനിൽക്കുമ്പോൾ, മലങ്കരയിൽ നമ്മെ അതിശയിപ്പിക്കുന്ന മറ്റൊരു യാഥാർത്ഥ്യമാണ് നമ്മുടെ സഭയിൽ നാം അനുഭവിക്കുന്ന "പിന്തുടരൽ". ഇതിനെ അവഗണിച്ചു പുതിയ വളർച്ചകളെ സമീപിക്കുവാനോ, പഴയവയെ വിശകലന വിധേയമാക്കുവാനോ കഴിയില്ല. ഈവാനിയോസ് തിരുമേനി ഉറപ്പിച്ച അടിത്തറയിൽ വിദഗ്ധ ശില്പിയെപ്പോലെ പണിതുയർത്തിയ ഭാഗ്യസ്മരണാർഹനായ ഗ്രിഗോറിയോസ് തിരുമേനി സുസ്ഥിരവികസനത്തിന്റെ വലിയ വക്താവായതിന്റെയും, ലാളിത്യത്തിന്റെയും, വിശുദ്ധിയുടെയും പങ്കുവെയ്ക്കലിന്റെയും ചാലകമായി മാറിയതിന്റെയും അനന്തരഫലങ്ങൾ നാം ഇന്നനുഭവിക്കുന്ന ഭാഗ്യങ്ങൾക്ക് പിന്നിലുണ്ട്. ആരെയും ഹഠാദാകർഷിക്കുന്ന ആ "കൊച്ചുമനുഷ്യൻ" ഒരുപക്ഷേ തന്നെ ഏല്പിച്ച സഭയെ ലോകത്തിന്റെ അതിർത്തികൾക്കപ്പുറം അറിയപ്പെടുവാനും, അംഗീകരിക്കപ്പെടുവാനും കാരണഭൂതനായി. സമാധാനത്തിന്റെ വെള്ളരിപ്രാവായിരുന്ന തിരുമേനിയുടെ സാന്നിദ്ധ്യവും, ഇടപ്പെടലുകളും തന്നെയാകാം, ഭാരതത്തിന്റെ, കേരളത്തിന്റെ കലുഷിതമായ രാഷ്ട്രീയ , സാംസ്കാരിക, മതമേഖലകളിൽ മലങ്കര സഭയെ മറ്റൊരു "പ്രതിയോഗി" ആകാതെ സൂക്ഷിച്ചതും ഇന്നു നാം അനുഭവിക്കുന്ന കാനോനിക സംവിധാനങ്ങൾ സ്വീകരിക്കുവാൻ നമ്മെ ഒരുക്കിയതും.

മലങ്കരയിലെ പൂർവ്വികർ സ്വപ്നം കണ്ടതും, ഈവാനിയോസ് തിരുമേനി പ്രാർത്ഥിച്ചൊരുങ്ങി നിരന്തരം സംവേദിച്ചതുമായ സാർവ്വത്രികതയും പ്രാദേശികതയും സമന്വയിക്കപ്പെട്ടത് നമ്മുടെ സഭയുടെ തലവനും പിതാവുമായിരുന്ന സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമേനിയിലൂടെ തന്നെയാണ്. രക്ഷയുടെ കൂദാശയാകുവാൻ വിളിക്കപ്പെട്ട വഴികളിലെ ഒരു നിർണ്ണായകതയിൽ ദൈവം മലങ്കരയ്ക്കു നൽകിയ അതുല്യസമ്മാനം തന്നെയാണ് തിരുമേനി. മലങ്കരയുടെ അപ്പസ്തോലികത്വം തോമാശ്ലീഹായിലാണെന്നും, പത്രോസിന്റെ അപ്രമാദിത്വം തടസ്സമല്ല, സാധ്യതകളുടെ അനന്തവിഹായിസുകൾ നമുക്ക് മുമ്പിൽ തുറക്കുകയാണെന്നും അദ്ദേഹം തന്റെ പഠനങ്ങളിലൂടെ , പ്രബോധനങ്ങളിലൂടെ, സുധീരമായ നേതൃത്വത്തിലൂടെ സർവ്വോപരി മലങ്കരയുടെ സ്വപ്നസാക്ഷാത്കാരം പരിശുദ്ധ സിംഹാസനത്തിൽ നിന്നും കൽപ്പിച്ചനുഗ്രഹിക്കപ്പെട്ടതിലൂടെ നമ്മെ ബോധ്യപ്പെടുത്തുകയായിരുന്നു. സാധ്യമായ എല്ലാ വിഭവങ്ങളും സമാഹരിച്ച് തെക്കൻ മിഷൻ മേഖലകളെ വിശ്വാസത്തിലും, സ്വയം പര്യാപ്തതയിലും , ശാക്തീകരണത്തിലും ഉറപ്പിച്ച വന്ദ്യപിതാവിന്റെ ദീർഘവീക്ഷണവും നേതൃത്വവും തന്നെയാണ് പുതിയ രൂപതയെ നന്ദിയോടെ സ്വീകരിക്കുവാൻ നമ്മെ പ്രാപ്തരാക്കുക.

ഉണ്ടായതും, ഉണ്ടാകാനിരിക്കുന്നതുമായ സകലതിനെയും പൂർണ്ണമാക്കി തികയ്ക്കുന്ന ദൈവത്തിന്റെ ആത്മാവിന്റെ ശക്തമായ ഇടപ്പെടലാണ് കർദ്ദി




# ബഥനിയിലൂടെ രൂപപ്പെട്ട തെക്കൻ മിഷനുകൾ



**റവ. ഡോ. ഗീവർഗീസ് കുറ്റിയിൽ ഒ.ഐ.സി**

*പ്രൊവിൻഷ്യൽ സുപ്പീരിയർ,*

*ബഥനി നവജീവൻ പ്രോവിൻസ്*

## ബഥനിയുടെ സ്ഥാപനവും, പുനരൈക്യവും

1919 ആഗസ്റ്റ് 15 ന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായ ബഥനി, ശതാബ്ദി ആഘോഷത്തിന്റെ പടിവാതിൽക്കൽ എത്തിനിൽക്കുകയാണ്. 1930 സെപ്റ്റംബർ 20-ാംതീയതി സാർവ്വത്രിക സഭയായ കത്തോലിക്കാസഭയുമായി നടന്ന പുനരൈക്യത്തിന്റെ 87-ാമത് വാർഷികാഘോഷങ്ങളുടെ ആവേശത്തിൽ മലങ്കര കത്തോലിക്കാ സഭ അണിഞ്ഞൊരുങ്ങുമ്പോൾ, ആഘോഷിക്കുവാനും അഭിമാനിക്കുവാനും കാരണങ്ങൾ ഏറെയാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിലൂടെ ദൈവം ഒരുക്കിയ ബഥനി ആശ്രമ സ്ഥാപനവും, പുനരൈക്യവും മലങ്കര സഭയുടെ പുനർജനനവും കൊണ്ട് ഏറ്റവും പ്രസക്തമായ ഒരു കാലഘട്ടത്തിനാണ് നമ്മൾ സാക്ഷികളാകുന്നത്. ദൈവം കനിഞ്ഞ് നല്കിയ അത്ഭുതാവഹമായ അനുഗ്രഹങ്ങളുടെ മുൻപിൽ അഭിമാനത്തോടെയും നന്ദി നിറഞ്ഞ ഹൃദയത്തോടെയും നമ്രശിരസ്കയായി നിൽക്കുന്ന മലങ്കര കത്തോലിക്കാ സഭയെ ലോകം ഇന്ന് വിസ്മയത്തോടെ നോക്കി കാണുന്നു. അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന വ്യക്തിഗത സഭയെന്നു വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ മലങ്കര കത്തോലിക്കാ സഭയ്ക്ക് നൽകിയ വിശേഷണം നാൾക്കുനാൾ കൂടുതൽ അന്വർത്ഥമായികൊണ്ടിരിക്കുന്നു.

സാർവത്രിക സഭയുമായുള്ള പുനരൈക്യത്തോടുകൂടി ഓർത്തഡോക്സ് സഭയിൽ നിന്നും അതിജീവനത്തിന്റെ നൊമ്പരങ്ങൾ ഏറെ ഏറ്റുവാങ്ങേണ്ടിവന്ന മാർ ഈവാനിയോസ് പിതാവിനും, ബഥനി ആശ്രമാംഗങ്ങൾക്കും, സഭാമക്കൾക്കും, ഈ നൊമ്പരങ്ങളെല്ലാം കൈവരാനിരുന്ന അനുഗ്രഹങ്ങളുടെ കലവറയിലേക്കുള്ള ചവിട്ടുപടിയായി മാറുകയായിരുന്നു.

നാൾ ക്ലീമീസ് ബാവാ തിരുമേനിയുടെ ശ്ലൈഹിക ശുശ്രൂഷയിൽ നാം കാണുക. ആൾബലമോ, വിഭവസമ്പത്തോ അധികമില്ലാത്ത നമ്മുടെ കൊച്ചുസഭ പലരെയും അതിശയപ്പെടുത്തുന്നുണ്ടെങ്കിൽ "അതിവേഗം വളരുന്ന സഭയായി" പരിശുദ്ധ സിംഹാസനം തന്നെ സാക്ഷ്യപ്പെടുത്തുന്നുവെങ്കിൽ ഏതിനെയും ഒന്നിപ്പിക്കുന്ന, സമന്വയിപ്പിക്കുന്ന വന്ദ്യപിതാവിനും അതിൽ സവിശേഷമായ സ്ഥാനമുണ്ട്. ശുശ്രൂഷാവേദികളിൽ ഇനിയും ധാരാളം അദ്ദേഹം മുന്നോട്ടുപോകും. മലങ്കരയിലെ വന്ദ്യപിതാക്കന്മാരിലധികവും അദ്ദേഹത്താൽ കൈവെയ്പ് സ്വീകരിച്ചവരാണ്. വൈദികരെല്ലാം തന്നെ സുപരിചതരും , അദ്ദേഹം അവർക്കു സംലഭ്യനും. ജനങ്ങൾക്കും, അവരുടെ ജീവിതായോധനങ്ങൾക്കും അദ്ദേഹം താങ്ങും തണലും. ഒന്നിനെയും ഭയപ്പെടാത്ത, ദൈവപരിപാലനയിലുള്ള അടിയുറച്ച വിശ്വാസം, "സ്വർഗ്ഗത്തിന്റെ സ്ഥീരീകരണത്തിനായുള്ള" കാതോർപ്പ്, മലങ്കരയിലെ കാനോനിക സംവിധാനങ്ങളിലുള്ള സുസ്ഥിര വളർച്ചയ്ക്കായുള്ള ശുഷ്കാന്തി , സഹോദര സഭകളുമായുള്ള ബന്ധം, പരിശുദ്ധ സിംഹാസനത്തോടുള്ള അചഞ്ചല വിധേയത്വം, രാഷ്ട്രീയ നിഷ്പക്ഷത, സ്നേഹമുള്ള ഹൃദയം ഇവയെല്ലാം സ്വന്തമാക്കിയ തിരുമേനിയിലൂടെ നാം സ്വീകരിക്കുന്ന നന്മകൾ തന്നെയാണ് നമ്മുടെ പുതിയ രൂപതകളും അനുബന്ധ സംവിധാനങ്ങളും. നാം നമ്മുടെ കടമയാണ് നിർവ്വഹിക്കുന്നതെന്നും നാം ആരുടെയും പ്രതിയോഗിയല്ലെന്നും, രക്ഷയുടെ കൂദാശയായി സഭയെ നിരന്തരം പ്രതിഷ്ഠിക്കുന്നതിൽ വ്യാപൃതരാണെന്നും തിരുമേനിയിലൂടെ മലങ്കരസഭ നിരന്തരം പ്രഘോഷിക്കുന്നു. അതോടൊപ്പം ഈ വേദികളിൽ സേവനം അനുഷ്ഠിച്ച വൈദികരെയും സന്യാസ-സന്യാസിനികളെയും, അൽമായരെയും വിശിഷ്യാ ഭാഗ്യസ്മരണാർഹനായ മാർ അപ്രേം തിരുമേനിയെയും നാം നന്ദിയോടെ ഓർക്കുന്നു.

ദൈവാനുഗ്രഹത്തിന്റെ തരളിതനിമിഷങ്ങളിൽ ആയിരിക്കുന്ന **മലങ്കരസഭ** ആഘോഷിക്കുക തന്നെ വേണം. അതോടൊപ്പം നാം കൂടുതൽ കർത്തവ്യബോധമുള്ളവരായി മാറി ആദിമസഭയുടെ ചൈതന്യം നമ്മുടെ ജീവിതതാളമാക്കുകയും വേണം. മാനവിക വിഭവത്തിന്റെ അപര്യാപ്തത, ധനാഗമനമാർഗ്ഗങ്ങളുടെ അഭാവം, സംവരണമെന്ന മരീചിക ഇവയെല്ലാം പുതിയ രൂപതയുടെ, കാനോനിക സംവിധാനങ്ങളുടെ പരിമിതികളാകാം. "ക്രിസ്തുവിന്റെ സ്നേഹം" നമ്മെ നിർബന്ധിക്കുവാൻ നമ്മെ തന്നെ നാം സമർപ്പിച്ചാൽ, നമ്മെയും, നമുക്കുള്ളതും പങ്കുവെയ്ക്കാൻ നാം തയ്യാറായാൽ നാം ഇനിയും അനേകം കാതങ്ങൾ മുന്നോട്ടുപോകും. ഈ ലോകത്തിൽ രക്ഷയുടെ കൂദാശയായി, ഏവരെയും ഉൾക്കൊള്ളുന്ന സമാഗമ കൂടാരമായി. അതിനുള്ള ഊർജ്ജസംഭരണമാകട്ടെ ഈ സഭാതല കൂടിവരവും കാനോനിക സംവിധാനങ്ങളുടെ സ്വീകരണവും.






സാർവ്വത്രിക കത്തോലിക്കാ സഭാകൂട്ടായ്മയിലേക്ക് പ്രവേശിച്ച ബഥനിയുടെയും മലങ്കര കത്തോലിക്കാ സഭയുടെയും വളർച്ച അത്ഭുതാവഹമായിരുന്നു. 1966–ൽ പൊന്തിഫിക്കൽ പദവിലേക്കുയർത്തപ്പെട്ട ബഥനി സമൂഹം കേരളത്തിന് പുറത്തും, ഭാരതത്തിനു പുറത്തുമായി മലങ്കരകത്തോലിക്കാ സഭയുടെ സാന്നിദ്ധ്യത്തെ ബലപ്പെടുത്തുന്ന ശുശ്രൂഷകളുമായി മുന്നേറി. ഭാരതത്തിന് പുറത്ത് യൂറോപ്പിലും, അമേരിക്കയിലും, ഗൾഫ് നാടുകളിലും ഇന്നിപ്പോൾ ആഫ്രിക്കൻ ഭൂഖണ്ഡത്തിൽ എത്യോപ്പ്യയിലുമായി ബഥനി വൈദീകർ നടത്തിയതും, നടത്തിവരുന്നതുമായ ത്യാഗോജ്ജ്വലമായ ശുശ്രൂഷകളെ വിസ്മരിക്കാവുന്നതല്ല. മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നങ്ങളെയും തീരുമാനങ്ങളെയും സർവ്വാത്മനാ സ്വീകരിച്ച് വന്ദ്യപിതാവിനോട് ചേർന്ന് നടന്ന് നീങ്ങിയ ആശ്രമാംഗങ്ങൾ, വന്ദ്യ പിതാവിന്റെ കുതിപ്പിലും, കിതപ്പിലും കൂടെനടക്കുകയും, പുനരൈക്യ ശുശ്രൂഷകളിലും, സഭാ പ്രവർത്തനങ്ങളിലും ഏറെ പിൻബലം നൽകി സഹായിക്കുകയും ചെയ്തു.

### ബഥനിയും വിജാതീയ മിഷനും

എന്താണ് വിജാതിയ മിഷൻ കൊണ്ട് മാർ ഈവാനിയോസ് പിതാവ് അർത്ഥമാക്കിയത്? വന്ദ്യ പിതാവിന്റെ തന്നെ വാക്കുകൾ നമുക്ക് മാർഗ്ഗദർശനവും, ദിശാബോധവും നല്കുന്നു. ബഥനി വിജാതിയ മിഷൻ ക്രിസ്തുമത പരിവർത്തനത്തിനായി ആരേയും പ്രേരിപ്പിക്കുന്നില്ല. സാമൂഹികമായ അഭിവൃദ്ധിയേയോ സഹായ സഹകരണങ്ങളേയോ അതു വാഗ്ദാനം ചെയ്യുന്നുമില്ല. ക്രിസ്ത്യാനിയാവണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ചുകൊണ്ടു മിശിഹാതമ്പുരാന്റെ തൃപ്പാദമണയുന്നവർക്ക് തദ്വിഷയത്തിൽ പരിശീലനം നൽകതക്കവണ്ണം അതിൽ സൗകര്യമുണ്ടാക്കിയിട്ടുണ്ടെന്നു മാത്രമേയുള്ളു. പ്രാപഞ്ചിക കാരുണ്യത്തിൽ ബുദ്ധിമുട്ടി വലയുന്നവർക്കു ദാഹശമനാർത്ഥം ഒരു കിണറും ദുസ്സഹമായ ഭാരത്താൽ ക്ലേശിക്കുന്നവർക്ക് ആശ്വാസകരമായ ഒരു അത്താണിയും അവിടെ ഉണ്ടാക്കിയിട്ടുണ്ട്. ക്രിസ്തുമതത്തിന്റെ ധർമ്മസിദ്ധാന്തങ്ങൾ, ഉപദേശങ്ങൾ, ഒരു ക്രിസ്ത്യാനിയുടെ ജീവിതചര്യകൾ ഇവയെപ്പറ്റി ഏതാനും കാലം പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്തതിനു ശേഷം വിശുദ്ധ മാമോദീസാമൂലം അയാളെ ക്രിസ്ത്യാനിയാക്കിതീർത്തുകൊണ്ടു യേശുമിശിഹായുടെ വില മതിക്കാവതല്ലാത്ത വിശുദ്ധ തിരുശരീരരക്തങ്ങൾ അയാൾക്കു പ്രദാനം ചെയ്യുന്നു. ഈ വിധത്തിൽ ക്രിസ്ത്യാനികളായിത്തീരുന്നവരുടെ ആത്മീയൗഷധാലയം തന്നെയാണ് ബഥനി വിജാതീയ മിഷൻ എന്നുപറയാം. ആത്മരോഗികളായവർ ഈ

ഔഷധശാലയെ സ്വയമേവ അറിഞ്ഞുകൊള്ളും. (ഗിരിദീപം, പേജ്: 148)

എല്ലാ ദൈവശാസ്ത്രവും, മിഷനെക്കുറിച്ചുള്ള കാഴ്ചപാടുകളും ഉൾക്കൊള്ളുന്ന വന്ദ്യപിതാവിന്റെ വാക്കുകളാണിവ. ഇതുതന്നെയാണ് ഓരോ ബഥാന്യനും ഏറ്റെടുക്കുന്ന സുവിശേഷ ദൗത്യവും. അനുദിനമുള്ള ധ്യാനത്തിലൂടെയും പ്രാർത്ഥനയിലൂടെയും സ്വയം സമർപ്പിക്കുന്ന വ്യക്തികൾക്ക് മാത്രമേ ഈ മേഖലയിൽ മുന്നേറാനാവൂ എന്ന് ആശ്രമാംഗങ്ങളുടെ അനുദിന പ്രാർത്ഥനക്കായി കുറിച്ചിട്ട പ്രാർത്ഥനയിലൂടെ മാർ ഈവാനിയോസ് പിതാവ് നമ്മെ ഓർമ്മിപ്പിക്കുന്നു.

"സർവ്വജാതികളുടെയും ദൈവമായുള്ളോവേ, വിജാതികളായ അനേകം പേർ അജ്ഞാനത്തിലും അന്ധകാരത്തിലും നശിച്ചുപോകുന്നു. അവരെല്ലാവരും അവിടുത്തെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവരാണല്ലോ. അവിടുത്തെ അറിയുന്നതിനും, അവിടുത്തെ ആരാധിക്കുന്നതിനുമുള്ള മഹാഭാഗ്യം അവർക്ക് പ്രദാനം ചെയ്യേണമെ, അവരെ സത്യപ്രകാശത്തിലേക്ക് കൊണ്ടുവരാൻ ശ്രമിക്കുന്ന പ്രസ്ഥാനങ്ങളെ അനുഗ്രഹിക്കണമേ. അതിനായി ആയാസപ്പെടുന്നവരെ സഹായിക്കണമേ" (ഗിരിദീപം, പേജ് 149).

മലങ്കരസുറിയാനി ഓർത്തഡോക്സ്- യാക്കോബായ സഭകൾക്ക് അപരിചിതമായ മേഖലയായിരുന്നു വിജാതീയ മിഷൻ. എന്നാൽ മാർ ഈവാനിയോസ് പിതാവ് സർവ്വമനുഷ്യർക്കും സുവിശേഷ വെളിച്ചം നൽകണം എന്ന പരിശുദ്ധാത്മാഹ്വാനത്തെ ഹൃദയത്തോട് ചേർത്ത് വച്ച് പ്രവർത്തനം ആരംഭിച്ചപ്പോൾ ബഥനിപള്ളികൾ രൂപം കൊണ്ടു. ബഥനിയുടെ സ്ഥാപക പിതാവായ മാർ ഈവാനിയോസ് പിതാവും, ഒരു നിഴൽപോലെ കൂടെ നടന്ന മാർ തെയോഫിലോസ് പിതാവും, ആശ്രമ വൈദീകരും ഈ പള്ളികൾക്ക് നേതൃത്വം കൊടുത്തപ്പോൾ ബഥനിപള്ളികൾ ബഥനി സഭയായി മാറുകയായിരുന്നു. ബഥനിയുടെ ആദ്ധ്യാത്മികതയിൽ വളർന്നുവന്ന ബഥനി പള്ളികളും, ബഥനി സഭയും സാർവ്വത്രിക സഭാ സംസർഗ്ഗത്തോടെ ഒരു വ്യക്തിഗതസഭയായ മലങ്കര കത്തോലിക്കാ സഭയായി മാറി. പുനരൈക്യാനന്തരം ആശ്രമ വൈദീകർ പ്രേഷിത പ്രവർത്തനം മുഖ്യ അജണ്ടയായി സ്വീകരിച്ചുകൊണ്ട് ആശ്രമങ്ങൾ വിട്ടിറങ്ങി ഇടവക കൂട്ടായ്മകൾക്ക് രൂപം നല്കി. സന്യാസ ജീവിതത്തിന്റെ ചിട്ടകളും ക്രമങ്ങളും അതിലുപരി ആദ്ധ്യാത്മികതയും ഈ സന്യാസവര്യരിലൂടെ ഇടവക കൂട്ടായ്മകളിലേക്ക് പ്രവഹിച്ചു. ഈ കാരണത്താൽ തന്നെയാണ് മലങ്കര കത്തോലിക്കാ സഭയെ ഒരു സന്യാസ സഭയോടും, ആശ്രമ ജീവിതത്തോടും ആകമാനം ഉപമിക്കുവാൻ സാധിക്കുന്നത്.

മാർ ഈവാനിയോസ് പിതാവ് തിരുവനന്തപുരത്ത് ആസ്ഥാനമുറപ്പിച്ചപ്പോൾ തന്നെ കേരളത്തിന്റെ തെക്കൻ പ്രദേശങ്ങളിൽ, അതായത് വികസനത്തിന്റെ ലാഞ്ചന പോലും കടന്ന് ചെന്നിട്ടില്ലാത്ത സ്ഥലങ്ങളിൽ, അധഃകൃതവർഗ്ഗം എന്ന് മുദ്രയടിക്കപ്പെട്ട ജനവിഭാഗങ്ങളുടെ ഇടയിലേക്ക് ബഥനി ആശ്രമ വൈദീകർ ഇറങ്ങിചെന്ന് പ്രവർത്തനം ആരംഭിച്ചു. വന്ദ്യ എബ്രഹാം അച്ചനും, ജോണച്ചനും, കോശി അച്ചനും, യാനാൻ അച്ചനും, സെറാഫിയോൻ അച്ചനും തെക്കൻ പ്രദേശങ്ങളിൽ മിഷനറി പ്രവർത്തനങ്ങൾ നടത്തുകയും 1934 കളിൽ തന്നെ കാഞ്ഞിരംകുളം പ്രദേശത്ത് വാസമുറപ്പിക്കുകയും ചുറ്റുപാടുമുള്ള പ്രദേശങ്ങളിൽ മലങ്കര കൂട്ടായ്മകൾക്ക് രൂപം നല്കുകയും ചെയ്തു. മിഷനറിമാരുടെ ജീവകാരുണ്യ പ്രവർത്തനങ്ങളും പ്രേക്ഷിത ശുശ്രൂഷയും ഇവിടുത്തെ ജനങ്ങൾക്ക് മഴകാത്തിരുന്ന വരണ്ടഭൂമിയിൽ തൂവാന സ്പർശമായി മാറിക്കൊണ്ടിരുന്നു. തങ്ങളെ മനുഷ്യരായി അംഗീകരിക്കുന്ന ആദ്ധ്യാത്മികതയ്ക്കും, സാമൂഹിക ഘടനക്കും വേണ്ടി ഉയർന്ന അധഃസ്ഥിതരുടെ നിലവിളിക്ക് ആശ്വാസമരുളുന്ന ശക്തമായ ഇടപടലുകളാണ് മാർ ഈവാനിയോസ് പിതാവും ആശ്രമാംഗങ്ങളും മുണ്ടൻമല ബഥനി ആശ്രമം മുതൽ നടത്തിയിരുന്നത്. 1934 ൽ ബഹുമാനപ്പെട്ട സെറാഫിയോൻ അച്ചനാണ് കാഞ്ഞിരംകുളം മിഷൻ മന്ദിരത്തോടു ചേർന്ന് ആദ്യത്തെ മാമോദീസ നല്കുന്നതും, മലങ്കര കത്തോലിക്കാ സഭയുടെ ഇടവക കൂട്ടായ്മക്ക് രൂപം നല്കുന്നതും. എന്നാൽ ആശ്രമ വൈദീകരുടെ ദൗർലഭ്യം കാരണം കർമ്മലീത്താ വൈദീകരെ മാർ ഈവാനിയോസ് പിതാവ് ഈ പ്രദേശങ്ങളിലേക്ക് ക്ഷണിക്കുകയും അവരുടെ പ്രവർത്തനം വഴിയായി ബഥനി തുടങ്ങിവച്ച പ്രവർത്തനങ്ങൾക്ക് ആക്കം കൂടുകയും, അതുവഴിയായി വലിയ മുന്നേറ്റങ്ങൾ ഉണ്ടാകുകയും ചെയ്തു. അക്കാലത്തെ ഈ പ്രദേശങ്ങളിലുള്ള പരിമിതമായ സാഹചര്യങ്ങളിൽ ജീവിച്ചുകൊണ്ടും ചുറ്റുപാടുകളുടെ എതിർപ്പുകൾ സഹിച്ചും ആ സന്യാസവര്യന്മാർ നാട് തോറും ക്രിസ്തുവിന്റെ സുവിശേഷം പ്രചരിപ്പിച്ചു. മലങ്കര സഭയുടെ മിഷനുകളിൽ ഫ്രാൻസിസ്കൻ ബ്രദേഴ്സിന്റെ പ്രവർത്തനങ്ങളും സംഭാവനകളും ഒരുനാളും വിസ്മരിക്കുവാൻ പാടുള്ളതല്ല. ബഥനി ആശ്രമാംഗങ്ങളും, ഫ്രാൻസിസ്ക്കൻ ബ്രദേഴ്സും, മേരിമക്കൾ സമൂഹവും തോളോടു തോൾ ചേർന്ന് നെടുമങ്ങാട്, നെയ്യാറ്റിൻകര, കാട്ടാക്കട മിഷൻ പ്രദേശങ്ങളിൽ ഒരുമിച്ച് പ്രവർത്തിച്ചതിന്റെ സജീവ സ്മരണകളും അതുവഴി ഉണ്ടായിട്ടുള്ള നന്മകളും മലങ്കര സഭാ ചരിത്രത്തിൽ സ്വർണ്ണ ലിപികളിൽ എഴുതപ്പെട്ട ചരിത്രമായി അവശേഷിക്കുന്നു.

1961-ൽ നെയ്യാറ്റിൻകര മേഖലയിൽ ബഥനി വീണ്ടും കൂടുതൽ സജീവമായിത്തീർന്നു. ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും, കർമ്മലീത്താ വൈദീകരും പ്രവർത്തനം നടത്തിയ കാഞ്ഞിരംകുളത്ത് വീണ്ടും ബഥനി മിഷൻ മന്ദിരം സ്ഥാപിച്ചുകൊണ്ട് ബഥനിയുടെ പ്രവർത്തനങ്ങൾക്ക് ഊർജ്ജവും ഉണർവ്വും നല്കി. തീക്ഷ്ണമതികളായ അനേകം ആശ്രമ വൈദീകരുടെ ശുശ്രൂഷകൾ കൊണ്ട് ഈ പ്രദേശങ്ങൾ സമ്പന്നമായിതീർന്നു. ബഹുമാനപ്പെട്ട കോശി അച്ചനും, ബഹുമാനപ്പെട്ട യൗനാൻ അച്ചനും, ബഹുമാനപ്പെട്ട പീറ്റർ കോഴിമണ്ണിൽ അച്ചനും ജാതിമതഭേദമന്യേ ഈ




പ്രദേശത്തെ ജനഹൃദയങ്ങളിൽ ജീവിക്കുന്ന വിശുദ്ധരായി പ്രശോഭിക്കുന്നു. സന്യാസ വൈദീകരോടുള്ള ഈ പ്രദേശത്തെ ദൈവജനത്തിന്റെ പ്രത്യേകമായ ആദരവും, ബഹുമാനവും ഇന്നും അല്പം പോലും ഒളിമങ്ങാതെ അവരുടെ ജീവിത ശൈലികളിൽ കാണുവാൻ സാധിക്കും. ഇരുകരങ്ങളും കൂപ്പി വൈദീകരുടെ മുൻപിൽ ഈശോമിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ എന്ന് പറഞ്ഞുകൊണ്ട് നില്ക്കുന്ന ഈ മിഷൻ പ്രദേശങ്ങളിലെ ദൈവജനം, ഇന്ന് ഇത് പറഞ്ഞ് മടുത്തവർക്കും, പറയാൻ മടിക്കുന്നവർക്കും മാതൃകയാകുകയാണ്. മലങ്കര കത്തോലിക്കാ സഭയിൽ BOCയും അതിനെത്തുടർന്ന് MBOCയും ആരംഭിക്കുന്നതിന് വർഷങ്ങൾക്ക് മുൻപേ തന്നെ ബഥനി ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച അവധിക്കാല ബൈബിൾ ക്യാമ്പുകൾ (BBS), ഈ പ്രദേശങ്ങളിലുള്ള ഇടവകകളിൽ വിശ്വാസ പരിശീലനത്തിനും, ദൈവവിളി പ്രോത്സാഹനത്തിനും കാരണമാകുകയും ചെയ്തിട്ടുണ്ട്.

**മലങ്കരകത്തോലിക്കാ സഭയുടെ പ്രേഷിത സ്വഭാവവും പുതിയ രൂപതയും**

സഭയുടെ മിഷനറി സ്വഭാവത്തെ പ്രകടമാക്കുന്ന തരത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഒരു മിഷൻ രൂപത കൂടി ലഭിക്കുമ്പോൾ സഭയുടെ പ്രേഷിതഭാവം കൂടുതൽ പ്രോജ്ജ്വലമാവുകയാണ്. മലങ്കര കത്തോലിക്കാ സഭയുടെ മിഷനറി ഭാവത്തിനു ലഭിച്ച അംഗീകാരമായിട്ടു വേണം പാറശാല ഭദ്രാസന സ്ഥാപനത്തെ മനസിലാക്കുവാൻ. പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ തന്നെ ഈ മിഷനറി ഭാവം ഉൾക്കൊണ്ട് വിരലിൽ എണ്ണാൻ മാത്രം അംഗസംഖ്യയുണ്ടായിരുന്ന ബഥനി ആശ്രമസ്ഥർ മാർ ഈവാനിയോസ് പിതാവിന്റെ അനുഗ്രഹാശിസുകളോടെ ആരംഭിച്ച ഈ തെക്കൻ മിഷനുകൾ വളർന്നു പന്തലിച്ച് ഒരു രൂപതയായി രൂപപ്പെടുമ്പോൾ, ഗുഡ്ഗാവ് രൂപതയും, പുന-കഡ്കീ എക്സാർക്കേറ്റും സ്ഥാപിച്ചുകൊണ്ടുള്ള കല്പനയിൽ പരിശുദ്ധ സിംഹാസനം പൂന ബഥനി ആശ്രമത്തെ, ഈ രൂപതകളുടെ കവാടമായി (Gate Way) വിശേഷിപ്പിച്ചതുപോലെ കാഞ്ഞിരംകുളം മിഷൻ മന്ദിരം മലങ്കര കത്തോലിക്കാ സഭയുടെ തെക്കൻ മിഷനുകളുടെ കവാടമാണെന്നുള്ളതിന് സംശയമില്ല. തുടർന്നും മലങ്കര കത്തോലിക്കാ സഭയുടെ വളർച്ചയിൽ പുതിയ മേച്ചിൽ പുറങ്ങൾ കണ്ടെത്തി Gate Way ആയി തീരുവാനുള്ള ബഥനിയുടെ നിയോഗത്തെ തിരിച്ചറിഞ്ഞുകൊണ്ട് കേരളത്തിന് പുറത്ത് വടക്കേ ഇന്ത്യയിലും ഭാരതത്തിന് പുറത്ത് എത്യോപ്പിയയിലും മിഷൻ പ്രവർത്തനങ്ങൾ നടന്നുവരുന്നു.

**ഭദ്രാസന രൂപീകരണത്തിലൂടെ ഇനിയും ഉയരങ്ങളിലേക്ക്**

കാഞ്ഞിരംകുളം മിഷൻ മന്ദിരത്തോടു ചേർന്ന് ഇപ്പോൾ ആറ് ഇടവകകളിൽ ബഥനി വൈദീകർ ശുശ്രൂഷ നടത്തുന്നു. മലങ്കര കത്തോലിക്കാ സഭയിൽ തീർത്ഥാടന ദൈവാലയമായി അംഗീകരിക്കപ്പെട്ട കാഞ്ഞിരംകുളം ഇടവക ദേവാലയം പുതിയ ഭദ്രാസനത്തിലെ ഏക തീർത്ഥാടന ദേവാലയമാണ്. മലങ്കര കത്തോലിക്കാ സഭയിൽ പ്രത്യേക പദവിയായ ബാറിത്തോ കാശീറോ (സഭയുടെ പ്രിയ പുത്രൻ) നല്കി ആദരിച്ച ശ്രീമാൻ പൗലോസ്, കാഞ്ഞിരംകുളം മേഖലയിൽ എട്ടുകുറ്റി ഇടവകാംഗവും പുതിയ രൂപതയിൽ ഈ പദവിയുള്ള ഏക വ്യക്തിയുമാണ്. മനോഹരമായ ദേവാലയങ്ങളും, സജീവമായി ആരാധനയിൽ പങ്കെടുക്കുന്ന ദൈവജനവും, സഭാ ശുശ്രൂഷകളിൽ ആവേശത്തോടെ പങ്കുകൊള്ളുന്ന യുവജനങ്ങളും ഈ ഇടവകകളുടെ പ്രത്യേകതകളാണ്. സൺഡേസ്കൂൾ, എം.സി.വൈ.എം., മാതൃസമാജം, എം. സി. എ., മറ്റു ഭക്ത സംഘടനകൾ ഇവയെല്ലാം ഏറ്റവും അഭിമാനപുരസരം ഈ ഇടവകകളിൽ പ്രവർത്തിച്ചു വരുന്നു. ജില്ലാ തലത്തിലും മേജർ അതിരൂപതാ തലത്തിലും പ്രശംസാവഹമായ പ്രകടനമാണ് ഈ ഇടവകകൾ നടത്തിയിട്ടുള്ളത്. ഏകദേശം ഒൻപത് സിസ്റ്റേഴ്സും ഒരു സന്യാസ വൈദീകനും ഒരു സന്യാസ സഹോദരനും ദൈവവിളി സ്വീകരിച്ചുകൊണ്ട് മലങ്കര സഭയുടെയും സമൂഹങ്ങളുടെയും വിവിധ ശുശ്രൂഷകളോട് ചേർന്ന് നില്ക്കുന്നു.

ഇപ്രകാരം ബഥനിയിലൂടെ ആരംഭമിട്ട തെക്കൻ മിഷനുകൾ വളർന്ന് ഇന്ന് 103 ഇടവകകൾ ചേർന്ന് പാറശാല ഭദ്രാസനമായി രൂപപ്പെടുന്നതിൽ ബഥനി ഏറെ സന്തോഷിക്കുന്നു. സഭയുടെ പൊതുവായ ആഘോഷങ്ങളിലും കർമ്മപരിപാടികളിലും ആരാധനാ ജീവിതത്തിലും ഈ പ്രദേശത്തുള്ള മലങ്കര മക്കൾ കാട്ടുന്ന തീക്ഷ്ണതയും ആവേശവും പുതിയ ഭദ്രാസനത്തിന്റെ കെട്ടുപണിയിൽ ഏറെ സഹായിക്കുമെന്നതിന് സംശയമില്ല. ഈ പ്രദേശങ്ങളോടു ചേർന്ന് ദൈവവചനം പ്രസംഗിച്ച്, ജനത്തിന്റെ കഷ്ടപാടുകളോടു ചേർന്ന് നിന്ന് ജീവിച്ച് മൺമറഞ്ഞുപോയ ബഥനിയിലേയും ഒപ്പം ഈ പ്രദേശത്ത് ത്യാഗോജ്ജ്വലമായ അജപാലന ശുശ്രൂഷ നടത്തിയ എല്ലാ വൈദീകരെയും, സന്യസ്തരെയും ഓർക്കുകയും അവരുടെ പാവന സ്മരണകൾക്ക് മുൻപിൽ പ്രാർത്ഥനാ മഞ്ജരികൾ അർപ്പിക്കുകയും ചെയ്യുന്നു. ഈ പുണ്യ പിതാക്കന്മാർ മലങ്കര സഭയുടെ വളർച്ച കണ്ട് സന്തോഷിക്കട്ടെ. പുതിയ രൂപതയുടെ അഭിനവ മെത്രാൻ തോമസ് മാർ യൗസേബിയോസ് പിതാവിനും വൈദീകർക്കും സന്യസ്തർക്കും ദൈവജനത്തിനും പ്രാർത്ഥനാശംസകൾ നേരുന്നു.




# പാറശ്ശാല രൂപത മിഷൻ ചൈതന്യത്തിന്റെ ആഘോഷം



റവ. ഫാ. ഷീൻ തങ്കാലയം



മലങ്കര സുറിയാനി കത്താലിക്കാസഭയുടെ മിഷൻ സ്വപ്നങ്ങളിലെ ഒരു സുവർണ്ണ ഏടാണ് പുതുതായി രൂപീകൃതമായിരിക്കുന്ന പാറശ്ശാല രൂപത. മലങ്കര സഭയുടെ രണ്ടായിരം വർഷത്തെ ക്രൈസ്തവ പാരമ്പര്യത്തിന്റെ പുത്തൻ പരിച്ഛേദമായി വിളങ്ങാൻ ഒരുങ്ങുന്ന ഒരു മിഷൻ പ്രദേശത്തിന്റെ ആദ്യ തുടിപ്പുകൾക്കായ് നമുക്ക് കാതോർക്കാം.

1930 സെപ്റ്റംബർ 20 ന് നടന്ന മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുനരൈക്യം കേരള ക്രൈസ്തവ ജീവിത്തേതിൽ സാരമായ പൊളിച്ചെഴുത്ത് നടത്തി. ആഗോള കത്തോലിക്കാസഭയുടെ സംസർഗത്തിലേക്കു നടന്ന പുനഃപ്രവേശം വിശ്വാസപരമായ ഒരു തുടക്കയാത്രയായിരുന്നു. മലങ്കര സഭയൊന്നാകെ കത്തോലിക്കാ വിശ്വാസംപുൽകി ക്രിസ്തുവിന്റെ ഏകസഭയുടെ ഭാഗമായിത്തീരാൻ ആഗ്രഹിച്ചു. എന്നാൽ സഭാപരവും സാംസ്കാരികവുമായ ദുർഘടകടമ്പകൾ കടക്കുവാൻ എല്ലാവർക്കുമായില്ല. പുനരൈക്യ പരിശ്രമങ്ങൾ തുടരുകയും ആ മേഖലയിൽ സഭ വലിയ പുരോഗതി കൈവരിക്കുകയും ചെയ്തു.

നാം ആഗ്രഹിച്ച പുനരൈക്യത്തിന്റെ പലമാനങ്ങളിൽ ഒന്നാണ് സുവിശേഷത്തിന്റെ മിഷണറി ചൈതന്യം, ക്രിസ്തുവിനെ അറിയാത്തവർക്ക് പകർന്നുകൊടുക്കുക എന്നത്. പുനരൈക്യ ശില്പി ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് അനന്തപുരിയെ തന്റെ കർമ്മമണ്ഡലമായി തിരഞ്ഞെടുത്തതും പ്രവർത്തന മേഖല ഇവിടം കേന്ദ്രമാക്കി വ്യാപിപ്പിച്ചതും ദൈവപരിപാലനയുടെ ദൃശ്യാവിഷ്കാരം തന്നെയാണ്. ക്ലേശം നിറഞ്ഞ പതിറ്റാണ്ടുകൾ ഉറച്ച സഭാനേതൃത്വത്തിലൂടെയും ജീവിത മാതൃകയിലൂടെയും തരണം ചെയ്യുവാൻ ഈ പ്രദേശത്തെ പഠിപ്പിച്ചത് വന്ദ്യപിതാക്കന്മാരും മിഷണറിമാരുമാണ്. സഭാദ്ധ്യക്ഷന്മാരോട് ചേർന്നുനിന്ന് പ്രവർത്തിച്ച സന്യസ്തരും ഫ്രാൻസിസ്കൻ ബ്രദേഴ്സും ഉപദേശിമാരും നമ്മുടെ വിശ്വാസിഗണവും നന്മയുടെ ഈ മണ്ണിന് അവകാശികളാണ്. വന്ദ്യ ഫിലിപ്പ് ഒഴുനല്ലൂർ കോർ എപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ ആരംഭംകുറിച്ച നൂറിൽപരം മിഷൻ കേന്ദ്രങ്ങൾ നെയ്യാറ്റിൻകര കേന്ദ്രീകരിച്ചുള്ള മിഷൻ പ്രവർത്തനത്തിന്റെ നട്ടെല്ലായിരുന്നു എന്നു പറയാം.

ശൂന്യമായ കരങ്ങളോടു കൂടി, ദൈവാശ്രയം മാത്രം കൈമുതലാക്കിക്കൊണ്ട് പ്രവർത്തനം ആരംഭിച്ച സഭയ്ക്ക് ഇന്ന് നേട്ടങ്ങളുടെ ധാരാളം കഥകൾപറയാനുണ്ട്. ആർച്ചുബിഷപ്പ് മാർ ഗ്രിഗോറിയോസ് തിരുമേനിയും മോറോൻ മോർ സിറിൽ ബസേലിയോസ് കാതോലിക്കാബാവയും നൽകിയ ആത്മീയ നേതൃത്വം കഴിഞ്ഞ




ഒരു പതിറ്റാണ്ടായി മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാബാവയിലൂടെ ശക്തമായി തുടരുന്നു. ഇന്ന് 103 ദൈവാലയങ്ങളും 27 വൈദികരും അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങളും രൂപതാതിർത്തിക്കുള്ളിലുണ്ട്. ഈ വളർച്ചയിൽ ചെറുതും വലുതുമായ സ്ഥാനങ്ങൾ വഹിച്ചവരിൽ നാനാ ജാതി മതസ്ഥരും ഉൾപ്പെടുന്നുവെന്നതും ഈ രൂപതയെ വ്യത്യസ്തമാക്കുന്നു.

### ആടുകളെ അറിയുന്ന ഇടയൻ

പാറശ്ശാല രൂപതയുടെ പ്രഥമ മെത്രാനായി നിയമിതനായിരിക്കുന്ന തോമസ് മാർ യൗസേബിയോസ് പിതാവ് പത്തനംതിട്ട മൈലപ്ര ഇടവകയിലെ നായിക്കംപറമ്പിൽ കുടുംബത്തിൽ എൻ. ടി. തോമസിന്റെയും ശോശ്ശാമ്മ വർഗ്ഗീസിന്റെയും മകനായി 1961 ജൂൺ 6 നാണ് ജനിച്ചത്. പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേരുകയും പഠനം മികവോടെ പൂർത്തിയാക്കി 1986 ഡിസംബർ 29 ന് ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിൽ നിന്ന് വൈദീക പട്ടം സ്വീകരിക്കുകയും ചെയ്തു. കേരള സർവ്വകലാശാലയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിലും പൂനൈ പേപ്പൽ സെമിനാരിയിൽ നിന്ന് തത്വശാസ്ത്രത്തിലും ബിരുദാനന്തര ബിരുദങ്ങൾ നേടി. റോമിലെ പൊന്തിഫിക്കൽ ഗ്രിഗോറിയൻ സർവ്വകലാശാലയിൽ നിന്നും തത്വശാസ്ത്രത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കി. പ്രശസ്ത ദാർശനികനായ ബർണാർഡ് ലോണേർഗന്റെ ചിന്തകളെ അധികരിച്ച് അദ്ദേഹം തയ്യാറാക്കിയ ഡോക്ടറൽ പ്രബന്ധത്തിന്റെ മുഴുവൻ ഭാഗങ്ങളും തങ്ങളുടെ പ്രശസ്തമായ പ്രസിദ്ധീകരണ ശ്രേണിയിൽ ഉൾപ്പെടുത്തി റോമിലെ ഗ്രിഗോറിയൻ സർവ്വകലാശാല പ്രസിദ്ധീകരിച്ചു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

സഭയിലെ ഒരു മികച്ച ദൈവശാസ്ത്രജ്ഞനും വാഗ്മിയും തീക്ഷ്ണമതിയായ മിഷണറിയുമായ അദ്ദേഹം 2010 ജൂലൈ 10 ന് അമേരിക്കയിൽ സ്ഥാപിതമായ മലങ്കര കത്തോലിക്കാ എക്സാർക്കേറ്റിന്റെ പ്രഥമ ഇടയനായി നിയോഗിക്കപ്പെട്ടു. മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാ ബാവയിൽനിന്നും 2010 സെപ്റ്റംബർ 21 ന് മെത്രാൻ പട്ടം സ്വീകരിച്ചു. വൈദിക ജീവിതകാലത്ത് സെമിനാരി പ്രൊഫസർ എന്ന നിലയിലും തിരുവനന്തപുരത്തെ വിവധ മിഷൻ പള്ളികളിലെ വികാരി എന്ന നിലയിലും കാഴ്ചവച്ച നിസ്വാർത്ഥവും അതിശ്രേഷ്ഠവുമായ സുവിശേഷ പ്രവർത്തനങ്ങൾക്ക് സഭയുടെ വളർച്ചയിൽ നിസ്തുലമായ സ്ഥാനമുണ്ട്. പാറശ്ശാല രൂപതാ വൈദികരിൽ ഭൂരിഭാഗം പേരും വന്ദ്യപിതാവിന്റെ ശിഷ്യന്മാരാണ്. ഈ ഇഴയടുപ്പവും ബന്ധങ്ങളിലെ ഊഷ്മളതയും പാറശ്ശാല രൂപതാപ്രവർത്തനങ്ങളെ കൂടുതൽ ഹൃദ്യമാക്കും.




### പ്രകൃതിയാൽ അനുഗ്രഹീതമായ പാറശ്ശാല രൂപത

അഗസ്ത്യാർകൂടത്തിന്റെ കരവലയത്തിലെ സുരക്ഷിതത്വവും ജൈവവൈവിധ്യത്തിലെ സമ്പന്നതയും, നെയ്യാർ ഡാമിന്റെയും അരുവിക്കര ഡാമിന്റെയും കരുതലും, കരമനയാറിന്റെയും നെയ്യാറിന്റെയും സമൃദ്ധിയും, സമുദ്രാതിർത്തികളുടെ കാവലും, അന്തർദേശീയ വിനോദസഞ്ചാര കേന്ദ്രമായ കോവളം, വിഴിഞ്ഞം തുറമുഖം, ചൊവ്വര സോമതീരം ബീച്ച് തുടങ്ങിയവയുടെയെല്ലാം സാധ്യതകളും ഇനി പാറശ്ശാല രൂപതയുടെ സ്വകാര്യ സമ്പത്ത്. ബാലരാമപുരവും കാട്ടാക്കടയും നെയ്യാറ്റിൻകരയും പാറശ്ശാലയും അടങ്ങുന്ന ചെറുപട്ടണങ്ങൾ തനത് വൈവിധ്യം പുലർത്തുന്ന പ്രദേശങ്ങളാണ്.









### ദൈവാലയങ്ങളും വിശ്വാസികളും

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ വലിയ മിഷണറിമാരിലൊരാളായ ഭാഗ്യ സ്മരണാർഹനായ ലോറൻസ് മാർ അപ്രേം മെത്രാപ്പോലീത്തായുടെ ജന്മം കൊണ്ട് അനുഗ്രഹീതമായ കാഞ്ഞിരംകുളം പുതിയ രൂപതയിലാണെന്നുള്ളത് ഒരു പുണ്യ സ്മരണയാണ്. നൂറ്റിമൂന്ന് ദൈവാലയങ്ങളിലെയും ശക്തമായ വിശ്വാസ സാന്നിദ്ധ്യം ഈ രൂപതയെ കൂടുതൽ ബലവത്താക്കുന്നു. രാജഭരണകാലഘട്ടം മുതൽ ഈ പ്രദേശത്തിന് ലഭിക്കുന്ന പരിഗണന ഇപ്പോൾ സഭാപരമായും മലങ്കര മക്കൾക്ക് ലഭിക്കുന്നുണ്ട്. സഭാപിതാക്കന്മാരുടെ കരുതലും പിതൃവാത്സല്യവും സമൃദ്ധമായി ലഭിച്ചു. സഭ നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഉത്തമ ഉദാഹരണമാണ് പാവപ്പെട്ട കുട്ടികളെ നിർത്തി പഠിപ്പിക്കുന്ന കാട്ടാക്കടയിലുള്ള ബെത്‌ലഹെം ബോയ്സ് ഹോം . രൂപതാ പ്രദേശത്തെ സഭാമക്കളുടെ വിശ്വാസപരിശീലനം പോലെതന്നെ വിദ്യാഭ്യാസം ഉയർന്നതിലും ഭൗതികസാഹചര്യങ്ങൾ മെച്ചപ്പെട്ടതിലും സഭയ്ക്ക് ഒരു മുഖ്യപങ്കുണ്ട്. സഭയുടെ നേതൃത്വത്തിൽ ഇനിയും മികച്ച ഉന്നത വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കുള്ള പ്രാരംഭ പ്രവർത്തനങ്ങൾ തുടങ്ങിയിട്ടുണ്ട് എന്നതും ആശാവഹമാണ്.

### മതം-ആത്മീയത

ഹിന്ദു-മുസ്ലീം-ക്രിസ്ത്യൻ ബന്ധം ക്രിയാത്മകമായി ഇവിടെ നിലനിൽക്കുന്നു. മതസ്വാതന്ത്ര്യവും മതസൗഹാർദ്ദവും ഇവിടെ നിലനിൽക്കുന്നു. പാറശ്ശാല രൂപതാതിർത്തിക്കുള്ളിൽ എണ്ണമറ്റ ക്ഷേത്രങ്ങളും വിവിധ സഭകളുടെ പള്ളികളും മുസ്ലീം മോസ്കുകളും മികച്ച പരസ്പരധാരണയോടാണ് ആഘോഷങ്ങളും ആചാരങ്ങളും നടത്തുന്നത്. മലങ്കര-ലത്തീൻ-സീറോ മലബാർ കത്തോലിക്കാ സഭാ വിഭാഗങ്ങളും, സി എസ് ഐ, മാർത്തോമ്മാ, ഇവാഞ്ചലിക്കൽ, പെന്തക്കൊസ്തു വിഭാഗങ്ങളും ഇവിടെ പരസ്പര ബഹുമാനത്തോടെ ഇടകലർന്ന് ജീവിക്കുന്നു. വർഗീയതയും മതസ്പർദ്ദയും ഈ പ്രദേശത്തിന് അന്യമാണെന്ന് തന്നെ പറയാം.

### വിദ്യാഭ്യാസം

പാറശ്ശാല രൂപതയ്ക്കുള്ളിൽ അനേകം മികച്ച വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ട്. ബാലരാമപുരം നസ്രത്ത് ഹോം, കാട്ടാക്കട വിശ്വദീപ്തി, അമ്പൂരി, ചെമ്പൂർ, നെല്ലിക്കാട്, നെല്ലിമൂട്, പ്രാവച്ചമ്പലം, വെണ്ണിയൂർ, നെയ്യാറ്റിൻകര, പൊറ്റയിൽ തുടങ്ങിയ കേന്ദ്രങ്ങളിൽ പ്രവർത്തിക്കുന്ന മികച്ച സ്കൂളുകൾ അവയ്ക്കുദാഹരണങ്ങളാണ്. നെല്ലിക്കാടുള്ള മദർ തെരേസ കോളേജ് മികച്ച നിലവാരത്തിലെത്തിക്കഴിഞ്ഞു. ടെക്നിക്കൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും മാധ്യമ കമ്പ്യൂട്ടർ ആനിമേഷൻ കോഴ്സുള്ള കോളേജുകൾക്കും ഈ പ്രദേശത്ത് അപാര സാധ്യതകളുമുണ്ട്.

### സാംസ്കാരിക-വാണിജ്യ പ്രാധാന്യം

സന്തുലിതമായ കാലാവസ്ഥയും, കൃഷിക്കും വാണിജ്യത്തിനും അനുയോജ്യമായ സാഹചര്യവുമാണ് ഇവിടുള്ളത്. കേരളത്തെയും തമിഴ്നാടിനെയും ബന്ധിപ്പിക്കുന്ന സുപ്രധാന കണ്ണിയായി വർത്തിക്കാൻ പാറശ്ശാല രൂപതയ്ക്കു കഴിയും. നെയ്യാർ ഡാമിലെ ജലസമൃദ്ധിയുടെ പങ്കുപറ്റിയാണ് തമിഴ്നാട്ടിലെ കമ്പം, തേനി പ്രദേശങ്ങളിൽ പച്ചക്കറി വിളയുന്നത്. തോവാളയിലെ പൂക്കളുടെ കാര്യവും മറിച്ചല്ല.

### പുതിയ രൂപതയുടെ സാദ്ധ്യതകൾ

മണ്ണിനെ അറിയുന്ന ഇടയന്മാർ ഇടവകകൾക്ക് നേതൃത്വം നൽകുമ്പോൾ നിലവിലുള്ള മിഷൻ ചൈതന്യം തുടരുക തന്നെ ചെയ്യും. എങ്കിലും 103 പള്ളികൾക്ക് തദ്ദേശീയരായ 27 വൈദികരെയുള്ളൂ. എന്നാൽ, ദൈവപരിപാലനയിൽ ആശ്രയിക്കുമ്പോൾ ഇതൊക്കെ വൈതരണികളല്ല എന്നുതന്നെ പറയാം. ദൈവവിളികൾ, സുവിശേഷ വെളിച്ചം പകർന്നു നൽകാനുള്ള വഴികൾ, വിദ്യാഭ്യാസസ്ഥാപനങ്ങൾ, വിഴിഞ്ഞം ഹാർബറും കോവളം ടൂറിസവുമായി ബന്ധപ്പെട്ട് ഉണ്ടാകാവുന്ന വളർച്ച അങ്ങനെ ഏറെ സാദ്ധ്യതകൾ നമ്മുടെ മുമ്പിലുണ്ട്. ദൈവത്തിന്റെ നാട്ടിലെ ദൈവത്തിന്റെ സ്വന്തം രൂപതയാകാൻ പ്രത്യേക വരവും അനുഗ്രഹവും ലഭിച്ച പാറശ്ശാല രൂപതയ്ക്ക് ദൈവം വാഴ്വനുഗ്രഹങ്ങൾ നൽകട്ടെയെന്ന് പ്രാർത്ഥിക്കാം. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മിഷൻ ചൈതന്യത്തിന്റെ ഈ ആഘോഷത്തിൽ നമുക്കും പങ്കുചേരാം.




# പാറശാല രൂപതയിൽ മേരിമക്കളുടെ സാന്നിദ്ധ്യം ഒരു ദൈവികപദ്ധതി



**റവ. സിസ്റ്റർ ലിഡിയ ഡി. എം.**
പ്രൊവിൻഷ്യൽ സുപ്പീരിയർ, നിർമ്മല പ്രൊവിൻസ്



“നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ” (Mk 16:15) എന്ന ക്രിസ്തുനാഥന്റെ ആഹ്വാനം തിരുസഭയിൽ അനസ്യൂതം തുടർന്നുകൊണ്ടിരിക്കുന്നു. എല്ലാവരും രക്ഷ പ്രാപിക്കണമെന്നും സത്യം അറിയണമെന്നുമുള്ള യേശുനാഥന്റെ ആഗ്രഹം പൂർത്തിയാക്കുക എന്നത് സഭയുടെ അടങ്ങാത്ത ദാഹമാണ്. “മനുഷ്യ ജീവിതത്തിന്റെ എല്ലാ തലങ്ങളിലും ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുകയും അതിന്റെ പ്രചോദനം വഴി മാനവസമൂഹത്തെ ആന്തരികമായി രൂപാന്തരപ്പെടുത്തുകയും നവീകരിക്കുകയും” (E N n. 18) ചെയ്യണമെന്ന പോൾ ആറാമൻ മാർപ്പാപ്പയുടെ വാക്കുകൾ ഏത് കാലഘട്ടത്തിലും സുവിശേഷവത്കരണം എത്രയോ അർത്ഥവത്തായ ദൗത്യമാണ് എന്ന് നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

പുനരൈക്യപ്രസ്ഥാനത്തിനുശേഷം 1932 ൽ പരിശുദ്ധ സിംഹാസനം മലങ്കര കത്തോലിക്ക ഹൈറാർക്കി അനുവദിച്ചപ്പോൾ ക്രാന്തദർശിയായ മാർ ഇവാനിയോസ് പിതാവ് തിരുവനന്തപുരം ആസ്ഥാനമാക്കിയത് സുവിശേഷവത്കരണം എന്ന ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടായിരുന്നു. തിരുവനന്തപുരവും അതിന് തെക്കുഭാഗവും സുവിശേഷപ്രഘോഷണത്തിന് പറ്റിയ സ്ഥലമാണ് എന്ന് അദ്ദേഹം തിരിച്ചറിഞ്ഞിരുന്നു. പ്രേഷിതചൈതന്യം ഇല്ലാത്ത സഭയ്ക്ക് ജീവനില്ലെന്നും പ്രേഷിത ശുശ്രൂഷ നടത്താത്ത സഭയ്ക്ക് അധോഗതിയെ ഉണ്ടാകുകയുള്ളൂ എന്നും പ്രേഷിതശുശ്രൂഷയിൽ താത്പര്യം കാണിക്കാത്ത സഭ തകർന്നു പോകുമെന്നും ദൈവദാസൻ മാർ ഇവാനിയോസ് പിതാവ് വ്യക്തമായി പഠിപ്പിച്ചിരുന്നു. പുനരൈക്യത്തിനുശേഷമുള്ള ആദ്യകാലങ്ങളിൽ ശക്തവും സംഘടിതവുമായ സുവിശേഷപ്രഘോഷണവും സഭൈക്യപ്രവർത്തനങ്ങളും നടന്നിരുന്നു. വിശാലമായ ഈ പ്രേഷിതമേഖലയിൽ അജപാലകരുടെ കുറവുനികത്താൻ മാർ ഇവാനിയോസ് പിതാവിന്റെ ക്ഷണം സ്വീകരിച്ച് സീറോ മലബാർ സഭയിൽ നിന്ന് അനേകം വൈദികർ കടന്നുവന്നു. അങ്ങനെ തെക്കൻ പ്രദേശത്തിന്റെ പ്രേക്ഷിതനാകുവാൻ മാർ ഇവാനിയോസ് പിതാവിനാൽ നിയോഗിക്കപ്പെട്ട മേരിമക്കൾ സമൂഹത്തിന്റെ സ്ഥാപകനായ മോൺ ജോസഫ് കുഴിഞ്ഞാലിൽ തികഞ്ഞ ദൈവസ്നേഹിയും വചനോപാസകനും വചനപ്രഘോഷകനും പ്രേക്ഷിതതീഷ്ണതയിൽ ജ്വലിച്ചിരുന്ന വ്യക്തിയുമായിരുന്നു. മലങ്കര കത്തോലിക്കാ സഭയുടെ പ്രേഷിത ദൗത്യത്തിൽ പ്രത്യേകിച്ച് തെക്കൻ നാട്ടിലെ മിഷൻ പ്രവർത്തനത്തിൽ മോൺ. ജോസഫ് കുഴിഞ്ഞാലിലച്ചൻ അനുഷ്ഠിച്ചിട്ടുള്ള സ്തുത്യർഹമായ സേവനങ്ങൾ സഭയുടെ വളർച്ചയിൽ ഒരു നാഴികക്കല്ലായി

നിലനിൽക്കുന്നു. പ്രേഷിതപ്രവർത്തനത്തിൽ തന്നെ സഹായിക്കാൻ 1938 മെയ് 8 ന് മാർ ഇവാനിയോസ് പിതാവിന്റെ അനുഗ്രഹാശിസ്സുകളോടെ മോൺ. ജോസഫ് കുഴിഞ്ഞാലിലച്ചൻ ആരംഭിച്ച മേരീമക്കൾ സന്യാസിനീ സമൂഹം നേരിട്ടുള്ള വചനപ്രഘോഷണത്തിലൂടെ ദൈവരാജ്യം വിസ്തൃതമാക്കുന്നതിന് ജാഗ്രതയോടെ വ്യാപൃതരായി. തിരുവനന്തപുരം അതിരൂപതയുടെ പ്രേഷിതപുത്രിയായ മാർത്താണ്ഡം രൂപത രൂപപ്പെട്ടതിൽ മേരിമക്കളുടെ പ്രേഷിത ശുശ്രൂഷ നിസ്തുലമായ പങ്ക് വഹിച്ചിട്ടുണ്ട് എന്നതിൽ അഭിമാനിക്കുന്നു.

ഒരു രൂപതയായി മാറാൻ തക്കവണ്ണം തെക്കൻ കേരളത്തിലെ വിശ്വാസ സമൂഹത്തെ വളർത്തിയെടുക്കാൻ പങ്കുവഹിച്ചതിന്റെ നാൾവഴികൾ തിരിച്ചറിയുമ്പോൾ കൃതജ്ഞതാപൂക്കൾ ദൈവതിരുമുമ്പിൽ സമർപ്പിക്കുകയാണ് മേരിമക്കൾ സമൂഹം. അറബിക്കടലും അഗസ്ത്യവനവും അതിരു തീർക്കുന്ന പാറശാലയുടെ ഗ്രാമപ്രദേശങ്ങളിൽ ഹിന്ദുനാടാർ സമുദായത്തിൽപ്പെട്ട ജനങ്ങളാണ് തിങ്ങിപാർത്തിരുന്നത്. ഈ പ്രദേശങ്ങളിൽ രോഗനിവാരണാർത്ഥം പല അന്ധവിശ്വാസങ്ങളും നിലനിന്നിരുന്നു. അവർക്ക് സത്യവിശ്വാസ പരിശീലനം നൽകുന്നതിന് സിസ്റ്റേഴ്സിന്റെ സഹായം ആവശ്യമാണെന്ന് മനസ്സിലാക്കിയ, ഈ പ്രദേശത്തെ ആദ്യത്തെ മിഷിനറിമാരിലൊരാളായ ബഹു: സിൽവേരിയോസ് CMI അച്ചൻ ഈ വിവരം ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ അറിയിക്കുകയും വന്ദ്യപിതാവിന്റെ അനുഗൃഹാശിസുകളോടെ മോൺ. ജോസഫ് കുഴിഞ്ഞാലിൽ അച്ചൻ തിരുവനന്തപുരത്തിന് തെക്ക് പല പ്രദേശങ്ങളിലും മേരിമക്കൾ സമൂഹത്തിന്റെ ഭവനങ്ങൾ ആരംഭിക്കുകയും ചെയ്തു. 1948 ൽ വെണ്ണിയൂരും 1952 ൽ നെല്ലിമൂടും 1974 ൽ പുന്നാവൂരും ഭവനങ്ങൾ സ്ഥാപിച്ചുകൊണ്ട് നെയ്യാറ്റിൻകര, കാട്ടാക്കട, പാറശാല പ്രദേശങ്ങളിൽ ക്രൈസ്തവ വിശ്വാസസമൂഹങ്ങൾ രൂപീകരിക്കുന്നതിന് സഭയോട് ചേർന്ന് പ്രവർത്തിച്ചു. പ്രത്യേകിച്ച് ഉഴുന്നല്ലൂർ ഫിലിപ്പ് കോർഎപ്പിസ്കോപ്പായുടെ കൂടെയുള്ള മിഷൻ പ്രവർത്തനം എടുത്തുപറയേണ്ടതാണ്. 1974 ൽ പുന്നാവൂരിൽ മേരിമക്കളുടെ ഭവനം ആരംഭിച്ചതോടെ ബഹു. ഫിലിപ്പച്ചന്റെ കൂടെയുള്ള പ്രേഷിത പ്രവർത്തനത്തിനും തുടക്കം കുറിച്ചു. ചുറ്റുമുള്ളവരുടെ ഇല്ലായ്മകളും വേദനകളും കരുണയോടെ കണ്ടറിഞ്ഞ അച്ചൻ അവരിൽ വിശ്വാസത്തിന്റെ വിത്ത് വിതയ്ക്കുന്നതിനോടൊപ്പം അവരുടെ സാമ്പത്തിക നില ഭദ്രമാക്കുവാനും പരിശ്രമിച്ചു. ഫിലിപ്പച്ചൻ എവിടെയെല്ലാം മിഷനുകൾ ആരംഭിച്ചോ അവിടെയെല്ലാം ഡി. എം. സിസ്റ്റേഴ്സിന്റെ നിസ്വാർത്ഥമായ പ്രവർത്തനവും ആത്മാർത്ഥമായ സഹകരണവും നിസ്തന്ദ്രമായ പ്രാർത്ഥനയും ഉണ്ടായിരുന്നു എന്നത് പാറശാല രൂപതയുടെ ഉത്ഘാടനാവസരത്തിൽ നന്ദിയോടെ അനുസ്മരിക്കുന്നു. ഭവനസന്ദർശനം വഴിയുള്ള മിഷൻപ്രവർത്തനം പ്രത്യേക ചൈതന്യമായി സ്വീകരിച്ചിരിക്കുന്ന മേരിമക്കൾ ജാതി-മത ഭേദമെന്യേ ഈ പ്രദേശങ്ങളിലെ ഭവനങ്ങളിൽ കയറിയിറങ്ങി ക്രൈസ്തവ വിശ്വാസം പകർന്നത് ദ്രുതഗതിയിലുള്ള മിഷൻ കേന്ദ്രങ്ങളുടെ വളർച്ചയ്ക്ക് കാരണമായി.

### സാംസ്കാരിക അനുരൂപണം എന്ന പുണ്യപൈതൃകം

സാംസ്കാരിക അനുരൂപണം എന്ന സിദ്ധി മേരിമക്കൾക്ക് പൈതൃകമായി ലഭിച്ചതാണ്. ഏത് പ്രദേശത്ത് ചെന്നാലും അവരുടെ ജീവിതശൈലിയോടും ആചാരമര്യാദകളോടും ഭക്ഷണരീതികളോടും ഭാഷയോടുമൊക്കെ ഇഴുകിചേരാനുള്ള കഴിവ് മേരിമക്കൾക്ക് ജന്മസിദ്ധമാണ്. "നാം ദരിദ്രരെ സ്നേഹിക്കണം, അവരുടെ നിഷ്കളങ്ക ഹൃദയത്തിൽ എത്തിപ്പെടാനാവാത്ത അകലം അവരും നമ്മളും തമ്മിൽ ഉണ്ടെന്ന ചിന്ത വിതക്കുന്ന പ്രവർത്തന ശൈലി നമ്മുടെ വസ്ത്രധാരണത്തിലും ജീവിതത്തിലും കരുപ്പിടിപ്പിക്കരുത് " (മാതൃസൂക്തം 21) എന്ന് മേരിമക്കളെ പഠിപ്പിച്ച സമൂഹത്തിന്റെ സഹസ്ഥാപകയായ മദർ മേരി കല്ലറയ്ക്കലിന്റെ വാക്കുകൾ സംസ്കാരിക അനുരൂപണത്തിന് ഏറെ സഹായകമാകുന്നു. പ്രാദേശികവും സാംസ്കാരികവുമായ വൈവിദ്ധ്യങ്ങളിൽ വിശ്വാസത്തിന്റെ നിറദീപം തെളിയിക്കുവാൻ മേരിമക്കൾക്ക് ലഭിച്ച പുണ്യപൈതൃകത്തെ അഭിനന്ദിച്ചുകൊണ്ട് പുണ്യശ്ലോകനായ സിറിൽ മാർ ബസേലിയോസ് കാതോലിക്കാ ബാവയുടെ വാക്കുകൾ ഇവിടെ സ്മരണീയമാണ്. "പ്രാദേശിക സംസ്കാരങ്ങളോട് അനുരൂപപ്പെടാനും മനുഷ്യരുടെ ആവശ്യങ്ങൾ അറിഞ്ഞ് പ്രതികരിക്കാനും മേരിമക്കൾ എന്നും ശ്രദ്ധാലുക്കളായിരുന്നു. നിശ്ചിതമായ അപ്പോസ്തോലിക






സിദ്ധികൾക്ക് കാലദേശാനുസൃതമായ ആവിഷ്കാരം നൽകാൻ തൽപ്പരരായിരുന്ന മേരിമക്കളുടെ ഈ പുണ്യപൈതൃകം കേരളത്തിന്റെ തെക്കൻ പ്രദേശത്തെ ക്രിസ്തീയ വിശ്വാസത്തിന് അനുകൂലമായ സ്ഥിതിവിശേഷം സംജാതമാക്കി. ഈ പ്രദേശങ്ങളിൽ പുനരൈക്യ പ്രസ്ഥാനത്തിന്റെ ആരംഭകാലത്തെന്ന പോലെ ഇന്നും മേരിമക്കൾ സജീവസാന്നിദ്ധ്യം കൊണ്ട് ശക്തി പകരുന്നു. രണ്ടാം വത്തിക്കാൻ സൂനഹദോസിന് മൂന്ന് പതിറ്റാണ്ടുകൾക്ക് മുൻപേ സാംസ്കാരിക അനുരൂപണത്തിന് പ്രയോഗികരൂപം നൽകി പ്രവർത്തിക്കുവാൻ കഴിഞ്ഞു എന്നത് മേരിമക്കൾക്ക് അഭിമാനപൂർവ്വം അവകാശപ്പെടാവുന്നതാണ് ” (മേരിമക്കൾ സന്യാസിനി സമൂഹചരിത്രം, അവതാരിക.).

## ദാരിദ്ര്യനിർമ്മാർജ്ജനത്തിലൂടെ വിശ്വാസ സമൂഹങ്ങളുടെ രൂപീകരണം

ഇന്ന് ഇടവകകളായി മാറിയിരിക്കുന്ന പല ദേവാലയങ്ങളിലും ആരംഭകാലങ്ങളിൽ രണ്ടോ മൂന്നോ കുടുംബങ്ങൾ മാത്രമേ വിശ്വാസം സ്വീകരിച്ചവരായി ഉണ്ടായിരുന്നുള്ളൂ. കാലാകാലങ്ങളിൽ ഈ പ്രദേശത്ത് സേവനമനുഷ്ഠിച്ചിട്ടുള്ള വന്ദ്യ വൈദികരുടെ ആത്മീയ നേതൃത്വവും നിർദ്ദേശവും വിശ്വാസ സമൂഹത്തിലേയ്ക്ക് ആളുകളെ കൂട്ടിച്ചേർക്കുവാൻ ഏറെ സഹായിച്ചു. വിശ്വാസം സ്വീകരിച്ചവരുടെ സഹായത്തോടെ സിസ്റ്റേഴ്സ് മറ്റ് കുടുംബങ്ങളിലേയ്ക്ക് കടന്നുചെന്ന് അവരുടെ ഇല്ലായ്മകൾ തിരിച്ചറിയുവാനും സുഖ ദുഃഖങ്ങൾ അന്വേഷിക്കുവാനും തയ്യാറായി. ദാരിദ്ര്യത്താലും കടബാദ്ധ്യതകളാലും വലഞ്ഞ അനേകം കുടുംബങ്ങളിൽ തിരുവനന്തപുരം അതിരൂപതയുടെ MCH പദ്ധതി വഴി ഭക്ഷ്യസാധനങ്ങൾ സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ സുഗമമായി വിതരണം ചെയ്യാൻ തുടങ്ങി. ദാരിദ്ര്യം അനുഭവിച്ചിരുന്ന സമസ്ത ജനവിഭാഗങ്ങളെയും ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിരുന്നു. ഇതിന്റെ ഗുണഭോക്താക്കളായി കടന്നുവരുന്നവരിലേയ്ക്ക് വിശ്വാസത്തിന്റെ ബാലപാഠങ്ങൾ പകർന്നു നൽകുവാൻ ബഹു. സിസ്റ്റേഴ്സ് അവസരം കണ്ടെത്തിയിരുന്നു. കുടുംബങ്ങളുടെ സമഗ്രമായ വികസനം ലക്ഷ്യമാക്കി ആരംഭിച്ച ഈ പദ്ധതിയിൽ വ്യക്തിശുചിത്വം, ആരോഗ്യ സംരക്ഷണം, ശിശുപരിപാലനം, സാമ്പത്തിക ക്രമീകരണം എന്നിവയെ കുറിച്ച് ക്ലാസ്സുകൾ നൽകുന്നതോടൊപ്പം സുവിശേഷമൂല്യങ്ങൾ പകർന്നു നൽകുവാനും മേരിമക്കൾക്ക് കഴിഞ്ഞു. ഇതിലൂടെ ക്രൈസ്തവ വിശ്വാസത്തിലേയ്ക്ക് കടന്നുവരുന്നവരുടെ എണ്ണം അനുദിനം വർദ്ധിക്കുകയും മിഷൻകേന്ദ്രങ്ങളുടെ സ്ഥാപനത്തിനും വളർച്ചക്കും വഴി തെളിക്കുകയും ചെയ്തു.

## ഭവനസന്ദർശം വഴിയുള്ള മിഷൻപ്രവർത്തനം

“ഓരോ സമൂഹത്തിന്റെയും പ്രത്യേകവും മൗലികവുമായ സിദ്ധിയോട് എപ്പോഴും ആദരവ് പുലർത്തിക്കൊണ്ടുതന്നെ കുടുംബപ്രേഷിതത്വത്തെ മുൻഗണനയർഹിക്കുന്ന ഒരു കടമയായി അവർ പരിഗണിക്കണം” എന്ന് കുടുംബം സ്നേഹസമൂഹം (*Familiaris Consortio* n. 74) എന്ന അപ്പോസ്തോലിക ആഹ്വാനത്തിലൂടെ വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ കുടുംബ അജപാലനത്തെ സഭയുടെ മുഖ്യ പ്രേഷിതത്വമായി അവതരിപ്പിക്കുമ്പോൾ, മേരിമക്കളുടെ കുടുംബ പ്രേഷിതത്വത്തിന്റെ അടിസ്ഥാനഭാവമായ ഭവനസന്ദർശനത്തിലൂടെയുള്ള പ്രേഷിത ശുശ്രൂഷ കൂടുതൽ അർത്ഥവത്താകുന്നു. ആവശ്യമുള്ള ഏതുസമയത്തും ഏതുഭവനത്തിലേയ്ക്കും കടന്നുചെല്ലാനുള്ള തഴക്കം ഓരോ മേരിമകൾക്കും ലഭിച്ച പിതൃസ്വത്താണ്. ഭവനസന്ദർശനത്തിനായി പോകുന്നതിനുമുമ്പ് പോകേണ്ട ഭവനങ്ങളുടെ ലിസ്റ്റ് നേരത്തെ തന്നെ തയ്യാറാക്കി വയ്ക്കുകയും ആ ഭവനങ്ങൾക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിച്ച് ഒരുങ്ങുകയും ചെയ്തിരുന്നു. അൽമായരുടെ സഹായത്തോടെയുള്ള ഭവനസന്ദർശനമാണ് ആദ്യകാലങ്ങളിൽ നടത്തിയിരുന്നത്. ഇതിലൂടെ ഭവനസന്ദർശനത്തിനുള്ള പരിശീലനം അൽമായർക്ക് ലഭിക്കാനിടയായി. ഭവനസന്ദർശന വേളയിൽ വീടുകളിൽ വയ്ക്കുവാൻ യേശുവിന്റെ ചിത്രം, ബൈബിൾ, പാട്ടുപുസ്തകങ്ങൾ, ജപമാല, രോഗചികിത്സക്കുള്ള ഔഷധപ്പെട്ടി തുടങ്ങിയവയും സിസ്റ്റേഴ്സ് കരുതിയിരുന്നു. വീടുകളിൽ എത്തിയാൽ മാതപിതാക്കളോടും മക്കളോടും പ്രത്യേകം പ്രത്യേകം സംസാരിച്ചിരുന്നു. കുടുംബജീവിതത്തിന് ആവശ്യമായ അടുക്കും ചിട്ടയും വൃത്തിയും വെടിപ്പുമെല്ലാം അവരെ പരിശീലിപ്പിച്ചിരുന്നു. രോഗികൾക്ക് ആവശ്യമായ സാന്ത്വനവും ഹെർബൽ ചികിത്സയും നൽകിയിരുന്നു. അത്യാവശ്യ സന്ദർഭങ്ങളിൽ അവരെ ആശുപത്രികളിൽ എത്തിച്ചിരുന്നു. വിധവകളായി കഴിഞ്ഞിരുന്നവരോട് പ്രത്യേക പരിഗണനയും ആവശ്യമെങ്കിൽ സാമ്പത്തിക സഹായവും നൽകിയിരുന്നു. അവശരായി കഴിയുന്ന വൃദ്ധരെ സ്വന്തം മാതാപിതാക്കളെ എന്നപോലെ സ്നേഹിച്ചിരുന്നു. ഗർഭിണികൾക്ക് ആവശ്യമായ നിർദ്ദേശങ്ങളും ശിശുപരിപാലനത്തിനുള്ള മാർഗ്ഗങ്ങളും അവരെ പരിശീലിപ്പിച്ചു. ആദ്യകാലങ്ങളിൽ സിസ്റ്റേഴ്സ് തങ്ങളുടെ സ്വന്തം ഭവനങ്ങളിൽ നിന്നും വസ്ത്രങ്ങളും മറ്റ് സാമ്പത്തിക സഹായങ്ങളും ഇവിടുത്തെ കുടുംബങ്ങൾക്ക് നൽകിയിരുന്നു. അവഗണിക്കപ്പെട്ടവരുടെയും വിധവകളുടെയും ഭവനങ്ങൾ കൂടെക്കൂടെ സന്ദർശിക്കുകയും തങ്ങൾക്ക് ശുശ്രൂഷിക്കാൻ ലഭിച്ച ജനതയെ തങ്ങളുടെ സ്വന്തമായി കരുതി സ്നേഹിക്കുകയും ചെയ്തിരുന്നു.

## സാമ്പത്തിക ആസൂത്രണം കൈത്തൊഴിലുകളിലൂടെ

ആദ്യകാലങ്ങളിൽ ഈ പ്രദേശങ്ങളിലെ മിക്ക കുടുംബങ്ങളിലും സാമ്പത്തിക ഭദ്രത ഇല്ലാത്തതിനാൽ പണം ആവശ്യമായ സന്ദർഭങ്ങളിൽ തങ്ങളുടെ വസ്തുവകകളും വൃക്ഷങ്ങളും വീടുകളുമൊക്കെ ഒറ്റി കൊടുക്കേണ്ടി വരുന്ന സാഹചര്യമാണ് ഉണ്ടായിരുന്നത്. ഒറ്റി ഒഴിപ്പിക്കുന്നതിനുള്ള കാലമായാലും തിരിച്ചടയ്ക്കാൻ സാധിക്കാത്തതിനാൽ തങ്ങളുടെ കിടപ്പാടം പോലും വിറ്റുപോകുന്ന സന്ദർഭങ്ങളാണ് നിലനിന്നിരുന്നത്. ഈ പ്രതിസന്ധിയിൽ നിന്നും കുടുംബങ്ങളെ രക്ഷിക്കുന്നതിനുവേണ്ടി അനുയോജ്യമായ വിവിധ മാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടതായി വന്നിട്ടുണ്ട്. ഇത് കടബാദ്ധ്യതകളിൽ നിന്നും കുടുംബങ്ങളെ രക്ഷിക്കാൻ ഒരു പരിധിവരെ സഹായിച്ചു. മിഷൻകേന്ദ്രങ്ങളിൽ ചെറിയ ഗ്രൂപ്പുകൾ സംഘടിപ്പിച്ച് നിക്ഷേപങ്ങൾ സമാഹരിക്കാൻ പരിശീലിപ്പിച്ചു. ബാങ്കിൽ നിന്നും ലോണെടുത്ത് ആടുമാടു



വളർത്തൽ, കോഴിവളർത്തൽ തുടങ്ങിയവ പ്രോത്സാഹിപ്പിക്കുകയും ഉപജീവനമാർഗ്ഗം കണ്ടെത്താൻ സഹായിക്കുകയും ചെയ്തു. തൊഴിൽരഹിതരായ കുടുംബിനികൾക്ക് കൈത്തൊഴിൽ പദ്ധതികൾ വന്ദ്യ ഫിലിപ്പ് ഉഴുന്നല്ലൂർ കോർ-എപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ കാട്ടാക്കട പ്രദേശങ്ങളിൽ ആരംഭിച്ചത് സാമ്പത്തിക ക്ലേശങ്ങൾ പരിഹരിക്കാൻ വളരെയധികം അവരെ സഹായിച്ചു. മെഴുകുതിരി നിർമ്മാണം, തീപ്പെട്ടി നിർമ്മാണം, കൈത്തറി വ്യവസായം, നെയ്ത്ത്, മരച്ചീനിയുടെ നൂറ് വിൽപ്പന എന്നിവയ്ക്കെല്ലാം സിസ്റ്റേഴ്സ് നേതൃത്വം നൽകി. ഇത് സാമ്പത്തിക അടിത്തറയുള്ള കുടുംബങ്ങളെ രൂപപ്പെടുത്തുന്നതിന് വഴിതെളിച്ചു.

### ഓലഷെഡിൽ നിന്ന് ദൈവാലയങ്ങളിലേയ്ക്ക്

ചെറിയ ചെറിയ കൂട്ടായ്മകൾ രൂപം കൊണ്ടിടത്തെല്ലാം ആളുകൾക്ക് ഒന്നിച്ചു വരുവാനും ആരാധനയിൽ പങ്കെടുക്കുവാനും ഓല മേഞ്ഞ ഷെഡുകളാണ് ആദ്യം നിർമ്മിച്ചത്. ചാണകംകൊണ്ട് മെഴുകിയ തറയിൽ നിന്നാണ് വിശ്വാസികൾ ആരാധനയിൽ പങ്കെടുത്തിരുന്നത്. വിശുദ്ധ കുർബാന അർപ്പണത്തിനുള്ള ബലിപീഠം (ഒരു മേശ) മാത്രമാണ് ദൈവാലത്തിലുണ്ടായിരുന്നത്. വിശുദ്ധ കുർബാനയ്ക്ക് എത്തുന്ന വൈദികരാണ് തിരുകർമ്മത്തിനുള്ള സാധനങ്ങൾ അടങ്ങിയ പെട്ടി കൊണ്ടുവന്നിരുന്നത്. വൈദികർ എത്തിയാലുടൻ ഉപദേശിമാരും സിസ്റ്റേഴ്സും ചേർന്ന് വിശുദ്ധ കുർബാനയ്ക്കുള്ള ക്രമീകരണങ്ങൾ ചെയ്യും. വൈദികരുടെ അഭാവം നിമിത്തം പലപ്പോഴും മാസത്തിൽ ഒരു ഞായറാഴ്ച മാത്രമാണ് കുർബാന ലഭിച്ചിരുന്നത്. വിശുദ്ധ കുർബാന ഇല്ലാത്ത ഞായറാഴ്ചകളിൽ സിസ്റ്റേഴ്സ് ദൈവാലയത്തിൽ ചെന്ന് മതബോധന ക്ലാസ്സുകൾ, പ്രാർത്ഥനാ സമ്മേളനങ്ങൾ, ഭവനസന്ദർശനം എന്നിവ നടത്തി എല്ലാ ഞായറാഴ്ചയും ദൈവാലയത്തിൽ എത്താനുള്ള പരിശീലനം ജനങ്ങൾക്ക് നൽകിയിരുന്നു. ദൈവാലയത്തിന് സമീപം താമസിക്കുന്നവരെ ദൈവാലയം സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം ഏൽപ്പിച്ചു. ഇത് ദൈവാലയത്തെ സ്വന്തമെന്ന പോലെ സ്നേഹിക്കുവാനും ഇന്നും ദൈവാലയത്തിന്റെ ഏത് ആവശ്യങ്ങളിലും നിലകൊള്ളാനും അവരെ പ്രാപ്തരാക്കുന്നു.

### സ്ത്രീശാക്തീകരണവും വിദ്യാഭ്യാസവും

തെക്കൻ കേരളത്തിൽ സ്ത്രീ വിദ്യാഭ്യാസത്തിന് വേണ്ടത്ര പ്രാധാന്യം നൽകാതിരുന്ന സാഹചര്യം മനസിലാക്കി ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് നെല്ലിമൂട് കേന്ദ്രമാക്കി സ്ഥാപിച്ച് മേരിമക്കൾ സമൂഹത്തെ ഭരമേൽപ്പിച്ച സെന്റ് ക്രിസോസ്റ്റം ഗേൾസ് ഹൈസ്കൂൾ അനേകം പെൺകുട്ടികൾക്ക് ഉന്നതവിദ്യാഭ്യാസത്തിന് വഴിതുറന്നു. സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികൾക്ക് മൂല്യാധിഷ്ഠിതവും ഗുണമേൻമയുള്ളതുമായ വിദ്യാഭ്യാസ സാഹചര്യങ്ങൾ പകർന്നു നൽകുവാൻ ഈ വിദ്യാലയത്തിലൂടെ ഇന്നും സാധ്യമാകുന്നു. പഠിക്കാൻ സമർത്ഥരും നിർദ്ധനരുമായ പെൺകുട്ടികൾക്ക് ഈ വിദ്യാലയത്തിൽ ചേർന്ന് പഠിക്കാൻ സാഹചര്യം ഒരുക്കുന്നതിനുവേണ്ടി നെല്ലിമൂട് ഡി.എം. കോൺവെന്റിനോട് ചേർന്ന് സെന്റ് അൽഫോൻസ ബാലിക ഭവൻ എന്ന സ്ഥാപനവും വിദൂരങ്ങളിൽ നിന്നും എത്തുന്ന കുട്ടികൾക്കും അദ്ധ്യാപകർക്കും താമസ സൗകര്യം ഒരുക്കുന്ന സെന്റ് ക്രിസോസ്റ്റം ഹോസ്റ്റലും ഇവിടെ സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ പ്രവർത്തിച്ചുവരുന്നു. ഈ പ്രദേശങ്ങളിൽ സഭയുടെ നേതൃത്വത്തിൽ സ്ഥാപിതമായ എല്ലാ വിദ്യാലയങ്ങളിലും തന്നെ സിസ്റ്റേഴ്സിന്റെ സാന്നിദ്ധ്യവും സേവനവും ലഭ്യമാക്കിക്കൊണ്ട് വിദ്യാഭ്യാസത്തിലൂടെയുള്ള സുവിശേഷവൽകരണ പ്രവർത്തനങ്ങൾക്ക് മേരിമക്കൾ സമൂഹം സാക്ഷ്യം വഹിക്കുന്നു.

## മൊബൈൽ മിഷൻ

വർദ്ധിച്ചുവന്ന മിഷൻ കേന്ദ്രങ്ങളുടെ ആദ്ധ്യാത്മിക നവീകരണം ലക്ഷ്യമാക്കി മേരിമക്കൾ സമൂഹം ആരംഭിച്ച മൊബൈൽ മിഷൻ ടീമിന്റെ പ്രവർത്തനം ഈ പ്രദേശങ്ങളിൽ സജീവമായി പ്രവർത്തിച്ചിട്ടുണ്ട്. കുടുംബങ്ങളെ വിശ്വാസത്തിൽ ആഴപ്പെടുത്തുക, കൂദാശപരമായ തടസ്സങ്ങൾ പരിഹരിക്കാനുള്ള നിർദ്ദേശങ്ങൾ നൽകുക, പ്രാർത്ഥനയ്ക്കും വചനവായനയ്ക്കും പ്രാധാന്യം നൽകുക, കുടുംബ പശ്ചാത്തലങ്ങൾ അറിയുക, കുടുംബപ്രശ്നങ്ങൾ പരിഹരിക്കുക, ഇടവകയോട് ചേർന്ന് നിൽക്കാൻ കുടുംബങ്ങളെ സജ്ജരാക്കുക, കത്തോലിക്ക വിശ്വാസം ഉപേക്ഷിച്ചു പോകുന്നവരെ സത്യവിശ്വാസ ബോധ്യങ്ങൾ നൽകി വിശ്വാസ കൂട്ടായ്മയിലേയ്ക്ക് ആനയിക്കുക തുടങ്ങിയ ലക്ഷ്യങ്ങൾ ഒരു നല്ല ശതമാനം വരെ മൊബൈൽ മിഷനിലൂടെ ഫലം കണ്ടു. സിസ്റ്റേഴ്സിന്റെ സേവനം ലഭിക്കാത്ത ഇടവകകളിൽ ഒരു ടീമായി ആഴ്ചകളോളം താമസിച്ച് പ്രവർത്തിക്കുക വഴി ദൈവമക്കളെ വിശ്വാസത്തിലുറപ്പിക്കാൻ കഴിഞ്ഞു. കാലഘട്ടത്തിനനുസൃതമായ സഭയുടെ സുവിശേഷവൽക്കരണ പ്രവർത്തനങ്ങളുടെ ഭാഗമായി മലങ്കര കത്തോലിക്കാ സഭയിൽ രൂപീകൃതമായ സുവിശേഷ സംഘത്തോട് ചേർന്ന് സിസ്റ്റേഴ്സ് സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

## കരുതലിന്റെ കരങ്ങൾ

മാർത്താണ്ഡം കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന സെന്റ് ജോസഫ് പ്രൊവിൻസിന്റെ കേരളഭാഗങ്ങൾ ചേർത്ത് 2002 ആഗസ്റ്റ് 22 ന് വെണ്ണിയൂർ നിർമ്മല പ്രൊവിൻസ് സ്ഥാപിതമായപ്പോൾ അതൊരു രൂപതയുടെ രൂപീകരണത്തിനുള്ള ദൈവീകപദ്ധതിയായിരുന്നു എന്ന് ഇന്ന് നാം തിരിച്ചറിയുന്നു. പ്രൊവിൻസ് രൂപീകരണത്തിനുശേഷം നിർമ്മലാ പ്രൊവിൻസിന്റെ പ്രേഷിത മേഖലയായ ഈ പ്രദേശങ്ങളിലെ ഭൂരിഭാഗം മിഷൻ കേന്ദ്രങ്ങളിലും മേരിമക്കളുടെ സാന്നിദ്ധ്യം സജ്ജീവമാകുകയും മിഷൻ കേന്ദ്രങ്ങൾ കൂടുതൽ ചലനാത്മകമാകുകയും ചെയ്തു. മതബോധനം നൽകുന്നതിലും MCYM, MCA, MCCL, മാതൃസമാജം, വിൻസെന്റ് ഡി.പോൾ, ലീജിയൻ ഓഫ് മേരി, തുടങ്ങിയ ഭക്തസംഘടനകളുടെയും പ്രവർത്തനങ്ങളെ സജീവമാക്കാൻ സിസ്റ്റേഴ്സ് പരിശ്രമിക്കുന്നു. കൂടാതെ വാർഡ് തിരിച്ചുള്ള പ്രാർത്ഥന, അൾത്താര ബാലന്മാരുടെ പരിശീലനം, കൂദാശ സ്വീകരണത്തിനുള്ള ഒരുക്കങ്ങൾ, Divine Family Ministry തുടങ്ങിയ രംഗങ്ങളിലും സിസ്റ്റേഴ്സിന്റെ സാന്നിദ്ധ്യം സജീവമാണ്. ഈ പ്രദേശങ്ങളിലെ വിശ്വാസ വളർച്ചയുടെ ഏറ്റവും ഉദാത്തമായ തെളിവാണ് ഇവിടെ നിന്നും ഉയർന്നു വന്നിരിക്കുന്ന സന്യാസ, വൈദിക ദൈവവിളികൾ. പാറശാല രൂപതയിലെ 103 ഇടവകകളിൽ 70 ഇടവകകളിലും മേരിമക്കൾ ഇപ്പോഴും കർമ്മനിരതരാണ്.

തികഞ്ഞ ആത്മീയതബോധത്തോടെയും സാമൂഹിക വീക്ഷണത്തോടും കൂടി ഈ നാടിന്റെ വളർച്ചയെ മുന്നിൽ കണ്ടിരുന്നവരാണ് ഭാഗ്യസ്മരണാർഹരായ അഭിവന്ദ്യരായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയും സിറിൽ മാർ ബസേലിയോസ് തിരുമേനിയും മാർ അപ്രേം തിരുമേനിയും. അതേ പന്ഥാവിലൂടെ ക്രാന്തദർശിത്വത്തോടെ മലങ്കര കത്തോലിക്കാ സഭാമക്കളെ നയിച്ചുകൊണ്ടിരിക്കുന്ന അഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കാർഡിനൽ ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനി കാലത്തിന്റെ ഗതിവിഗതികളോടും കാലഘട്ടത്തിന്റെ വെല്ലുവിളികളോടും ക്രിയാത്മകമായി പ്രതികരിച്ചുകൊണ്ട് യേശുവിന് സാക്ഷ്യം വഹിക്കുന്ന ഒരു സഭാ സമൂഹത്തെ രൂപപ്പെടുത്തുന്നതിൽ ഏറെ ശ്രദ്ധാലുവാണ്.

## കടലോളം വികസന സാദ്ധ്യത

പുതുതായി രൂപീകരിക്കപ്പെട്ട പാറശാല രൂപതയുടെ മുൻപിൽ വികസനത്തിന്റെ ഒരു മഹാസാഗരം തന്നെ തുറന്നിരിക്കുകയാണ്. കാലാനുസൃതമായി നമ്മുടെ ജനങ്ങളെ പ്രബുദ്ധരാക്കേണ്ട സന്ദർഭം ആസന്നമായിരിക്കുന്നു. വിഴിഞ്ഞം തുറമുഖപദ്ധതി പ്രാബല്യത്തിലാകുവാൻ ഏതാനും നാളുകൾ ബാക്കി നിൽക്കുമ്പോൾ നമ്മുടെ യുവജനങ്ങൾക്കുള്ള ജോലി സാദ്ധ്യതകൾ ഏറെ പ്രസക്തമാണ്. തുറമുഖ സാദ്ധ്യതകൾ സാക്ഷാത്കൃതമാകുമ്പോഴുണ്ടാകുന്ന സാംസ്കാരിക വേലിയേറ്റത്തിൽ വിശ്വാസം കാത്തുസൂക്ഷിക്കുവാനും പ്രചരിപ്പിക്കുവാനും നൂതനപ്രേഷിത രംഗങ്ങൾ നാം ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. ആതുരസേവനത്തിലൂടെയും സാമൂഹ്യക്ഷേമ പ്രവർത്തങ്ങളിലൂടെയും സാങ്കേതിക വിദ്യാഭ്യാസത്തിലൂടെയും ഈ പ്രദേശത്തെ ഉയർത്തി ഈ നാടിനെ ഒരു അനുഗ്രഹമാക്കിത്തീർക്കുവാൻ, സഭയോടൊത്ത് ചിന്തിക്കാൻ, സഭയോടൊത്ത് പ്രവർത്തിക്കാൻ നമുക്ക് കരങ്ങൾ കോർക്കാം. "ഈ ലോകത്തിൽ നമുക്കു ചെയ്യാവുന്ന ഏറ്റവും ശ്രേഷ്ഠമായ ജോലി മനുഷ്യഹൃദയങ്ങളെ ദൈവത്തിങ്കലേയ്ക്ക് ആനയിക്കുകയാണ്'' (മാതൃസൂക്തം 13) എന്ന സഹ സ്ഥാപക മദർമേരി കല്ലറയ്ക്കലിന്റെ വാക്കുകൾ മേരിമക്കളെ സംബന്ധിച്ചിടത്തോളം ഇന്ന് കൂടുതൽ പ്രസക്തമാകുന്നു എന്ന കാര്യം വിസ്മരിക്കുന്നില്ല.




# തുകൽ സഞ്ചിയും പൊതിച്ചോറും

## മേരിമക്കൾ ശുശ്രൂഷാ സാഫല്യത്തിൽ മാർത്താണ്ഡം, വെണ്ണിയൂർ പ്രോവിൻസുകൾക്ക് അഭിമാന നിമിഷം

*തയ്യാറാക്കിയത്: ക്ലിന്റൻ എൻ. സി ഡാമിയൻ*

പാറശ്ശാല രൂപതയുടെ പിറവിയിൽ ഫാദർ ഫിലിപ്പ് ഉഴുനല്ലൂർ കോർ എപ്പിസ്കോപ്പയോടൊപ്പം ചേർത്തു വായിക്കപ്പെടേണ്ട ഒരായിരം പേരുണ്ട്. അവരിൽ ക്രിസ്തുവിനായി സകലതും സമർപ്പിച്ചു അവന്റെ പിന്നാലെ പോയ സന്ന്യാസികളായിരുന്നു, മേരി മക്കൾ സന്ന്യാസ സമൂഹം.

പാറശ്ശാലയുടെ കാറ്റ് ഏറ്റുപാടുന്ന ഒരു ഈരടിയുണ്ട്. ഫിലിപ്പച്ചൻ വിശ്വാസത്തിന്റെ വിത്തുകൾ വിതച്ചു. മേരി തൻ മക്കൾ അതിനെ പോറ്റി വളർത്തി. പലപ്പോഴും മിഷൻ എന്നു കേൾക്കുമ്പോൾ നമ്മുടെ മനസ്സിൽ ഓടിവരുന്ന ചിത്രം കേരളത്തിന്റെ പുറത്തോ അല്ലെങ്കിൽ ആഫ്രിക്ക പോലുള്ള ഭൂഖണ്ഡങ്ങളോ ആയിരിക്കും. എന്നാൽ പലപ്പോഴും നമ്മുടെ കൺമുൻപിൽ കാണാതെപോകുന്ന മിഷൻ ഇടങ്ങളുണ്ട്. പാറശ്ശാല അത്തരത്തിലൊരു മിഷൻ മണ്ണായിരുന്നു.

അതിരാവിലെ മഠത്തിൽ നിന്നും ഒരു തുകൽ സഞ്ചിയുമായി അതിലൊരു പൊതിച്ചോറും, പ്രാർത്ഥനകളും മനസ്സിൽ നിശബ്ദതയിൽ ഉരുവിട്ട് നടന്നുനീങ്ങിയ ക്രിസ്തുവിന്റെ മണവാട്ടിമാർ. വായിച്ച അറിവുകളെക്കാൾ കണ്ടും കേട്ടും കിട്ടുന്ന അറിവിനാണ് വീര്യം കൂടുതൽ. തേടിയിറങ്ങി, അവർ ആദ്യകാലങ്ങളിൽ ക്രിസ്തുവിനുവേണ്ടി മൈലുകൾ താണ്ടി നടന്നു.

വളരെ സന്തോഷകരമായ വാർത്തയാണിത്. പുതിയ രൂപതയെന്നു കേട്ടപ്പോൾ തന്നെ ആദ്യം മനസ്സിൽ ഓടിയെത്തിയതു അവിടത്തെ നിഷ്കളങ്കരായ സാധാരണക്കാരുടെ മുഖങ്ങളാണ്. മേരിമക്കൾ സന്ന്യാസ സമൂഹത്തിന് പ്രത്യേകിച്ച് നിർമ്മല പ്രൊവിൻസിനു, ആനന്ദത്തിന്റെ നിമിഷങ്ങളാണ്. രൂപതയായി ഉയർത്തപ്പെടുമ്പോൾ ചുമതലകൾ വർദ്ധിക്കുന്നു. ഇനിയും ഒരുപാട്



ആത്മാക്കളെ ക്രിസ്തുവിന് വേണ്ടി കൊടുത്തിടാൻ കഠിന പരിശ്രമം തന്നെ വേണം. ഞങ്ങൾ മേരിമക്കൾ സമൂഹം ക്രിസ്തുവിന്റേതായതിനാൽ അവനുവേണ്ടി ഏറെ ദൂരം താണ്ടാവുന്ന സഹനങ്ങൾ ഏറ്റെടുക്കാനും, സുവിശേഷത്തിന്റെ വാഹകരാകാനും തയ്യാറാണ്. നിർമ്മല പ്രൊവിൻസിന്റെ മദർ പ്രൊവിൻഷൽ സിസ്റ്റർ ലിഡിയയുടെ വാക്കുകളാണിവ.

മിഷണറിമാരെ തേടിയുള്ള യാത്ര അവസാനിച്ചത് നെല്ലിമൂട് കോൺവെന്റിനു മുൻപിലാണ്. വരവിന്റെ ഉദ്ദേശമറിഞ്ഞ് ആ മൂവരും മുൻപിൽ പ്രത്യക്ഷരായി. വാർദ്ധക്യത്തിന്റെ നടുവിലും തിളങ്ങുന്ന കണ്ണുകളുമായി ആ



മൂന്നു മിഷണറിമാരെ കണ്ടു. ഇഗ്നേഷ്യാമ്മ, ജൂലിയാമ്മ, ഐവാനിയമ്മ. കൂട്ടത്തിൽ ഐവാനിയമ്മ ഒരു പ്രത്യേകത പേറുന്നവളാണ്. കാരണം തിരുവസ്ത്രം സ്വീകരിക്കുന്ന സമയത്ത് ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനി പറഞ്ഞു. ഇനിമുതൽ നീ ഐവാനിയയാണ്. അതെ മാർ ഇവാനിയോസ് പിതാവ് സ്വന്തം പേര് പകുത്ത് നല്കിയ ആദ്യത്തെ സ്ത്രീത്വം.

പാറശ്ശാലയുടെ മിഷൻ ചരിത്രത്തെപ്പറ്റി പറയുവാൻ അവർ പരസ്പരം മത്സരിക്കുകയായിരുന്നു. തങ്ങളുടെ യൗവനത്തിലെ മിഷൻ കരുത്തുമായി മൂവരും പങ്കുവച്ചു.

"ആദ്യ കാലങ്ങളിൽ ചെറ്റകുടിലുകളായിരുന്നു ദൈവാലയങ്ങൾ. ഫിലിപ്പച്ചൻ ഒരു വിശ്വാസിയെ കണ്ടെത്തും അല്ലെങ്കിൽ ഒരു വിശ്വാസി അച്ചനെ തേടി വരും. അച്ചൻ അവിടെ ഒരു ഓലക്കൂര പണിയും. എന്നിട്ട് ഞങ്ങളെ ഏല്പിക്കും അവിടം. ഞങ്ങൾ അവരെ സ്വന്തം പോലെ കരുതും". ഈവാനിയമ്മ പറഞ്ഞു തുടങ്ങി.

വളരെ കഠിനം തന്നെയായിരുന്നു ഇവരുടെ യാത്രകൾ. അതിരാവിലെ മഠങ്ങളിൽ നിന്നിറങ്ങിയാൽ മൂന്നും നാലും പള്ളികളിൽ ഇവർ പോകുമായിരുന്നു. ഒരിടത്ത് കുർബാനക്ക് സഹായിയായി , മറ്റൊരിടത്ത് ആരാധനാക്രമം വിശ്വാസികളെ പഠിപ്പിക്കുവാൻ, വേറൊരിടത്ത് മാതൃസംഘത്തിലെ സ്ത്രീകളുടെ വേദനകളറിഞ്ഞ് അവരെ ആശ്വസിപ്പിക്കുവാൻ. തിരികെ മഠങ്ങളിലേക്ക് ഇരുളും മുൻപെ എത്തിച്ചേരൽ.

അന്നത്തെ യാത്രകളെപ്പറ്റി ജൂലിയാമ്മ പറയുന്നതിങ്ങനെ. "ഇന്നത്തെ പോലെ കാറും ബസ്സും നിരന്തരം ഓടുന്ന കാലം അല്ലായിരുന്നു. ഒരു ബസ്സിറങ്ങി മണിക്കൂറുകൾ കാത്തിരിക്കണം. ബസ്സ് വന്നില്ലെങ്കിൽ അടുത്ത പള്ളിയിലേക്ക് നടത്തം തന്നെയാണ് ഏക പോംവഴി. ഊടുവഴികളിലൂടെ പ്രാർത്ഥനയോടെ നടന്നു പോകുമായിരുന്നു. പത്തും ഇരുപതും കിലോമീറ്ററുകൾ നടന്നിട്ടുണ്ട്. എത്ര നടന്നാലും ഒരിക്കലും മടുക്കില്ല. കാരണം എല്ലാം തമ്പുരാന് വേണ്ടിയാണെന്ന ചിന്ത മാത്രാണ് മനസ്സിൽ. അതൊരു ആവേശമായി ഉൾക്കൊണ്ടുകൊണ്ട് നടക്കും മുന്നോട്ട്. ആദ്യ കാലങ്ങളിലെ പാറശ്ശാല മിഷൻ തന്നെ വലിയ അനുഭവങ്ങൾ നിറഞ്ഞതായിരുന്നു. പനകളുടെയും തെങ്ങുകളുടെയും നാട്. അക്കാനിയും ശർക്കരയും കരുപ്പട്ടിയും ഒരു ജനതയുടെ പ്രധാന വരുമാന മാർഗ്ഗായിരുന്നു അന്ന്. അതിനിടയിലും ക്രിസ്തുവിനെ പകർന്നു നൽകുവാൻ ഇവർ ശ്രമിച്ചിരുന്നു. ആ ശ്രമങ്ങളുടെ വിജയമാണ് പാറശ്ശാല രൂപത. അന്നത്തെ വിശ്വാസികളെപ്പറ്റി ഇഗ്നേഷ്യാമ്മ പറയുന്നത് ഇങ്ങനെ. "ശർക്കരയും അക്കാനിയും കരുപ്പെട്ടിയുമായിരുന്നു പ്രധാന തൊഴിൽ. പലപ്പോഴും ഞങ്ങളെ കാണുമ്പോൾ ഒളിച്ചിരിക്കുന്നവരുണ്ട്. അന്ന് പള്ളികളിലൂടെ പാൽപ്പൊടിയും മരിച്ചീനിയും വാങ്ങാൻ വരുമായിരുന്നു. മനുഷ്യന്റെ ആത്മീയതയോടൊപ്പം ഭൗതികതയും നോക്കേണ്ട ചുമതല സഭക്കുണ്ട്. കാരണം ക്രിസ്തുവിന്റെ ദൈവരാജ്യം ആത്മീയ ഭൗതികതലങ്ങളുടെ സങ്കലനമാണ്. പലപ്പോഴും ഞങ്ങളെ വീടുകളിലേക്ക് ക്ഷണിക്കുമായിരുന്നു. സ്ത്രീകളുടെ ഒപ്പം ഇരുന്ന് അവരുടെ സങ്കടങ്ങൾ ഒരുപാട് കേട്ടിട്ടുണ്ട്. അതിന് പരിഹാരം കാണുന്നതിനും സഹായിക്കാറുണ്ട്. അന്ന് ഒറ്റയ്ക്ക് യാത്ര ചെയ്യുമ്പോൾ ഒരു ഭയവും ഇല്ലായിരുന്നു. നമ്മുടെ സിസ്റ്റർ എന്ന് ആ സമൂഹം ഏറ്റുപറയുമ്പോൾ ഉള്ളിൽ നിറയെ സന്തോഷമായിരുന്നു. മാസത്തിൽ ഒരിക്കൽ നടത്തപ്പെടുന്ന കുർബാനക്കായി ആഴ്ചകളെ ഒരുക്കുന്നത് ഞങ്ങളുടെ ഒരു പ്രവർത്തന മേഖലയായിരുന്നു". എപ്പോഴും ക്രിസ്തുവിന് വേണ്ടി തയ്യാറായിരുന്ന മണവാട്ടിമാരായിരുന്നു ഇവർ. പല കുടുംബങ്ങളും ഹൈന്ദവ-ക്രൈസ്തവ സങ്കരമായിരുന്നു. അതിനാൽ മരണം വന്നാലും, കല്ല്യാണം ആണെങ്കിലും ആ കുടുംബത്തിൽ ഓടിയെത്തി അവരിൽ ഒരാളായി നിന്ന് ശുശ്രൂഷകളിൽ അവരെ സഹായിക്കുമായിരുന്നു. കല്ല്യാണങ്ങളിൽ വരനും വധുവിനും പ്രാർത്ഥനകളും ആരാധനാക്രമവും പഠിപ്പിച്ചു നൽകുന്നതിലും നല്ല ദമ്പതികളായി തീരാൻ ഉപദേശങ്ങളും ഒരുക്ക ക്ലാസ്സുകൾ നൽകുന്നതിലും ശ്രദ്ധ പുലർത്തിയിരുന്നു.



കാലം കഴിഞ്ഞുപോയി. അതിനോടൊപ്പം തന്നെ നെല്ലിമൂട്ടിൽ അനന്തപുരിയിലെ തെക്കൻഭാഗത്തെ സ്ത്രീകളുടെ ഉന്നമനത്തിനായി മാർ ഈവാനിയോസ് തിരുമേനി സ്ഥാപിച്ച സ്കൂളുകളും ഇന്ന് മേരിമക്കളുടെ കീഴിലാണ്. നല്ല അധ്യാപികമാർ ഈ സന്യാസിനി സമൂഹത്തിനിടയിൽ ഉണ്ടായി. എന്നാലും അവരുടെ പ്രധാന ചിന്തയും മിഷനുകളെപ്പറ്റിയായിരുന്നു.ഞായറാഴ്ചകളിൽ പള്ളികളിൽ പോയി വിശ്വാസസമൂഹത്തെ ഒരുക്കി പ്രാർത്ഥനായോഗങ്ങളിൽ പങ്കെടുത്ത് തങ്ങളുടെ വിലയേറിയ സേവനം തുടർന്നുകൊണ്ടിരിക്കുന്നു.

"വളരെ വലിയ പാരമ്പര്യമൊന്നും ഈ ജനതക്ക് പറയാൻ കഴിയില്ല. എന്നാൽ ക്രിസ്തുവിനായി നിലക്കൊള്ളുന്ന പച്ചയായ മനുഷ്യരാണീവർ. ഒരിക്കൽ വിശ്വാസത്തിലേക്ക് കടന്നുവരുന്നവരുടെ ഉള്ളിലേക്ക് നല്ലൊരു അടിത്തറ പണിയേണ്ടത് അത്യാവശ്യമാണ്. അതിനാൽ മേരി തൻ മക്കൾക്ക് തങ്ങളുടെ പ്രേക്ഷിത പ്രവർത്തനം ഇരട്ടിയായി തീർക്കേണ്ട സമയം വന്നിരിക്കുന്നു. വിശ്രമം ഇല്ലാതെ തോളോട് തോൾ ചേർന്ന് ക്രിസ്തുവിന്റെ ദൈവരാജ്യത്തിനായി അധ്വാനിക്കാം". ഇതായിരുന്നു മൂവരുടെയും അഭിപ്രായം.

യാത്ര പറഞ്ഞിറങ്ങുമ്പോൾ കരങ്ങൾ വീശി കാണിക്കുന്ന മൂന്ന് യുവ ഹൃദയം പേറുന്ന ക്രിസ്തുവിന്റെ മണവാട്ടിമാരെ കണ്ടു. ഒരിക്കൽ ഒരു തുകിൽ സഞ്ചിയും ഒരു പൊതിച്ചോറുമായി പാറശ്ശാലയുടെ വിശ്വാസത്തെ ജ്വലിപ്പിച്ച മൂന്ന് മേരീമക്കളെ...




# തെക്കിന്റെ വിതക്കാരൻ

തയ്യാറാക്കിയത്: ക്ലിന്റൻ എൻ. സി ഡാമിയൻ

അവൻ ശിഷ്യന്മാരോടു പറഞ്ഞു: "വിളവധികം വേലക്കാരോ ചുരുക്കം. അതിനാൽ തന്റെ വിളഭൂമിയിലേക്കു വേലക്കാരെ അയയ്ക്കാൻ വിളവിന്റെ നാഥനോടു പ്രാർത്ഥിക്കുവിൻ" (മത്തായി 9:36-37).



1950-കളുടെ കാലഘട്ടത്തിൽ വരണ്ട വിശ്വാസ ഭൂമിയായിരുന്നു പാറശ്ശാല. ഒറ്റപ്പെട്ട വിശ്വാസസമൂഹങ്ങളെ തീക്ഷ്ണതയിൽ നിലനിർത്താൻ മലങ്കര കത്തോലിക്കാസഭ ബുദ്ധിമുട്ടുകൾ നേരിടുന്ന കാലം അവിടേക്ക് ആ വിതക്കാരൻ അയക്കപ്പെട്ടു. വിശ്വാസത്തിന്റെ അടിത്തറകൾ ശക്തമാക്കുന്നതിനും പുതിയ വിത്തുകൾ വിതയ്ക്കുന്നതിനും അനന്തപുരിയുടെ തെക്കൻ മണ്ണിലേക്ക് പൗലോസ് അപ്പോസ്തലന്റെ തീഷ്ണതയോടെ കടന്നു വന്നു. പുതിയ പാറശ്ശാല രൂപതയുടെ മിഷണറി എന്നറിയപ്പെടുന്ന ഫാദർ ഫിലിപ്പ് ഉഴുന്നല്ലൂർ ആയിരുന്നു ആ വിതക്കാരൻ.

തന്റെ പൗരോഹിത്യ ജീവിതത്തിന്റെ ആരംഭകാലത്ത് ഏകദേശം നാല് വർഷങ്ങൾ മാത്രമേ അനന്തപുരിയുടെ വടക്കൻ മണ്ണിൽ പ്രവർത്തിച്ചിട്ടുള്ളു. എന്നാൽ അതിനുശേഷം സമൂഹത്തിലെ സാധാരനക്കാരുടെ ഇടമായ തെക്കൻ അനന്തപുരിയിലേക്ക് തന്റെ പ്രേക്ഷിത പ്രവർത്തനങ്ങൾ ആരംഭിച്ചു. വികസനം എന്ന വാക്കുപോലും കേട്ടുകേൾവിയില്ലാത്ത കാലം. ഓരോ വിശ്വാസിയെ പ്രതി ആകുലപ്പെടുന്ന ആ മനസ്സിൽ വെറുതെ ഒരു വൈദികനായിരിക്കുക എന്നത് അംഗീകരിക്കാൻ സാധിക്കാത്തതായിരുന്നു. 1967 ൽ ബാലരാമപുരം കേന്ദ്രമായി ആരംഭിച്ച പ്രേക്ഷിത പ്രവർത്തനം തന്റെ വിശ്രമ ജീവിതത്തിലും തുടരുന്നു.

ആരായിരുന്നു ഫിലിപ്പച്ചൻ. പത്തനംതിട്ട ഭദ്രാസന അധിപൻ മോസ്റ്റ് റവ. ഡോ.യൂഹാന്നോൻ മാർ ക്രിസ്സോസ്റ്റം തിരുമേനിയുടെ വാക്കുകൾ ഇങ്ങനെ. "നാൽപതു വർഷങ്ങൾക്കു മുൻപ്. ബാലരാമപുരത്ത് ഒരു ചെറിയ ദൈവാലയവും അവിടെ വൈദിക മന്ദിരവും ഓർമ്മയിൽ ഇപ്പോൾ ഓടിയെത്തുന്നു. അവിടെ രണ്ടു വൈദീകർ താമസിക്കുന്നുണ്ട്. മൂന്നാമത്തെ വൈദീകനായി ഞാൻ കേറിചെല്ലുകയാണ്. എനിക്കു പൗരോഹിത്യം കിട്ടി രണ്ടാഴ്ച കഴിഞ്ഞിട്ടെ ഉള്ളു. കുറച്ചു കഴിഞ്ഞപ്പോൾ ഒരു വൈദീകൻ ചേത്ക് സ്കൂട്ടറിൽ ഹാൻഡ് ബാഗും പിടിച്ചു കൊണ്ട് ആ വൈദീക മന്ദിരത്തിലേക്ക് കടന്നു വന്നു. മിഷനിൽ പോയി പ്രവർത്തനങ്ങൾ അന്നത്തേക്ക് മതിയാക്കി ക്ഷീണിതനായി വന്ന ചുറുചുറുക്കുള്ള വന്ദ്യ ഫിലിപ്പച്ചൻ തന്നെ. ഈ കാഴ്ച ആ ദിവസം മാത്രമല്ല കണ്ടത് ഞാൻ എത്ര വർഷം അവിടെ ഉണ്ടായിരുന്നുവോ അത്രയും കാലം അദ്ദേഹം സഞ്ചരിക്കുന്ന ഒരു മിഷനറിയായി തന്നെ അദ്ദേഹത്തെ കണ്ടിരുന്നു. എന്നെക്കാൾ പത്തുവർഷം മുൻപ് വൈദീകപട്ടം നേടിയ അച്ചൻ എന്നിലെ മിഷൻ പ്രവർത്തനങ്ങൾക്ക് തീക്ഷ്ണതയും നൽകാൻ കാരണമായി".

അതെ ക്രിസ്തുവാകുന്ന വലിയ ഇടയനുവേണ്ടി അവന്റെ അജഗണത്തെ നയിക്കാൻ സധൈര്യം പുറപ്പെട്ട വൈദികൻ. ഒരു ജനതയുടെ വിശ്വാസ ജീവിതത്തെ മാത്രമല്ല സാമൂഹികഘടനയെയും സ്വാധീനിച്ച വ്യക്തിയാണു അദ്ദേഹം. കാരണം ഒരു ജനതയുടെ സമഗ്ര വളർച്ചയാണ് ദൈവരാജ്യത്തിലേക്കുള്ള വഴിയെന്ന ബോധ്യം ആ മനസ്സിൽ ഉണ്ടായിരുന്നു. പല തൊഴിലുകളിലും ഏർപ്പെട്ടിരിക്കുന്ന സാധാരണക്കാർക്ക് അറിവിന്റെ വെളിച്ചമായിതീരാൻ സ്ഥാപിതമായ സ്കൂളുകൾ ഇന്ന് വളർന്ന് പന്തലിച്ച്, അതിനോടൊപ്പം നെല്ലിക്കാടിന്റെ മണ്ണിൽ മദർതെരേസ കോളേജും തുടക്കം കുറിച്ചു...

വളരെ സാഹസം നിറഞ്ഞതായിരുന്നു ഈ പുരോഹിതന്റെ പ്രേഷിതജീവിതം. മൂന്നും, നാലും, അതിൽ കൂടുതൽ പള്ളികളിൽ ശുശ്രൂഷക്കായി അദ്ദേഹം കടന്നുചെന്നിരുന്നു. സമൂഹത്തിലെ ഏറ്റവും താഴെ തട്ടിലുള്ളവരോട് ക്രിസ്തുവിനെപറ്റി പ്രഘോഷിക്കുവാനും അവരെ ക്രിസ്തുവിന്റെ പിന്നാലെ എത്തിക്കുന്നതിലും വിജയം കണ്ടു. ഒരു പക്ഷേ ഇന്നിന്റെ വിശ്വാസികൾക്ക് ഇതെല്ലാം ആശ്ചര്യം ഉളവാകുന്നതാകാം.

നിയുക്ത പാറശ്ശാല രൂപതയുടെ 50-ഓളം ഇടവകയുടെ വിശ്വാസസമൂഹങ്ങളെ രൂപപ്പെടുത്തിയത് ഫിലിപ്പ് അച്ചനാണ്. തിരികെ ഒന്നും പ്രതീക്ഷിക്കാതെ, ബലിവേദിയിൽ മുറിയപ്പെടുന്ന അപ്പം പോലെ പ്രേഷിതജീവിതം ചര്യയായി തീർത്തവൻ. ഒരുപക്ഷേ അക്കാനിയും ശർക്കരയും മറ്റും തൊഴിലായി കരുതിയിരുന്നയിടത്ത് കാലിവളർത്തലും മറ്റു തൊഴിലുകളും പ്രോൽസാഹിപ്പിക്കുകയും ചെയ്തു. സ്ത്രീശാക്തീകരണത്തിനുവേണ്ടി നിലകൊണ്ട ആ ഇടയൻ മേരീമക്കൾ സമൂഹത്തെ ഒപ്പം കൂട്ടി തെക്കൻ മണ്ണിൽ നിറഞ്ഞുനിന്ന പ്രേഷിത പ്രവർത്തനങ്ങൾ കഴിഞ്ഞ് ഇപ്പോൾ വിശ്രമജീവിതം നയിക്കുന്നു. പുതിയ രൂപത തൻ പിറവിയിൽ ആ കണ്ണുകൾ ആനന്ദകണ്ണീരുകളാൽ നിറയുകയാണ്.

വിളവിന്റെ നാഥനായി ഇവിടെ സ്വർഗ്ഗീയ വയലിനായി നിലകൊണ്ട ആ പുരോഹിതൻ പറഞ്ഞുവയ്ക്കുന്നത് ഇത്ര മാത്രം.

"സർവ്വതും ദൈവത്തിന്റേതു മാത്രം"

## With best Compliments from



# Babu George and Family

## C.B.D Belapur
## Navi Mumbai 400614

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ കൊട്ടാരക്കര പനവേലി സെന്റ് ജോർജ് ഇടവകാംഗം. കഴിഞ്ഞ 34 വർഷമായി മുംബൈയിൽ താമസിക്കുന്നു. 500-ൽ ഏറെ ജീവനക്കാരുള്ള ബി. ജി. ഗ്രൂപ്പ് ഓഫ് കമ്പനികളുടെ മാനേജിംഗ് ഡയറക്ടറാണ്. സെന്റ് എഫ്രേം എക്സാർക്കേറ്റ് സെന്റർ നിർമാണ കമ്മിറ്റി ചീഫ് കോ-ഓർഡിനേറ്റർ, പാസ്റ്ററൽ കൗൺസിൽ അംഗം, മഹാരാഷ്ട്ര മലയാളി ക്രിസ്ത്യൻ അസോസിയേഷൻ എക്യുമെനിക്കൽ ട്രസ്റ്റി, മുംബൈ വൈ. എം. സി. എ ബോർഡ് മെമ്പർ, മുംബൈ കേരള കാത്തലിക് അസോസിയേഷൻ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം, തലോജ ഇൻഡസ്ട്രീസ് അസോസിയേഷൻ വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്നു. ബിസിനസ് മേഖലകളിലെ പ്രവർത്തനങ്ങളിൽ വ്യാപരിക്കുമ്പോഴും സഭാകാര്യങ്ങളിൽ പരിപൂർണ്ണ അർപ്പണ മനോഭാവത്തോടെയുള്ള പ്രവർത്തനങ്ങൾ നടത്തിവരുന്നു. മുംബൈയിൽ മലങ്കര കത്തോലിക്കാസഭയുടെ പ്രേഷിത ചൈതന്യം പ്രസരിപ്പിക്കുന്നതിൽ മുഖ്യ സംഘാടകനായ ശ്രീ. ബാബു ജോർജിന്റെ മികച്ച മിഷൻ പ്രവർത്തനങ്ങളെ അംഗീകരിച്ച് എം. സി. എ. പുരസ്കാരം നൽകി ആദരിക്കുന്നു.

Ellora, 1201 A Wing Plot No 27Sector 11CBD Belapur, New Mumbai-400614



# ശുശ്രൂഷയുടെ നിയോഗവുമായി പുതിയ ഇടയന്മാർ



**മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക്**
**പുതിയ രണ്ട് മേൽപട്ടക്കാർ, ദക്ഷിണ കർണ്ണാടകത്തിലെ**
**പുത്തൂർ രൂപതയ്ക്ക് അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ**
**മക്കാറിയോസ മെത്രാപ്പോലീത്തായും**
**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആസ്ഥാനമായ**
**കാതോലിക്കേറ്റ് സെന്ററിലെ കൂരിയായ്ക്ക്**
**അഭിവന്ദ്യ യൂഹാനോൻ മാർ തിയഡോഷ്യസ്**
**മെത്രാപ്പോലീത്തായും പുതിയ നിയോഗത്തിന്റെ**
**അംശവടികൾ സ്വീകരിക്കുന്നു.**
**യൂറോപ്പിലെയും ഓഷ്യാനിയായിലെയും മലങ്കരയുടെ**
**പ്രവാസി മക്കൾക്കു ഇടയ സൗഭാഗ്യം.**




# പുത്തൂരിന്റെ ദ്വിതീയ ഇടയൻ

അഭിമുഖം തയ്യാറാക്കിയത്: ക്ലിന്റൻ എൻ. സി ഡാമിയൻ



**ഒരു കാലഘട്ടത്തിൽ ദൈവത്തിന്റെ സ്വന്തം നാട്ടിൽ നിന്ന് കൂടുതൽ വിളവിനും അന്നന്നുവേണ്ട അന്നത്തിനും വേണ്ടി പിറന്ന മണ്ണും സകലതും കൈവിട്ട് കാനാൻദേശം തേടിയ ഇസ്രായേൽ ജനതയെപ്പോലെ കർണ്ണാടകയുടെ തെക്കൻ ഭാഗത്ത് കുടിയേറിയ ജനതയുടെ ഒരു പ്രതീകമാണ് പുത്തൂർ രൂപത.**

**ബത്തേരി രൂപത നട്ട് വളർത്തിയ പുത്തൂർ രൂപതയുടെ ദ്വിതീയ ഇടയനായി അഭിവന്ദ്യ തിരുമേനി ചുമതലയേൽക്കുകയാണ്. പുത്തൂരിലെ കുടിയേറ്റ ജനതയുടെ മകനായി, അവരിലൊരാളായി അവരുടെ ശബ്ദമായി നിലക്കൊള്ളുന്ന അദ്ദേഹം തന്റെ പുതിയ ചുമതലകളെ പ്പറ്റി ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാരോട് പങ്കു വയ്ക്കുന്നു.**

**പുത്തൂരിന്റെ ഇടയനായി ഉയർത്തപ്പെട്ട നിമിഷത്തെ അങ്ങ് എങ്ങനെ വിലയിരുത്തുന്നു ?**

ഒരു ഇടയൻ എന്നതിലപ്പുറം പുത്തൂരിന്റെ മകനാണ് ഞാൻ. പുത്തൂരിലെ ഓരോ മണൽത്തരികൾക്കും പറയാനുണ്ട് ഒരു കുടിയേറ്റ ജനതയുടെ ചരിത്രം. ആ കുടിയേറ്റ പാരമ്പര്യത്തിൽ നിന്നു വരുന്നയാളാണ് ഞാൻ. സ്ഥാനമാനങ്ങൾക്കപ്പുറം ഞാൻ ചിന്തിക്കുന്നത് എന്റെ ജനതയുടെ സമഗ്ര വളർച്ചയാണ്. ഇത് എന്റെ ജീവിതത്തെ സംബന്ധിച്ചിടത്തോളം ഒരു പദവിലേയ്ക്കുള്ള ഉയർത്തപ്പെടൽ എന്നതിലുപരി ക്രിസ്തു എന്നിലൂടെ ഇനിയും കൂടുതൽ തന്റെ സഭയ്ക്കായി പ്രവർത്തിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥവും ഞാൻ ഈ ചുമതല ഏറ്റെടുക്കും മുൻപ് തേടിയിരുന്നു.

**മാർ ഈവാനിയോസ് തിരുമേനിയുടെ മാദ്ധ്യസ്ഥം എത്രത്തോളം താങ്കളുടെ ജീവിതത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട് ?**

ബൈബിളിലെ ഏശയ്യാ പ്രവാചകന്റെ പ്രവാചക ദൗത്യത്തിന്റെ തുടക്കത്തിലെ മാനസിക അവസ്ഥയായിരുന്നു ആദ്യം എനിക്ക്. കാരണം ചുമതലകൾ ഏറ്റെടുക്കുവാൻ അതിന്റെ തിരക്കുകളിലേക്ക് കടക്കും മുൻപ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ

മാദ്ധ്യസ്ഥം തേടിയിരുന്നു. നിരന്തരമായ പ്രാർത്ഥനകളിലൂടെ മനസ്സിൽ ഒരു ബോധ്യം രൂപപ്പെട്ടു. കൂടാതെ തന്നെ പുത്തൂരിന്റെ മണ്ണിൽ ഒരു സാധാരണ വൈദികൻ ആയിരുന്നപ്പോഴും, കടന്നുപോയ പ്രതിസന്ധിഘട്ടങ്ങളിലും ദു:ഖങ്ങളിലും പിതാവിന്റെ മാദ്ധ്യസ്ഥം തേടുകയും അതിന്റെ ഫലമായി അവയെല്ലാം തന്നെ നിഷ്പ്രയാസം തരണം ചെയ്യാൻ സാധിച്ചുട്ടുണ്ട്. അതിനാൽ തന്നെ ജീവിതത്തിന്റെ പല ആവശ്യങ്ങൾക്കും ഞാൻ പിതാവിന്റെ പ്രത്യേക മാദ്ധ്യസ്ഥം എനിക്കും പലർക്കുമായി യാചിക്കാറുണ്ട്.

**പുത്തൂരിലേക്ക് എത്തിച്ചേരും മുൻപ് ബത്തേരി രൂപതാ നൽകിയ അനുഭവങ്ങളും പാഠങ്ങളും എന്തായിരുന്നു?**

തിരുവല്ലാ രൂപതയിൽ നിന്ന് ബത്തേരി രൂപം കൊള്ളുമ്പോൾ സിറിൽ പിതാവിനൊടൊപ്പം ഞാനും കുടിയേറിയതാണ് ബത്തേരിയുടെ മണ്ണിൽ. വളരെ പരിമിതമായ സൗകര്യങ്ങൾക്കിടയിൽ ബത്തേരിയിലെ മിഷൻ പ്രവർത്തനം തന്നെ വളരെ ദുർഘടവും. അസാധ്യമെന്ന് തോന്നിക്കുന്ന തരത്തിലായിരുന്നു. എന്നിരുന്നാലും നല്ല രീതിയിൽ വാത്സല്യ പിതാവ് ആ ജനതയെ മുന്നോട്ട് നയിച്ചു. പിതാവിന്റെ സെക്രട്ടറിയും കോളേജിന്റെ മാനേജറും എന്ന പദവിയിൽ തുടർന്നെങ്കിലും കുറച്ച് വർഷങ്ങൾ കഴിഞ്ഞ് ഞാൻ കാസർഗോഡിന്റെ മണ്ണിലേക്ക് മിഷൻ പ്രവർത്തനത്തിനായി സ്വയം ചുതലയേറ്റു പുറപ്പെട്ടു. പുത്തൂർ രൂപതയുടെ ഉദയം തന്നെ ബത്തേരി രൂപതയുടെ പരിപാലനത്തിന്റെ ഫലമായാണ്. ഒരു ജനതയെ എങ്ങനെയാണ് നയിക്കേണ്ടത് എന്നതിന്റെ ബാലപാഠങ്ങൾ ആദ്യമായി എനിക്ക് പകർന്നു കിട്ടിയതും ബത്തേരിയുടെ മണ്ണിൽ നിന്നാണ്.

**മേൽപ്പറഞ്ഞ കാസർഗോഡിലെ മിഷൻ അനുഭവങ്ങൾ ഒന്നുവിവരിക്കാമോ?**

പലപ്പോഴും നമുക്ക് ഒരു ചിന്തയുണ്ട്. മിഷൻ എന്നാൽ അകലങ്ങളിൽ എവിടെയോ ഉള്ള സ്ഥലത്ത് നാം നടത്തുന്ന സുവിശേഷവത്കരണം എന്നാണ്. എന്നാൽ കാസർഗോഡിലെ മിഷൻ പ്രവർത്തനങ്ങൾ എന്റെ വൈദികജീവിതത്തിലെ സുവർണ്ണകാലഘട്ടമായിരുന്നു. കാരണം മിഷൻ എന്താണെന്ന കാര്യം എന്റെ വൈദിക ജീവിതത്തിന് മനസ്സിലാക്കി തന്ന ഇടമാണ് കാസർഗോഡ്. പരിമിതികൾക്കുമപ്പുറം എന്നെ സ്നേഹിച്ചിരുന്ന ഒരു ജനത ഉണ്ടായിരുന്നു. ജാതി മത ഭേദമന്യെ ആൾക്കാർ എന്നോട് നല്ല രീതിയിൽ ഇടപഴകിയിരുന്നു. ഞാനും നല്ല ബന്ധം അവരോട് പുലർത്തിയിരുന്നു. പലപ്പോഴും വിശുദ്ധ കുർബാന കാണുന്നതിനും തങ്ങൾക്കായി അർപ്പിക്കുന്നതിനും വേണ്ടി അവർ ദൈവാലയത്തിൽ കടന്നുവരുമായിരുന്നു. അതിനോടൊപ്പം തന്നെ പരസ്പരം മതസൗഹാർദ്ധവും അവർക്കിടയിൽ ഉണ്ട്. ഞാൻ ഉപരിപഠനത്തിനായി അവിടം വിട്ട് പോരുമ്പോഴും ഒരു അപ്പച്ചൻ എന്നെ കെട്ടിപ്പിടിച്ച് കരഞ്ഞത് ഞാൻ ഇന്നും ഓർക്കുന്നുണ്ട്.

**ഏതുതരത്തിലാണ് പുത്തൂരിനെ മുന്നോട്ട് നയിക്കുവാൻ അങ്ങ് ആഗ്രഹിക്കുന്നത്?**

പുത്തൂരിനെ മുന്നോട്ട് നയിക്കുന്നത് തീർച്ചയായും അതിന്റെ ആവശ്യങ്ങൾ ഉൾക്കൊണ്ടാകണം. ഒരിക്കലും മറ്റ് രൂപതകളുടെ രീതിയിൽ കാര്യങ്ങൾ നടത്തുക അസാധ്യമാണ്. അതുകൊണ്ട് സകലത്തിലുമുള്ള വിസനത്തിന്റെ കാഴ്ചപ്പാടാണ് എനിക്കുള്ളത്. ഇന്ന് അവിടെ നാം തുടങ്ങുന്ന ചെറിയ സംരംഭങ്ങൾ അത് സ്കൂളായാലും കോളേജായാലും ആശുപത്രിയായാലും ദൈവകൃപയാൽ കാലാന്തരത്തിൽ വൻ പ്രസ്ഥാനങ്ങളായി. അത് സേവനരംഗത്തും സാമൂഹിക രംഗത്തെ മാറ്റങ്ങൾക്കും ഒരു പൊൻതൂവലായി തീരുമെന്നതിൽ ഒരു സംശയവും ഇല്ല. ഇന്ന് നമ്മുടെ അവിടുത്തെ സ്കൂളുകളിൽ നിന്നും പഠിച്ചിറങ്ങുന്നു മറ്റ് മതവിഭാഗത്തിൽപെട്ട മക്കളാണ്. എന്നാലും അവർ നമ്മുടെ മക്കൾ തന്നെയാണ്. ഒരു ജനതയെ അറിവിന്റെ വെളിച്ചത്തിലേക്ക് നയിക്കുവാൻ നമുക്ക് സാധിക്കുന്നുണ്ടെങ്കിൽ അതും നമ്മുടെ പ്രേഷിത ദൗത്യത്തിന്റെ ഭാഗം തന്നെയാണ്.. ദൈവജനത്തിന്റെ ഇടയനായി തീരുമ്പോൾ ദൈവം കൂടെ ഉള്ളതിനാൽ ഞാൻ വെറുമൊരു ഉപകരണം മാത്രമാണ്. അവിടുത്തെ കൃപയാൽ സകലതും നന്മക്കായി വന്നുചേരും.

**പുത്തൂരിലെ കുടിയേറ്റ ജനതയെപ്പറ്റി വിവരിക്കാമോ?**

വളരെ നിസ്തുലമായ സേവനം തന്നെയാണ് കുടിയേറ്റം സമൂഹത്തിന് നൽകുന്നത്. Grow more food എന്ന അന്നത്തെ മദ്രാസ് പ്രിസിഡൻസിയുടെ വികസന തത്വത്തെ ഉൾക്കൊണ്ടുകൊണ്ട് തന്നെയാണ് സ്വാതന്ത്ര്യത്തിന് മുൻപെ ദൈവത്തിന്റെ സ്വന്തം നാട്ടിൽ നിന്നും ഞാൻ ഉൾപ്പെടുന്ന ജനത കുടിയേറ്റം ആരംഭിക്കുന്നത്. അന്നത്തെ മനുഷ്യന് മണ്ണിനോടും സമൂഹത്തോടും പ്രതിബദ്ധതയും സ്നേഹവും ഇന്നത്തെക്കാൾ ഏറെയാണ്. കൃഷിയിലൂടെ ഉത്പാദിപ്പിക്കുന്ന പച്ചക്കറികൾ തനിക്കും തന്റെ കുടുംബത്തിനുമപ്പുറം ഒരു സമൂഹത്തിലേക്ക് കൊണ്ടുവരാൻ അവർ ശ്രമിച്ചിരുന്നു. പട്ടിണിയുടെയും ക്ഷാമത്തിന്റെയും കാലാമായിരുന്ന അന്ന് അതിനെയൊക്കെ സധൈര്യം നേരിടുന്നതിൽ കുടിയേറ്റ ജനത വളരെ ശക്തരായിരുന്നു. കർണ്ണാടകയുടെ വളർച്ചയിൽ അവർക്ക് ഒരു മികച്ച പങ്കാളിത്തം നൽകാൻ സാധിച്ചിട്ടുണ്ട്.

**കർണാടകയുടെ സമ്പദ്ഘടനയിൽ ഒരുജനത നൽകിയ സംഭാവനകൾ എന്തെല്ലാം**

വളരെ വലിയ മാറ്റങ്ങളുടെ ഒരു ശക്തിസ്രോതസ്

ആയിത്തീർന്നു അവർ .കാരണം ധാരാളം ഭൂമിയെ കൃഷിയിലേക്ക് കൊണ്ടുവരികയും കാപ്പിയും റബ്ബറും മറ്റു പലതും കാർഷിക വിളകളായി തീരുകയും ചെയ്തു. അതിനോടൊപ്പം തന്നെ കാർഷികരംഗത്ത് പുത്തൂരിലെ ആദ്യ കാല തദ്ദേശീയ ജനതയ്ക്ക് ഒരു മാതൃകയായി തീർന്നു അവർ. കാരണം മറ്റുള്ളവരെ ശാസ്ത്രീയമായ കൃഷിരീതി, തങ്ങളുടെ ജീവിതാനുഭവങ്ങൾ നിറഞ്ഞതു മായ പാഠങ്ങൾ എന്നിവ പഠിപ്പിക്കുന്നതിനും ഒരു മടിയും കാണിച്ചിരുന്നില്ല. എന്റെ പിതാവ് ഉൾപ്പെടുന്ന ഈ ജനത കർണ്ണാടകയുടെ പല ഭാഗങ്ങളിലും പ്രത്യേകിച്ച് തെക്കൻ കർണ്ണാടകത്തിൽ അവിടുത്തെ ജനങ്ങളുടെ ഇട യിൽ ഓടി നടന്ന് പറഞ്ഞുകൊടുത്തു. വെറുതെ കിടന്ന ഭൂമികളെ തോട്ടങ്ങളും എസ്റ്റേറ്റുകളുമായി തീരാനും പുത്തൂരിന്റെ സാമ്പത്തിക വളർച്ചയിലും കർണ്ണാടകയുടെ സമ്പദ്ഘടനയിലേക്ക് നല്ലൊരു വിഭാഗം പങ്ക് വികസന ത്തിനായി പ്രദാനം ചെയ്യാനും ഈ ജനതയ്ക്ക് കഴിയു ന്നുണ്ട്.

**പുത്തൂരിൽ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ എന്തൊക്കെയാണ്?**

ഞങ്ങളുടെ കാലത്ത് മതസൗഹാർദ്ദം ജീവിത ത്തിന്റെ ഭാഗം തന്നെയായിരുന്നു. ഗണേശ ചതുർത്ഥിക്കും മറ്റ് ഉത്സവങ്ങൾക്കും നമ്മുടെ പെരുന്നാ ളുകൾക്കും പരസ്പരം മധുരപലഹാരങ്ങളുടെ വിതര ണവും വീട് സന്ദർശനവും ഉണ്ടായിരുന്നു. എന്നാൽ ഇന്ന് കാര്യങ്ങൾ തലതിരിഞ്ഞ തരത്തിലാണ് മുന്നോട്ട് പോകുന്നത്. പലപ്പോഴും പല തത്പരകക്ഷികൾ നമ്മെ സ്ഥിരമായി നിരീക്ഷിക്കുന്നുണ്ട്. നമ്മുടെ പ്രവർത്തന ങ്ങളെ വിലയിരുത്തി അതിൽ പലപ്പോഴും തെറ്റായി ചിത്രീകരിച്ച് പരസ്പരം ലഹള കൂടുവാനും വർഗ്ഗീയത വളർത്തുവാനും ഗൂഢശ്രമം നടക്കുന്നുണ്ട്. പക്ഷേ പൊതുജനങ്ങൾ അഥവാ സാധാരണക്കാർ ഇതിൽ തത്പരരല്ല. മേൽ തട്ടിലെ നേതാക്കന്മാരുടെ വർഗ്ഗീയത വച്ചുപുലർത്തുന്ന കെണികളിൽ സാധാരണക്കാർ അന്ധ രായി വീണുപോകുന്നു. ജനങ്ങളുടെ ഇടയിൽ വർഗ്ഗീ യത വളർത്തി സൗഹാർദ്ദ മനോഭാവത്തെ നശിപ്പിക്കുന്ന പ്രവണതകളെ എതിർക്കേണ്ടത് ഭാരതീയരായ നാം ഓരോരുത്തരുടെയും കടമയാണ്. മതേതരത്വ ഇന്ത്യ എന്ന സങ്കല്പം കാത്തുസൂക്ഷിക്കാൻ നാം ബാദ്ധ്യസ്ഥരാണ്.

**വർദ്ധിച്ചുവരുന്ന വർഗ്ഗീയതക്ക് മുന്നിൽ മറുമരുന്നാ യി നാം എന്താണ് ഉയർത്തികാട്ടേണ്ടത്?**

വർഗ്ഗീയതയ്ക്ക് മുൻപിൽ നാം ഒരിക്കലും പകച്ച് നിന്നുകൂടാ. വർഗ്ഗീയതയ്ക്ക് മരുന്നായി ഞാൻ കാണു ന്നതു തന്നെ സ്നേഹവും ശുശ്രൂഷാ മനോഭാവവുമാ ണ്. എന്റെ ആപ്തവാക്യവുമായി ഞാൻ സ്വീകരിച്ചിരി ക്കുന്നത്. ലൗ മോർ...സെർവ് മോർ എന്നതാണ്. ഒരു ചെകിട്ടത്ത് അടിക്കുന്നവന് മറുചെകിടം കൂടി കാണി ച്ചുകൊടുക്കുക എന്നു പറഞ്ഞ ക്രിസതുവിന്റെ മക്കളാ ണ് നാം. ആക്രമണങ്ങളുടെയും അവഹേളനകളുടെയും ഇടയിൽ നാം നമ്മുടെ ശുശ്രൂഷാരംഗം കൂടുതൽ ശക്ത മാക്കണം. കാരണം ഒരു ജനതയെ അറിവിലേക്കും ജ്ഞാനത്തിലേക്കും നയിക്കാൻ നമുക്ക് വലിയ ദൗത്യ മുണ്ട്. അതിൽ തീർച്ചയായും നാം മുന്നോട്ട് തന്നെ പോയിടേണം. ക്രിസ്തുവിന്റെ സമഗ്രവിമോചനത്തിന്റെ ഭാഗമായി തന്നെ നാം അവരെ അജ്ഞതയിൽ നിന്നും മോചനം നേടാൻ സഹായിക്കണം. അങ്ങനെ നന്മ തിന്മ കളെ തിരിച്ചറിയാൻ അവർ പ്രാപ്തരാകണം. അതാണ് നാം വർഗ്ഗീയതയ്ക്കെതിരായി ഉയർത്തികാട്ടേണ്ടതും.

**കുടിയേറ്റ ജനതയോടുള്ള കർണ്ണാട സർക്കാരുക ളുടെ മനോഭാവം എന്ത്?**

വളരെ നല്ല മനോഭാവം തന്നെയാണ് സർക്കാർ വച്ചുപുലർത്തുന്നത്. ഇടക്കാലത്ത് ചെറിയ വിരുദ്ധ മനോഭാവം ഉണ്ടായിരുന്നുവെങ്കിലും ജനങ്ങളുടെ സാമ്പ ത്തിക കാർഷിക വളർച്ചയിൽ കുടിയേറ്റ ജനതയുടെ പങ്ക് മനസ്സിലാക്കി എല്ലാ പേർക്കും പട്ടയം അനുവദി ക്കാൻ തീരുമാനിച്ചു. എന്നാൽ ഉദ്യോഗസ്ഥതലത്തിന്റെ ചുവപ്പുനാട-കൈക്കൂലി സമ്പ്രദായങ്ങൾ അതിന്റെ പ്രവർത്തനങ്ങൾ മന്ദഗതിയിലാക്കുന്നുണ്ട്. പുത്തൂരിൽ രൂപതാ സ്ഥാപിതമായപ്പോൾ ഒരു പ്രമുഖ രാഷ്ട്രീയ നേതാവ് പറഞ്ഞത് ഇപ്രകാരമാണ്. പുത്തൂരിന് ഒരു മേൽവിലാസം വന്നിരിക്കുന്നു. പല വേദികളിലും എന്നെ 'നമ്മുടെ അച്ചൻ' എന്നാണ് പല നേതാക്കളും അഭിസം ബോധന ചെയ്യുന്നത്. ഒരു ഇടയനായി തീരുമ്പോൾ സാമൂഹിക ഇടപ്പെടലുകളിൽ ഏവരുമായി ഒരു സഹക രണം ഉണ്ടാവണം.

**ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനകാർക്ക് അങ്ങ് നൽകുന്ന സന്ദേശം എന്താണ്?**

പ്രധാനായും എന്നെയും എന്റെ പുത്തൂരിനെയും നിങ്ങളുടെ പ്രാർത്ഥനകളിൽ ഓർക്കുക. സുവിശേഷ പ്രഘോഷണത്തിനും ആരാധനകൾക്കും വിലക്കുകൾ തീർക്കുന്നയിടത്ത് നാം അപരനു മുന്നിൽ ജീവിതം സുവി ശേഷമായി നൽകണം. സർവ്വശക്തനായ ദൈവം എന്നെയും നിങ്ങളെയും നിത്യം അനുഗ്രഹിക്കുമാറാകട്ടെ.




# സഭാ ആസ്ഥാനത്ത് പുതിയ ഇടയൻ

അഭിമുഖം തയ്യാറാക്കിയത്: **ക്ലിന്റൻ എൻ. സി ഡാമിയൻ**



**ദൈവം തന്ന താലന്തുകളെ ക്രിസ്തുവിന്റെ മഹത്വത്തിനായി മാത്രം ഉപയോഗിച്ച പിതാവ്. ജീവിതം ക്രിസ്തുവിൽ അർപ്പിച്ച് അവന്റെ സ്വരം ശ്രവിച്ച് കലയിലൂടെ ഒരായിരം യുവജനങ്ങളെ ക്രിസ്തുവിന് നേടികൊടുത്ത ഇടയൻ. സ്നേഹസ്വരൂപാ തവദർശനം, നായകാ ജീവദായകാ എന്നീ സുപ്രസിദ്ധ ക്രിസ്തീയ ഭക്തിഗാനങ്ങളുടെ രചയിതാവ്.**

**നിയുക്ത മലങ്കര കത്തോലിക്കാ സഭാ കൂരിയാ മെത്രാനും യൂറോപ്പ്, ഓസ്ട്രേലിയ, ന്യൂസിലൻഡ്, ഓഷ്യാനിയ എന്നിവിടങ്ങളിലെ മലങ്കര മക്കളുടെ ഇടയനുമായി ഉയർത്തപ്പെട്ട യൂഹാനോൻ മാർ തിയഡോഷ്യസ് ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാരോട് തന്റെ പുതിയ നിയോഗത്തെപ്പറ്റി സംസാരിക്കുന്നു.**

**അഭിവന്ദ്യ പിതാവെ, മലങ്കര കത്തോലിക്കാസഭയുടെ ഭരണസിരാകേന്ദ്രമായ കൂരിയായുടെയും കൂടാതെ യൂറോപ്പ്, ഓഷ്യാനിയ എന്നിവിടങ്ങളിലെ മലങ്കര കത്തോലിക്കാ വിശ്വാസസമൂഹങ്ങളുടെ ഇടയനുമായി തീരുമ്പോൾ, അങ്ങ് പുതിയ നിയോഗത്തെ എങ്ങനെ വിലയിരുത്തുന്നു?**

ഞാൻ ആഗ്രഹിച്ച നിയോഗമല്ലിത്. എന്നാലും എന്നെ വിളിച്ചവന്റെ ഇഷ്ടം നിറവേറ്റുക എന്നത് എന്റെ കടമയാണ്. ക്രിസ്തുവിനായി ഏറെ കരുതലകൾ വേണ്ടിവരുന്ന ഇടത്താണ് ഞാൻ അയയ്ക്കപ്പെടുന്നത്. കൂരിയാ പ്രവർത്തനങ്ങളിൽ അന്തോണിയോസ് പിതാവിനോടൊപ്പം പ്രവർത്തിച്ച് പരിചയം ഉണ്ട്. അതിൽ ഒരു ആശങ്കയും ഇല്ല. ജീവിതത്തിന്റെ ഉയർച്ചക്കായി യൂറോപ്പിലും ഓസ്ട്രേലിയയിലും മറ്റും കടന്നുചെന്ന മലങ്കര മക്കളുടെ വിശ്വാസജീവിതത്തെ പരിപാലിക്കേണ്ട കടമ സഭയ്ക്കുണ്ട്. അവരുടെ ഇടയനായി അവരോടൊപ്പം ചേർന്നുനിന്ന് മുന്നോട്ട് നയിക്കാൻ ദൈവകൃപ സഹായകമായി തീരും.

**ഒരിക്കൽ വിശ്വാസത്തിന്റെ കേന്ദ്രമായ യൂറോപ്പ്, ഇന്ന് അവിടെ പള്ളികൾ പോലും മറ്റു പലതിനായി ഉപയോഗിക്കപ്പെടുന്ന തരത്തിൽ വിശ്വാസികളുടെ എണ്ണത്തിൽ വൻ ഇടിവ് സംഭവിക്കുന്നു. അവിടെ ഉണ്ടാകുന്ന വെല്ലുവിളികളെ എങ്ങനെ നോക്കിക്കാണുന്നു?**




ക്രിസ്തുവിന് വേണ്ടി അതിന്റെ ദൈവ രാജ്യത്തിനായി സകലതും ഉപേക്ഷിച്ച് കടലുകൾ താണ്ടി അന്യദേശങ്ങളിൽ പോയി സുവിശേഷം പ്രഘോഷിച്ച മിഷനറിമാർ യൂറോപ്പിന്റെ സംഭാവനകളായിരുന്നു. വി. ഫ്രാൻസിസ് സേവ്യർ ഉൾപ്പെടുന്ന ഒരായിരം പേർ നമ്മുടെ മണ്ണിൽ അന്തിയുറങ്ങുന്നുണ്ട്. ഇപ്പോൾ അവിടെ വിശ്വാസത്തിന്റെ തീക്ഷ്ണത കുറഞ്ഞുവരുന്നുണ്ടെങ്കിലും തിരികെ വരുന്ന കാലഘട്ടം വിദൂരമല്ല. മലങ്കര ജനതയുടെ ഇടയൻ എന്നതിനോടൊപ്പം ആഗോളകത്തോലിക്കാസഭയുടെ ഭാഗമായി ആ ജനതയുടെ വിശ്വാസം സംരക്ഷിക്കുവാനുള്ള ബാധ്യതയും എന്നിൽ നിക്ഷിപ്തമാണ്. അതിന് നിങ്ങൾ എല്ലാവരുടെയും പ്രാർത്ഥനകൾ വേണ്ടി വരുന്ന ഒരു കഠിന പ്രയത്നം തന്നെയാണ്.

**അങ്ങയുടെ കുടുംബത്തിൽ നിന്നു തന്നെ മൂന്നു ദൈവവിളികൾ. മാതാപിതാക്കളുടെ വിശ്വാസജീവിതം നിങ്ങളുടെ ദൈവവിളികളെ എത്രമാത്രം സ്വാധീനിച്ചിട്ടുണ്ട്?**

തമ്പുരാന്റെ മുൻപിൽ മുട്ടുകൾ മടക്കി കരങ്ങൾ ഉയർത്തി ഉച്ചത്തിൽ പ്രാർത്ഥിക്കുന്ന മാതാപിതാക്കളെ കണ്ടാണ് ഞങ്ങളുടെ ബാല്യങ്ങൾ കടന്നുപോയത്. ദൈവാലയുമായി ഒരു ആത്മബന്ധം ഞങ്ങളുടെ മനസ്സിൽ തീർത്തുതന്നതും അവർ തന്നെയാണ്. എന്നും മുടങ്ങാതെ നടക്കുന്ന സന്ധ്യാപ്രാർത്ഥന, സകലതിലും ദൈവത്തിലുള്ള ആശ്രയം, ചില നേരങ്ങളിൽ "എന്റെ കർത്താവേ, എന്റെ ദൈവമേ" എന്നു ഉരുവിടുന്നതുപോലും ഞങ്ങളെ സ്വാധീനിച്ചിട്ടുണ്ട്. ഏറ്റവും നല്ലത് ദൈവത്തിന് സമർപ്പിക്കുന്നവരാണ് അവർ. അതുപോലെ തന്നെ തങ്ങളുടെ മൂന്ന് മക്കളെയും സമർപ്പിക്കുവാൻ യാതൊരു മടിയും അവരിൽ നിന്നും ഉണ്ടായില്ല. എന്റെ സഹോദരി ബഥനി സന്ന്യാസിനി സമൂഹാംഗമാണ്. എന്റെ ഇളയ സഹോദരനും വൈദികനാണ്. ഇന്നിന്റെ കാലഘട്ടത്തിൽ ഭൗതികതയുടെ വക്താക്കളായി തീരുന്ന മാതാപിതാക്കൾ തങ്ങളുടെ മക്കളെ ദൈവത്തിന് സമർപ്പിക്കുവാൻ മടിക്കുന്ന ഇടത്ത് ഞങ്ങളുടെ മാതാപിതാക്കൾ എളിയ മാതൃകയാണെന്ന് പറയുമ്പോൾ ഞാൻ അതിൽ അഭിമാനം കൊള്ളുന്നു.

**സെമിനാരി വിദ്യാർത്ഥി ആയിരിക്കുമ്പോഴാണ് സ്നേഹസ്വരൂപാ തവദർശനം, നായകാ ജീവദായകാ എന്നീ പ്രശസ്ത ക്രിസ്തീയ ഗാനങ്ങളുടെ രചയിതാവായി സംഗീതലോകത്ത് നിറഞ്ഞുനിൽക്കുന്നുത്. എന്നാൽ ഒരിക്കൽ പോലും അങ്ങ് പ്രശംസകളുടെയും അംഗീകാരങ്ങളുടെയും കിരീടങ്ങൾ ചൂടാൻ ആഗ്രഹിച്ചിരുന്നില്ല. എന്താണ് അതിനു പിന്നിലെ കാരണം?**

കുട്ടിക്കാലത്ത് പള്ളിയിൽ നിന്നും കേട്ടിരുന്ന പാട്ടുകളുടെ കൂടെ പാടുന്നത് ഒരു ഹരമായിരുന്നു. അതിനോടൊപ്പം തന്നെ കുഞ്ഞുവരികൾ മനസ്സിൽ തീർത്തിരുന്നു. സെമിനാരി ജീവിതത്തിൽ എഴുതിയ പാട്ടുകൾ പിന്നീട് പ്രശസ്തമായി തീർന്നപ്പോൾ മനസ്സിൽ ഒരുപാട് സന്തോഷം തോന്നി. സെമിനാരി ജീവിതത്തിൽ എന്നും ഞാൻ പ്രാർത്ഥിക്കുമായിരുന്നു, എന്നെ കൈവെടിയരുതെ എന്ന്. അതാണ് സ്നേഹസ്വരൂപാ തവദർശനം എന്ന ഗാനത്തിന്റെ പശ്ചാത്തലം. എന്റെ ജീവിതം തന്നെ അർച്ചനയായി ദൈവത്തിന് സമർപ്പിച്ചതായിരുന്നു ഇരുഗാനങ്ങളും. എന്നാലും ഒരിക്കൽപോലും ഞാൻ പ്രശസ്തി ആഗ്രഹിക്കുന്നില്ല. ദൈവം തന്ന താലന്തുകൾ പൂർണ്ണമായും സഭയുടെ വളർച്ചയ്ക്കും നന്മയ്ക്കും വേണ്ടി ഉപയോഗിക്കുമ്പോഴാണ്, ഞാൻ ആനന്ദം കണ്ടെത്തുന്നത്. അതിലുപരി യുവത്വങ്ങളെ കലയുടെ മാർഗ്ഗം വഴി ക്രിസ്തുവിലേക്ക് നയിക്കുക എന്നതും എന്റെ ചിന്തയായിരുന്നു. എന്നാൽ ഇന്ന് പലരംഗത്തും പ്രവർത്തിക്കുന്ന കലാകാരന്മാർ ദൈവം നൽകിയ താലന്തുകളിൽ ഒരംശം പോലും തിരികെ അവിടുത്തെ മഹത്വത്തിനായി നൽകാൻ തയ്യാറാകുന്നില്ല. കുറച്ചുപേർ അത് ചെയ്യുന്നുണ്ട്. ഇനിയും എഴുത്തും ചിത്രരചനയും തുടരാൻ തന്നെയാണ് തീരുമാനം. പക്ഷേ തിരക്കുകളുടെ ഇടയ ജീവിതത്തിന്റെ ഇടവേളകളിലേക്ക് അതിനെ ഒതുക്കി നിർത്തേണ്ടിവരുന്നത് മനസ്സിനെ ചെറുതായി സങ്കടപ്പെടുത്തുന്നുണ്ട്. എല്ലാം ക്രിസ്തുവിന് വേണ്ടിയാകുമ്പോൾ സങ്കടങ്ങൾ സന്തോഷങ്ങളായി രൂപാന്തരപ്പെടും.

**പിതാവേ അങ്ങയുടെ വൈദികജീവിതത്തിനിടയിൽ അങ്ങയെ സ്വാധീനിച്ച ഒരു അനുഭവം പങ്കുവെയ്ക്കാമോ?**

ഒരുപാട് നല്ല അനുഭവങ്ങളുണ്ട്. അതിൽ ഏറ്റവും മികച്ചത് എന്നു തോന്നത് ഞാൻ പറയാം. എന്റെ പൗരോഹിത്യത്തിന്റെ 25-ാം വാർഷികം വളരെ ഗംഭീരമായി ആഘോഷിക്കാൻ പലരും നിർദ്ദേശിച്ചു. എന്നാൽ ഞാൻ അതിൽ താത്പര്യം കാണിച്ചില്ല. പകരം തിരുവനന്തപുരം പട്ടണത്തിലെ രാജാജി നഗർ (ചെങ്കൽചൂള) ൽ ഒരു പള്ളി പണിയാൻ തീരുമാനിച്ചു. എനിക്ക് കിട്ടിയ സമ്മാനങ്ങളും സംഭാവനകളും കൊണ്ട് അവിടെ ഒരു ചെറിയ പള്ളി പണിതു. പലരും ഭയത്തോടെ കാണുന്ന ഇടം എനിക്ക് സ്വന്തം സഹോദരങ്ങളുടെ വീടുകളായി തോന്നി. അവർ നൽകിയ എന്തും ഭക്ഷിച്ച്, അവരോടൊപ്പം ആയിരുന്ന് അവരിൽ ഒരാളായി അവിടെ ആ പള്ളി പൂർത്തീകരിക്കാൻ സാധിച്ചു. മനസ്സുനിറയെ സ്നേഹവും കരുതലും കാട്ടുന്ന ഒരു ജനതയാണ് അവിടെയുള്ളതെന്ന് തമ്പുരാൻ എനിക്ക് മനസ്സിലാക്കി തന്നു.

**ഗ്രിഗോറിയസ് പിതാവിന്റെ ഒപ്പം ഉണ്ടായിരുന്ന നാളുകളെ അങ്ങ് എങ്ങനെയാണ് ഓർക്കുന്നത്?**

ഒരുപാട് കാര്യങ്ങൾ പിതാവിൽ നിന്നും പഠിക്കുവാൻ സാധിച്ചു. ഒരേ സമയം തന്നെ നിരവധി കാര്യങ്ങളിൽ ഇടപ്പെടാൻ അദ്ദേഹം അസാധാരണമായ കഴിവ് പ്രകടിപ്പിച്ചിരുന്നു. കൂടാതെ തന്നെ ഏതൊരു യാത്രയ്ക്കും മുൻപ് അദ്ദേഹം ചാപ്പലിൽ കയറി പ്രാർത്ഥിക്കുമായിരുന്നു. യാത്രയ്ക്ക് ശേഷവും അദ്ദേഹം പ്രാർത്ഥിച്ചിരുന്നു. യാത്രാവേളകളിൽ കാറിൽ ഇരുന്നുകൊണ്ടു തന്നെ യാമപ്രാർത്ഥനകൾ ചൊല്ലിയിരുന്നു. അതിനോടൊപ്പം സാധുക്കളോട് അനുകമ്പ കാട്ടിയിരുന്ന ഇടയനായിരുന്നു അദ്ദേഹം. പാവപ്പെട്ടവരോട് കരുണ കാട്ടാൻ പലപ്പോഴും ശ്രമിച്ചിരുന്നു. പക്ഷേ ആരാധനാകാര്യങ്ങളിലും വിശുദ്ധ കുർബാനയിലും വലിയ കാർക്കശ്യം അദ്ദേഹം പുലർത്തിയിരുന്നു. വി. കുർബാനയിൽ അതിന്റെ ഭക്തിയോടും ഇമ്പമായും പങ്കെടുക്കുവാൻ ശ്രമിച്ചിരുന്നു. അതിൽ തെറ്റ് വരുത്തുകയോ അലസത കാട്ടുകയോ ചെയ്താൽ തക്കസമയത്ത് ശാസിച്ചിരുന്നു. പലപ്പോഴും ഞാനും അത് ഏറ്റുവാങ്ങിയിട്ടുണ്ട്. എന്നിരുന്നാലും ഞാൻ നേതൃത്വത്തിന്റെ ബാലപാഠങ്ങൾ ആദ്യമായി പഠിക്കുന്നത് ഗ്രിഗോറിയോസ് പിതാവിൽ നിന്നുമാണ്.




# ദൈവാശ്രയം കൈമുതൽ



## അഭിവന്ദ്യ ഗീവർഗീസ് മാർ മക്കാറിയോസ് മെത്രാപ്പൊലീത്ത

**റവ. ഫാ. കുരിയാക്കോസ് തടത്തിൽ**



1958 ജൂലൈ മാസം 16-ാം തീയതി കാലായിൽ ചാക്കോ മറിയാമ്മ ദമ്പതിമാരുടെ നാലാമത്തെ പുത്രനായി ജനിച്ച കാലായിൽ അച്ചൻ, തിരുവല്ല ഇൻഫന്റ് മേരി മൈനർ സെമിനാരിയിൽ 1975-ൽ വൈദീക പഠനം ആരംഭിച്ചു. മംഗലാപുരം സെന്റ് ജോസഫ് സെമിനാരിയിൽ നിന്നും ഫിലോസഫി പഠനം പൂർത്തിയാക്കി.

പൂനെ പേപ്പൽ സെമിനാരിയിൽ നിന്നും തീയോളജി പഠനത്തിനുശേഷം 1986 മേയ് 1-ാം തീയതി ബസേലിയോസ് പിതാവിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു. തന്റെ അജപാലക ദൗത്യം നന്നായി നിറവേറ്റിയതിനൊടൊപ്പം ഇതര ദൗത്യങ്ങളും സ്തുത്യർഹമായി നിർവ്വഹിച്ചു. ബസേലിയോസ് പിതാവിന്റെ സെക്രട്ടറിയായി ഔദ്യോഗിക ജീവിതം ആരംഭിച്ച അദ്ദേഹം തിരുവനന്തപുരം മേജർ സെമിനാരി പ്രൊഫസറും, വൈസ് റെക്ടറും, റെക്ടറും ആയിരുന്നു. പുത്തൂർ രൂപതയുടെ വികാരി ജനറലായിരുന്ന അദ്ദേഹം 2017 ജനുവരി മുതൽ പുത്തൂർ രൂപതയുടെ അഡ്മിനിസ്ട്രേറ്ററായി പ്രവർത്തിച്ചുവരുന്നു. 2017 ആഗസ്റ്റ് 24 നു റമ്പാൻ പട്ടം നല്കപ്പെട്ട അദ്ദേഹം 2017 സെപ്തംബർ 21 ന് മെത്രാനായി അഭിഷിക്തനായി.

മലങ്കര മേജർ സെമിനാരിയിലെ അദ്ധ്യാപകനായിട്ടും, വൈസ് റെക്ടറായിട്ടും, റെക്ടറായിട്ടും നിരവധികാലം സ്തുത്യർഹമായി സേവനം ചെയ്തിട്ടുള്ള നിയുക്ത തിരുമേനിയുടെ പ്രത്യേകതയെന്ന് പറയുന്നത്, Principles ൽ compromise ഇല്ലാത്ത വ്യക്തി എന്നതാണ്. അത് ആരോടെന്നില്ല. ആരുടെയും ഔദാര്യം സ്വീകരിക്കാനായിട്ട് ഒരിക്കൽപോലും പരിശ്രമിച്ചിട്ടില്ല. ബൈബിളിൽ പറഞ്ഞിരിക്കുന്നത് പോലെ ഉള്ളത് കൊണ്ട് തൃപ്തിപ്പെടുന്നവന് ദൈവഭക്തി വലിയ ഒരു കാര്യമാണ്. യാതൊരുവിധമായ സാമ്പത്തികമായ ഭദ്രതയുമില്ല. അത് വളരെ വ്യക്തിപരമായി അറിയുന്ന ആളാണ് ഞാൻ. അതുകൊണ്ട് ഇല്ലാത്തതിനെക്കുറിച്ച് അദ്ദേഹത്തിന് ഒരു ആധിയുമില്ല. വളരെ പരിമിധമായ ആവശ്യങ്ങൾ മാത്രമേ നിയുക്ത തിരുമേനിക്കുള്ളൂ. സ്വന്തമായി ഒരു വാഹനം പോലുമില്ല വിദേശത്ത് പഠിച്ച ഒരാൾ ആണെങ്കിൽകൂടിയും പഠിച്ച് വന്നതിന് ശേഷം ഒരിക്കൽപ്പോലും വിദേശത്ത് പോകാത്തതായി തിരുമേനി മാത്രമേയുള്ളൂ. ദൈവാശ്രയബോധം ആഴത്തിൽ കൊണ്ടുനടക്കുന്ന വ്യക്തിയാണ് നിയുക്ത തിരുമേനി. ഒരു അപ്പസ്തോലന്റെ പിൻഗാമിക്ക് വേണ്ടത് അതാണ്, അദ്ദേഹത്തിന്റെ അറിവോ, മിടുക്കോ, സമ്പത്തോ, സാഹചര്യങ്ങളോ ഒന്നുമല്ല. മറിച്ച് ദൈവത്തിലുള്ള ആശ്രയമാണ്. വളരെ പ്രതിസന്ധിയുള്ള സ്ഥലത്തേയ്ക്കാണ് തിരുമേനി പോകുന്നത്, സാമ്പത്തിക സ്രോതസ്സോ, ആൾബലമോ, വൈദികരുടെ അഭാവവും നേരിടുമ്പോഴും അദ്ദേഹത്തെ മുന്നോട്ടു തന്നെ നടത്തുന്നത് ദൈവം നടത്തും എന്ന വിശ്വാസമാണ്. ഇത് വലിയ ഒരു അടയാളമാണ്. അതുകൊണ്ട് പുത്തൂർ രൂപത തിരുമേനിയുടെ കൈകളിൽ ഭദ്രമായിരിക്കുമെന്നതിൽ സംശയമില്ല.

### പിതാവെ അങ്ങയുടെ പ്രിയപ്പെട്ട അല്ലെങ്കിൽ സ്വാധീനിച്ചിട്ടുള്ള വിശുദ്ധൻ ആരാണ്?

എന്റെ ജീവിതത്തിൽ മറ്റ് ആരോടും പങ്കുവെയ്ക്കാത്ത കാര്യമാണ് ഞാൻ ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാരോട് പറയാൻ പോകുന്നത്. എന്റെ പ്രിയപ്പെട്ട വിശുദ്ധൻ ബൈബിളിലെ സ്നാപക യോഹന്നാൻ ആണ്. കാരണം സന്യാസത്തിന് വേണ്ടി രാജാവിനു മുൻപിൽ പോലും സധൈര്യം നിലനിന്ന വ്യക്തിത്വം. ക്രിസ്തുവിന്റെ ഉയർച്ചക്കായി ദൈവഹിത പ്രകാരം സ്വയം ശൂന്യനാക്കപ്പെട്ടവൻ. പലപ്പോഴും അരങ്ങിന് പിന്നിൽ നിൽക്കാൻ എന്നെ പ്രേരിപ്പിച്ച ഘടകങ്ങളിൽ ഒന്ന് ഇദ്ദേഹത്തിന്റെ ജീവിതമാണ്. ആരുടെ മുൻപിലും തെറ്റിനെ ഒരു മടിയും ഭയവും കൂടാതെ ചൂണ്ടി കാട്ടുവാൻ എന്നെ പഠിപ്പിച്ചതും ഈ വിശുദ്ധന്റെ ജീവിതം തന്നെയാണ്.

### ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനക്കാരോട് പിതാവ് നൽകുന്ന സന്ദേശം എന്താണ്?

ആധുനിക ലോകത്തിൽ ക്രിസ്തു നമ്മോട് ആവശ്യപ്പെടുന്നതു തന്നെ കരുണയുടെ പ്രവാചകരായി തീരുക എന്നതാണ്. ഇന്ന് പലരും മടിക്കുന്നതും അപരനിൽ കരുണ വർഷിക്കുന്നതിലാണ്. കരുണയുടെ പ്രാധാന്യം വിളിച്ചോതുന്നതിനാണ് ഫ്രാൻസിസ് പാപ്പാ പോയ വർഷം ദൈവകരുണയുടെ വർഷമായി ആചരിക്കാൻ സഭാ മക്കളായ നമ്മളോട് ആവശ്യപ്പെട്ടതും. ആയതിനാൽ ക്രിസ്തുവിന്റെ സാക്ഷികളായി, ജീവിക്കുന്ന സുവിശേഷമായി നമുക്ക് ഒരുമിച്ച് കരുണ അപരനിൽ വർഷിക്കാം. സർവ്വശക്തനായ ദൈവം എന്നെയും നിങ്ങളെയും അനുഗ്രഹിക്കുമാറാകട്ടെ.




# ഒരു സതീർത്ഥ്യന്റെ ഓർമ്മക്കുറിപ്പുകൾ



**മോൺ. ജോൺ തുണ്ടിയത്ത്**

**1975** ജൂൺ 10 ന് തിരുവനന്തപുരത്തേക്ക് ബസ് കയറി കേശവദാസപുരത്ത് ഇറങ്ങി പട്ടം സെന്റ് അലോഷ്യസ് സെമിനാരിയുടെ മതിൽക്കെട്ടിനുള്ളിൽ പ്രവേശിക്കുമ്പോൾ, കൊച്ചുഗ്രാമങ്ങളിൽ ജനിച്ചു വളർന്ന ഞങ്ങൾക്ക് ഇതു പുതിയ ലോകവും പുതിയ അനുഭവവും ആയിരുന്നു. കർത്താവിന്റെ ശിഷ്യന്മാരെപ്പോലെ 12 പേരെ അഭിവന്ദ്യ ഗ്രിഗോറിയോസ് പിതാവ് കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നായി ഒന്നാം വർഷ വൈദികവിദ്യാർഥികളായി സ്വീകരിച്ചു. കൂട്ടത്തിൽ വലുപ്പത്തിൽ ഏറ്റവും ചെറുതായ കുഞ്ഞുകുഞ്ഞ് (ഒ. ജോൺ) എല്ലാവരാലും അന്നു ശ്രദ്ധിക്കപ്പെട്ടിരുന്നു. ജോസഫ് ഞായല്ലൂർ, സേവ്യർ ജ്ഞായപ്പള്ളി തുടങ്ങിയ വൈദികരുടെ ശിക്ഷണത്തിൽ വളർന്ന ഞങ്ങൾ ഒരു കൊല്ലം പിന്നിട്ട് കഴിഞ്ഞപ്പോൾ കോളേജിലേക്ക് അയയ്ക്കപ്പെട്ടു. അന്ന് ആദ്യമായി ആരംഭിക്കുന്ന സെന്റ് മേരീസ് പാരലൽ കോളേജിൽ ചേർന്ന് പ്രീഡിഗ്രി പഠിക്കാനുള്ള ഭാഗ്യം ബഹുമാനപ്പെട്ട തരകൻ സാറിന്റെ കീഴിൽ ലഭിച്ചു. പ്രാർത്ഥിക്കുക, പഠിക്കുക, കളിക്കുക തുടങ്ങിയ കാര്യങ്ങളിൽ മാത്രമായിരുന്നു, പ്രത്യേക കഴിവുകൾ ഒന്നും അവകാശപ്പെടാനില്ലാത്ത ഞങ്ങളുടെ ശ്രദ്ധ.

മൂന്നു വർഷക്കാലത്തെ മൈനർ സെമിനാരി പഠനം അക്ഷരാർത്ഥത്തിൽ പ്രതിസന്ധികളുടെ കാലഘട്ടമായിരുന്നു. അവയൊക്കെ തരണം ചെയ്തു മേജർ സെമിനാരിയിലേക്ക് പോകാൻ തയ്യാറായപ്പോൾ മിടുക്കരായ എട്ടുപേർ വിളി ഉപേക്ഷിച്ചു, സെമിനാരി വിട്ടുപോകുന്നത് കാണാൻ ഇടയായി. അവശേഷിച്ച നാലുപേർ - കൊച്ചുതുണ്ടിൽ, ആറ്റുപുറത്ത്, നീറുവിള, തുണ്ടിയത്ത് - ആലുവ കർമ്മലഗിരിയിലേക്ക് തത്വശാസ്ത്രം പഠിക്കാനായി അയയ്ക്കപ്പെട്ടു. ഇരുനൂറിൽ പരം പേർ ആ വർഷം വന്നുചേർന്നപ്പോൾ ഞങ്ങളൊക്കെ ആൾക്കൂട്ടത്തിൽ അലിഞ്ഞുപോകുമെന്ന് തോന്നിയിരുന്നു. പക്ഷേ പഠനത്തിലും കളികളിലും പെരുമാറ്റത്തിലും ഒക്കെ വളരെ ശ്രദ്ധ നേടാൻ ഞങ്ങൾക്ക് കഴിഞ്ഞിരുന്നു.

തത്വശാസ്ത്രപഠനം പൂർത്തിയാക്കി റീജൻസിക്കായി തിരിച്ചു രൂപതയിലേക്ക് വന്നതും, അഭിവന്ദ്യപിതാവിനോടൊപ്പമുള്ള ജീവിതവും, കൊച്ചുതുണ്ടിൽ ശെമ്മാശന്റെ ജീവിതത്തിൽ നിർണ്ണായകമായി മാറി. ക്രമമായ ജീവിത ശൈലി ഗ്രിഗോറിയോസ് പിതാവിനെ ഹഠാദാഹർഷിച്ചു. പിന്നീട് മംഗലപ്പുഴ സെമിനാരിയിൽ പോയി ദൈവശാസ്ത്ര പഠനകാലഘട്ടം, സാഹിത്യപരമായ പല കഴിവുകളും പുറത്തെടുക്കാൻ കൊച്ചുതുണ്ടിക്കു കഴിഞ്ഞു. സ്നേഹസ്വരൂപാ തവ ദർശനം, നായകാ ജീവദായകാ, രക്ഷകാ ഗായക തുടങ്ങി ഇമ്പകരമായ ക്രിസ്തീയഗാനങ്ങൾ രചിക്കാനും, പ്രസിദ്ധ ഗായകനായ യേശുദാസ് തന്നെ അവ ആലപിക്കാനും ഇടയായത് അക്കാലത്തെ ശ്രദ്ധേയകാര്യങ്ങളായിരുന്നു. ആ കാലഘട്ടത്തിൽ കൂട്ടത്തിൽ ഒരാൾ കൂടി പഠനത്തിൽ നിന്നും താൽക്കാലിക വിരാമമിട്ടത് ഞങ്ങളെ ഏറെ വിഷമിപ്പിച്ചിരുന്നു.

1985 ഡിസംബർ 22-ന് ഞങ്ങൾ മൂന്നുപേർ ബഹു. കൊച്ചുതുണ്ടിലച്ചന്റെ സ്വന്തം ഇടവകയായ പുതുശ്ശേരിഭാഗം പള്ളിയിൽ വച്ച് അഭിവന്ദ്യ ഗ്രിഗോറിയോസ് പിതാവിന്റെ കരങ്ങളാൽ വൈദിക പട്ടാഭിഷേകം ചെയ്യപ്പെട്ടു. അഭിവന്ദ്യ ഗ്രിഗോറിയോസ് പിതാവ് കൊച്ചുതുണ്ടിലച്ചനെ തന്റെ പുതിയ സെക്രട്ടറിയായി നിയോഗിച്ചത് അച്ചന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായി മാറി. തന്നെ ഏൽപിച്ച ദൗത്യം ഏറ്റവും ഭംഗിയായി നിർവഹിച്ചു എന്ന് മാത്രമല്ല, ആ കൂട്ടത്തിൽ കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നും M. A. മലയാളം പഠിച്ച് ഒന്നാം റാങ്ക് കരസ്ഥമാക്കി. മലയാളത്തിൽ തന്നെ മാസ്റ്റേഴ്സ് ഡിഗ്രി എടുക്കാൻ അദ്ദേഹത്തെ മാർ ഈവാനിയോസ് കോളേജിൽ അയയ്ക്കുമെന്ന് കരുതിയിരുന്ന എല്ലാവരുടെയും പ്രതീക്ഷകൾക്ക് വിപരീതമായി അഭിവന്ദ്യ ഗ്രീഗോറിയോസ് പിതാവ് അദ്ദേഹത്തെ റോമിൽ വിട്ട് കാനൻനിയമത്തിൽ ഡോക്ടറേറ്റ് എടുക്കാനാണ് അയച്ചത്. ദൈവത്തിന്റെ പദ്ധതി അന്ന് ആർക്കും മനസിലായി കാണില്ലല്ലോ. പഠനം പൂർത്തിയാക്കി അമേരിക്കയിൽ ന്യൂയോർക്ക് രൂപതയുടെ ചാൻസറിയിൽ ശുശ്രൂഷകൾ നടത്തി തിരിച്ചുവന്ന് മൈനർ സെമിനാരിയിൽ വൈസ് റെക്ടർ, പിന്നീട് റെക്ടർ, മേജർ സെമിനാരിയിൽ പ്രഫസർ, പിന്നീട് റെക്ടർ, രൂപതാചാൻസിലർ തുടങ്ങിയ പദവികളിൽ ഒക്കെ വളരെ നന്നായി ശോഭിച്ചു. അനേകവൈദികർ ശിഷ്യസമ്പത്തായി അദ്ദേഹത്തിന് ഉണ്ട്. ഏവരുടെയും ഏറ്റവും നല്ല ഗുരു ഭൂതനായി, പലരുടെയും ഹൃദയത്തിൽ നല്ല സ്ഥാനം നേടിയെടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുള്ളതും, പാളയം സെന്റ് മേരീസ് പ്രോ-കത്തീഡ്രൽ വികാരിയായിരുന്ന കാലത്ത് അതിനെ ഒരു ബസലിക്കയായി ഉയർത്താൻ കഴിഞ്ഞതും അങ്ങനെ അതിന്റെ ആദ്യത്തെ റെക്ടറായതും അദ്ദേഹത്തിന്റെ അക്ഷീണ പരിശ്രമത്താലാണല്ലോ. ജീവിതത്തിൽ പ്രതിസന്ധികൾ നേരിട്ടപ്പോഴും നിരാശപ്പെടാതെ, തെറ്റിദ്ധരിക്കപ്പെട്ടപ്പോൾ പ്രത്യാശ കൈവിടാതെ എല്ലാം ദൈവഹിതത്തിനായി പൂർണമായി സമർപ്പിച്ചപ്പോൾ ദൈവം അത്ഭുതകരമായി തന്റെ കരങ്ങളിൽ എടുത്ത് ഉയർത്തി അഭിഷേകം ചെയ്തു.

CBCI യുടെ ഡൽഹി ഓഫീസിൽ വളരെ പ്രത്യേകമായ ചുമതല ഏൽപിക്കുമ്പോൾ വളരെ കൃത്യമായി കാര്യങ്ങൾ ചെയ്യാനും അതോടൊപ്പം ഡൽഹി ഗുഡ്ഗാവ് രൂപതയുടെ വികാരി ജനറാളായി ശുശ്രൂഷ ചെയ്യാനും അദ്ദേഹത്തിന് കഴിഞ്ഞു. 1959 ഏപ്രിൽ 8-ന് പത്തനംതിട്ട ജില്ലയിലെ അടൂർ പുതുശ്ശേരി ഭാഗം കൊച്ചുതുണ്ടിൽ ഫിലിപ്പോസിന്റെയും പരേതയായ ചിന്നമ്മയുടെയും മകനായി ജനിച്ച ബഹു. ജോൺ അച്ചൻ 2017 ആഗസ്റ്റ് 5-ന് കാതോലിക്കേറ്റ് സെന്റർ കൂരിയാ മെത്രാനായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ നിറഞ്ഞ കൈയ്യടികളോടെയാണ് സഭാമക്കൾ അത് സ്വീകരിച്ചത്. യൂറോപ്പ്, ഓസ്ട്രേലിയ, ന്യൂസിലാന്റ് എന്നിവിടങ്ങളിലെ സ്വഭാവിശ്വാസികളുടെ അപ്പോസ്തോലിക സന്ദർശക ചുമതലയും നൽകപ്പെട്ടിരിക്കുന്നു എന്നതിൽ സന്തോഷിക്കുന്നു. 2017 സെപ്റ്റംബർ 21-ന് അടൂർ വച്ച് അദ്ദേഹം മെത്രാനായി അദ്ദേഹം അഭിഷേകം ചെയ്യപ്പെട്ടു. തൊട്ടതൊക്കെ പൊന്നാക്കി മാറ്റിയ കൊച്ചുതുണ്ടിലച്ചൻ ദൈവത്തിന്റെ കയ്യൊപ്പ് ലഭിച്ച വ്യക്തിത്വമാണെന്നതിനു സംശയമില്ല. ഈ നല്ല മുഹൂർത്തത്തിൽ എല്ലാവരെയുംകാൾ അധികം സന്തോഷിക്കുന്നത് ഒന്നിച്ച് ഒരേ ദിവസം സെമിനാരിയിൽ ചേർന്ന്, ഒരേ സെമിനാരികളിൽ പഠിച്ച്, ഒരേ ദിവസം ഒരേ വേദിയിൽ വച്ച് വൈദികപട്ടം സ്വീകരിച്ച് കഴിഞ്ഞ 33 വർഷക്കാലവും വേർപിരിയാൻ പറ്റാത്ത വിധത്തിൽ ത്രിമൂർത്തികളെപ്പോലെ കഴിഞ്ഞിരുന്ന സതീർത്ഥ്യരായ വർക്കി ആറ്റുപുറത്തച്ചനും ബലഹീനനായ ഈ തുണ്ടിയത്ത് അച്ചനും ആയിരിക്കും. ഒരേ പേരുകാരും വീട്ടുപേരിൽ ഏകദേശം സാമ്യവുമുള്ള എനിക്ക് ഇതിൽപരം ആ സന്തോഷം പറയാനും ഇല്ലല്ലോ.

കൂട്ടുകാരാ, എല്ലാ അനുഗ്രഹങ്ങളും നന്മകളും ആശംസകളും പ്രാർത്ഥനകളും, അങ്ങയുടെ സതീർത്ഥ്യനാകാൻ കഴിഞ്ഞതിലുള്ള അഭിമാനവും നിറഞ്ഞ ഹൃദയത്തോടെ അറിയിക്കട്ടെ!




# ഓഷ്യാനിയായിലെ മലങ്കര കത്തോലിക്കാ സമൂഹം



റവ. ഫാ. സ്റ്റീഫൻ കുളത്തുംകരോട്ട്

**ഇനിമേൽ നിങ്ങൾ അന്യരോ പരദേശികളോ അല്ല. ക്രിസ്തുവിൽ ഭവനമൊന്നാകെ സംരക്ഷിക്കപ്പെട്ടിരിക്കുന്നു. കർത്താവിൽ പരിശുദ്ധമായ ആലയമായി അതു വളർന്നു കൊണ്ടിരിക്കുകയും ചെയ്യുന്നു. (എഫേ 2/19:21)**

പരിശുദ്ധ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുതിയ വിളംബരങ്ങൾ ഓഷ്യാനിയ പ്രവാസി മലങ്കര മക്കൾ അത്യന്തം ആമോദത്തോടെയാണ് ശ്രവിക്കുന്നത്. ഈ ഭൂപ്രദേശത്ത്, ചെറുതിലും ഏറെ ഉത്സാഹത്തോടെ വളർന്നുവരുന്ന സഭാസമൂഹങ്ങൾ കാനോനികമായ സംവിധാനത്തിലേക്ക് പ്രവേശിക്കുന്നത് ശക്തമായ പ്രതീക്ഷകൾ ഈ കുടിയേറ്റ സഭാസമൂഹത്തിന് നല്കുന്നു. ഈ ഭൂവിഭാഗത്തിന്റെ സഭാകൂട്ടായ്മയ്ക്ക് അപ്പസ്തോലിക് വിസിറ്റേറ്ററായി നിയമിതനായിരിക്കുന്ന അഭിവന്ദ്യ യൂഹാനോൻ മാർ തിയോഡോഷ്യസ് പിതാവിന് അനുമോദനങ്ങളും, ആശംസകളും അറിയിക്കുകയും പിതാവിന്റെ സഭാ പരിജ്ഞാനവും, അനുഭവസമ്പത്തും, വൈദഗ്ദ്ധ്യങ്ങളും മലങ്കര കത്തോലിക്കാസഭയുടെ അതിവേഗ വളർച്ചക്കായി കാരണമാകട്ടെയെന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**ദൈവദാസൻ മാർ ഈവാനിയോസ് വലിയ മെത്രാപ്പോലീത്തയുടെ ഓസ്ട്രേലിയൻ സന്ദർശനം ഒരു പ്രവാചക സ്പർശം!**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പ്രശംസനീയമായ ദീർഘവീക്ഷണത്താൽ പുന:രൈക്യത്തിന്റെ 18-ാം വർഷത്തിൽ അദ്ദേഹത്തെ ഓസ്ട്രേലിയയിൽ എത്തിച്ചു. 1948-ൽ മെൽബൺ അതിരൂപതയുടെ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി എത്തിച്ചേർന്ന വിശിഷ്ടാതിഥികളിൽ ഒന്ന് നമ്മുടെ മാർ ഈവാനിയോസ് വലിയ മെത്രാപ്പോലീത്തയായിരുന്നു. സുപ്രസിദ്ധരായ ന്യൂയോർക്ക് ആർച്ച് ബിഷപ്പ് കാർഡിനൽ സ്പെൽമാനോടും, ആർച്ച് ബിഷപ്പ് ഫുൽട്ടൻ ജെ ഷീൻനോടുമൊപ്പം പാൻ അമേരിക്കൻ ക്ലിപ്പറിൽ സിഡ്നിയിൽ വന്നിറങ്ങിയ അഭിവന്ദ്യ പിതാവിനെ ഏറെ ആദരവോടും അത്ഭുതത്തോടും ആണ് ഓസ്ട്രേലിയൻ സമൂഹം സ്വീകരിച്ചത്. അന്നത്തെ മാധ്യമങ്ങൾ അദ്ദേഹത്തിന്റെ സന്ദർശനം വലിയ വാർത്തയാക്കിയിരുന്നു.

The Advocate എന്ന ദിനപത്രം തലക്കെട്ടായി എഴുതി Archbishop weres purple Turban and Robes. മാധ്യമപ്രവർത്തകരുടെ ചോദ്യങ്ങൾക്ക് മറുപടിയായി മലങ്കര കത്തോലിക്കാ പുനരൈക്യത്തെക്കുറിച്ചും നമ്മുടെ അതിമനോഹരമായ ആരാധനയെക്കുറിച്ചും അദ്ദേഹം വാചാലനായി. നമ്മുടെ കർത്താവ് സംസാരിച്ച അറമായ ഭാഷ ആണ് താൻ ബലിയർപ്പിക്കുക എന്നും അറിയിച്ചപ്പോൾ ലത്തീൻ ക്രമം മാത്രം പരിചിതമായ ഓസ്ട്രേലിയൻ സഭയ്ക്ക് അത് അത്ഭുതകരമായ അറിവായിരുന്നു. ഇത്തരത്തിൽ മലങ്കര ആരാധനക്രമത്തിൽ ബലിയർപ്പിച്ച് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത ഓസ്ട്രേലിയൻ മലങ്കര കത്തോലിക്കാസഭയുടെ നന്ദികുറിച്ചു.

മാർ ഈവാനിയോസ് തിരുമേനിയുടെ ബലിയർപ്പണത്തിൽ അന്ന് പങ്ക് ചേർന്നിട്ടുള്ള വിശിഷ്ട വ്യക്തികൾ സഭാ നേതൃത്വത്തിൽ ഇന്ന് വിരാജിക്കുന്നു എന്നുള്ളത് ഇന്ന് ഈ നാട്ടിൽ ജീവിക്കുന്ന മലങ്കരക്കാരെ കോരിത്തരിപ്പിക്കുന്ന കാര്യമാണ്. മെൽബൺ അതിരൂപത അദ്ധ്യക്ഷൻ ആർച്ച് ബിഷപ് ഡന്നിസ് ഹാർട്ട് മാർ ഈവാനിയോസ് പിതാവിനെ അത്ഭുതത്തോടെ ഓർക്കുന്നുവെന്ന് മാത്രമല്ല, കിട്ടുന്ന അവസരങ്ങളിലൊക്കെ നമ്മുടെ സഭയുടെ മനോഹാരിതയെ പ്രശംസിക്കാറുമുണ്ട്. 2002 ഒക്ടോബർ 20-ാം തീയതി സീറോ മലബാർ സഭയുടെ കുർബാനമദ്ധ്യേ മുഴുവൻ മലയാളികളെയും അഭിസംബോധന ചെയ്യവേ മാർ ഈവാനിയോസ് പിതാവിന്റെ സന്ദർശനവും മെൽബൺ അതിരൂപതയും തമ്മിലുള്ള ദീർഘകാല ബന്ധത്തെ അനുസ്മരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. നിങ്ങളുടെ അതിമനോഹരമായ ആരാധനരീതി അതിന്റെ പൂർണതയിൽ നിങ്ങൾ ഈ നാട്ടിൽ ഉപയോഗിക്കണം. (ചരിത്രപ്രസിദ്ധമായ ഈ പ്രസംഗത്തിന്റെ പതിനൊന്നാം വർഷം സീറോ മലബാർ സഭയ്ക്ക് മെൽബൺ കേന്ദ്രീകൃതമായി ഒരു ഭദ്രാസനം രൂപീകൃതമായി)

ഈ സന്ദർശന മദ്ധ്യേ സെമിനാരി കോളജിൽ മാർ ഈവാനിയോസ് എന്ന മഹാപ്രതിഭയുടെ ക്ലാസിൽ പങ്കെടുക്കാനിടയായ അവസരത്തെ, ഇന്ന് ന്യൂസിലൻഡിൽ വിശ്രമജീവിതം നയിക്കുന്ന ഫാദർ ആൽബർട്ട് ഒ എഫ് എം ഏറെ ശ്രേഷ്ഠതയോടെയാണ് ഓർക്കുന്നത്. മലങ്കര ആരാധനാക്രമ പുസ്തകത്തെക്കുറിച്ചും സുറിയാനി സഭാ പാരമ്പര്യങ്ങളെ കുറിച്ചുമൊക്കെ സവിസ്തരം വിശദീകരിച്ചത് ഓർത്തുകൊണ്ട് ബഹു. അച്ചൻ എടുത്തുപറയുന്നു "He was a genius"

വെസ്റ്റേൺ ഓസ്ട്രേലിയയിലെ ഗിൽഫോർഡ് സെന്റ് ചാൾസ് സെമിനാരിയിലെ ചരിത്രരേഖകളിൽ അദ്ദേഹത്തിന്റെ ചിത്രത്തിന്റെ അടിക്കുറിപ്പ് അസാധാരണ സന്ദർശകൻ എന്നാണ്. മാർ ഈവാനിയോസ് വലിയ മെത്രാപോലീത്തയുടെ ഓർമകൾ കാത്തു സൂക്ഷിക്കുന്ന കത്തോലിക്കാ സഭാനേതൃത്വം ആണ് ഇന്ന് ഓഷ്യാനായിലുള്ളത് എന്നത് തീർച്ചയായും മലങ്കര സഭയ്ക്ക് സന്തോഷകരമായ കാര്യമാണ്.




## ഓസ്ട്രേലിയ: സെക്കുലർ സമൂഹവും സഭയുടെ വിശാല സമീപനങ്ങളും

ലോകത്തിലെ ഒട്ടുമിക്ക സംസ്കാരങ്ങളും ഈ ഭൂപ്രദേശത്തേക്ക് പ്രവഹിച്ചിട്ടുണ്ട്. മികച്ച ജോലിയും ജീവിതസാഹചര്യങ്ങളും ലക്ഷ്യമിട്ട് പ്രവാസികളായി വന്നവരും അഭയാർത്ഥികളായി വന്നവരും അടങ്ങുന്ന ഒരു പൊതുസമൂഹമാണ് ഇവിടെയുള്ളത്. ഭിന്നസംസ്കാരങ്ങളുടെ നാട് എന്നാണ് ഈ ഭൂഖണ്ഡം അറിയപ്പെടുന്നത് തന്നെ. 2016 സെൻസസ് പ്രകാരം ക്രിസ്ത്യാനികളാണ് പകുതിയോളമെങ്കിലും(52%) മത വിശ്വാസങ്ങൾ ഒന്നും ഇല്ലാത്തതായി രേഖപ്പെടുത്തിയവരുടെ സംഖ്യ (30%) അഭൂതപൂർവമായി വളർന്നുകൊണ്ടിരിക്കുന്നു. കത്തോലിക്കർ(22.6%) മതവിശ്വാസികൾ അല്ലാത്തവരുടെ എണ്ണത്തെക്കാളും വളരെ താഴെയാണ്. സഭാ മക്കളിലും, നേതൃത്വത്തിലും അവിടവിടെയായി സംഭവിച്ചിട്ടുള്ള അപചയങ്ങളെ വിശ്വാസ ജീവിതത്തിന് എതിരായി ചിത്രീകരിക്കാൻ സഭാവിരോധികൾ വല്ലാതെ വെമ്പുന്നുണ്ട്. ഈയൊരു പ്രതിസന്ധി കാലഘട്ടത്തിൽ സഭാ ജീവിതത്തിന്റെ തിളക്കവും വിശുദ്ധിയും മനുഷ്യഹൃദയങ്ങളിൽ ആഴപ്പെടുത്തുവാൻ സഭയും ക്രിയാത്മക സംവാദങ്ങളിലേക്ക് ഇറങ്ങി തിരിച്ചിരിക്കുന്നു. സഭയുടെ സമ്പന്നതയും ആന്തരിക ശക്തിയും കറകൾ ഏൽക്കാതെ ലോകത്തിൽ അവതരിപ്പിക്കാൻ സഭ ശക്തമാകുന്ന കാലഘട്ടമാണിത്. ആഗോള കത്തോലിക്കാസഭയുടെ റോമൻ കത്തോലിക്കാ റീത്തിനൊപ്പം പൗരസ്ത്യ സഭാസമൂഹങ്ങളെയും ആദരവോടെ സ്വാഗതം ചെയ്യുന്ന സമീപനം ഏറെ പ്രസക്തമാണ്. പ്രവാസികളുടേയും അഭയാർത്ഥികളുടേയും സമഗ്ര വികസനത്തിനായി ഓസ്ട്രേലിയൻ കാത്തലിക് മൈഗ്രന്റ് ആന്റ് റെഫ്യൂജി ഓഫീസ് (ACMRO) അഭിനന്ദനീയമായി പ്രവർത്തിക്കുന്നു.

ഒരു മെത്രാന്റെ കീഴിൽ രൂപതാ സംവിധാനങ്ങളോടെ 5 പൗരസ്ത്യ സഭകളും (കൽദിയൻ, മറോണൈറ്റ്, മെൽക്കൈറ്റ്, ഉക്രേനിയൻ (ബൈസൻ റൈൻ) , സീറോ മലബാർ) ലത്തീൻ മെത്രൻമാരുടെ കീഴിൽ സ്വന്തമായ ആരാധനക്രമം പിന്തുടരുന്ന വൈദികരുള്ള മലങ്കര കത്തോലിക്കാ സഭ ഉൾപ്പെടുന്ന 6 പൗരസ്ത്യ സഭകളും ഇപ്പോൾ ഓസ്ട്രേലിയയിലും ന്യൂസീലൻഡിലുമായി നിലവിലുണ്ട്. വൈദിക സാന്നിധ്യം ഇല്ലാത്ത 11 ഓളം മറ്റ് പൗരസ്ത്യ സഭാ വിഭാഗങ്ങളും ഈ ദേശത്ത് വസിക്കുന്നു. വിവിധ പൗരസ്ത്യ സഭകളെ ഹൃദയ വിശാലതയോടെ സ്വീകരിച്ച്, ഈ നാട്ടിൽ ആഗോള കത്തോലിക്കാ തിരുസഭയുടെ വൈവിധ്യങ്ങളുടെ സമ്പന്നത തെളിവാക്കാനുള്ള റോമൻ കത്തോലിക്കാ സഭയുടെ താൽപര്യം പ്രചോദനാത്മകമാണ്. അപ്പസ്തോലിക് വിസിറ്റേറ്റർക്കു ലഭിക്കുന്ന സാധ്യതകളുടെ വിശാലതയെ അവതരിപ്പിക്കാനാണ് ഈ പശ്ചാത്തല വിവരണത്തിലൂടെ ഉദ്ദേശിച്ചത്.

### ഭൂമിശാസ്ത്ര പ്രത്യേകതകൾ

വിസ്തൃതിയാണ് ഓസ്ട്രേലിയ. ന്യൂസിലാന്റ് അടങ്ങുന്ന ഓഷിനിയാ ഭൂപ്രദേശത്തിന്റെ ഏറ്റവും പ്രധാന പ്രത്യേകത. ഇന്ത്യയുടെ രണ്ടിരട്ടിയിലധികം വലിപ്പമുള്ള ഓസ്ട്രേലിയയുടെ ജനസാന്ദ്രത 3/ കി. മീ. മാത്രമാണ്. അതേസമയം ഇന്ത്യയുടേത് 452 /km2 .ന്യൂസിലാന്റ് കേരള സംസ്ഥാനത്തിന്റെ ആറിരട്ടി വലിപ്പമുള്ള ഒരു രാജ്യമാണ്. അവിടുത്തെ ജന സാന്ദ്രത 18 /km2 ഈ വിസ്തൃതിയും താരതമ്യേന മിതമായ കാലാവസ്ഥയും, മെച്ചപ്പെട്ട ജീവിത സാഹചര്യങ്ങളും ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും നിന്ന് ആളുകളെ ഇവിടേക്ക് ആകർഷിക്കുന്നതിന് പ്രധാന കാരണങ്ങളാണ്.

വിശാലമായ ഈ രാജ്യങ്ങളിൽ വലിയ നഗരങ്ങൾ കേന്ദ്രീകരിച്ചാണ് അനേകമാളുകൾ കുടിയേറ്റം നടത്തിയിട്ടുള്ളതെങ്കിലും സ്ഥലങ്ങളുടെ മനോഹാരിതയും ശാന്തതയുമൊക്കെ ഒരുപാടാളുകളെ ഇവിടങ്ങളിലെ ഉൾനാടൻ ഗ്രാമങ്ങളിലേക്കാകർഷിച്ച് , അവയെയും മികച്ച ജനവാസ കേന്ദ്രങ്ങൾ ആക്കി മാറ്റിക്കൊണ്ടിരിക്കുന്നു. വിശാലമായ ഈ രാജ്യത്തിൽ ഒരു നഗരത്തിൽ നിന്ന് മറ്റൊന്നിലേക്ക് എത്തിച്ചേരുന്നതിന് താണ്ടേണ്ട ദൂരം മനസ്സിലാക്കാനാകുമല്ലോ. നമ്മുടെ മിഷൻ പ്രവർത്തനങ്ങൾക്ക് ദൂരം പ്രസക്തമായ ഒരു ഘടകം തന്നെ. മറ്റൊരു പ്രധാന സവിശേഷത സമയക്രമങ്ങളിലെ വ്യത്യാസങ്ങളാണ്. പ്രധാനമായും 5 വ്യത്യസ്ത ടൈം സോണുകളാണ് ഈ രാജ്യത്തുള്ളത്. ഒരു സംസ്ഥാനത്ത് ഒരു സമയമായിരിക്കുമ്പോൾ മറ്റു സംസ്ഥാനങ്ങളിൽ വ്യത്യസ്ഥങ്ങളായ സമയങ്ങളായിരിക്കും. ഒക്ടോബർ മുതൽ ഏപ്രിൽ വരെയുള്ള മാസങ്ങളിൽ പകലിന്റെ ദൈർഘ്യം കൂടുതലുള്ളതിനാൽ അതു പരിഹരിക്കുന്നതിനായി ക്ലോക്കിൽ ഒരു മണിക്കൂർ സമയം വ്യത്യാസം വരുത്തുന്ന ഡേ ലൈറ്റ് സേവിംഗ് എന്നൊരു രീതിയും ഇവിടെയുണ്ട്.

### മലയാളി കുടിയേറ്റങ്ങളും സഭാ സമൂഹങ്ങളുടെ വളർച്ചയും

അരനൂറ്റാണ്ടോളം ആയി ഇവിടെ സ്ഥിരതാമസമായ മലങ്കര കത്തോലിക്കാ കുടുംബങ്ങൾ ഇവിടെയുണ്ട്. എന്നാൽ മലയാളികളുടെ ഒരു ശക്തമായ കുടിയേറ്റം ആരംഭിച്ചത് 2004 ന് ശേഷം മാത്രമാണ്. കേരളത്തിലുള്ള എല്ലാ സഭാ സമൂഹാംഗങ്ങളും ഈ കാലയളവിൽ ഇവിടെ സ്ഥിരതാമസമാക്കുകയും സഭാ സംവിധാനങ്ങൾ നിലവിൽ വരികയും ചെയ്തു. ഏറ്റവും എടുത്ത് പറയേണ്ട വികാസമാണ് നാൽപതിനായിരത്തോളം ആളുകളുമായി ഒരു ഭദ്രാസനമായി രൂപീകരിക്കപ്പെട്ട സീറോ മലബാർ സഭ അഭിവന്ദ്യ ബോസ്കോ പുത്തൂർ പിതാവിന്റെ നേതൃത്വത്തിൽ വളരെ ശക്തമായ സഭാ ശുശ്രൂഷകൾ ഒരു പക്ഷേ ഓസ്ട്രേലിയൻ സഭയ്ക്ക് തന്നെ മാതൃകയാകുന്ന രീതിയിൽ വളർന്നു വരുന്നു. അതോടോപ്പം തന്നെ നമ്മുടെ സഹോദരി സഭകളായ ജാക്കോബൈറ്റ് , ഓർത്തഡോക്സ്, മാർത്തോമാ, സി. എസ്.ഐ തുടങ്ങിയ എപ്പിസ്കോപ്പൽ സഭകളും മറ്റു ക്രിസ്തീയ വിഭാഗങ്ങളും ഇവിടെ ശക്തമായി നില ഉറപ്പിച്ചിരിക്കുന്ന കാലഘട്ടമാണിത്.

സീറോ മലങ്കര കത്തോലിക്കാ സഭയുടെ സഭാത്മക രംഗ പ്രവേശം താരതമ്യേന സമീപകാലത്തു മാത്രമാണ് നടന്നത്. അഭിവന്ദ്യ പിതാക്കൻമാരുടെയും ബഹുമാനപ്പെട്ട വൈദികരുടെയും സന്യസ്തരുടെയും ഔദ്യോഗികവും അനൗദ്യോഗികവുമായ ഓസ്ട്രേലിയൻ

സന്ദർശനങ്ങളും തിരിച്ചറിവുകളും ഇവിടുത്തെ നമ്മുടെ സഭാ മക്കൾക്ക് വൈദിക ശുശ്രൂഷയുടെ ആവശ്യകതയിലേയ്ക്ക് ശ്രദ്ധ നേടി. അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, അഭിവന്ദ്യ അബ്രഹാം മാർ യൂലിയോസ് എന്നീ പിതാക്കൻമാരുടെ സന്ദർശനം പരിശുദ്ധ സൂനഹദോസിന്റെ ശ്രദ്ധ സത്വരമായി ഈ പ്രദേശത്തേക്ക് തിരിയുന്നതിന് കാരണമായി. എന്നാൽ തോമസ് മാർ അന്തോണിയോസ് പിതാവിന്റെ ഔദ്യോഗിക സന്ദർശനമാണ് ഓസ്ട്രേലിയയിലേക്ക് ഒരു special pastor നിയോഗിക്കപ്പെടുവാൻ വേഗത്തിൽ കാരണമായത്. അങ്ങനെ 2013 ഒക്ടോബർ മാസം ഓസ്ട്രേലിയയിൽ ഉള്ള മലങ്കര മക്കൾക്കായി ഒരു സ്പെഷൽ പാസ്റ്റർ നിയമിക്കപ്പെട്ടു. സൗത്ത് ഓസ്ട്രേലിയയിലെ അഡിലെയ്ഡ് ആർച്ച് ബിഷപ്പ് മോസ്റ്റ് റവ. ഫിലിപ്പ് ഇ.വിൽസൺ മെത്രാപോലീത്തായുമായി നമ്മുടെ കാതോലിക്കാ ബാവാ തിരുമേനി ഈ ശുശ്രൂഷയ്ക്കായി കരാർ ഒപ്പിട്ടു. ഈ ശുശ്രൂഷ ന്യൂസിലാന്റിലേക്ക് വ്യാപിക്കുകയും ഇപ്പോഴത്തെ സംവിധാനത്തിലെത്തി ചേർന്നിരിക്കുകയും ചെയ്തിരിക്കുന്നു.

### മലങ്കര കത്തോലിക്കാ സഭയുടെ ആരംഭ പ്രവർത്തനങ്ങളും ഇന്നത്തെ സ്ഥിതിയും

2013 ഒക്ടോബർ മാസം തുടക്കം കുറിച്ച ഈ ശുശ്രൂഷയിലൂടെ ഓസ്ട്രേലിയയിലും ന്യൂസിലാൻഡിലും ഉള്ള പ്രധാന നഗരങ്ങൾ കേന്ദ്രീകരിച്ച് പത്തിലധികം മിഷൻ കേന്ദ്രങ്ങൾ ആരംഭിച്ചു. മിഷനുകളുടെ വളർച്ചയും, സാധ്യതകളും കണക്കിലെടുത്ത് 2017 ൽ ബ്രിസ്ബെൻ കേന്ദ്രീകൃമായി ബഹുമാനപ്പെട്ട പ്രേംകുമാർ അച്ചനെയും ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനി നിയോഗിച്ചു.

നമ്മുടെ ആളുകളെ കണ്ടെത്തുകയും ആദ്യമായി ഈ പ്രദേശത്ത് വരുന്നവർക്ക് ആരംഭത്തിൽ ഉണ്ടാകുന്ന ആസൗകര്യങ്ങളെ തരണം ചെയ്യാൻ അവരെ സഹായിക്കുമെന്നുളളതാണ് പ്രാരംഭ പ്രവർത്തനം. ഇവിടെ കടന്നു വരുന്നവർ വിദേശ രാജ്യത്ത് വിശ്വാസത്തിന്റെ വെളിച്ചത്തിൽ ഉറച്ചു നിൽക്കാൻ ശക്തിപ്പെടുത്തുക എന്നതും വളരെ ഗൗരവമേറിയ ഉത്തരവാദിത്വം ആകുന്നുവല്ലോ.

വിശുദ്ധ കുർബാന കേന്ദ്രീകൃമായി സമൂഹങ്ങൾ വളർത്തി ഇടവകകളായി രൂപീകരിക്കുക എന്ന ലക്ഷ്യത്തോടെയാണ് സഭാമക്കൾ ഇവിടെ തീക്ഷണതയോടെ പ്രവർത്തിക്കുന്നത്. ഓരോ സമൂഹങ്ങത്തിലും വിശ്വാസ പരിശീലനം, പ്രാർത്ഥനാ കൂട്ടായ്മകൾ, ധ്യാന യോഗങ്ങൾ, മലയാള ഭാഷാ പഠനങ്ങൾ, സഭാ പരമായ ആഘോഷങ്ങൾ, സാമൂഹിക ആഘോഷങ്ങൾ തുടങ്ങിയ പ്രവർത്തനങ്ങൾ വഴി സഭാ സമൂഹങ്ങൾ ശക്തിപ്പെട്ടു വരുന്നു. നമ്മുടെ സഭാ മക്കളുടെ നേതൃ പാടവം എടുത്തു പറയത്തക്കതും ആവേശം ജനിപ്പിക്കുന്നതുമാണെന്ന് പറയാതെ വയ്യ. നമ്മുടെ ആരാധന ജീവിതത്തോടുളള അസാധാരണമായ അടുപ്പവും സമർപ്പണവും ആരംഭ പ്രവർത്തനങ്ങളുടെ എല്ലാ വെല്ലു വിളികളെയും ഉയരാനും വളരാനുമുളള പുതിയ സാധ്യതകൾ ആയി സഭാ മക്കൾ എറ്റെടുത്തിരിക്കുന്നു.

സ്വാതന്ത്ര്യത്തിന്റെ വിശാലമായ ഒരു സമൂഹത്തിലാണ് ഓഷ്യാനിയയിലെ നമ്മുടെ രണ്ടാം തലമുറ വളർന്നു വരുന്നത്. നാനാവിധമായ സംസ്കാരങ്ങളും സ്വാതന്ത്ര്യ ദുരുപയോഗ സാധ്യതകളും തിങ്ങി നിറയുന്ന ഒരു പ്രദേശത്ത് യേശുവിലുള്ള കറപുരളാത്ത വിശ്വാസം മലങ്കര കത്തോലിക്കാ സഭയിലൂടെ ജീവിക്കുവാൻ ഈ തലമുറയെ ബലപ്പെടുത്തേണ്ടത് എറ്റവും സുപ്രധാനമായ കാര്യമാണ്.

അതിന് ഓരോ സമൂഹങ്ങളും എണ്ണത്തിൽ വളരേണ്ടതുണ്ട്. ജോലി സാധ്യതകൾ ഉയർന്നും താഴ്ന്നും മുന്നോട്ടും പോകുമ്പോഴും പ്രതീക്ഷകൾ നല്കുന്ന സാധ്യതകളാണ് മുന്നിലുള്ളത്. ലോകോത്തര നിലവാരത്തിലുള്ള യൂണിവേഴ്സിറ്റികൾ ഉപരി പഠനങ്ങൾക്കായി നമ്മുടെ കുട്ടികളെ ആകർഷിക്കുന്നതാണ്. ഇംഗ്ലീഷ് ഭാഷ പരിഞ്ജാനം പുതിയ വെല്ലുവിളികളെ എറ്റെടുക്കുവാനുള്ള ത്യാഗസന്നദ്ധത ഇവയൊക്കെ കൈമുതലാക്കി അനേകർ ഇങ്ങോട്ട് വരാൻ ഇടയാകണം. ആരോഗ്യ മേഖലയിലാണ് വലിയൊരു വിഭാഗം മലയാളികൾ ജോലി ചെയ്യുന്നതെങ്കിലും സാമൂഹ്യ സേവനം ഹോട്ടൽ മാനേജ്മെന്റ്, ഐറ്റി പോലുള്ള മറ്റു മേഖലകളിലും തൊഴിലവസരങ്ങളുണ്ട്. www.seek.com.au, www.indeed.com മുതലായ വെബ്സൈറ്റുകളിലൂടെ ഇവിടുത്തെ തൊഴിലവസരങ്ങളെ കുറിച്ചും , നിബന്ധനകളേയും, യോഗ്യകതളെയുമൊക്കെ പറ്റി മനസ്സിലാക്കാവുന്നതാണ്.

സുവിശേഷ സംഘ പ്രവർത്തനങ്ങളും, സഭാത്മക സംവിധാനങ്ങളും, അനേകം വൈദികരും സന്യസ്തരും ഈ വിശാല ഭൂമിയിലേയ്ക്ക് മലങ്കരയിൽ നിന്നും എത്തേണ്ടതുണ്ട്. ഇവിടെ തന്നെ കണ്ടെത്തേണ്ട നമ്മുടെ ആളുകളും അവർ വസിക്കുന്ന പ്രദേശങ്ങളുമുണ്ട്. സഭയുടെ ആന്തരിക ശക്തി വികാസത്തിലൂടെ വേണം വിശാല സമൂഹത്തിലേക്ക് മിഷൻ വേലയുമായി നീങ്ങാൻ. ശാലോം പോലെയുള്ള മാധ്യമപ്രവർത്തനങ്ങൾ വഴി നമ്മുടെ സഭ ഈ ഭൂപ്രദേശത്ത് ശക്തമായ സാന്നിദ്ധ്യമാകുകയും വേണം.

ഇത്തരത്തിൽ സ്വീകാര്യമായ അനേകം സാധ്യതകളുടെ നല്ല സമയത്താണ് മലങ്കര കത്തോലിക്കാ സഭയ്ക്ക് അപ്പസ്തോലിക് വിസിറ്റേറ്റർ എന്ന കാനോനിക സംവിധാനം നിലവിൽ വരുന്നത് ഏറെ പ്രതീക്ഷയോടെ നോക്കിക്കാണാൻ ഞങ്ങളെ പ്രേരിപ്പിക്കുന്നു. സ്വാഗതം... സ്വാഗതം...

മെൽബൺ ഭദ്രാസനത്തിന്റെ ശതാബ്ദിയിൽ ഇവിടെയെത്തിയ മലങ്കരയുടെ പ്രവാചകൻ, പുനരൈക്യത്തിന്റെ ശതാബ്ദി ആഘോഷ വേളയിൽ ഇവിയെയും മലങ്കരയുടെ ഒരു ഭദ്രാസനം കണ്ടിരുന്നോ ???




# മലങ്കര കത്തോലിക്കാ സഭയുടെ പ്രേഷിത ശുശ്രൂഷ ഇംഗ്ലണ്ടിൽ



റവ. ഫാ. തോമസ് മടുക്കുംമൂട്ടിൽ

ശക്തമായ അടിത്തറമേൽ പടുത്തുയർത്തപ്പെട്ട സഭയാണ് ഇംഗ്ലണ്ടിലെ ക്രൈസ്തവ സഭ. അനേകം രക്ത സാക്ഷികളുടെ ചുടുനിണത്തിൽ നിന്ന് വളർന്നു പന്തലിച്ച സഭാ സമൂഹം നിരവധി വിശുദ്ധരെയും മിഷനറിമാരെയും സംഭാവന ചെയ്യാൻ ഇവിടുത്തെ സഭയ്ക്ക് സാധിച്ചു. പത്തൊൻപതാം നൂറ്റാണ്ടിൽ ലോകത്തിന്റെ നാനാഭാഗങ്ങളിലേയ്ക്കും സുവിശേഷവുമായി കടന്നു ചെന്നു. സെന്റ് ബീഡ്, സെന്റ് തോമസ് മൂർ, സെന്റ് കൽബർട്ട്, സെന്റ് ജോൺ ഫിഷർ തുടങ്ങിയ ഒട്ടനേകം വിശുദ്ധരെ ഈ രാജ്യം ഉൾക്കൊള്ളുന്നു. ക്രൈസ്തവ വിശ്വാസം എത്ര മാത്രം ആഴത്തിലുള്ളതായിരുന്നുവെന്ന് ഇവയെല്ലാം വ്യക്തമാക്കുന്നു. എന്നാൽ ക്രൈസ്തവ സഭയുടെ ഇന്നത്തെ അവസ്ഥ ഏറെ വേദനാ ജനകം. വിശ്വാസ വഴികളിൽ ജനം വ്യതിചലിച്ചതോടെ അടച്ചുപൂട്ടിയ ദേവാലയങ്ങളും സന്യാസ ഭവനങ്ങളും മങ്ങലേറ്റ ക്രൈസ്തവ ജീവിതത്തെ വിളിച്ചറിയിക്കുന്നു. ഇവയുടെ മദ്ധ്യേയാണ് പ്രേഷിതയായ മലങ്കര കത്തോലിക്കാ സഭ വിശ്വാസത്തിന്റെ മഹാരഹസ്യങ്ങൾ സഭാ മക്കളിൽ ആഴപ്പെടുത്താനും വിശ്വാസ ചൈതന്യം മറ്റുള്ളവർക്ക് പകർന്നു നൽകാൻ പരിശ്രമിക്കുന്നതും.

### ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഇംഗ്ലണ്ട് സന്ദർശനം

ഇംഗ്ലണ്ടിലെ മലങ്കര കത്തോലിക്കാ സഭയുടെ ചരിത്രത്താളുകൾ പരിശോധിക്കുമ്പോൾ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലിത്താ 1932- ൽ 32-ാമത് അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസിനോടനുബന്ധിച്ച് നടത്തിയ അയർലന്റ്- ഇംഗ്ലണ്ട് സന്ദർശനം പ്രാധാന്യം അർഹിക്കുന്നു. മലങ്കര കത്തോലിക്കാ സഭയ്ക്കും ഭാരത കത്തോലിക്കാ സഭയ്ക്കും അഭിമാനകരമായ സന്ദർശനമായിരുന്നിത്. ചരിത്ര പ്രസിദ്ധമായ പുനരൈക്യത്തെക്കുറിച്ചും പുതിയ സഭയുടെ ദൗത്യത്തെക്കുറിച്ചും ദിവ്യകാരുണ്യ കോൺഗ്രസ്സിൽ അഭിവന്ദ്യ പിതാവ് നിർവഹിച്ച പ്രസംഗം ദിവ്യകാരുണ്യ കോൺഗ്രസിൽ സംബന്ധിച്ച എല്ലാവരും വളരെ പ്രാധാന്യത്തോടെ സ്വാഗതം ചെയ്തു (അഭിവന്ദ്യ പിതാവ് നിർവ്വഹിച്ച പ്രസംഗം ഡബ്ലിനിലെ പബ്ലിക്ക് ലൈബ്രറിയിൽ ഇന്നും സൂക്ഷിച്ചിരിക്കുന്നു.) ദിവ്യകാരുണ്യ കോൺഗ്രസിനെ തുടർന്ന് തനിക്ക് ലഭിച്ച പ്രത്യേക ക്ഷണ പ്രകാരം അഭിവന്ദ്യ പിതാവ് ഇംഗ്ലണ്ട് സന്ദർശിച്ചു. ഇംഗ്ലണ്ടിലെ ജോർജ് അഞ്ചാമൻ രാജാവിനെയും മറ്റു പൗരപ്രമുഖരെയും തദവസരത്തിൽ അഭിവന്ദ്യ പിതാവ് സന്ദർശിച്ചു ചർച്ചകൾ നടത്തി.

മലങ്കര കത്തോലിക്കാ സഭയുടെ സാന്നിധ്യം വിളിച്ചറിയിച്ച ഇടയസന്ദർശനം പിന്നീട് മലങ്കര കത്തോലിക്കാ സഭാംഗങ്ങളുടെ ഇംഗ്ലണ്ടിലേയ്ക്കുള്ള കുടിയേറ്റത്തിലൂടെ വളർന്നു പന്തലിച്ചു. അഭിവന്ദ്യ പിതാവ് നിർവ്വഹിച്ച ഇംഗ്ലണ്ട് സന്ദർശനം ദൈവ പദ്ധതിയായിരുന്നുവെന്ന് പിൽക്കാല ചരിത്രം വ്യക്തമാക്കുന്നു. അഭിവന്ദ്യ പിതാവ് മുൻകൂട്ടി കണ്ട മലങ്കര കത്തോലിക്കാ സഭയുടെ സാന്നിധ്യം 1990 കളിലെ കുടിയേറ്റത്തോടെ സാധ്യമായി. 1990 കളോടെ കേരളത്തിൽ നിന്ന് ജോലി സംബന്ധമായി നിരവധി ഐടി / നഴ്സിംഗ് മേഖലയിലുള്ളവർ ഇംഗ്ലണ്ടിലേക്ക് കുടിയേറി. ഇതിലൂടെ മലങ്കര കത്തോലിക്കാ സഭാ അംഗങ്ങളും ഇംഗ്ലണ്ടിൽ എത്തിച്ചേർന്നു. മലങ്കര കത്തോലിക്കാ സഭയുടെ സാന്നിധ്യം ഇതിലൂടെ ഇംഗ്ലണ്ടിലെ വിവിധ സ്ഥലങ്ങളിൽ വ്യാപിച്ചു. ആദ്യനാളുകൾ മുതൽ തന്നെ മലങ്കര സഭാമക്കൾക്ക് തങ്ങളുടെ പാരമ്പര്യങ്ങളും ആരാധാന രീതികളും കാത്തു സൂക്ഷിക്കാനുള്ള സാഹചര്യം സഭാ നേതൃത്വം ഒരുക്കി നൽകി.

1990 കളോടെ നഴ്സിംഗ് / ഐടി മേഖലകളിൽ ലഭിച്ച തൊഴിൽ അവസരങ്ങൾ ധാരാളം മലങ്കര കത്തോലിക്കാ കുടുംബങ്ങൾ ഇംഗ്ലണ്ടിൽ എത്തിച്ചേരാൻ കാരണമായി. തങ്ങളുടെ ആത്മീയ പരിപോഷണത്തിനായി ശുശ്രൂഷകൾ നൽകണമെന്ന സഭാമക്കളുടെ ആവശ്യത്തെ തുടർന്ന് ഇവിടുത്തെ മിഷൻ പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചത് ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവയാണ്. 2001 ൽ യൂറോപ്പിന്റെയും വടക്കേ അമേരിക്കയുടെയും അപ്പോസ്തോലിക്ക് വിസിറ്ററായി ഇപ്പോഴത്തെ കാതോലിക്കാ ബാവ ബസേലിയോസ് ക്ലീമീസ് ( ഐസക് മാർ ക്ലീമീസ് മെത്രാപ്പോലീത്താ) നിയമിതനായി. ഇംഗ്ലണ്ടിലേയും മറ്റു യൂറേപ്യൻ രാജ്യങ്ങളിലേയും മലങ്കര കത്തോലിക്കാ സഭാ മക്കളോടുള്ള കരുതലാണ് ഇതിലൂടെ വ്യക്തമായത്. 2005-ൽ അഭിവന്ദ്യ ജോസഫ് മാർ തോമസ് മെത്രാപ്പോലീത്താ യൂറോപ്പിന്റെയും വടക്കേ അമേരിക്കയുടെയും അപ്പോസ്തോലിക് വിസിറ്ററായി നിയമിതനായി. 2005-ൽ അഭിവന്ദ്യ പിതാവ് ഇംഗ്ലണ്ട് സന്ദർശിക്കുകയും വിശുദ്ധ ബലിയർപ്പിക്കുകയും ചെയ്തു. ലണ്ടൻ ഭാഗത്തുള്ള മിഷൻ പ്രവർത്തനങ്ങൾക്ക് ആരംഭം കുറിക്കാൻ ഇതിലൂടെ സാധിച്ചു.

വന്ദ്യ ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്കോപ്പാ, ബഹു.ജി.ജി ചരിവുപുരയിടത്തിലച്ചൻ, ബഹു. ലൂയിസ് ചരുവിളയച്ചൻ എന്നിവർ 2009 വരെയുള്ള കാലയളവിൽ ഇംഗ്ലണ്ടിലെ മിഷൻ പ്രവർത്തനങ്ങളെ സഹായിച്ചു.

മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവയുടെ ശക്തമായ തീരുമാനങ്ങളുടെയും ഇടപെടലുകളുടെയും പരിണിതഫലമായി ഇംഗ്ലണ്ടിലെ പ്രവർത്തനങ്ങൾക്കായി 2009 ൽ സ്ഥിരം വൈദികനെ നിയമിച്ചു. 2009 ൽ ബഹു. ഡാനിയേൽ കുളങ്ങര അച്ചൻ സഭയുടെ കോർഡിനേറ്ററായി നിയമിതനായി. ഇംഗ്ലണ്ടിലെ ബ്രൻഡ് വുഡ് രൂപത കേന്ദ്രീകൃതമായി പ്രവർത്തിച്ചുക്കൊണ്ട് വിവിധ പ്രദേശങ്ങളിൽ മിഷൻ കേന്ദ്രങ്ങൾക്ക് ബഹു. അച്ചൻ രൂപം നൽകി. 2012 ൽ സഭയുടെ ചാപ്ലയിനായി ബഹു. തോമസ് വടുക്കം മൂട്ടിൽ നിയമിതനായി. 2017 ജനുവരിയിൽ സഭയുടെ കോർഡിനേറ്ററായി ഫാ. തോമസ് വടുക്കംമൂട്ടിലും ചാപ്ലയിനായി ഫാ. രഞ്ചിത്ത് മഠത്തിറമ്പിലും നിയമിതരായി.

### മിഷൻ കേന്ദ്രങ്ങൾ

ഇംഗ്ലണ്ടിൽ വിവിധ പ്രദേശങ്ങളിലായി പതിനാലു മിഷൻ കേന്ദ്രങ്ങളാണ് നിലവിലുള്ളത്. ചിതറിപ്പാർത്തു കഴിയുന്ന മലങ്കര കത്തോലിക്കാ സഭാ കുടുംബങ്ങളെ കോർത്തിണക്കി ഈസ്റ്റ് ലണ്ടൻ, വെസ്റ്റ് ലണ്ടൻ, കവർട്രി, മാഞ്ചസ്റ്റർ, ലൂട്ടൺ, ക്രോയിഡോൺ, ലിവർപൂൾ, ബ്രിസ്റ്റോൾ, സൗത്താംപ്ടൺ, ഷെഫീൽഡ്, ഗ്ലാസ്കോ, ഗ്ലോസ്റ്റർ, നോട്ടിങ്ഹാം, ആഷ്ഫോർഡ് എന്നീ സ്ഥലങ്ങളിലായാണ് മിഷൻ കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നത്.

നിലവിൽ രണ്ടു വൈദികരാണ് ഈ പ്രദേശത്തെ ശുശ്രൂഷകൾ നിർവഹിക്കുന്നത്. ഫാ. തോമസ് വടുക്കം മൂട്ടിൽ ലണ്ടൻ കേന്ദ്രമായും ഫാ. രഞ്ചിത്ത് മഠത്തിറമ്പി മാഞ്ചസ്റ്റർ കേന്ദ്രമായും പ്രവർത്തിക്കുന്നു.

### സെന്റ് ആൻ്റസ് ചർച്ച് - മാർ ഈവാനിയോസ് സെന്റർ

മലങ്കര കത്തോലിക്കാ സഭാമക്കളുടെ ആത്മീയ ശുശ്രൂഷകൾക്കായി ബ്രന്റ് വുഡ് രൂപത ഒരു ദേവാലയം അനുവദിച്ചു നല്കിയിട്ടുണ്ട്. ലണ്ടനിലെ ഡഗനത്താണ് അനുവദിച്ചു നല്കിയിരിക്കുന്ന സെന്റ് ആൻഡ് ദേവാലയം സ്ഥിതി ചെയ്യുന്നത്.

### നാഷണൽ കൺവൻഷനുകൾ

സഭാമക്കളുടെ വർഷം തോറുമുള്ള നാഷണൽ കൺവൻഷനുകൾ സഭയുടെ ഏകീകൃത വളർച്ചയ്ക്ക് ആക്കംകൂട്ടുന്നു. ഇതിനോടകം ആറു നാഷണൽ കൺവൻഷനുകൾ ക്രമീകരിച്ചു. സഭയുടെ തലവനും പിതാവുമായ ക്ലീമീസ് കാതോലിക്കാ ബാവയുടെയും മറ്റു അഭിവന്ദ്യ പിതാക്കൻമാരുടെയും സാന്നിധ്യം സഭയുടെ പ്രവർത്തനങ്ങളെ ശക്തിപ്പെടുത്തുന്നു.

### പ്രതീക്ഷയോടെ സഭാമക്കൾ

അപ്പോസ്തോലിക് വിസിറ്ററായി നിയുക്ത പിതാവ് അഭിവന്ദ്യ യൂഹാനോർ റമ്പാച്ചന്റെ നിയമനം പുത്തൻ പ്രതീക്ഷകൾ നല്കുന്നു. ഇംഗ്ലണ്ടിലുള്ള സഭാമക്കൾ ഏറെ സന്തോഷത്തോടെയും പ്രതീക്ഷയോടെയുമാണ് പുതിയ നിയമനത്തെ കാണുന്നത്. വിശ്വാസ ജീവിതത്തിന് മങ്ങലേറ്റുകൊണ്ടിരിക്കുന്ന ഈ രാജ്യത്ത് നമ്മുടെ കുടുംബങ്ങൾക്ക് സത്യവെളിച്ചം പകർന്നു നല്കാൻ അഭിവന്ദ്യ പിതാവിന്റെ ഇടയ ശുശ്രൂഷാ ദൗത്യത്തിലൂടെ സാധ്യമാകും. അതുപോലെ സഭയുടെ പ്രവർത്തനങ്ങൾ കൂടുതൽ ശക്തമാക്കാനും അഭിവന്ദ്യ പിതാവിന് സാധിക്കും എന്നതിൽ സംശയമില്ല.




റവ. ഫാ. സന്തോഷ് തോമസ് കോയിക്കൽ



# ജർമ്മനിയിലെ മലങ്കര കത്തോലിക്കാ സമൂഹം

'നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷമറിയിക്കുവിൻ' എന്ന ക്രിസ്തുവിന്റെ ദൗത്യം അതിന്റെ ആഴത്തിൽ ഉൾക്കൊള്ളുന്ന സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ. ജർമ്മനിയിലെ മലങ്കര കാത്തലിക് മിഷൻ അതിന്റെ ഉത്തമ നിദർശനമാണ്. 1960-ലെ യൂക്കരിസ്റ്റിക് കോൺഗ്രസ് പങ്കുവച്ച ആശങ്കയായ മുതിർന്ന പൗരന്മാർക്കു ലഭ്യമാകേണ്ട ആതുര ശുശ്രൂഷയുമായി ബന്ധപ്പെട്ടാണ് ആദ്യമായി കേരളത്തിൽ നിന്ന് മലങ്കര മക്കൾ ജർമ്മനിയിലെത്തുന്നത്. അതിന് വഴിയൊരുക്കിയത് അഭിവന്ദ്യ ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെയും അഭിവന്ദ്യ സഖറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെയും ഇടപെടലുകളാണ്. പിന്നീട് പരിശീലനത്തിനായി വൈദിക വിദ്യാർത്ഥികളും ശുശ്രൂഷയ്ക്കായി പുരോഹിതരും സമർപ്പിതരും മലങ്കരയിൽ നിന്ന് ജർമ്മനിയിലെത്തി. മലങ്കര മക്കളുടെ ക്രമീകൃതമായ അജപാലന ശുശ്രൂഷയ്ക്കായി ആദ്യമായി നിയോഗിക്കപ്പെടുന്നത് റവ. ഫാ. ജോൺ വർഗ്ഗീസ് ഈശ്വരൻകുടിയിലാണ്. മേജർ ആർച്ചുബിഷപ് സിറിൽ ബസേലിയോസ് കാതോലിക്കാബാവായുടെ നേതൃത്വം ജർമ്മൻ മിഷനെ വളരെയധികം വളർത്തുകയും ദിശാബോധം നൽകുകയും ചെയ്തു. 2001-2003 കാലഘട്ടങ്ങളിൽ നിയമിതനായ ഇന്നത്തെ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ തിരുമേനിയായിരുന്നു ആദ്യത്തെ അപ്പോസ്തോലിക് വിസിറ്റേറ്റർ. പിന്നീട് 2005-2010 കാലഘട്ടത്തിൽ അഭിവന്ദ്യ ഡോ. ജോസഫ് മാർ തോമസ് മെത്രാപ്പോലീത്തായും 2010-17 കാലഘട്ടത്തിൽ അഭിവന്ദ്യ ഡോ. തോമസ് മാർ എവുസേബിയസ് മെത്രാപ്പോലീത്തായും അപ്പോസ്തോലിക് വിസിറ്റേറ്റർമാരായി നേതൃത്വം നൽകി. പിന്നീട് അമേരിക്കൻ എക്സാർക്കേറ്റും രൂപതയും നിലവിൽ വരുകയും അഭിവന്ദ്യ ഡോ. തോമസ് മാർ എവുസേബിയസ് മെത്രാപ്പോലീത്തായുടെ അജപാലനാധികാരത്തിൻ കീഴിൽ ജർമ്മൻ മിഷൻ വളർച്ച പ്രാപിക്കുകയും ചെയ്തു. ഇപ്പോൾ നവാഭിഷിക്തനായ അഭിവന്ദ്യ യൂഹാനോൻ മാർ തിയഡോഷ്യസ് തിരുമേനി അപ്പോസ്തോലിക് വിസിറ്റേറ്ററായി ചുമതല വഹിക്കുന്നു.

ജർമ്മൻ ബിഷപ്സ് കോൺഫറൻസിന്റെ സഹകരണത്തോടെ ഇപ്പോൾ അഞ്ച് സ്ഥലങ്ങളിൽ മലങ്കര കാത്തലിക് കമ്മ്യൂണിറ്റീസ് സജീവമായി പ്രവർത്തിക്കുന്നു. ബോൺ, ഹൈഡൽബർഗ്, ഡോർട്ട്മുണ്ട്, ക്രേഫെൽഡ്, ഫ്രാങ്ക്ഫർട്ട് എന്നീ മിഷൻ സെന്ററുകളിലും കൊളോൺ, ആഹൻ, മ്യൂൺസ്റ്റർ, ട്രിയർ, ലിമ്പുർഗ്, ഔസ്ബുർഗ്, റോട്ടൺബുർഗ്, പാസൗ എന്നീ ജർമ്മൻ രൂപതകളിലുമായി 23 ഇടവക വൈദികരും 12 സന്യാസ വൈദികരും പ്രവർത്തിക്കുന്നു.



# അമേരിക്കൻ മണ്ണിലേക്ക് പുതിയ നിയോഗവുമായി

അമേരിക്കൻ ഐക്യനാടുകളിലെയും കാനഡായിലേയും മലങ്കര മക്കൾക്ക് പുതിയ ഇടയൻ. ഇടുക്കി മലനിരകളിലെ ഇടയൻ ഇനി പ്രവാസികളുടെ സ്വന്തം. കർമ്മ വൈവിദ്ധ്യങ്ങളുടെ അനുഭവ സമ്പത്ത്.



അഭിമുഖം തയ്യാറാക്കിയത്:
ക്ലിന്റൻ എൻ. സി ഡാമിയൻ

# വിനയപൂർവം വിളിക്കു കാതോർക്കുന്നു



ഹൈറേഞ്ച് മക്കളുടെ സ്വരമായി മാറിയ ഇടയൻ. വിശ്വാസത്തിൽ ആഴപ്പെടുവാൻ അവരോടൊപ്പം ആയിരുന്ന പിതാവ്. കാടുകളും മലകളും താണ്ടി ഹൈറേഞ്ച് ജനതയുടെ ഇടയിൽ കടന്നുചെന്ന – ഇടയൻ അഭിവന്ദ്യ സ്തേഫാനോസ് തിരുമേനി ക്രൈസ്തവകാഹളത്തിന്റെ പ്രിയ വായനക്കാരോട് തന്റെ പുതിയ നിയോഗത്തെപ്പറ്റി സംസാരിക്കുന്നു.

**പിതാവേ പുതിയ നിയോഗത്തെ അങ്ങ് എങ്ങനെ വിലയിരുത്തുന്നു?**

പുതിയ നിയോഗത്തെ ദൈവത്തിന്റെ പദ്ധതിയായി വിലയിരുത്തുന്നു. അത് എന്റെ ആഗ്രഹമോ, തിരഞ്ഞെടുപ്പോ അല്ലായിരുന്നു. എന്റെ ചിന്തകളിൽ ഇല്ലാത്ത ഒരു മേച്ചിൽ പുറത്തേക്കാണ് ക്രിസ്തു എന്നെ അയയ്ക്കുന്നത്. എന്നെ വിളിച്ചവന്റെ പദ്ധതികളെ വിനയപൂർവ്വം ഏറ്റെടുത്ത് അവന്റെ കൃപയാൽ സകലതും നല്ലതിനു ഭവിക്കും തരത്തിൽ പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു.

**നിലവിലെ കർമ്മമണ്ഡലമായിരുന്ന തിരുവല്ലാ അതിരൂപതായെയും പുതിയ ഇടമായ അമേരിക്കയെയും അങ്ങ് താരതമ്യം ചെയ്യുന്നത് എങ്ങനെ?**

താരതമ്യം ചെയ്യാൻ തക്കവിധത്തിൽ അമേരിക്കയിലെ സഭാ പ്രേക്ഷിത പ്രവർത്തനങ്ങളെ ഞാൻ ആഴമായി പഠിച്ചിട്ടില്ല. കാരണം 25 വർഷങ്ങൾക്ക് മുൻപും കഴിഞ്ഞ ഇടയ്ക്കുമായി 2 തവണ മാത്രമേ ഞാൻ അമേരിക്കൻ മണ്ണിൽ സന്ദർശനം നടത്തിയിട്ടുള്ളൂ. എന്നിരുന്നാലും തിരുവല്ലായിൽ പ്രത്യേകിച്ച് ഹൈറേഞ്ചിൽ ഞാൻ സഹവസിച്ചിരുന്നത് വെറും സാധാരണക്കാരുടെ ഇടയയിലാണ്. അവിടെ ഇംഗ്ലീഷോ, സാഹിത്യഭാഷയോ ഒട്ടും ആവശ്യമില്ലായിരുന്നു. എന്നാൽ അത് മാറാൻ പോവുകയാണ്. ഇംഗ്ലീഷ് ഒരു പ്രധാന ഘടകമായി തീരുന്നു. കൂടാതെ അമേരിക്ക ഒരു വികസിത രാജ്യമാണ്. തിരുവല്ലായിലെ കാർഷിക മേഖലയിലെ വിശ്വാസികളിൽ നിന്നും അമേരിക്കയിലെ സേവന മേഖലയിൽ നിറഞ്ഞുനിൽക്കുന്ന വിശ്വാസികളുടെ ഇടയനായി ഞാൻ അയയ്ക്കപ്പെടുകയാണ്.

**തിരുവല്ലാ അതിരൂപതയും ഹൈറേഞ്ചും നൽകിയ അനുഭവങ്ങൾ എന്തൊക്കെയായിരുന്നു?**

അവിടുത്തെ ജനങ്ങളുമായി ഒരു ആത്മബന്ധം എനിക്കുണ്ടായിരുന്നു. നിരവധി ആൾക്കാരുമായി കൂദാശകളിലും വിശ്വാസജീവിതത്തിലുമുള്ള സമ്പർക്കം ഞങ്ങളെ കൂടുതൽ അടുപ്പിച്ചു. ഹൈറേഞ്ചിൽ ഞായറാഴ്ച കുർബാന കഴിഞ്ഞ് രോഗീയലേപനവുമായി ചെങ്കുത്തായതും ദീർഘവുമായ വഴികളിലൂടെ അവരുടെ ഭവനങ്ങളിൽ ചെല്ലുമ്പോൾ വളരെ അതിശയമാണ് അവർക്ക്. ആനന്ദ കണ്ണീരോടെയാണ് അവർ എന്നെ സ്വീകരിച്ചിരുന്നത്. യാതൊരു മടുപ്പും കൂടാതെ കടന്നു ചെല്ലാൻ കാരണം അവർ എനിക്ക് വളരെ വേണ്ടപ്പെട്ടവരായതു കൊണ്ടാണ്. അവരുടെ പ്രശ്നങ്ങളിലും അവരിൽ ഒരാളായി നിന്ന് അവരുടെ ശബ്ദമായി തീരാൻ സാധിച്ചിട്ടുണ്ട്.

**ഒരു ജനത തങ്ങളുടെ കിടപ്പാടത്തിനും കൃഷിഭൂമിക്കും വേണ്ടി പോരാടുന്ന ഹൈറേഞ്ചിൽ നിന്നും**



**മതിലുകളും അതിർത്തികെട്ടുകളും തീർക്കുന്ന ട്രംപിന്റെ നാട്ടിലേക്ക് കടന്നുചെല്ലുന്നു. ഇതിനെ എങ്ങനെ നോക്കി കാണുന്നു?**

രണ്ടും സമാനമായ ഇടങ്ങളാണ് എന്നുപറയുന്നതിന് മുൻപ് നമുക്ക് അവയെ നിരീക്ഷിക്കാം. അമേരിക്കയിൽ ട്രംപ് ചെയ്യുന്ന ഇത്തരം പ്രവർത്തനങ്ങളെ ഫ്രാൻസിസ് പാപ്പാ എതിർക്കുന്നുണ്ട്. എന്നാൽ സ്വന്തം നാടും വീടും ഉപേക്ഷിച്ച് കൃഷി ചെയ്യാൻ മലകൾ താണ്ടിയ ഒരു ജനത ഇന്ന് അസ്വസ്ഥരാണ്. കാരണം കൃഷിയെ മുറുകെ പിടിച്ചുനിൽക്കുന്ന അവരോട് തികച്ചും വിരോധാഭാസമായ തരത്തിലാണ് ഉന്നതങ്ങളിൽ നിന്ന് നടപടികൾ വരുന്നത്. അവർക്ക് സ്വന്തം ഭൂമിയിൽ ഇഷ്ടമുള്ള കൃഷി ചെയ്യാൻ പറ്റാത്ത അവസ്ഥ. അമേരിക്കയിൽ ട്രംപ് പറഞ്ഞുകൊണ്ടാണ് എല്ലാം ചെയ്യുന്നത്. എന്നാൽ ഇവിടെ നിയമങ്ങളുടെ നൂലാമാലകൾ പറഞ്ഞ് ഒരു ജനതയെ പൊറുതിമുട്ടിക്കുകയാണ്. ആത്മഹത്യയിലേക്കും മറ്റും അവരെ നയിക്കുന്നതരത്തിൽ ഒന്നും പറയാതെ കാര്യങ്ങൾ ദിവസം കഴിയുംതോറും സങ്കീർണ്ണമാക്കി കൊണ്ടിരിക്കുന്നു.

**പുതുതലമുറ കൃഷിയിൽ നിന്ന് അകന്നുപോകുന്നത് അങ്ങിലെ കർഷക സ്നേഹിയെ എത്രത്തോളം വേദനിപ്പിക്കുന്നുണ്ട്?**

കൃഷി ആദായകരമല്ലാത്ത ജീവനോപാധിയാണെന്ന് മേൽപ്പറഞ്ഞ തരത്തിൽ അവർക്ക് മുൻപിൽ വരച്ചുകാട്ടപ്പെടുമ്പോൾ അവർ തീർച്ചയായും അകലുക തന്നെ ചെയ്യും. കൃഷി തൊഴിൽ എന്നതിലുപരി നാടിന്റെ പട്ടിണി മാറ്റിടുന്ന, അപരനു അന്നമായി തീരുന്ന സേവനമാണ് ആയതിനാൽ യുവാക്കൾ തീർച്ചയായും കടന്നു വരണം. പക്ഷേ അവർക്ക് മുൻപിൽ അധികാരികൾ സ്വീകരിക്കുന്ന നിയമത്തിന്റെയും മറ്റും നൂലാമാലകൾ കാണുമ്പോൾ തീർച്ചയായും കൃഷി എന്ന സംസ്കാരത്തോട് പിന്തിരിഞ്ഞു തന്നെ നിൽക്കും.

**പിതാവെ അമേരിക്കൻ മണ്ണിലേക്ക് അങ്ങ് അയക്കപ്പെടുമ്പോൾ ഇന്നലെകളിൽ നിന്ന് ഒരുപാട് മാറ്റങ്ങൾ അങ്ങിൽ വേണ്ടി വരുന്നതായി തോന്നുന്നുണ്ട്. ഇതിനെ എങ്ങനെ ഉൾക്കൊള്ളുന്നു?**

ഇന്നലെകളിൽ ഞാൻ തിരുവല്ലയിൽ കഴിഞ്ഞിരുന്ന രീതികളെല്ലാം മാറുകയാണ്. എന്റെ സന്തതസഹചാരിയായിരുന്ന ഡ്രൈവർ മുതൽ ഞാൻ എന്റേത് എന്നു കരുതിയിരുന്ന പലതും ഇവിടെ തന്നെ ഉപേക്ഷിച്ച് പുതിയൊരു ഇടത്തേയ്ക്ക് ഞാൻ പോകുന്നു. അവിടെ എന്നെ കാത്തിരിക്കുന്നത് പുതിയ രീതികളാണ്. ക്രിസ്തു തന്റെ ശിഷ്യന്മാരെ ലോകത്തിന്റെ നാനാ ദിക്കുകളിലേക്ക് അയക്കുമ്പോൾ അവർ ഒരിക്കലും കരുതിയിരുന്നില്ല വരുന്ന മാറ്റങ്ങളെപ്പറ്റി. അതുപോലെ ഞാനും ആകുലനാകുന്നില്ല. പുതിയ ഇടങ്ങളിൽ തമ്പുരാന്റെ കരുണയും കൃപയും കൊണ്ട് നല്ല രീതിയിൽ കാര്യങ്ങൾ നിർവ്വഹിക്കുവാൻ ആകുമെന്ന് ഞാൻ വിശ്വസിക്കുന്നു, പ്രത്യാശിക്കുന്നു.

**അവസാനമായി ക്രൈസ്തവ കാഹളത്തിന്റെ പ്രിയ വായനാക്കാർക്ക് നൽകുന്ന സന്ദേശം എന്താണ്?**

ഈ ആധുനിക കാലഘട്ടത്തിൽ ക്രിസ്തുവിന്റെ, സുവിശേഷത്തിന്റെ ജീവിക്കുന്ന സാക്ഷ്യങ്ങളായി നാം മാറണം. അതിനോടൊപ്പം തന്നെ കുടുംബങ്ങളിൽ പ്രാർത്ഥനാത്മക ജീവിതവും ദൈവവിളികളും ഉയർന്നു വരണം. അപരന് മുമ്പിൽ നന്മയുടെയും കരുണയുടെയും മുഖങ്ങളായി തീരാൻ ദൈവം നമ്മെ എല്ലാപേരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ.





# സമാധാന രാജ്ഞിയുടെ അനുഗ്രഹങ്ങളോടെ



റവ. ഡോ. സജി മുക്കൂട്ടുമണ്ണിൽ



വടക്കേ അമേരിക്കൻ മലങ്കര കത്തോലിക്കാ സഭാ വളർച്ചയുടെ പ്രത്യക്ഷ അടയാളമായ സമാധാനരാജ്ഞി മറിയത്തിന്റെ നാമത്തിൽ സ്ഥാപിതമായ എപ്പാർക്കിയുടെ സ്ഥാപക പിതാവ് അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് പിതാവ് പുതിയ നിയോഗവും പേറി കേരളത്തിന്റെ തെക്കുഭാഗമായ പാറശാലയിലേക്ക് യാത്രയാകുമ്പോൾ, ഏഴുവർഷക്കാലം തന്നിലൂടെ മലങ്കര മക്കൾ അനുഭവിച്ച ദൈവിക ഇടപെടലുകളിലേക്കൊരു യാത്ര അനിവാര്യമാണെന്നു കരുതുന്നു.

### ആരംഭഘട്ടം

ആരാധനാക്രമാധിഷ്ഠിത ജീവിത പ്രധാനമെന്നു വിളിച്ചോതുന്നതാണ് ആഴികൾക്കപ്പുറമുള്ള മലങ്കര സഭയുടെ വളർച്ച. 1966-കളിൽ വിരളമായും 70-കളിൽ വേഗത്തിലും 80-തോടുകൂടി അതിവേഗത്തിലും വടക്കേ അമേരിക്കയിൽ കുടിയേറിയ മലങ്കര മക്കൾ പ്രാദേശിക ദൈവാലയങ്ങളെ ആശ്രയിച്ചാണ് വിശ്വാസജീവിതം മുന്നോട്ടു കൊണ്ടു പോയത്. മലങ്കര പൈതൃകം നിലനിർത്താൻ കൂട്ടായ്മ ആവശ്യമാണെന്ന തിരിച്ചറിവിന്റെ ഫലമായി പ്രാർത്ഥനാഗ്രൂപ്പുകൾക്ക് ആരംഭം കുറിച്ചു. ചെറിയ ചെറിയ നേതൃത്വത്തിൽ രൂപപ്പെട്ട ഇത്തരം കൂട്ടായ്മകളാണ് കാലക്രമേണ പലയിടത്തും ഇടവകകളായി വളർന്നത്. ഉപരിപഠനാർത്ഥം അമേരിക്കൻ ഐക്യനാടുകളിൽ എത്തിയ വൈദികരുടെയും വിരളമായി മാത്രം സന്ദർശനം നടത്തിയിരുന്ന മെത്രാന്മാർ പുരോഹിതർ എന്നിവരുടെയും സേവനങ്ങൾ ഇവർ പരമാവധി പ്രയോജനപ്പെടുത്തിയത് സഭയുടെ ആരാധനാക്രമത്തിൽ ജീവിക്കണമെന്നുള്ള തീക്ഷ്ണത ഒന്നുകൊണ്ടുമാത്രമായിരുന്നു. 1981-ൽ ന്യൂയോർക്കിലും 1982-ൽ ഫിലഡൽഫിയയിലും 1983-ൽ ചിക്കാഗോയിലും ക്രമേണ മറ്റു പല സ്ഥലങ്ങളിലും ആദ്യകാല സമൂഹങ്ങൾ രൂപപ്പെട്ടു. രാജ്യത്തിന്റെ നിയമ വ്യവസ്ഥകൾക്ക് വിധേയപ്പെട്ട് ഒരു ഏകീകരണത്തിനായി 1984-ൽ വടക്കെ അമേരിക്കൻ മലങ്കര മിഷൻ രൂപീകൃതമായി.

1994-ൽ ന്യൂയോർക്ക് ഫോർഡാം യൂണിവേഴ്സിറ്റിയിൽ വച്ച് അത്യുന്നത കർദ്ദിനാൾ ജോൺ ഒക്കോണർ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ഭാഗ്യ സ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയസ് മെത്രാപ്പൊലീത്ത അമേരിക്കൻ മലങ്കര മിഷന്റെ ഉദ്ഘാടനം നിർവ്വഹിച്ചപ്പോൾ ഈ മിഷന് ഔദ്യോഗിക പരിവേഷം ലഭിച്ചു. അന്നു മുതൽ 2001 വരെ സഭയുടെ ഏകീകരണത്തിൽ പങ്കുവഹിച്ചത് കോർഡിനേറ്റർമാരായി നിയമിക്കപ്പെട്ട വൈദികരാണ്. ഫാ. ജോൺ മേളാപ്പുറമ്പിൽ (റമ്പാച്ചൻ) ഫാ. ജോൺ കല്ലൂർ (മാർക്രിസോസ്റ്റം തിരുമേനി) ഫാ. ഗീവർഗീസ് മണ്ണിക്കരോട്ട് (കോറെപ്പിസ്കോപ്പ/ മോൺസിഞ്ഞോർ) ഫാ. പീറ്റർ കോച്ചേരി (മോൺസിഞ്ഞോർ) എന്നിവർ ഈ പദവി വഹിച്ചവരാണ്.

അഭിവന്ദ്യ പിതാക്കന്മാരുടെ സന്ദർശനങ്ങളും കൺവെൻഷനുകളും സഭാത്മകബന്ധം ഊട്ടിയുറപ്പിക്കുന്നതിൽ വലിയ പങ്കുവഹിച്ചിട്ടുണ്ട്. എന്നിരുന്നാലും ഒരു മേൽപ്പട്ടക്കാരന്റെ സ്ഥിരമായ സാന്നിദ്ധ്യമില്ലായ്മ ഒരു കുറവായി തന്നെ മലങ്കര മക്കൾക്ക് അനുഭവപ്പെട്ടിരുന്നു. 2001-ൽ അഭിവന്ദ്യ ഐസക് മാർ ക്ലീമീസ് തിരുമേനി (കാതോലിക്കാബാവ) വടക്കേ അമേരിക്കയുടെയും യൂറോപ്പിന്റെയും അപ്പോസ്തോലിക സന്ദർശകനായി നിയമിതനായപ്പോഴാണ് ഈ കുറവ് താൽക്കാലികമായെങ്കിലും പരിഹരിക്കപ്പെട്ടത്. ഇടയൻ ആടുകളോടൊത്തു വസിക്കണമെന്ന ആഗ്രഹത്താൽ വ്യക്തിബന്ധങ്ങളെ വിലമതിക്കുന്ന പിതാവ് നിലവിലുണ്ടായിരുന്ന ആസ്ഥാന മന്ദിരം മാർ ഈവാനിയോസ് മലങ്കര സെന്റർ





എന്ന പേരിൽ മാറ്റി സ്ഥാപിച്ച് നിയമാവലി തയ്യാറാക്കിയും 5-ാം മലങ്കര കൺവെൻഷന് പുതിയ ഭാവം നൽകിയും പുതിയ മിഷനുകൾ രൂപീകരിച്ച് സഭയെ നയിക്കുകയും ചെയ്തു. 2003-ൽ തിരുവല്ലാ ഭദ്രാസനാധിപനായി അദ്ദേഹം നിയമിതനായതു മുതൽ 2005-ൽ അഭിവന്ദ്യ ജോസഫ് മർ തോമസ് തിരുമേനി പ്രസ്തുത പദവി ഏറ്റെടുക്കുന്നതുവരെ വീണ്ടും മേൽപ്പട്ടക്കാരന്റെ അസാന്നിദ്ധ്യം അനുഭവപ്പെട്ടു. മാർ തോമസ് തിരുമേനി വൈദിക കൂട്ടായ്മ വളർത്തിയും, നാലു യുവാക്കളെ സെമിനാരിയിൽ പ്രവേശിപ്പിച്ചും, നല്ല പ്രബോധനങ്ങൾ നൽകിയും സഭയെ സമ്പുഷ്ടമാക്കാൻ പരിശ്രമിച്ചു. 2010-ൽ അദ്ദേഹം ബത്തേരി ഭദ്രാസനത്തിന്റെ ഭരണസാന്നിദ്ധ്യം ഏറ്റെടുത്തു.

### എക്സാർക്കേറ്റ് രൂപീകരണം

വടക്കേ അമേരിക്കൻ മലങ്കര സഭയ്ക്ക് നൈയാമികഭാവവും അംഗീകാരവും ലഭിച്ചത് 2010-ൽ എക്സാർക്കേറ്റിന്റെയും പിന്നീട് എപ്പാർക്കിയായി ഉയർത്തപ്പെട്ട ഈ പ്രസ്ഥാനത്തിന്റെയും പ്രഥമ സാരഥിയായ അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് പിതാവിന്റെ ഏഴുവർഷക്കാലത്തെ അജപാലന നേതൃത്വം ഒരു പാഠപുസ്തകത്തിനു വിഷയമാണ്. അമേരിക്കൻ ഐക്യനാടുകളുടെ സ്വതന്ത്ര ഭരണവും കാനഡ, യൂറോപ്പ് തുടങ്ങിയ പ്രദേശങ്ങളുടെ അപ്പോസ്തോലിക സന്ദർശന ദൗത്യവുമായിരുന്നു എക്സാർക്കേറ്റ് രൂപീകരണത്തോടെ പിതാവിൽ സംജാതമായിരുന്ന കടമകൾ. തന്റെ മുൻഗാമികളെ പോലെ മാർ ഈവാനിയോസ് മലങ്കര സെന്റർ കേന്ദ്രമാക്കി തന്റെ കർമ്മമേഖലയിലേക്ക് പിതാവ് കാൽവച്ചു. ശൈശവദശയിലുള്ള എക്സാർക്കേറ്റിന് നിലവിലുണ്ടായിരുന്ന അൽമായപ്രതിനിധി സംഘത്തെ പാസ്റ്ററൽ കൗൺസിൽ പദവിയിലേക്കുയർത്തിയും നിയമാവലി പരിഷ്ക്കരിച്ചും വിവിധ കൗൺസിലുകൾ രൂപീകരിച്ചും നൈയാമിക ഭാവം നൽകി. നിലവിലുണ്ടായിരുന്ന പല മിഷനുകളേയും കാനോനിക സ്വഭാവമുള്ള ഇടവകകളായി ഉയർത്തി.

സഭാതല അസംബ്ലിയുടെ മുന്നോടിയായി ഓരോ രൂപതയിലും നടത്തേണ്ട അസംബ്ലി എക്സാർകേറ്റു തലത്തിൽ വിളിച്ചു കൂട്ടേണ്ട ഭാരിച്ച ഉത്തരവാദിത്വം ആരംഭ ദശയിൽ തന്നെ അദ്ദേഹത്തിന് ഏറ്റെടുക്കേണ്ടി വന്നു. തന്റെ നേതൃപാടവവും സംഘടനാ വൈഭവവും എത്ര ഉദാത്തമാണെന്ന് ഈ ലേഖകന് ശരിയ്ക്കും ബോദ്ധ്യപ്പെട്ട നിമിഷങ്ങളായിരുന്നു എക്സാർക്കേറ്റ് അസംബ്ലി സമ്മേളനം.

എക്സാർക്കേറ്റ് അസംബ്ലിയിൽ ഉരുത്തിരിഞ്ഞ നിർദ്ദേശങ്ങൾ പിതാവുൾക്കൊണ്ടത് അതീവ ഗൗരവത്തോടെയാണെന്നതിന് തെളിവാണ് എക്സാർക്കേറ്റിന്റെ തുടർപ്രവർത്തനങ്ങൾ. യുവജനങ്ങൾ പ്രധാന വെല്ലുവിളിയായി ഉന്നയിച്ച ആരാധനാക്രമത്തിന്റെ ഇംഗ്ലീഷ് പരിഭാഷ തങ്ങളുടെ ആവശ്യങ്ങളിൽ ഒന്നുമാത്രം. ഇന്നുപയോഗിക്കുന്ന പരിഷ്ക്കരിച്ച ഇംഗ്ലീഷ് തക്സാ, യാമപ്രാർത്ഥനകൾ, കൂദാശക്രമം എന്നിവയുടെ ലഭ്യത ഇതിനോട് ചേർത്ത് വായിക്കേണ്ടതുണ്ട്. ഇവയിൽ പലതിന്റെയും പരിഭാഷ പിതാവ് സ്വയം നിർവഹിച്ചതാണെന്ന് പറയേണ്ടിയിരിക്കുന്നു.

പ്രാദേശിക സഭയുമായുള്ള അഭിവന്ദ്യപിതാവിന്റെ ബന്ധം വടക്കെ അമേരിക്കൻ മലങ്കര സഭയെ സാരമായി സഹായിച്ചുവെന്നത് നിസ്തർക്കമാണ്. തന്റെ ആസ്ഥാനം സ്ഥിതി ചെയ്യുന്ന റോക്‌വെൽ സെന്റർ രൂപതയുമായി



തന്റെ മുൻഗാമികൾ അനുവർത്തിച്ചുപോന്ന ബന്ധത്തെ ആഴപ്പെടുത്തുന്നതിൽ കാട്ടിയ ഔൽസുക്യം ഇന്നത്തെ അദ്ദേഹത്തിന്റെ ആസ്ഥാന മന്ദിരവും കത്തീഡ്രൽ ദൈവാലയവും സാക്ഷ്യപ്പെടുത്തുന്നു. എക്സാർക്കേറ്റിന് അമേരിക്കൻ മെത്രാൻ സമിതിയിൽ അംഗത്വം ലഭിച്ചുവെങ്കിലും അതിനെ ഫലദായകമാക്കിയത് അതിലെ അംഗങ്ങളുമായി പിതാവ് വളർത്തിയെടുത്ത വ്യക്തിബന്ധമാണ്. എക്സാർക്കേറ്റിനെ അടുത്ത പദവിലേക്കുയർത്തുന്നതിനും പുതിയ പ്രദേശങ്ങളിൽ മിഷൻ രൂപീകരിക്കുന്നതിനും ഈ ബന്ധങ്ങൾ നിർണായക പങ്കാണ് വഹിച്ചിട്ടുള്ളത്.

### വളർച്ചയുടെ പടവുകൾ

മാർ യൗസേബിയോസ് പിതാവിന്റെ നേതൃത്വം അമേരിക്കൻ മലങ്കര സഭയ്ക്ക് സമ്മാനിച്ച വലിയൊരംഗീകാരമാണ് 2015-ൽ ലഭിച്ച എപ്പാർക്കി. സമാധാന രാജ്ഞിയായ മറിയത്തിന്റെ നാമത്തിൽ ഉയർത്തപ്പെട്ട എപ്പാർക്കിയുടെ അതിർത്തി കാനഡായിലേക്കു കൂടി വ്യാപിപ്പിച്ചതിനാൽ യാതൊരു തടസ്സങ്ങളും കൂടാതെ ഇരുരാജ്യങ്ങളിലേയും മലങ്കര മക്കൾക്ക് കൂട്ടായി പ്രവർത്തിക്കാനും അതിന് അർഹമായ അജപാലനം നൽകുന്നതിനും സാധിക്കുന്നു.

ഓരോ സ്ഥലത്തിന്റെയും അജപാലനാവശ്യങ്ങളും സാദ്ധ്യതകളും മനസ്സിലാക്കിയാണ് യൗസേബിയൂസ് തിരുമേനി പ്രവർത്തിക്കുന്നത്. കത്തീഡ്രൽ രൂപീകരണത്തിൽ ഒരേ പ്രദേശത്തുള്ള രണ്ട് ഇടവകകളെ ഒരുമിപ്പിച്ചത് അതിനൊരുദാഹരണമാണ്. സ്ഥിരമായി അജപാലനം ലഭ്യമല്ലാതിരുന്ന ലോസ് ഏഞ്ചൽസ്, സാൻഹൊസെ, എഡ്മണ്ടൺ, കാൽഗറി തുടങ്ങിയ സ്ഥലങ്ങളിൽ വൈദികരെ ലഭ്യമാക്കി മിഷനുകൾ സ്ഥാപിച്ചത് മറ്റൊരുദാഹരണം. സഭാത്മക സമീപനത്തിന് അഭിവന്ദ്യപിതാവ് അതീവ പ്രാധാന്യം നൽകുന്നു.

എപ്പാർക്കിയിലെ എല്ലാ ഇടവകകളിലും ഏകീകരിച്ച അക്കൗണ്ടിംഗ് രീതിയും സമയബന്ധിതമായ വിഹിത സമാഹാരണവും പ്രയോഗത്തിലാക്കിയിട്ടുണ്ട്. എപ്പാർക്കിയിലെ വൈദികരുടെ വാർഷികധ്യാനത്തിനും വലിയ പ്രാധാന്യം നൽകുന്നതിന്റെ ഫലമായി എല്ലാ വൈദികരും അതിൽ സന്നിഹിതരാകുന്നു. നല്ല ധ്യാന ഗുരുക്കന്മാരെ ക്രമീകരിക്കുന്നതിലും പിതാവ് ശ്രദ്ധാലുവാണ്. എപ്പാർക്കിക്കുവേണ്ടി അഭിഷിക്തരായ ഫാ. മൈക്കിൾ ഇടത്തിൽ, ഫാ. ജെറി മാത്യു എന്നിവർക്ക് കൈവയ്പ്പ് നൽകാൻ സാധിച്ചത് അഭിമാനകരമായ ദൈവിക ഇടപെടലാണെന്ന് പലപ്പോഴും പിതാവ് പറഞ്ഞിട്ടുണ്ട്. ആഴമേറിയ ആത്മീയത, ചിട്ടയായ ജീവിതക്രമം, ആരോഗ്യപരിപാലനം, മിതവ്യയം, ലാളിത്യം എന്നിവ മാതൃകയാക്കേണ്ട വ്യക്തി വിശേഷതകളാണ്.

നന്നായി ഗൃഹപാഠം ചെയ്ത് മാത്രമേ അദ്ദേഹം മീറ്റിംഗുകൾ കൈകാര്യം ചെയ്യാറുള്ളൂ. തന്മൂലം സമയബന്ധിതമായി ഇത്തരം മീറ്റിംഗുകളെ നിയന്ത്രിക്കാൻ സാധിക്കുന്നു. സമയോചിതമായ ഇടപെടലുകൾ, ഈടുറ്റ പ്രഭാഷണങ്ങൾ എന്നിവ പ്രത്യേകം ശ്രദ്ധയാകർഷിച്ച മാതൃകകളാണ്. നിലവിലുണ്ടായിരുന്ന പല സംവിധാനങ്ങൾക്കും പിതാവ് പുതിയ ഭാവം നൽകിയിട്ടുണ്ട്. മലങ്കര കൺവെൻഷൻ, യുവജന സംഗമം, നേതൃത്വ പരിശീലന പരിപാടികൾ, പ്രാദേശിക കുടുംബസംഗമം, വിശ്വാസ പരിശീലനം, ദൈവവിളി പ്രോത്സാഹനം എന്നിവ ഇവയിൽ ചിലതു മാത്രം. ദൈവത്തിന്റെ കൈയൊപ്പ് ചാർത്തി പരിമിതികളെ ഫലദായകമാക്കിയ ഒരു നല്ല ഇടയന്റെ കഠിനാദ്ധ്വാനത്തിന്റെ ഗുണഭോക്താക്കളാണ് വടക്കെ അമേരിക്കൻ മലങ്കര സഭാമക്കൾ.

കൂടുതൽ പരിമിതികളുള്ള ഒരു പ്രദേശത്തിന്റെ അനന്തസാദ്ധ്യതകളെ വർണാഭമാക്കുവാനുള്ള നിയോഗം പേറിക്കൊണ്ട് സമാധാന രാജ്ഞിയുടെ എപ്പാർക്കിയിൽ നിന്നും വിടവാങ്ങി പുതിയ കർമ്മപദത്തിലേക്ക് പദമൂന്നുമ്പോൾ വേർപാടിന്റെ ദുഃഖം ഉള്ളിലൊതുക്കിക്കൊണ്ട് ഞങ്ങൾ പ്രാർത്ഥനാനിർഭരമായ യാത്രാമൊഴി ചൊല്ലുന്നു. കരുത്തുറ്റ പിൻഗാമിയായി അഭിവന്ദ്യ ഫിലിപ്പോസ് മാർ സ്തേഫാനോസ് പിതാവ് ശോഭിക്കട്ടെ എന്നാശംസിച്ചുകൊണ്ട് സ്നേഹനിർഭരമായ വരവേൽപ്പ്!



